

നിയമ നിർമ്മാണസഭ
ശതോത്തര രജത ജൂബിലി

# സ്മരണിക

(വാല്യം-രണ്ട്)






കേരള നിയമസഭ

# നിയമനിർമ്മാണ സഭയുടെ
## ശതോത്തര രജതജൂബിലി
(1888 - 2013)

# സ്മരണിക
## വാല്യം രണ്ട്
(1957 – 2013)

കേരള നിയമസഭാ സെക്രട്ടേറിയറ്റ്
തിരുവനന്തപുരം
2014


ഉള്ളടക്കം

## ഈ ഉദ്യമത്തിനു പിന്നിൽ

| | | |
|---|---|---|
| *സ്പെഷ്യൽ സെക്രട്ടറി* | : | ശ്രീ. കെ. മോഹൻദാസ് |
| *അഡീഷണൽ സെക്രട്ടറിമാർ* | : | ശ്രീമതി പി. ജയലക്ഷ്മി, ശ്രീ. കെ. മുരളീധരൻ നായർ |
| *ജോയിന്റ് സെക്രട്ടറിമാർ* | : | ശ്രീ. റ്റി. മനോഹരൻ നായർ, ശ്രീമതി കെ. രാധാമണി, ശ്രീ. തോമസ് ചെട്ടുപറമ്പിൽ |
| *ഡെപ്യൂട്ടി സെക്രട്ടറിമാർ* | : | ശ്രീ. സന്തോഷ് വി., ശ്രീമതി എസ്. ഷാഹിന, ശ്രീ. എ. ഷാജഹാൻ |
| *ഡെപ്യൂട്ടി ലൈബ്രേറിയൻ* | : | ശ്രീ. ജി. ഹരിലാൽ |
| *അണ്ടർ സെക്രട്ടറിമാർ* | : | ശ്രീമതി എസ്. ജയശ്രീ, ശ്രീ. കെ.എ. രാജു, ശ്രീ. ആർ. മോഹനദാസ്, ശ്രീ. എം.എസ്. വിജയൻ, ശ്രീ. സക്കറിയ പി. സാമുവൽ, ശ്രീ. എ. ജാഫർഖാൻ |
| *സെക്ഷൻ ഓഫീസർമാർ* | : | ശ്രീമതി എൽ. ജ്യോതി, ശ്രീമതി ഷീന ശിവദാസ്, ശ്രീമതി ഷീല ടൈറ്റസ്, ശ്രീമതി അമ്പിളി പി., ശ്രീമതി ആർ. രാജേശ്വരി, ശ്രീമതി എസ്. ബിന്ദു |
| *അസിസ്റ്റന്റുമാർ* | : | ശ്രീമതി കെ.എസ്. വിശ്വലക്ഷ്മി, ശ്രീമതി കെ. ഷീന, ശ്രീ. കെ.എസ്. ശ്യാം, ശ്രീ. അനുകുമാർ എസ്.ആർ., ശ്രീമതി ഷൈന എസ്.എൽ., ശ്രീ. അനിൽകുമാർ ജി.കെ., ശ്രീ. എസ്. ജയകുമാർ, ശ്രീമതി ആർ. സീനത്ത്, ശ്രീ. പി.ആർ. ഗോപൻ, ശ്രീമതി സിമി പി., ശ്രീമതി എസ്. പ്രതിഭ |
| *ഓഫീസ് സൂപ്രണ്ട്* | : | ശ്രീമതി പി.എസ്. സരസമ്മ |
| *കമ്പ്യൂട്ടർ അസിസ്റ്റന്റുമാർ* | : | ശ്രീ. റെനീഷ് സി.എൻ., ശ്രീ. ജി. അനിൽ, ശ്രീമതി ആശ എസ്. കുമാർ, ശ്രീമതി തൃപ്തി രാജ് |



# കേരള നിയമസഭ - ഒന്നു മുതൽ പതിമൂന്നുവരെ

ജനാധിപത്യപ്രക്രിയയ്ക്കനുസൃതമായി ബാലറ്റിലൂടെ ലോകത്ത് രണ്ടാമതായി കമ്മ്യൂണിസ്റ്റ് ഗവൺമെന്റ് അധികാരത്തിലേറുന്നതും ബഹുജനസമരത്തെത്തുടർന്ന് ഗവൺമെന്റിന് അധികാരം വിട്ടൊഴിയേണ്ടി വന്നതും സാക്ഷ്യം വഹിച്ചു കൊണ്ടാണ് കേരള നിയമസഭയുടെ ചരിത്രം ആരംഭിക്കുന്നത്. അന്ന് 12 ദ്വയാംഗമണ്ഡലങ്ങളുൾപ്പെടെ 114 നിയോജകമണ്ഡലങ്ങളാണ് ഉണ്ടായിരുന്നത്. 1957 ഏപ്രിൽ 1-ന് ഒന്നാം കേരള നിയമസഭ നിലവിൽ വന്നു. തുടർന്ന് ഏപ്രിൽ 5-ാം തീയതി ഇ.എം. ശങ്കരൻ നമ്പൂതിരിപ്പാടിന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ അധികാരമേറ്റു. ഒന്നാം കേരള നിയമസഭയിൽ നോമിനേറ്റ് ചെയ്യപ്പെട്ട ആംഗ്ലോ ഇന്ത്യൻ അംഗം ഉൾപ്പെടെ ആകെ 127 അംഗങ്ങളാണ് ഉണ്ടായിരുന്നത്. കമ്മ്യൂണിസ്റ്റ് പാർട്ടിയും (60) കമ്മ്യൂണിസ്റ്റ് സ്വതന്ത്രരും (5) ഉൾപ്പെടെ 65 അംഗങ്ങളാണ് ഭരണകക്ഷിയിൽ ഉണ്ടായിരുന്നത്. കോൺഗ്രസ് 43, പി.എസ്.പി.-9, കക്ഷിരഹിതർ 8+1 എന്നിങ്ങനെയായിരുന്നു പ്രതിപക്ഷത്തെ കക്ഷിനില. ആർ. ശങ്കരനാരായണൻ തമ്പിയായിരുന്നു ഒന്നാം സഭയിലെ സ്പീക്കർ. ജനകീയ പ്രക്ഷോഭത്തെ തുടർന്ന് ഗവൺമെന്റിനെ ഭരണഘടനയുടെ 356-ാം അനുച്ഛേദപ്രകാരം 1959 ജൂലൈ 31-ന് രാഷ്ട്രപതി പിരിച്ചുവിടുകയും സംസ്ഥാനം രാഷ്ട്രപതി ഭരണത്തിൻകീഴിലാവുകയും ചെയ്തു.

ഭരണഘടനയുടെ 356-ാം അനുച്ഛേദത്തിന്റെ പ്രയോഗം സംബന്ധിച്ച ഗൗരവമായ സംവാദങ്ങൾ തുടരുന്നതിനിടെ 1960 ഫെബ്രുവരി 1-ാം തീയതി സംസ്ഥാനം വീണ്ടും തെരഞ്ഞെടുപ്പിലേയ്ക്ക് പോകുകയും കോൺഗ്രസ്, പി.എസ്.പി, മുസ്ലീംലീഗ് എന്നീ കക്ഷികളടങ്ങിയ മുന്നണി ഭൂരിപക്ഷം നേടുകയും ചെയ്തു. 1960 ഫെബ്രുവരി 22-ന് രണ്ടാം കേരള നിയമസഭ രൂപീകൃതമായി. 1964 സെപ്തംബർ 10-ാം തീയതി വരെ നിലനിന്ന രണ്ടാം കേരള നിയമസഭയുടെ കാലയളവിൽ പട്ടം എ. താണുപിള്ളയുടെയും ആർ. ശങ്കറിന്റെയും നേതൃത്വത്തിൽ രണ്ട് ഗവൺമെന്റുകൾ അധികാരമേൽക്കുകയുണ്ടായി. പി.എസ്.പി. യിലെ പട്ടം എ. താണുപിള്ള പഞ്ചാബ്ഗവർണ്ണറായി നിയമിതനായതിനെത്തുടർന്ന് അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ 1962 സെപ്തംബർ 26-ന് രാജിവച്ചൊഴിയുകയും കോൺഗ്രസ്സിലെ ആർ. ശങ്കറിന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ അധികാരമേൽക്കുകയും ചെയ്തു. രണ്ടാം കേരള നിയമസഭ നിലനിന്ന കാലയളവിനുള്ളിൽ കെ. എം. സീതിസാഹിബ്, സി. എച്ച്. മുഹമ്മദ് കോയ, അലക്സാണ്ടർ പറമ്പിത്തറ എന്നീ മൂന്ന് സ്പീക്കർമാർ സഭയുടെ സാരഥ്യം വഹിക്കുകയുണ്ടായി. ഭരണകക്ഷിയായ കോൺഗ്രസ്സിൽ ഉണ്ടായ ഭിന്നതയെ തുടർന്ന് പ്രതിപക്ഷം അവിശ്വാസപ്രമേയം കൊണ്ടുവന്നു. കോൺഗ്രസ്സിൽ നിന്നും കൂറുമാറിയ 15 എം.എൽ.എ. മാരുടെ പിന്തുണയോടുകൂടി അവിശ്വാസപ്രമേയം പാസ്സാകുകയും തുടർന്ന് 1964 സെപ്തംബർ 10-ന് ആർ.ശങ്കർ മന്ത്രിസഭ രാജിവയ്ക്കുകയും നിയമസഭ പിരിച്ചുവിടുകയും കേരളം വീണ്ടും രാഷ്ട്രപതി ഭരണത്തിൻ കീഴിലാവുകയും ചെയ്തു.

1964 കേരള രാഷ്ട്രീയത്തിൽ ഒരു വഴിത്തിരിവിന്റെ കാലമായിരുന്നു. അവിഭക്ത കമ്മ്യൂണിസ്റ്റ് പാർട്ടി ഭിന്നിച്ച് സി.പി.ഐ.(എം), സി.പി.ഐ എന്നീ രണ്ട് കക്ഷികളായി. കോൺഗ്രസ്സിൽ നിന്നു വിഘടിച്ചവർ കേരള കോൺഗ്രസ്സ് എന്ന പുതിയ കക്ഷിയായി. ഈ രാഷ്ട്രീയ പശ്ചാത്തലത്തിലായിരുന്നു 1965 മാർച്ച് 4-ന് വീണ്ടും നിയമസഭാ തെരഞ്ഞെടുപ്പ് നടന്നത്. തെരഞ്ഞെടുപ്പിൽ മത്സരിച്ച എല്ലാ പാർട്ടികളും ഒറ്റയ്ക്കൊറ്റയ്ക്കാണ് മത്സരിച്ചത്. എന്നാൽ ഒരു കക്ഷിക്കും ഭരിക്കാനുള്ള ഭൂരിപക്ഷം ലഭിച്ചില്ല. തെരഞ്ഞെടുക്കപ്പെട്ടുവന്ന കക്ഷികൾ അന്യോന്യം പുലർത്തിയിരുന്ന രാഷ്ട്രീയ വൈരവും പരസ്പര വിശ്വാസമില്ലായ്മയും ഒരു കൂട്ടുകക്ഷി മന്ത്രിസഭയ്ക്കുള്ള സാദ്ധ്യതയുമില്ലാതാക്കി. മന്ത്രിസഭ രൂപവത്കൃതമാകാതിരുന്നതുമൂലം നിയമസഭ ചേരാനായില്ല. തെരഞ്ഞെടുപ്പുഫലം പുറത്തുവന്ന് മൂന്നാഴ്ച കഴിഞ്ഞിട്ടും മന്ത്രിസഭ ഉണ്ടാകാതിരുന്നതിനെത്തുടർന്ന് 1964 സെപ്റ്റംബർ 10 മുതൽ നിലനിന്നിരുന്ന രാഷ്ട്രപതി ഭരണം 1967 മാർച്ച് 6 വരെ തുടരുകയും ചെയ്തു. സംസ്ഥാനത്ത് ഏർപ്പെടുത്തിയ രാഷ്ട്രപതി ഭരണം ഏറ്റവും കൂടുതൽ കാലം നീണ്ടുനിന്നത് ഇപ്രാവശ്യമായിരുന്നു.



1964 സെപ്റ്റംബർ മുതൽ നിലനിന്നിരുന്ന രാഷ്ട്രപതി ഭരണത്തെത്തുടർന്ന് 1967 ഫെബ്രുവരി, മാർച്ച് മാസങ്ങളിലായി നടന്ന തെരഞ്ഞെടുപ്പിൽ സി.പി.ഐ. (എം)-ന്റെ നേതൃത്വത്തിൽ രൂപംകൊണ്ട സി.പി.ഐ., ആർ.എസ്.പി., മുസ്ലീംലീഗ്, ഐ.എസ്.പി., കെ.എസ്.പി., കെ.ടി.പി. എന്നീ കക്ഷികൾ ഉൾപ്പെട്ട സപ്തകക്ഷി മുന്നണി 133 നിയമസഭാ സീറ്റുകളിൽ 113 എണ്ണവും നേടി അധികാരത്തിലേറി. തെരഞ്ഞെടുപ്പിന് മുമ്പായി നടന്ന മണ്ഡല പുനർനിർണ്ണയത്തെ തുടർന്ന് നിയമസഭയുടെ അംഗബലം 126-ൽ നിന്നും 133 ആയി ഉയർത്തിയിരുന്നു. കോൺഗ്രസ്, കേരള കോൺഗ്രസ് എന്നിവർ പ്രതിപക്ഷത്തായി. സപ്തകക്ഷി മുന്നണിയുടെ നേതാവ് ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട് മുഖ്യമന്ത്രിയും കോൺഗ്രസ്സിന്റെ കെ. കരുണാകരൻ പ്രതിപക്ഷനേതാവുമായി. ഡി. ദാമോദരൻ പോറ്റിയായിരുന്നു നിയമസഭാ സ്പീക്കർ. അധികാരമേറ്റ് 30 മാസം തികയുന്നതിന് മുമ്പ് മുന്നണിബന്ധത്തിൽ ഉലച്ചിൽ ഉണ്ടാകുകയും 1969 ഒക്ടോബർ 24-ന് ഇ.എം.എസ്. മന്ത്രിസഭ രാജിവയ്ക്കുകയും ചെയ്തു. രാജി സ്വീകരിച്ച ഗവർണർ മറ്റ് നടപടികൾ പൂർത്തിയാക്കുന്നതുവരെ കാവൽ മന്ത്രിസഭയായി തുടരാൻ നിർദ്ദേശിക്കുകയും നവംബർ 1 വരെ അപ്രകാരം തുടരുകയും ചെയ്തു. തുടർന്ന് നിയമസഭയിലെ കക്ഷിബന്ധങ്ങളിൽ മാറ്റമുണ്ടാകുകയും സപ്തകക്ഷി മുന്നണിയുടെ ഭാഗമായിരുന്ന സി.പി.ഐ., ആർ.എസ്.പി., മുസ്ലീംലീഗ്, ഐ.എസ്.പി., എന്നീ കക്ഷികൾ കോൺഗ്രസ്, കേരള കോൺഗ്രസ് എന്നീ കക്ഷികളുമായി സഹകരിക്കുകയും അന്ന് രാജ്യസഭാംഗമായിരുന്ന സി. അച്യുതമേനോന്റെ നേതൃത്വത്തിൽ 1969 നവംബർ 1-ന് പുതിയ മന്ത്രിസഭ നിലവിൽ വരികയും ചെയ്തു. കൊട്ടാരക്കര മണ്ഡലത്തിന്റെ പ്രതിനിധിയായിരുന്ന ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ രാജിവയ്ക്കുകയും അവിടെ നിന്നും സി. അച്യുതമേനോൻ മത്സരിച്ച് ജയിക്കുകയും ചെയ്തു. എന്നാൽ 8 മാസത്തെ ഭരണത്തിനുശേഷം പുതിയ ജനവിധി തേടാൻ തീരുമാനിക്കുകയും നിയമസഭ പിരിച്ചുവിടാൻ മുഖ്യമന്ത്രി ഗവർണ്ണറെ ഉപദേശിക്കുകയും ചെയ്തതിനെ തുടർന്ന് 1970 ജൂൺ 26-ന് നിയമസഭ പിരിച്ചുവിട്ടു. 1970 ആഗസ്റ്റ് 1-ന് മന്ത്രിസഭ രാജിവയ്ക്കുകയും 1970 ആഗസ്റ്റ് 4 മുതൽ കേരളം അഞ്ചാമതും രാഷ്ട്രപതി ഭരണത്തിൻ കീഴിലാവുകയും ചെയ്തു.

1970 സെപ്റ്റംബർ 17-ന് നാലാം കേരള നിയമസഭയിലേയ്ക്കുള്ള തെരഞ്ഞെടുപ്പ് നടന്നു. ഐക്യമുന്നണി ഭൂരിപക്ഷം നേടുകയും സി. അച്യുതമേനോന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ 1970 ഒക്ടോബർ 4-ന് അധികാരമേൽക്കുകയും ചെയ്തു. 1970 ഒക്ടോബർ 22-ന് സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ട കെ. മൊയ്തീൻകുട്ടി ഹാജി 1975 മേയ് 8ന് രാജിവയ്ക്കുകയും 1976 ഫെബ്രുവരി 17 മുതൽ ടി. എസ്. ജോൺ പുതിയ സ്പീക്കറായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. 1975 ജൂൺ 25-ന് രാജ്യത്ത് അടിയന്തരാവസ്ഥ പ്രഖ്യാപിക്കപ്പെട്ടതിനെത്തുടർന്ന് നാലാം കേരള നിയമസഭയുടെ കാലാവധി 1975 ഒക്ടോബർ 22-നും 1977 മാർച്ച് 22-നുമിടയ്ക്ക് മൂന്നു ഘട്ടങ്ങളിലായി ആകെ 18 മാസം ദീർഘിപ്പിക്കുകയുണ്ടായി. അപ്രകാരം നാലാം കേരള നിയമസഭ ആകെ 6 വർഷവും 5 മാസവും 18 ദിവസവും നിലനിന്നു. കേരള സംസ്ഥാനം രൂപം കൊണ്ടതിന് ശേഷം ഒരു മന്ത്രിസഭയ്ക്കും ഒരു നിയമസഭയ്ക്കും കാലാവധി പൂർത്തിയാക്കാൻ ആദ്യമായി കഴിഞ്ഞതും ഭരണ സ്ഥിരതയിലേക്കുള്ള ആദ്യ കാൽവയ്പ് നടത്തുവാൻ കഴിഞ്ഞതും ഈ കാലഘട്ടത്തിലാണ്.

1977 മാർച്ച് 5-ാം തീയതി അഞ്ചാം കേരളനിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പ് നടന്നു. മണ്ഡലപുനർനിർണ്ണയത്തെത്തുടർന്ന് നിയമസഭാ മണ്ഡലങ്ങളുടെ എണ്ണം 133-ൽ നിന്നും 140-ലേയ്ക്കുയർന്നിരുന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്, മുസ്ലീം ലീഗ്, ആർ.എസ്.പി., സി. പി. ഐ, കേരള കോൺഗ്രസ് എന്നീ കക്ഷികൾ അടങ്ങിയ ഐക്യമുന്നണി എൻ.ഡി.പിയുടെയും പി.എസ്.പിയുടെയും പിന്തുണയോട്കൂടി വിജയിച്ച് അധികാരത്തിലേറി. 1977 മാർച്ച് 25-ന് കെ. കരുണാകരൻ മുഖ്യമന്ത്രിയായും, സി. എച്ച്. മുഹമ്മദ്കോയ മന്ത്രിയായും സത്യപ്രതിജ്ഞ ചെയ്തു. 1977 മാർച്ച് 28-ന് ചാക്കീരി അഹമ്മദ് കുട്ടി സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. 1977 എപ്രിൽ 11-ന് 13 പേർ കൂടി മന്ത്രിസഭയിൽ ചേർന്നെങ്കിലും വിവാദമായ രാജൻകേസിലെ കോടതിവിധിയെത്തുടർന്ന് 1977 ഏപ്രിൽ 25-ന് കെ. കരുണാകരന് മുഖ്യമന്ത്രി സ്ഥാനം രാജി വയ്ക്കേണ്ടി വരികയും ഏപ്രിൽ 27-ന് ശ്രീ. എ. കെ. ആന്റണിയുടെ നേതൃത്വത്തിലുള്ള മന്ത്രിസഭ സത്യപ്രതിജ്ഞചെയ്യുകയുമുണ്ടായി.



1978 ഒക്ടോബർ 27-ാം തീയതി ശ്രീ എ. കെ. ആന്റണി മന്ത്രിസഭ രാജിവച്ചതിനെ തുടർന്ന് പി. കെ. വാസുദേവൻ നായർ മുഖ്യമന്ത്രിയായുള്ള മന്ത്രിസഭ 1978 ഒക്ടോബർ 29-ന് അധികാരത്തിലേറി. ദേശീയ തലത്തിലുണ്ടായ സംഭവവികാസങ്ങളെ തുടർന്ന് കേരളത്തിലും പുതിയ രാഷ്ട്രീയ സഖ്യങ്ങൾ രൂപപ്പെട്ടു. പി. കെ. വാസുദേവൻ നായർ മന്ത്രിസഭ 1979 ഒക്ടോബർ 7 ന് രാജിവയ്ക്കുകയും 1979 ഒക്ടോബർ 12-ന് സി. എച്ച്. മുഹമ്മദ് കോയയുടെ നേതൃത്വത്തിൽ പുതിയ മന്ത്രിസഭ അധികാരമേൽക്കുകയും ചെയ്തു. എന്നാൽ ആ മന്ത്രിസഭയ്ക്ക് രണ്ടു മാസത്തിൽ താഴെ മാത്രമേ തുടരാൻ കഴിഞ്ഞുള്ളു. 1979 നവംബർ 30-ന് അഞ്ചാം കേരള നിയമസഭ പിരിച്ചുവിടുകയും 1979 ഡിസംബർ 1-ന് മന്ത്രിസഭ രാജി വയ്ക്കുകയും 1979 ഡിസംബർ 5-ാം തീയതി സംസ്ഥാനത്ത് രാഷ്ട്രപതി ഭരണം ഏർപ്പെടുത്തുകയുമുണ്ടായി.

1980 ജനുവരി 21-ന് ആറാം കേരള നിയമസഭയിലേക്ക് തെരഞ്ഞെടുപ്പ് നടന്നു. സി.പി.ഐ. (എം)-ന്റെ നേതൃത്വത്തിൽ സി.പി.ഐ, ആർ.എസ്.പി., ആൾ ഇന്ത്യാ മുസ്ലീം ലീഗ്, കേരള കോൺഗ്രസ്, കോൺഗ്രസ് (യു) എന്നീ കക്ഷികൾ ഉൾപ്പെട്ട എൽ.ഡി.എഫ്. ഭൂരിപക്ഷം നേടുകയും ഇ. കെ. നായനാരുടെ നേതൃത്വത്തിലുള്ള മന്ത്രിസഭ 1980 ജനുവരി 25-ന് അധികാരമേൽക്കുകയും ചെയ്തു. 1980 ഫെബ്രുവരി 15-ന് എ. പി. കുര്യൻ സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. കോൺഗ്രസ് (യു), കേരള കോൺഗ്രസ് എന്നീ കക്ഷികൾ എൽ.ഡി.എഫ്. വിട്ടതിനെ തുടർന്ന് 1981 ഒക്ടോബർ 20-ന് നായനാർ മന്ത്രിസഭ രാജിവയ്ക്കുകയും സംസ്ഥാനം ഒരിക്കൽ കൂടി രാഷ്ട്രപതിഭരണത്തിലാകുകയും ചെയ്തു. എന്നാൽ നിയമസഭയെ പിരിച്ചുവിടാതെ 'suspended animation'-ൽ നിലനിർത്തി. രാഷ്ട്രീയ സഖ്യങ്ങൾ മാറി മറിയുകയും കേരള കോൺഗ്രസ്സ് യു.ഡി.എഫിൽ ചേരുകയും ചെയ്തതിനെ തുടർന്ന് 1981 ഡിസംബർ 28-ന് കെ. കരുണാകരന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ അധികാരമേറ്റു. സ്പീക്കറായിരുന്ന എ. പി. കുര്യൻ 1982 ഫെബ്രുവരി 1-ന് രാജിവയ്ക്കുകയും 1982 ഫെബ്രുവരി 3-ന് എ. സി. ജോസ് സ്പീക്കറായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. സ്പീക്കറെ ഒഴിവാക്കിയാൽ ഭരണകക്ഷിക്കും പ്രതിപക്ഷത്തിനും 70 സീറ്റുകൾ വീതമാണുണ്ടായിരുന്നത്. ഭരണപക്ഷത്തുണ്ടായിരുന്ന കേരള കോൺഗ്രസ്സ് അംഗം ലോനപ്പൻ നമ്പാടൻ എൽ.ഡി.എഫിലേക്ക് മാറിയതിനെ തുടർന്ന് ഭൂരിപക്ഷം നഷ്ടപ്പെട്ട കെ. കരുണാകരൻ മന്ത്രിസഭ 1982 മാർച്ച് 17-ന് രാജി വയ്ക്കുകയും സംസ്ഥാനം രാഷ്ട്രപതി ഭരണത്തിൻ കീഴിലാകുകയും ചെയ്തു.

സംസ്ഥാന രൂപീകരണത്തിനുശേഷം ഏകദേശം കാൽനൂറ്റാണ്ടിനിടയിൽ വിവിധ കാരണങ്ങളാൽ എട്ടുപ്രാവശ്യം രാഷ്ട്രപതിഭരണത്തിൻ കീഴിലായ കേരളത്തിന് 1982-നുശേഷം അപ്രകാരമൊരു സ്ഥിതി വിശേഷത്തെ അഭിമുഖീകരിക്കേണ്ടി വന്നില്ല എന്നത് ശ്രദ്ധേയമാണ്.

1982 മേയ് 19-ന് ഏഴാം കേരള നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പു നടന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസ് (ഐ) യുടെ നേതൃത്വത്തിലുള്ള യു.ഡി.എഫ്. ഭൂരിപക്ഷം നേടി. 1982 മേയ് 24-ാം തീയതി കെ. കരുണാകരൻ മന്ത്രിസഭ അധികാരമേറ്റു. കെ. കരുണാകരൻ മൂന്നാം തവണയാണ് കേരളത്തിന്റെ മുഖ്യമന്ത്രിയാകുന്നത്. 1982 ജൂൺ 22ന് ശ്രീ വക്കം പുരുഷോത്തമൻ സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. എന്നാൽ ലോക്സഭാംഗമായി തെരഞ്ഞെടുക്കപ്പെട്ടതിനെ തുടർന്ന് അദ്ദേഹം 1984 ഡിസംബർ 28-ാം തീയതി സ്പീക്കർ സ്ഥാനം രാജിവയ്ക്കുകയും തൽസ്ഥാനത്തേയ്ക്ക് ശ്രീ. വി. എം. സുധീരൻ 1985 മാർച്ച് 8-ാം തീയതി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. കരുണാകരൻ മന്ത്രിസഭയിൽ ഉപമുഖ്യമന്ത്രിയായിരുന്ന സി.എച്ച്. മുഹമ്മദ് കോയ 1983 സെപ്തംബർ 28-ന് അന്തരിച്ചതിനെ തുടർന്ന് 1983 ഒക്ടോബർ 24-ന് അവുക്കാദർകുട്ടിനഹ ഉപമുഖ്യമന്ത്രിയായി. ഡെപ്യൂട്ടി സ്പീക്കർ കെ. എം. ഹംസകുഞ്ഞ് ആയിരുന്നു. എന്നാൽ 1986 ആഗസ്റ്റ് 6-ന് അദ്ദേഹം രാജിവച്ചതിനെത്തുടർന്ന് കൊരമ്പയിൽ അഹമ്മദ് ഹാജി ഡെപ്യൂട്ടി സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. ഇ. കെ. നായനാർ ആയിരുന്നു പ്രതിപക്ഷനേതാവ്. കേരള രാഷ്ട്രീയം സ്ഥിരതയിലേക്ക് നീങ്ങുന്നുവെന്ന സൂചന നൽകികൊണ്ട് ഏഴാം കേരള നിയമസഭയും കെ. കരുണാകരന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭയും അഞ്ചുവർഷക്കാലാവധി പൂർത്തിയാക്കുകയുണ്ടായി.



എട്ടാം കേരള നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പ് 1987 മാർച്ച് 23-ാം തീയതി നടന്നു. സി.പി.ഐ. (എം) ന്റെ നേതൃത്വത്തിൽ എൽ.ഡി. എഫ്. ഭൂരിപക്ഷം നേടിയതിനെ തുടർന്ന് ഇ. കെ. നായനാർ രണ്ടാമതും കേരളത്തിന്റെ മുഖ്യമന്ത്രിയായി 1987 മാർച്ച് 26-ാം തീയതി അധികാരമേറ്റു. 1987 മാർച്ച് 30-ന് വർക്കല രാധാകൃഷ്ണൻ സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. ശ്രീമതി ഭാർഗ്ഗവി തങ്കപ്പൻ ഡെപ്യൂട്ടി സ്പീക്കറും കെ. കരുണാകരൻ പ്രതിപക്ഷനേതാവുമായി. സർക്കാരിന്റെയും നിയമസഭയുടെയും നാല് വർഷത്തെ പ്രവർത്തനത്തിന് ശേഷം പുതിയ തെരഞ്ഞെടുപ്പിന് കളമൊരുക്കുന്നതിന് വേണ്ടി സംസ്ഥാന ഗവൺമെന്റ് ശിപാർശ ചെയ്തതിന്റെ അടിസ്ഥാനത്തിൽ 1991 ഏപ്രിൽ 5-ന് നിയമസഭ പിരിച്ചുവിട്ടു.

1991 ജൂണിൽ ലോക്സഭാ തെരഞ്ഞെടുപ്പിനോടൊപ്പം ഒൻപതാം കേരള നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പ് നടന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ നേതൃത്വത്തിലുള്ള യു.ഡി.എഫ്. ഭൂരിപക്ഷം നേടുകയും 1991 ജൂൺ 24-ന് കെ. കരുണാകരന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ അധികാരമേൽക്കുകയും ചെയ്തു. 1991 ജൂലൈ 1-ാം തീയതി ശ്രീ. പി. പി. തങ്കച്ചൻ സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. നാലു തവണ കേരളത്തിന്റെ മുഖ്യമന്ത്രിയായിരുന്ന കെ. കരുണാകരൻ രാഷ്ട്രീയമായ കോളിളക്കം സൃഷ്ടിച്ച ഐ.എസ്.ആർ.ഒ. ചാരക്കേസുമായി ബന്ധപ്പെട്ട് ആരോപണവിധേയനായതിനെത്തുടർന്ന് 1995 മാർച്ച് 16-ന് രാജിവച്ചു. തുടർന്ന് ശ്രീ. എ. കെ. ആന്റണി രണ്ടാമതും മുഖ്യമന്ത്രിയായി 1995 മാർച്ച് 22-ന് അധികാരമേറ്റു. സ്പീക്കറായിരുന്ന ശ്രീ. പി. പി. തങ്കച്ചൻ, ശ്രീ. എ. കെ ആന്റണി മന്ത്രിസഭയിൽ ചേരുന്നതിനായി 1995 മേയ് 3-ന് രാജിവച്ചതിനെ തുടർന്ന് 1995 ജൂൺ 27-ന് ശ്രീ. തേറമ്പിൽ രാമകൃഷ്ണൻ സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. കെ. നാരായണക്കുറുപ്പ് ഡെപ്യൂട്ടി സ്പീക്കർ ആയിരുന്നു. ഇ. കെ. നായനാർ 1-7-1991 മുതൽ 29-2-1992 വരെ പ്രതിപക്ഷനേതാവുമായിരുന്നു. 1-3-1992 മുതൽ 14-5-1996 വരെ ശ്രീ. വി. എസ്. അച്ചുതാനന്ദൻ ആയിരുന്നു പ്രതിപക്ഷ നേതാവ്. ഒമ്പതാം കേരള നിയമസഭയും കാലാവധി പൂർത്തിയാക്കുകയുണ്ടായി.

1996 മേയ് 14-ന് പത്താം കേരള നിയമസഭ നിലവിൽ വന്നു. സി. പി. ഐ. (എം)-ന്റെ നേതൃത്വത്തിൽ എൽ.ഡി.എഫ്-ന് ഭൂരിപക്ഷം ലഭിച്ചതിനെ തുടർന്ന് നിയമസഭാംഗമല്ലായിരുന്നുവെങ്കിലും ഇ. കെ. നായനാർ മൂന്നാമതും മുഖ്യമന്ത്രിയായി അധികാരമേറ്റു. പിന്നീട് തലശ്ശേരി മണ്ഡലത്തിന്റെ പ്രതിനിധി കെ. പി. മമ്മുമാസ്റ്റർ രാജി വച്ചതിനെ തുടർന്ന് നടന്ന ഉപതെരഞ്ഞെടുപ്പിൽ ഇ. കെ. നായനാർ വിജയിച്ച് നിയമസഭാംഗമായി. 1996 മേയ് 30-ന് ശ്രീ. എം. വിജയകുമാർ സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. ശ്രീ. സി. എ. കുര്യൻ ഡെപ്യൂട്ടി സ്പീക്കറും, ശ്രീ. എ. കെ. ആന്റണി പ്രതിപക്ഷനേതാവുമായി. പത്താം കേരള നിയമസഭയുടെ കാലയളവിലാണ് നിയമസഭ പുതിയ നിയമസഭാമന്ദിരത്തിലേക്ക് മാറുന്നത്. 1998 ജൂൺ 29-ന് സെക്രട്ടേറിയറ്റിലെ നിയമസഭാ ഹാളിൽ കേരള നിയമസഭ അവസാനമായി യോഗം ചേർന്നു. പുതിയ നിയമസഭാ മന്ദിരത്തിൽ നിയമസഭ ആദ്യയോഗം ചേർന്നത് 1998 ജൂൺ 30-നായിരുന്നു. 10-ാം കേരള നിയമസഭയും 5 വർഷകാലാവധി പൂർത്തിയാക്കുകയുണ്ടായി.

2001 മേയ് 10-ാം തീയതി നടന്ന തെരഞ്ഞെടുപ്പിൽ കോൺഗ്രസ് നേതൃത്വത്തിലുള്ള യു.ഡി.എഫ്. ന് ഭൂരിപക്ഷം ലഭിച്ചതിനെ തുടർന്ന് 2001 മേയ് 17-ാം തീയതി ശ്രീ. എ. കെ. ആന്റണി മൂന്നാമതും കേരളത്തിന്റെ മുഖ്യമന്ത്രിയായി അധികാരമേറ്റു. 2001 ജൂൺ 6 ന് ശ്രീ. വക്കം പുരുഷോത്തമൻ കേരള നിയമസഭയുടെ സ്പീക്കറായി രണ്ടാം തവണ തെരഞ്ഞെടുക്കപ്പെട്ടു. എൻ. സുന്ദരൻ നാടാർ ഡെപ്യൂട്ടി സ്പീക്കറും, ശ്രീ. വി. എസ്. അച്ചുതാനന്ദൻ പ്രതിപക്ഷനേതാവുമായി. എന്നാൽ 2004-ൽ നടന്ന ലോക്സഭാ തെരഞ്ഞെടുപ്പിൽ യു.ഡി.എഫ്. സ്ഥാനാർത്ഥികളുടെ പരാജയത്തിന്റെ ഉത്തരവാദിത്തം ഏറ്റെടുത്തുകൊണ്ട് ശ്രീ.എ. കെ. ആന്റണിയുടെ മന്ത്രിസഭ 2004 ആഗസ്റ്റ് 29-ന് രാജിവച്ചതിനെ തുടർന്ന് ശ്രീ. ഉമ്മൻ ചാണ്ടിയുടെ നേതൃത്വത്തിലുള്ള മന്ത്രിസഭ 2004 ആഗസ്റ്റ് 31-ന് അധികാരമേറ്റു. ശ്രീ. ഉമ്മൻചാണ്ടി മന്ത്രിസഭയിൽ



ചേരുന്നതിനായി സ്പീക്കറായിരുന്ന ശ്രീ. വക്കം പുരുഷോത്തമൻ രാജിവക്കുകയും 2004 സെപ്റ്റംബർ 16-ന് ശ്രീ. തേറമ്പിൽ രാമകൃഷ്ണൻ രണ്ടാം തവണ സ്പീക്കറായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. പതിനൊന്നാം കേരള നിയമസഭയും കാലാവധി പൂർത്തിയാക്കി.

പന്ത്രണ്ടാം കേരള നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പ് 2006 ഏപ്രിൽ, മേയ് മാസങ്ങളിലായി നടന്നു. സി. പി. ഐ (എം) നേതൃത്വത്തിൽ എൽ.ഡി.എഫ്. ഭൂരിപക്ഷം നേടുകയും 2006 മേയ് 18-ന് ശ്രീ. വി. എസ്. അച്ചുതാനന്ദൻ മുഖ്യമന്ത്രിയായി അധികാരമേൽക്കുകയും ചെയ്തു. 2006 മേയ് 25-ാം തീയതി ശ്രീ. കെ. രാധാകൃഷ്ണൻ സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. ശ്രീ. ജോസ് ബേബി ഡെപ്യൂട്ടി സ്പീക്കറും, ശ്രീ. ഉമ്മൻ ചാണ്ടി പ്രതിപക്ഷനേതാവും ആയിരുന്നു. പന്ത്രണ്ടാം കേരള നിയമസഭയും കാലാവധി പൂർത്തിയാക്കി.

പതിമൂന്നാം കേരള നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പ് 2011 ഏപ്രിൽ 13-ന് നടന്നു. കോൺഗ്രസ്സിന്റെ നേതൃത്വത്തിലുള്ള യു.ഡി.എഫ്. ഭൂരിപക്ഷം നേടുകയും 2011 മേയ് 18-ന് ശ്രീ. ഉമ്മൻ ചാണ്ടി കേരളത്തിന്റെ മുഖ്യമന്ത്രിയായി രണ്ടാമതും അധികാരമേറ്റു. 2011 ജൂൺ 2-ന് ശ്രീ. ജി. കാർത്തികേയൻ സ്പീക്കറായി തെരഞ്ഞെടുക്കപ്പെട്ടു. ശ്രീ. എൻ. ശക്തൻ ഡെപ്യൂട്ടി സ്പീക്കറും ശ്രീ. വി. എസ്. അച്ചുതാനന്ദൻ പ്രതിപക്ഷനേതാവുമായി. മണ്ഡല പുനർനിർണ്ണയത്തെത്തുടർന്ന് ചില നിയോജകമണ്ഡലങ്ങൾ ഇല്ലാതാകുകയും അതിനുപകരം പുതിയവ രൂപീകൃതമാകുകയുമുണ്ടായി. എങ്കിലും 140 എന്ന അംഗസംഖ്യയിൽ മാറ്റമുണ്ടായില്ല. നിലവിൽ സംസ്ഥാന നിയമസഭയുടെ അംഗസംഖ്യ നാമനിർദ്ദേശം ചെയ്യപ്പെടുന്ന ആംഗ്ലോ ഇന്ത്യൻ പ്രതിനിധി ഉൾപ്പെടെ 141 ആണ്.

ഇന്ത്യയിലെ കൂട്ടുകക്ഷി സമ്പ്രദായത്തിന്റെ ഉത്തമ മാതൃകയാണ് കേരളത്തിലുള്ളത്. ആദ്യ നിയമസഭയ്ക്ക് രണ്ട് വർഷം, രണ്ടാമത്തേതിന് നാല് വർഷം, മൂന്നാമത്തേതിന് മൂന്നു വർഷം, നാലാമത്തേതിന് ആറ് വർഷം, അഞ്ചാമത്തേതിന് രണ്ട് വർഷം, ആറാമത്തേതിന് രണ്ട് വർഷം, ഏഴാമത്തേതിന് നാലര വർഷം, എട്ടാമത്തേതിന് നാലുവർഷം എന്നിങ്ങനെയായിരുന്നു കാലാവധി. ഒമ്പതു മുതൽ പന്ത്രണ്ടുവരെയുള്ള നിയമസഭകൾ കാലാവധി പൂർത്തിയാക്കുകയുണ്ടായി. ഈ കാലയളവിലെല്ലാം നിരവധി കക്ഷികൾ ചേർന്നുള്ള കൂട്ടുകക്ഷി മന്ത്രിസഭയാണ് ഭരണത്തിലുണ്ടായിരുന്നത് എന്നത് ശ്രദ്ധേയമാണ്. സംസ്ഥാന രൂപീകരണത്തിന് ശേഷമുള്ള ആദ്യത്തെ 25 വർഷങ്ങളിൽ ആകെ 12 മന്ത്രിസഭകൾ ഭരിക്കേണ്ടുന്ന അവസ്ഥയിലുള്ള വളരെ സങ്കീർണ്ണമായ രാഷ്ട്രീയ പരീക്ഷണങ്ങൾക്കാണ് കേരളം സാക്ഷ്യം വഹിച്ചത്. ഇതിൽ 1967 മുതൽ 1982 വരെയുള്ള കാലയളവിൽ മാത്രം 10 കൂട്ടുകക്ഷി മന്ത്രിസഭകളാണുണ്ടായത്. 1956 മുതൽ 1982 വരെയുള്ള കാലയളവിൽ എട്ട് പ്രാവശ്യം സംസ്ഥാനം രാഷ്ട്രപതി ഭരണത്തിൻ കീഴിലായിരുന്നു. 1970 മുതൽ 1977 വരെ നിലനിന്നിരുന്ന അച്യുതമേനോൻ മന്ത്രിസഭയെ മാറ്റി നിർത്തിയാൽ കേരള രാഷ്ട്രീയവും നിയമസഭയും അസ്ഥിരത ശീലമാക്കുകയാണുണ്ടായത്. എന്നാൽ 1982-ൽ നിലവിൽ വന്ന ഏഴാം കേരള നിയമസഭയടക്കം പിന്നീടു വന്ന നിയമസഭകൾ കാലാവധി പൂർത്തിയാക്കുന്നതും, കൂട്ടുകക്ഷി രാഷ്ട്രീയത്തിന്റെയും കൂട്ടുകക്ഷി മന്ത്രിസഭകളുടെയും സാദ്ധ്യതകൾ പ്രകടമാക്കുന്നതും സംസ്ഥാനം രാഷ്ട്രീയപക്വത ശീലമാക്കുന്നതും കാണാൻ കഴിഞ്ഞു.



# അപൂർവ്വ നിമിഷങ്ങൾ

**1958 ഫെബ്രുവരി 28**

**ചർച്ചചെയ്ത ആദ്യത്തെ അടിയന്തര പ്രമേയം**

ഒന്നാം കേരള നിയമസഭയിൽ 28.2.1958-ൽ കെ. കെ. വിശ്വനാഥൻ നൽകിയ അടിയന്തര പ്രമേയത്തിനുള്ള നോട്ടീസാണ് കേരള നിയമസഭ ചർച്ചചെയ്ത ആദ്യത്തെ അടിയന്തരപ്രമേയം. 27.2.1958-ൽ എറണാകുളത്ത് വിദ്യാർത്ഥികൾക്കെതിരെ നടന്ന ലാത്തിച്ചാർജ്ജും അറസ്റ്റും സംബന്ധിച്ചായിരുന്നു പ്രമേയം.

**1958 ഏപ്രിൽ 25**

**ജവഹർലാൽ നെഹ്രുവിന്റെ സന്ദർശനം**

നിയമസഭാ ഹാളിൽ രാഷ്ട്രപതി ഡോ. രാജേന്ദ്രപ്രസാദിന്റെ ഛായാചിത്രം പ്രധാനമന്ത്രി ജവഹർലാൽ നെഹ്രു നിയമസഭാ ഹാളിൽ അനാച്ഛാദനം ചെയ്തു.

**1968 ഒക്ടോബർ 5, 6**

**പ്രിസൈഡിംഗ് ഓഫീസേഴ്സ് കോൺഫറൻസ്**

1968-ലെ കോൺഫറൻസ് കനകക്കുന്ന് കൊട്ടാരത്തിൽ നടന്നു. 2007-ൽ ഇപ്പോഴത്തെ നിയമസഭാ മന്ദിരത്തിൽ നടന്നു.

**1969 ഒക്ടോബർ 2**

**മഹാത്മാഗാന്ധിയുടെ നൂറാം ജന്മദിനം**

മഹാത്മാഗാന്ധിയുടെ നൂറാം ജന്മദിനമായ 1969 ഒക്ടോബർ 2-ന് സഭയുടെ പ്രത്യേക സമ്മേളനം ചേർന്നു.

**1970 മാർച്ച് 18**

**വിശ്വാസ പ്രമേയം**

കേരള നിയമസഭ ഒരിക്കൽ മാത്രം ദർശിച്ച വിശ്വാസപ്രമേയം 18.3.1970-ന് ചർച്ച ചെയ്തു; അന്നത്തെ മുഖ്യമന്ത്രിയായ സി. അച്യുതമേനോന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭയിൽ നിയമസഭ വിശ്വാസം രേഖപ്പെടുത്തി. നിയമസഭയിൽ അതിനുശേഷം സമാനമായി ഒരു വിശ്വാസപ്രമേയം ചർച്ചയ്ക്കെടുത്തിട്ടില്ല.

**1972 ഓഗസ്റ്റ് 14, 15**

**സ്വാതന്ത്ര്യത്തിന്റെ ഇരുപത്തിയഞ്ചാം വാർഷികാഘോഷം**

ഭാരതം സ്വതന്ത്രമായതിന്റെ ഇരുപത്തിയഞ്ചാം വാർഷികം 1972 ഓഗസ്റ്റ് 14-ാം തീയതി രാത്രി നിയമസഭാ ഹാളിൽ ചേർന്ന പ്രത്യേക യോഗത്തിൽ ആഘോഷിച്ചു. അർദ്ധ രാത്രി 12 മണിക്ക് സ്വാതന്ത്ര്യത്തിനുവേണ്ടി ജീവാർപ്പണം ചെയ്ത രക്തസാക്ഷികളുടെ സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലി അർപ്പിച്ചുകൊണ്ട് രണ്ടു മിനിട്ട് മൗനം ആചരിച്ചു. 15-ാം തീയതി വെളുപ്പിന് 12.06-ന് സഭ പിരിഞ്ഞു.

**1980 ഫെബ്രുവരി 25**

**ചുരുങ്ങിയ കാലയളവിലെ സാമാജികർ**

ആറാം കേരള നിയമസഭയിൽ അംഗമായിരുന്ന ശ്രീ. സി. ഹരിദാസ് തെരഞ്ഞെടുക്കപ്പെട്ട് ഒരു മാസത്തിനുള്ളിൽ നിയമസഭാംഗത്വം രാജിവച്ചു.

**1982 ഫെബ്രുവരി 4**

**സ്പീക്കർ വോട്ട് രേഖപ്പെടുത്തി (കാസ്റ്റിംഗ് വോട്ട്)**

സ്പീക്കർ ശ്രീ. എ. സി. ജോസ് കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തി. അവിശ്വാസപ്രമേയ ചർച്ചയിലാണ് വോട്ട് ചെയ്തത്.



**1987 ആഗസ്റ്റ് 13**

**ഇന്ത്യൻ സ്വാതന്ത്ര്യത്തിന്റെ നാല്പതാം വാർഷികാഘോഷം**

ഇന്ത്യൻ സ്വാതന്ത്ര്യത്തിന്റെ നാല്പതാം വാർഷികാഘോഷങ്ങളോടനുബന്ധിച്ച് 1987 ആഗസ്റ്റ് 13-ാം തീയതി വ്യാഴാഴ്ച രാവിലെ 9 മണിക്ക് സഭയുടെ പ്രത്യേക സമ്മേളനം നടന്നു. സ്വാതന്ത്ര്യസമര സേനാനികൾ സന്ദർശക ഗ്യാലറിയിൽ സന്നിഹിതരായി.

**1987 ഡിസംബർ 12**

**ദൈർഘ്യമേറിയ സിറ്റിംഗ്**

1987 ഡിസംബർ 12-ന് രാവിലെ 8.30-ന് ആരംഭിച്ച സിറ്റിംഗ് പരിസമാപ്തിയിലെത്തിയത് പിറ്റേന്ന് പുലർച്ചെ 4.35 നായിരുന്നു.

**രാഷ്ട്രപതിമാരുടെ സന്ദർശനം**

രാഷ്ട്രപതിയായിരുന്ന കെ. ആർ. നാരായണൻ 1997 സെപ്റ്റംബർ 18-നും ശ്രീ. എ. പി. ജെ. അബ്ദുൾ കലാം 2005 ജൂലൈ 28-നും ശ്രീ. പ്രണബ് കുമാർ മുഖർജി 2012 ഒക്ടോബർ 30-നും നിയമസഭാ ഹാളിൽ അംഗങ്ങളെ അഭിസംബോധന ചെയ്തു. ശ്രീമതി. പ്രതിഭാ ദേവീസിംഗ് പാട്ടീൽ 2008 ഏപ്രിൽ 30-ന് നിയമസഭാ മെംബേഴ്സ് ലോഞ്ചിൽ അംഗങ്ങളെ അഭിസംബോധന ചെയ്തു.

**1998 മേയ് 22**

**പുതിയ നിയമസഭാമന്ദിരത്തിന്റെ ഉദ്ഘാടനം**

പുതിയ നിയമസഭാ മന്ദിരത്തിന്റെ ഉദ്ഘാടനം 1998 മേയ് 22-ാം തീയതി രാഷ്ട്രപതി കെ. ആർ. നാരായണൻ നിർവ്വഹിച്ചു. ഗവർണ്ണർ സുഖ്ദേവ് സിംഗ് കാംഗ് യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു.

**1998 ജൂൺ 29**

**പഴയ നിയമസഭാമന്ദിരത്തിലെ വിടവാങ്ങൽ സമ്മേളനം**

സെക്രട്ടേറിയറ്റിലെ നിയമസഭാമന്ദിരത്തിൽ നിയമസഭയുടെ അവസാനയോഗം ചേർന്നത് 1998 ജൂൺ 29-ന് ആയിരുന്നു. 1939 ഫെബ്രുവരി 8-ന് വൈകുന്നേരം 4 മണിക്ക് ഈ മന്ദിരത്തിൽ ആരംഭിച്ച നിയമസഭാ സമ്മേളനങ്ങൾ ചരിത്രത്തിന്റെ ഭാഗമായി.

**1998 ജൂൺ 30**

**പുതിയ നിയമസഭാമന്ദിരത്തിലെ ആദ്യസമ്മേളനം**

1998 ജൂൺ 30-ാം തീയതി രാവിലെ 8.30-ന് പുതിയ നിയമസഭാ കോംപ്ലക്സിലെ അസംബ്ലി ഹാളിൽ ആദ്യസമ്മേളനം ചേർന്നു.

**2000 ഫെബ്രുവരി 24**

**രാജകുടുംബത്തിന്റെ സന്ദർശനം**

രാജഭരണകാലത്ത് ഇളയരാജാവായിരുന്ന തിരുവിതാംകൂർ രാജകുടുംബത്തിലെ ശ്രീ. പത്മനാഭദാസ ഉത്രാടം തിരുനാൾ മാർത്താണ്ഡവർമ്മ രാജകുടുംബാംഗങ്ങളോടൊപ്പം 2000 ഫെബ്രുവരി 24ന് പുതിയ മന്ദിരം സന്ദർശിച്ചു.

**2001 ഡിസംബർ 3**

**നിയമസഭാ വെബ്സൈറ്റിന്റെ ഉദ്ഘാടനം**

നിയമസഭയുടെ ഔദ്യോഗിക വെബ്സൈറ്റായ www.niyamasabha.org-ന്റെ ഉദ്ഘാടനം 2001 ഡിസംബർ 3-ാം തീയതി ബാങ്കറ്റ് ഹാളിൽ ചേർന്ന യോഗത്തിൽ മുഖ്യമന്ത്രി ശ്രീ. എ. കെ. ആന്റണി നിർവ്വഹിച്ചു.

**2005 സെപ്റ്റംബർ 3**

**നിയമസഭാ വളപ്പിൽ രാഷ്ട്രപിതാവിന്റെയും ദേശീയനേതാക്കളുടെയും പ്രതിമകളുടെ അനാച്ഛാദനം**

രാഷ്ട്രപിതാവ് മഹാത്മാഗാന്ധി, പ്രഥമ പ്രധാനമന്ത്രി പണ്ഡിറ്റ് ജവഹർലാൽ നെഹ്റു,



ഭരണഘടനാശില്പി ഡോ. ബി. ആർ. അംബേദ്കർ എന്നിവരുടെ വെങ്കലപ്രതിമകൾ നിയമസഭാ വളപ്പിൽ പ്രധാനമന്ത്രി ഡോ. മൻമോഹൻ സിംഗ് 2005 സെപ്റ്റംബർ 3-ാം തീയതി അനാച്ഛാദനം ചെയ്തു.

**2005 നവംബർ 21**

**കെ. ആർ. നാരായണന് ആദരാഞ്ജലി**

മുൻ രാഷ്ട്രപതി കെ. ആർ. നാരായണന് ആദരാഞ്ജലി അർപ്പിക്കുന്നതിനായി സഭയുടെ പ്രത്യേക യോഗം 2005 നവംബർ 21-ന് ചേർന്നു.

**2006 മാർച്ച് 15**

**കെ. ആർ. നാരായണന്റെ പ്രതിമ**

മുൻ രാഷ്ട്രപതി കെ. ആർ. നാരായണന്റെ അർദ്ധകായപ്രതിമ മന്ദിരത്തിന്റെ കിഴക്കുവശത്തെ പ്രവേശന കവാടത്തിനുള്ളിൽ അനാച്ഛാദനം ചെയ്തു.

**2006 മേയ് 5**

**നിയമസഭാ മ്യൂസിയത്തിന്റെ ഉദ്ഘാടനം**

നിയമസഭാ മ്യൂസിയത്തിന്റെ ഉദ്ഘാടനം 2006 മേയ് 5-ന് ബഹു. മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി നിർവ്വഹിച്ചു.

**2006 മേയ് 29**

**ആശുപത്രിയിൽ വച്ച് നടന്ന സത്യപ്രതിജ്ഞ**

12-ാം കേരള നിയമസഭയിലേയ്ക്ക് തിരുവമ്പാടി മണ്ഡലത്തിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട മത്തായി ചാക്കോ സത്യപ്രതിജ്ഞയ്ക്കു മുമ്പുതന്നെ രോഗബാധിതനായി. ആശുപത്രിയിൽ പ്രവേശിക്കപ്പെട്ടതിനെത്തുടർന്ന് അംഗത്തിന്റെ സത്യപ്രതിജ്ഞ 2006 മേയ് 29-ന് എറണാകുളം ലേക്ഷോർ ആശുപത്രിയിൽ വച്ച് നടക്കുകയുണ്ടായി. അസുഖം മൂർച്ഛിക്കുകയും സഭയിൽ വരാൻ സാധിക്കാതെ 2006 ഒക്ടോബർ 13-ാം തീയതി അദ്ദേഹം മരണപ്പെടുകയും ചെയ്തു.

**2012 ജനുവരി 19**

**അഷ്വറൻസ് ഇംപ്ളിമെന്റേഷൻ ഡെസ്ക്**

സഭാതലത്തിൽ നൽകുന്ന ഉറപ്പുകളുടെ നിർവ്വഹണവുമായി ബന്ധപ്പെട്ട ജോലികൾ കാര്യക്ഷമമായി അവലോകനം നടത്തുന്നതിനുള്ള സോഫ്റ്റ്‌വെയർ സംവിധാനത്തിന്റെ ഔപചാരികമായ ഉദ്ഘാടനം ബഹു. കേരള മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി നിർവഹിച്ചു.

**2012 മാർച്ച് 1**

**വെബ് കാസ്റ്റിംഗ്**

നിയമസഭാ നടപടികൾ ഇന്റർനെറ്റിലെ വെബ്സൈറ്റിലൂടെ കാണുന്നതിനുള്ള വെബ് കാസ്റ്റിങ് സംവിധാനം 1.3.2012-ൽ നിലവിൽ വന്നു.

**2012 ജൂൺ 11**

**ദേശീയഗാനാലാപനം**

ഒരു സഭാ സമ്മേളത്തിന്റെ ആരംഭത്തിലും സമാപനത്തിലും ദേശീയഗാനം ആലപിക്കുന്ന രീതി ആരംഭിച്ചു.

**2013 ഏപ്രിൽ 15**

**മ്യൂസിയത്തിന്റെ പുതിയ മന്ദിരം**

സുവർണ്ണ ജൂബിലി മ്യൂസിയത്തിന്റെ പുതിയ മന്ദിരത്തിൽ ഗാന്ധിസ്മൃതി, ഭരണഘടനാ വിഭാഗം, ടച്ച് സ്ക്രീൻ സംവിധാനം തുടങ്ങിയവ ആരംഭിച്ചു. ഇതിന്റെ ഉദ്ഘാടനം ഗവർണർ ശ്രീ. നിഖിൽ കുമാർ നിർവ്വഹിച്ചു.



**2013 ജൂൺ 10**

**ഇംഗ്ലീഷിൽ അഭിസംബോധന ചെയ്യുന്ന രീതി അവസാനിപ്പിച്ചു.**

ഓരോ ദിവസവും സഭാരംഭത്തിന് തൊട്ടുമുമ്പ് സ്പീക്കർ സഭയിലെത്തുമ്പോൾ മാർഷൽ പറയുന്ന `Honourable Members, Honourable Speaker' എന്ന അഭിസംബോധന "ബഹുമാനപ്പെട്ട അംഗങ്ങളേ, ബഹുമാനപ്പെട്ട സഭാദ്ധ്യക്ഷൻ" എന്നു മാറ്റുകയുണ്ടായി. സഭയുടെ എല്ലാ പ്രവർത്തനങ്ങളും ശ്രേഷ്ഠഭാഷയായി രാജ്യം അംഗീകരിച്ച മലയാളത്തിൽ നടത്തുന്നതിന് ഒരു ചുവടുവയ്പായി ഇത് മാറി.

## ജനക്ഷേമത്തിനായുള്ള നിയമ നിർമ്മാണങ്ങളിലൂടെ

സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇന്ത്യൻ സംസ്ഥാനങ്ങളിൽ റവന്യൂ, ഭൂപരിഷ്കരണം എന്നിവയുമായി ബന്ധപ്പെട്ട് മാതൃകാപരമായ നിയമങ്ങൾ പാസ്സാക്കിയത് കേരള നിയമസഭയായിരുന്നു. കേരള നിയമസഭ പാസ്സാക്കിയ ആദ്യ നിയമം തന്നെ 1957-ലെ കേരള സ്റ്റേ ഓഫ് എവിക്ഷൻ പ്രൊസീഡിംഗ്സ് ആക്ട് ആണ്. കുടിയാന്മാരെയും കുടികിടപ്പുകാരെയും ഭൂമിയിൽ കൃഷി ചെയ്യുന്നവരെയും കുടി ഒഴിപ്പിക്കുന്നത് നിർത്തിവയ്ക്കുന്നതിന് വേണ്ടിയുള്ളതായിരുന്നു പ്രസ്തുത നിയമം. കാലാകാലങ്ങളിൽ നിരവധി ഭേദഗതികൾ കൊണ്ടുവന്ന് കുടിയൊഴിപ്പിക്കൽ നിർത്തിവയ്ക്കുന്നതിന്റെ പ്രസക്തി നിലനിർത്തുന്നതിൽ കേരള നിയമസഭ കരുതലോടെ പ്രവർത്തിച്ചിട്ടുണ്ട്. കേരള സംസ്ഥാനത്ത് സർക്കാർ ഭൂമി അനധികൃതമായി കൈയേറുന്നത് തടയുന്നതിനായി പാസ്സാക്കിയ കേരള ലാൻഡ് കൺസർവൻസി ആക്ടും, പൊതു ആവശ്യങ്ങൾക്ക് വേണ്ടി സ്ഥലം ഏറ്റെടുക്കുന്നതിനായും നൽകേണ്ടുന്ന നഷ്ടപരിഹാരത്തുക നിജപ്പെടുത്തുന്നതിനായും പാസ്സാക്കിയ കേരള ലാൻഡ് അക്വിസിഷൻ ആക്ടും, കേരളത്തിലെ ഭൂവുടമ-കുടിയാന്മാർ ബന്ധങ്ങളിൽ സമഗ്രമായ പരിഷ്ക്കാരങ്ങൾ കൊണ്ടു വരുന്നതിനായി കേരള അഗ്രേറിയൻ റിലേഷൻസ് ആക്ടും, ഭൂപരിഷ്കരണ രംഗത്ത് സാർവ്വത്രിക പരിവർത്തനങ്ങൾക്ക് കാരണമായ കേരള ലാൻഡ് റിഫോംസ് ആക്ടും, സർക്കാർ ഭൂമി പതിച്ച് കൊടുക്കുന്നത് സംബന്ധിച്ച കേരള ലാൻഡ് അസൈൻമെന്റ് ആക്ടും, സംസ്ഥാനത്ത് സർവ്വേയും അതിർത്തി നിർണ്ണയവും നടത്തുന്നതുമായി ബന്ധപ്പെട്ട കേരള സർവ്വേ ആന്റ് ബൗണ്ടറീസ് ആക്ടും, ഭൂവികസനം സംബന്ധിച്ച് പാസ്സാക്കിയ കേരള ലാൻഡ് ഡെവലപ്പ്മെന്റ് ആക്ടും, ഭൂപരിഷ്കരണ റവന്യൂ രംഗത്ത് കേരള നിയമസഭയ്ക്കുണ്ടായിരുന്ന പ്രതിബദ്ധതയുടെ ഉദാഹരണങ്ങളാണ്.

തൊഴിലാളിക്ഷേമം ലക്ഷ്യമാക്കിയുള്ള നിയമ നിർമ്മാണങ്ങൾ നടത്തുന്നതിനും കാലാകാലങ്ങളിൽ കേരള നിയമസഭ പ്രത്യേക ശ്രദ്ധ പതിപ്പിച്ചിരുന്നു. തൊഴിലാളികൾക്ക് മിനിമം കൂലി നിശ്ചയിക്കുന്നതിനായുള്ള 1960-ലെ കേരള മിനിമം വേജസ് ആക്ട്, കടകളിലും വാണിജ്യ സ്ഥാപനങ്ങളിലും ജോലി ചെയ്യുന്ന തൊഴിലാളികളുടെ തൊഴിൽ വ്യവസ്ഥകൾ ക്രമപ്പെടുത്തുന്നതിനായുള്ള കേരള ഷോപ്പ്സ് ആന്റ് കൊമേഴ്സ്യൽ എസ്റ്റാബ്ലിഷ്മെന്റ് ആക്ട്, തോട്ടം തൊഴിലാളികളുടെ ക്ഷേമവുമായി ബന്ധപ്പെട്ട് പ്ലാന്റേഷൻസ് ലേബർ ആക്ട്, മോട്ടോർ ട്രാൻസ്പോർട്ട് വ്യവസായ തൊഴിലാളികൾക്ക് വേണ്ടി കേരള മോട്ടോർ ട്രാൻസ്പോർട്ട് വർക്കേഴ്സ് പേയ്മെന്റ് ഓഫ് ഫെയർ വേജസ് ആക്ട്, കരാറടിസ്ഥാനതൊഴിൽ സമ്പ്രദായത്തിന് നിരോധനമേർപ്പെടുത്തുന്നതിനായി 1975-ലെ ബോണ്ടഡ് ലേബർ സിസ്റ്റം അബോളിഷൻ ആക്ട്, ചുമട്ടുതൊഴിലാളികളുടെ ക്ഷേമം മുൻനിർത്തിയും തൊഴിൽത്തർക്കങ്ങൾ പരിഹരിക്കുന്നതിനും വേണ്ടി പാസ്സാക്കിയ കേരള ഹെഡ്ലോഡ് വർക്കേഴ്സ് ആക്ട്, ഗാർഹികവും ഗാർഹികേതരവുമായ ആവശ്യങ്ങൾക്കുള്ള ചരക്കുകളുടേയും സാധനങ്ങളുടേയും കയറ്റിറക്കിൽ ബലാൽക്കാരമായതോ ഭീഷണി



പ്പെടുത്തിയുള്ളതോ ആയ പ്രവർത്തനങ്ങൾ നിരോധിക്കുന്നതിനായി 2002 -ൽ പാസ്സാക്കിയ കേരള കയറ്റിറക്ക് കൂലി ക്രമപ്പെടുത്തലും നിയമവിരുദ്ധ പ്രവർത്തനങ്ങൾ നിയന്ത്രിക്കലും ആക്ട്, ചെത്തു തൊഴിലാളികൾ, കർഷകത്തൊഴിലാളികൾ, മത്സ്യത്തൊഴിലാളികൾ, കശുവണ്ടിത്തൊഴിലാളികൾ, മോട്ടോർ ട്രാൻസ്പോർട്ട് തൊഴിലാളികൾ, കയർത്തൊഴിലാളികൾ, ഖാദിത്തൊഴിലാളികൾ, അബ്കാരിത്തൊഴിലാളികൾ, കെട്ടിടനിർമ്മാണത്തൊഴിലാളികൾ, ബീഡി-ചുരുട്ട് തൊഴിലാളികൾ, ഈറ്റ, കാട്ടുവള്ളി, തഴ തൊഴിലാളികൾ, കടകളിലെയും വാണിജ്യസ്ഥാപനങ്ങളിലെയും തൊഴിലാളികൾ, ക്ഷീര കർഷകർ, റേഷൻവ്യാപാരികൾ, അഭിഭാഷകർ, വക്കീൽ ഗുമസ്തർ എന്നീ വിഭാഗങ്ങൾക്ക് വേണ്ടി പ്രത്യേകം ക്ഷേമനിധികൾ ഏർപ്പെടുത്തുന്നതിനും പ്രസ്തുത ക്ഷേമനിധിയിലെ വ്യവസ്ഥകൾ കാലാനുസൃതമായി പരിഷ്കരിക്കുന്നതിനുമായി പാസ്സാക്കിയ ഭേദഗതി നിയമങ്ങൾ എന്നിവ വിവിധ രംഗങ്ങളിൽ പണിയെടുക്കുന്ന തൊഴിലാളികളുടെ ക്ഷേമം ഉറപ്പാക്കുന്നതിൽ കേരള നിയമസഭ പ്രകടിപ്പിച്ച നിശ്ചയദാർഢ്യ മനോഭാവത്തിന് ഉദാഹരണങ്ങളാണ്.

കേരളത്തിലെ പൊതുവിദ്യാഭ്യാസ രംഗത്ത് സമഗ്രമായ പ്രവർത്തനങ്ങൾ നടത്തുന്നതിലേക്കായി നിരവധി നിയമങ്ങൾ കേരള നിയമസഭ പാസ്സാക്കുകയുണ്ടായി. 1958-ൽ പാസ്സാക്കിയ കേരള എഡ്യൂക്കേഷൻ ആക്ടും, 1957-ലെ കേരള യൂണിവേഴ്സിറ്റി ആക്ടും, 1968-ലെ കാലിക്കറ്റ് യൂണിവേഴ്സിറ്റി ആക്ടും, 1971-ലെ കൊച്ചിൻ യൂണിവേഴ്സിറ്റി ആക്ടും, 1986-ലെ കൊച്ചി ശാസ്ത്ര സാങ്കേതിക ശാസ്ത്ര സർവ്വകലാശാലാ ആക്ടും, 1968-ലെ കാലിക്കറ്റ് യൂണിവേഴ്സിറ്റി ആക്ടും, 1971-ലെ കേരള അഗ്രികൾച്ചറൽ യൂണിവേഴ്സിറ്റി ആക്ടും, 1985-ലെ ഗാന്ധിജി യൂണിവേഴ്സിറ്റി ആക്ടും, 1994-ലെ ശ്രീശങ്കരാചാര്യ യൂണിവേഴ്സിറ്റി ഓഫ് സാൻസ്ക്രിറ്റ് ആക്ടും, 1996-ലെ കണ്ണൂർ യൂണിവേഴ്സിറ്റി ആക്ടും, 1997-ലെ പ്രീഡിഗ്രി കോഴ്സ് നിർത്തലാക്കൽ ആക്ടും, 2001-ലെ പരിയാരം മെഡിക്കൽ കോളേജും ആശുപത്രിയും (ഭരണ നിർവ്വഹണത്തിനു വേണ്ടിയുള്ള കൈമാറ്റം) ആക്ടും, 2004-ലെ കേരള സെൽഫ് ഫിനാൻസിംഗ് പ്രൊഫഷണൽ കോളേജ് (പ്രൊഹിബിഷൻ ഓഫ് ക്യാപ്പിറ്റേഷൻ ഫീസ് ആന്റ് പ്രൊസീജിയർ ഫോർ അഡ്മിഷൻ ആന്റ് ഫിക്സേഷൻ ഓഫ് ഫീസ്) ആക്ടും, 2005-ലെ നാഷണൽ യൂണിവേഴ്സിറ്റി ഓഫ് അഡ്വാൻസ്ഡ് ലീഗൽ സ്റ്റഡീസ് ആക്ടും, 2010-ലെ മെഡിക്കൽ സർവ്വകലാശാലാ ആക്ട്, 2010-ലെ വെറ്ററനറി സർവ്വകലാശാല ആക്ട്, 2011-ലെ ഫിഷറീസിനും സമുദ്രപഠനങ്ങൾക്കുമുള്ള സർവ്വകലാശാല ആക്ട്, 2013 ലെ തുഞ്ചത്ത് എഴുത്തച്ഛൻ മലയാളം സർവ്വകലാശാല ആക്ട് തുടങ്ങിയ നിയമങ്ങളും, വിദ്യാഭ്യാസ മേഖലയിൽ ദീർഘവീക്ഷണവും ഗൗരവപൂർണ്ണവുമായ പ്രവർത്തനങ്ങൾ നടപ്പാക്കുന്നതിലും, ആധുനിക കേരളത്തെ വിജ്ഞാന ബൗദ്ധിക സ്രോതസ്സാക്കി മാറ്റുന്നതിലും, സാരമായ പങ്കുവഹിക്കുകയുണ്ടായി. മേൽപ്പറഞ്ഞ മേഖലകൾക്കുപരിയായി ആരോഗ്യം, ഊർജ്ജം, ജലസേചനം, പരിസ്ഥിതി, വിനോദസഞ്ചാരം, സഹകരണം തുടങ്ങിയ രംഗങ്ങളെയും സ്പർശിച്ചുകൊണ്ട് സാമൂഹ്യ വ്യവസ്ഥിതിയുടെ സംതുലനാവസ്ഥയ്ക്ക് തന്നെ മുതൽക്കൂട്ടാവുന്ന കാതലായ നിയമനിർമ്മാണങ്ങൾ കേരള നിയമസഭ നടത്തിയിട്ടുണ്ട്.

നിയമനിർമ്മാണം സംബന്ധിച്ച പ്രവർത്തനങ്ങൾക്ക് പുറമേ ബഡ്ജറ്റും അനുബന്ധ ഘടകങ്ങളും ഉൾപ്പെട്ട ധനകാര്യ വിഷയങ്ങൾ, അനൗദ്യോഗികാംഗങ്ങളുടെ പ്രമേയങ്ങളും ബില്ലുകളും, ചോദ്യോത്തരവേള, അടിയന്തരപ്രാധാന്യമുള്ള വിഷയങ്ങൾ ചർച്ച ചെയ്യുന്നതിന് വേണ്ടി അവതരിപ്പിക്കുന്ന അടിയന്തരപ്രമേയം, ശൂന്യവേളയിൽ പൊതുപ്രാധാന്യമുള്ള വിഷയങ്ങൾ സർക്കാരിന്റെ ശ്രദ്ധയിലേയ്ക്ക് കൊണ്ടുവരുന്നതിനായി അവതരിപ്പിക്കുന്ന ശ്രദ്ധക്ഷണിക്കലുകൾ, പ്രാദേശിക പ്രശ്നങ്ങൾ സഭയുടെയും സർക്കാരിന്റെയും മുമ്പാകെ അവതരിപ്പിക്കുന്നതിനുള്ള സബ്മിഷനുകൾ, നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിൽ വിഭാവനം ചെയ്തിട്ടുള്ള



പ്രത്യേക വകുപ്പുകൾ പ്രകാരമുള്ള പ്രമേയങ്ങളിന്മേലുള്ള ചർച്ചകൾ, സ്റ്റാറ്റ്യൂട്ടറി പ്രമേയത്തിന്മേലുള്ള ചർച്ചകൾ, ഗവർണ്ണർ സഭയെ അഭിസംബോധന ചെയ്ത് നടത്തുന്ന പ്രസംഗത്തിന്മേലുള്ള നന്ദിപ്രമേയം സംബന്ധിച്ച ചർച്ച, ബഡ്ജറ്റിന്മേലുള്ള പൊതു ചർച്ച, ധനാഭ്യർത്ഥനകളിന്മേലുള്ള വിശദമായ ചർച്ചകൾ, ബില്ലുകൾ അവതരിപ്പിക്കുന്നത് മുതൽ പാസ്സാക്കുന്നത് വരെയുള്ള വിവിധ ഘട്ടങ്ങളിലെ ചർച്ചകൾ എന്നീ സന്ദർഭങ്ങളിൽ സംസ്ഥാനത്ത് സമഗ്രമായ വികസനം ലക്ഷ്യമാക്കിയുള്ളതും ആനുകാലികപ്രാധാന്യമുള്ളതുമായ നിരവധി വിഷയങ്ങൾ അർഹിക്കുന്ന പ്രാധാന്യത്തോടുകൂടി കൈകാര്യം ചെയ്യുന്നതിലൂടെ ജനാഭിലാഷം പൂർത്തീകരിക്കുകയും സഭയുടെ ഗൗരവപരമായ പ്രവർത്തനങ്ങളുടെ പ്രസക്തി വർദ്ധിപ്പിക്കുകയും ചെയ്യുന്നു.

## സഭാ സമിതികളുടെ മാതൃകാപരമായ പ്രവർത്തനങ്ങൾ

എക്സിക്യൂട്ടീവിന്റെ മേൽ ലെജിസ്ലേച്ചറിനുള്ള നിയന്ത്രണം നിർവ്വഹിക്കപ്പെടുന്നത് നിയമസഭാ സമിതികളിലൂടെയാണ്. ബ്യൂറോക്രസിയുടെ കാര്യക്ഷമതയില്ലായ്മയോ ഭരണനിർവ്വഹണത്തിലെ ക്രമരാഹിത്യമോ നിരീക്ഷിക്കപ്പെടുകയും ചോദ്യം ചെയ്യപ്പെടുകയും ചെയ്ത് ആവശ്യമായ തിരുത്തൽ നിർദ്ദേശങ്ങൾ നൽകുന്ന ചുമതല നിയമസഭാ സമിതികൾ നിർവ്വഹിച്ചുവരുന്നു. പൗരന്റെ സാമൂഹ്യജീവിതത്തിനുതകുന്ന ജീവിതസാഹചര്യങ്ങൾക്കും സമൂഹത്തിന്റെ സന്തുലിതമായ നിലനില്പിനും വിഘാതമാകാത്ത തരത്തിൽ വ്യവസ്ഥിതിയ്ക്ക് മാർഗ്ഗനിർദ്ദേശം നൽകുകയെന്ന ദൗത്യം കേരള നിയമസഭയുടെ പ്രാരംഭകാലം മുതലുള്ള സമിതികൾ നിർവ്വഹിച്ചുവരുന്നു. സംസ്ഥാനത്തിന്റെ പൊതു സമ്പത്ത് ചെലവഴിക്കുന്നതിൽ പാലിക്കേണ്ടുന്ന നിബന്ധനകൾ നിരീക്ഷിക്കുകയും കംപ്ട്രോളർ ആന്റ് ആഡിറ്റർ ജനറലിന്റെ റിപ്പോർട്ടിൽ പരാമർശിക്കപ്പെട്ട വിഷയങ്ങൾ പരിശോധിക്കുകയും ചെയ്യുക എന്ന മുഖ്യചുമതലയോടു കൂടി പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി, നിരവധി സർക്കാർ വകുപ്പുകളുടെ പദ്ധതികൾക്കും നയങ്ങൾക്കുമനുസൃതമായും കാര്യക്ഷമതയോടെയും മിതവ്യയപരമായും ഫണ്ട് വിനിയോഗിക്കുന്നത് സംബന്ധിച്ച പഠനങ്ങളും, ശിപാർശകളും നടത്തുന്നതിനുള്ള എസ്റ്റിമേറ്റ്സ് കമ്മിറ്റി എന്നിവ 1957 മേയ് 3-ാം തീയതിയും പൊതുമേഖലാ സ്ഥാപനങ്ങളുടെ സർവ്വതോന്മുഖമായ പ്രവർത്തനങ്ങളെക്കുറിച്ച് പഠനം നടത്തുന്നതിനും ശിപാർശകൾ നൽകുന്നതിനുമായി പബ്ലിക് അണ്ടർടേക്കിംഗ്സ് കമ്മിറ്റി 1968-ലും തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെ അക്കൗണ്ട്സ് പരിശോധിക്കുന്നതിനായി ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റി 2001-ലും നിലവിൽ വന്നു. മേൽപ്പറഞ്ഞ ധനകാര്യ സമിതികൾ കൂടാതെ സബ്ജക്ട് കമ്മിറ്റികളും, വെൽഫെയർ കമ്മിറ്റികളും (ക്ഷേമസമിതികൾ) ഉൾപ്പെടെ ആകെ 37 സമിതികളാണ് 13-ാം കേരള നിയമസഭയുടെ കാലയളവിൽ പ്രവർത്തിക്കുന്നത്.

ഒന്നാം കേരള നിയമസഭയുടെ കാലയളവിൽ പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി, എസ്റ്റിമേറ്റ്സ് കമ്മിറ്റി, അനൗദ്യോഗികാംഗങ്ങളുടെ ബില്ലുകളും പ്രമേയങ്ങളും സംബന്ധിച്ച കമ്മിറ്റി, സബോർഡിനേറ്റ് ലെജിസ്ലേഷൻ കമ്മിറ്റി, ഉറപ്പുകൾ (Assurance) സംബന്ധിച്ച കമ്മിറ്റി, ഹർജികൾ (Petitions) സംബന്ധിച്ച കമ്മിറ്റി, പ്രിവിലേജസ് കമ്മിറ്റി എന്നിങ്ങനെ ഒൻപത് സമിതികളാണ് പ്രവർത്തിച്ചിരുന്നത്. ഓരോ വർഷത്തെയും ബഡ്ജറ്റിലെ ധനാഭ്യർത്ഥനകളുടെ സൂക്ഷ്മ പരിശോധന നടത്തുന്നതിനും സഭയിൽ അവതരിപ്പിക്കുന്ന ബില്ലുകൾ പരിഗണിക്കുന്നതിനും കരട് ചട്ടങ്ങൾ പരിഗണിക്കുന്നതിനുമായി 1980-ൽ രൂപീകരിക്കപ്പെട്ട സബ്ജക്ട് കമ്മിറ്റികൾ, പട്ടികജാതി പട്ടികവർഗ്ഗക്ഷേമം, സ്ത്രീകളുടേയും കുട്ടികളുടേയും വികലാംഗരുടേയും ക്ഷേമം, പിന്നോക്ക സമുദായ ക്ഷേമം, പരിസ്ഥിതി, സഭയുടെ മേശപ്പുറത്ത് വച്ച കടലാസ്സുകൾ, ഔദ്യോഗികഭാഷ, യുവജനക്ഷേമം, മുതിർന്ന പൗരന്മാരുടെ ക്ഷേമം, പ്രവാസികളുടെ ക്ഷേമം, മത്സ്യത്തൊഴിലാളികളുടെ ക്ഷേമം എന്നിവ സംബന്ധിച്ച വിഷയങ്ങൾ കൈകാര്യം ചെയ്യുന്നതിനായി പ്രത്യേകം നിയമസഭാ സമിതികൾ ഇന്ന് നിലവിലുണ്ട്. മേൽപ്പറഞ്ഞ സ്ഥിരം സമിതികൾ കൂടാതെ പ്രത്യേക ഉദ്ദേശ്യത്തോടുകൂടി



രൂപീകരിച്ച അഡ്ഹോക് കമ്മിറ്റികളും, ബില്ലുകളെ സംബന്ധിച്ച് വിശദമായ പഠനം നടത്തുന്നതിലേക്കായി രൂപീകരിച്ച സെലക്ട് കമ്മിറ്റികളും നിരവധി അവസരങ്ങളിൽ കേരള നിയമസഭയിൽ പ്രവർത്തിക്കുകയുണ്ടായിട്ടുണ്ട്. പാർലമെന്റിലും ഇതരസംസ്ഥാന നിയമസഭകളിലും മന്ത്രിമാർ ചെയർമാനായുള്ള കമ്മിറ്റികൾ വിരളമായേയുള്ളു. എന്നാൽ കേരള നിയമസഭയുടെ 14 സബ്ജക്ട് കമ്മിറ്റികളുടെയും അദ്ധ്യക്ഷന്മാർ ബന്ധപ്പെട്ട മന്ത്രിമാരാണ്. അതുപോലെ, നാളിതുവരെ രൂപീകൃതമായ എല്ലാ സെലക്ട് കമ്മിറ്റികളുടേയും അദ്ധ്യക്ഷന്മാർ മന്ത്രിമാരായിരുന്നു. നിയമസഭാ കമ്മിറ്റികളുടെ പ്രവർത്തനങ്ങളിൽ ഗുണപരമായ മാറ്റം ഉണ്ടായിട്ടുള്ളത് യോഗങ്ങളിലും തെളിവെടുപ്പിലും സന്ദർശനങ്ങളിലുമാണ്. കമ്മിറ്റിയുടെ ശുപാർശകളിന്മേൽ ഗവൺമെന്റ് വകുപ്പുകൾ സ്വീകരിച്ച നടപടികൾ സംബന്ധിച്ച് കൂടുതൽ പഠിക്കാനായി തെളിവെടുപ്പു യോഗങ്ങൾ ഇപ്പോൾ കൂടുതലായി നടത്തുന്നുണ്ട്. അതു കൂടാതെ പരിഗണിക്കുന്ന വിഷയവുമായി ബന്ധപ്പെട്ട് സ്ഥലം/ സ്ഥാപനം സന്ദർശനവും, പൊതുസമൂഹവുമായി ആശയവിനിമയം നടത്തുന്നതും കമ്മിറ്റികൾ ഇപ്പോൾ സ്വീകരിച്ചുവരുന്ന രീതിയാണ്. കമ്മിറ്റിയുടെ സന്ദർശനത്തെക്കുറിച്ചുള്ള അറിയിപ്പും അതു സംബന്ധിച്ച വാർത്തകളും ചിത്രങ്ങളും ഇലക്ട്രോണിക് മാധ്യമങ്ങളിലുൾപ്പെടെ നല്കി വരുന്നുണ്ട്.

## നാഴികക്കല്ലുകൾ

സഭയ്ക്കുള്ളിലെന്ന പോലെ വികസനോന്മുഖമായ പ്രവർത്തനങ്ങൾ സഭയുടെ പുറത്തേയ്ക്ക് വ്യാപിപ്പിക്കുന്നതിലും കേരള നിയമസഭ കാലാകാലങ്ങളിൽ ശ്രദ്ധ ചെലുത്തിയിട്ടുണ്ട്. മൂന്നാം കേരള നിയമസഭയുടെ കാലത്ത് 1968 ഒക്ടോബർ മാസത്തിലും പന്ത്രണ്ടാം കേരള നിയമസഭയുടെ കാലത്ത് 2007 മേയ് മാസത്തിലും കേരളത്തിൽ വച്ച് പ്രിസൈഡിംഗ് ഓഫീസേഴ്സ് കോൺഫറൻസ് നടത്തുകയുണ്ടായി. കേരള നിയമസഭ രൂപീകരിക്കപ്പെടുന്നതിന് മുമ്പ് 1951-ൽ തിരു-കൊച്ചി നിയമസഭയിലും പ്രിസൈഡിംഗ് ഓഫീസേഴ്സ് കോൺഫറൻസ് നടത്തിയിരുന്നു. ഇന്ത്യയിലെ നിയമ നിർമ്മാണസഭകളിലെ അദ്ധ്യക്ഷന്മാരുടെ സമ്മേളനമെന്ന നിലയിൽ വ്യത്യസ്ത സാമൂഹ്യസാഹചര്യങ്ങളിൽ നിയമനിർമ്മാണ സഭകൾ അഭിമുഖീകരിക്കുന്ന ഗുണദോഷസമ്മിശ്രമായ കാര്യങ്ങൾ, വിവിധങ്ങളായ കാഴ്ചപ്പാടുകൾ എന്നിവ പങ്കുവയ്ക്കുവാനും, പാഠങ്ങൾ ഉൾക്കൊള്ളുവാനുമുള്ള അവസരങ്ങളായിരുന്നു ഇന്ത്യൻ പാർലമെന്റിന്റെ മേൽനോട്ടത്തിൽ 1921 മുതൽ വിവിധ സംസ്ഥാനങ്ങളിൽ നടത്തിവരുന്ന പ്രിസൈഡിംഗ് ഓഫീസേഴ്സ് കോൺഫറൻസുകൾ. കേരള നിയമസഭയുടെ പ്രവർത്തനങ്ങൾ കൂടുതൽ ഫലപ്രദമാക്കാനും, സഭ അഭിമുഖീകരിക്കുന്ന വെല്ലുവിളികൾക്ക് പരിഹാരം തേടുന്നതിനും പ്രസ്തുത സമ്മേളനങ്ങൾ സഹായകമായിട്ടുണ്ട്. കൂടാതെ കോമൺവെൽത്ത് പാർലമെന്ററി അസോസിയേഷന്റെ ആസ്ഥാനമായ ലണ്ടനിലും, അംഗരാജ്യങ്ങളിലുമായി എല്ലാ വർഷവും നടത്തുന്ന സെമിനാറുകളിൽ കേരള നിയമസഭയിൽ നിന്നും പ്രതിനിധികളെ അയയ്ക്കുക വഴി നിയമനിർമ്മാണസഭയുടെ പരിചയവും സ്വാധീനവും അന്തർദേശീയതലത്തിലുമെത്തുന്നതായി മനസ്സിലാക്കാം.

കഴിഞ്ഞ രണ്ട് വർഷങ്ങളായി മാർച്ച് 10-ാം തീയതി കോമൺവെൽത്ത് പാർലമെന്റ് അസോസിയേഷന്റെ സഹകരണത്തോടെ കേരള നിയമസഭയിൽ കോമൺവെൽത്ത് ദിനാഘോഷം നടത്തിവരുന്നുണ്ട്. മഹാത്മാഗാന്ധിയുടെ നൂറാം ജന്മദിനത്തിൽ അദ്ദേഹത്തിന് ആദരാഞ്ജലി അർപ്പിക്കുന്നതിനായി മൂന്നാം കേരള നിയമസഭയുടെ കാലയളവിൽ 1969 ഒക്ടോബർ 2-ാം തീയതി നിയമസഭ പ്രത്യേക സമ്മേളനം ചേരുകയുണ്ടായി. സ്വാതന്ത്ര്യത്തിന്റെ ഇരുപത്തഞ്ചാം വാർഷികം ആഘോഷിക്കുന്നതിന്റെ ഭാഗമായി നാലാം കേരള നിയമസഭയുടെ കാലയളവിൽ 1972 ആഗസ്റ്റ് 14-ന് രാത്രി നിയമസഭയുടെ പ്രത്യേക സമ്മേളനം ചേരുകയും രാത്രി 12.00 മണിക്ക് ഇന്ത്യൻ സ്വാതന്ത്ര്യത്തിന് വേണ്ടി ജീവാർപ്പണം ചെയ്ത രക്തസാക്ഷികളുടെ സ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലി അർപ്പിച്ചുകൊണ്ട് രണ്ട് മിനിറ്റ് മൗനം ആചരിക്കുകയും ചെയ്തു.



സ്വാതന്ത്ര്യത്തിന്റെ നാല്പതാം വാർഷികമാഘോഷിക്കുന്നതിന്റെ ഭാഗമായി എട്ടാം കേരള നിയമസഭയുടെ കാലയളവിൽ 1987 ആഗസ്റ്റ് 13 ന് നിയമസഭയുടെ പ്രത്യേക സമ്മേളനം ചേർന്നു. മുൻരാഷ്ട്രപതി കെ. ആർ. നാരായണന് ആദരാഞ്ജലി അർപ്പിക്കുന്നതിനായി 2005 നവംബർ 21-ന് നിയമസഭയുടെ പ്രത്യേക സമ്മേളനം ചേരുകയുണ്ടായി. നാലു പ്രാവശ്യം അതതുകാലത്തെ രാഷ്ട്രപതിമാർ നിയമസഭാംഗങ്ങളെ അഭിസംബോധന ചെയ്തിട്ടുണ്ട്. കെ. ആർ. നാരായണൻ, ഡോ. എ. പി. ജെ. അബ്ദുൾ കലാം, ശ്രീ പ്രണബ് കുമാർ മുഖർജി എന്നീ രാഷ്ട്രപതിമാരുടെ പ്രസംഗം നിയമസഭ ശ്രവിച്ചു. കേരള നിയമസഭയുടെ ജൂബിലി ആഘോഷങ്ങളുടെ സമാപന സമ്മേളനം 2008 ഏപ്രിൽ 30-ന് രാഷ്ട്രപതി ശ്രീമതി പ്രതിഭാ ദേവീസിംഗ് പാട്ടീൽ ഉദ്ഘാടനം ചെയ്യുകയുണ്ടായി. കൂടാതെ മുൻരാഷ്ട്രപതി ഡോ. ആർ. രാജേന്ദ്രപ്രസാദിന്റെ എണ്ണഛായാചിത്രം 1958 ഏപ്രിൽ 25-ന് അന്നത്തെ നിയമസഭാ ഹാളിൽ അനാച്ഛാദനം ചെയ്യുകയും, മഹാത്മാഗാന്ധി, പണ്ഡിറ്റ് ജവഹർലാൽ നെഹ്റു, ഡോ. ബി. ആർ. അംബേദ്കർ എന്നിവരുടെ പ്രതിമകൾ 2005 സെപ്തംബർ 3-ന് നിയമസഭാ വളപ്പിൽ അനാച്ഛാദനം ചെയ്യുകയും, മുൻരാഷ്ട്രപതി കെ. ആർ. നാരായണന്റെ അർദ്ധ കായ പ്രതിമ 2006 മാർച്ച് 15-ന് നിയമസഭാ മന്ദിരത്തിനുള്ളിൽ അനാച്ഛാദനം ചെയ്യുകയും ചെയ്തു.

കേരള നിയമസഭയുടെ രജതജൂബിലി ആഘോഷം 1982 സെപ്തംബർ 12-നും, നിയമനിർമ്മാണസഭയുടെ നൂറാം വാർഷികാഘോഷം 1988 ആഗസ്റ്റ് 23 മുതൽ 1989 ആഗസ്റ്റ് 22 വരെയുള്ള ഒരുവർഷക്കാലയളവിലും, കേരള നിയമസഭയുടെ 40-ാം വാർഷികാഘോഷം 1997 ഏപ്രിൽ 27-നും, വിപുലമായ പരിപാടികളോടെ നടത്തുകയുണ്ടായി. കൂടാതെ നിയമനിർമ്മാണസഭയുടെ 125-ാം വാർഷികാഘോഷങ്ങളുടെ ഒരു വർഷം നീണ്ടു നിൽക്കുന്ന വിപുലമായ പരിപാടികളുടെ ഉദ്ഘാടനം 2012 ആഗസ്റ്റ് 23-ന് നടത്തുകയുണ്ടായി.

2001 ഡിസംബർ 3-ന് നിയമസഭാ വെബ്സൈറ്റായ www.niyamasabha.org ന്റെ ഉദ്ഘാടനം നടത്തി. നിയമസഭയുമായി ബന്ധപ്പെട്ട അച്ചടി ജോലികൾ നിർവ്വഹിക്കുന്നതിനായി നിയമസഭാ പ്രിന്റിംഗ് പ്രസ്സ് 2004 ഏപ്രിൽ 16-ന് പ്രവർത്തനം ആരംഭിച്ചു. 2006 ഫെബ്രുവരി 6-ന് നിയമസഭാ ലൈബ്രറിയുടെ കമ്പ്യൂട്ടർവൽക്കരണം പൂർത്തിയായി. 2006 മേയ് 5-ന് നിയമസഭയ്ക്ക് ഒരു മ്യൂസിയം യാഥാർത്ഥ്യമായി. ആധുനിക കാലത്തിന് യോഗ്യമായ ഹൈടെക് രീതിയിൽ വിഭാവനം ചെയ്ത പുതിയ ഒരു മന്ദിരവും മ്യൂസിയത്തിന്റേതായി 2013 ഏപ്രിൽ 15-ന് നിലവിൽ വന്നു. പുതിയ നിയമസഭാ മ്യൂസിയത്തിന്റെ ഉദ്ഘാടനം 2013 ഏപ്രിൽ 15-ന് ഗവർണർ ശ്രീ നിഖിൽകുമാർ നിർവ്വഹിച്ചു.

The Legal and Constitutional Digest, Documentation Kerala, Kerala Legislature Library Bulletin, Samajikan എന്നിവ നിയമസഭാ ലൈബ്രറിയിൽ നിന്നും കൃത്യമായ ഇടവേളകളിൽ പുറത്തിറക്കുന്ന പ്രസിദ്ധീകരണങ്ങളാണ്. നിയമസഭാ പ്രവർത്തനം ഫലപ്രദമായി നടത്തുന്നതിന് ഓരോ നിയമസഭയുടെയും പ്രാരംഭത്തിൽ അംഗങ്ങൾക്കായി ഓറിയന്റേഷൻ പ്രോഗ്രാം നടത്തി വരുന്നുണ്ട്.

ആദ്യ നിയമസഭ മുതൽ പത്താം കേരള നിയമസഭയുടെ ആദ്യ രണ്ടുവർഷം വരെ നിയമസഭ സമ്മേളിച്ചത് ഗവൺമെന്റ് സെക്രട്ടേറിയറ്റിനോട് ചേർന്നുള്ള ഹാളിലായിരുന്നു. 1998 മേയ് മാസം 22-ാം തീയതി പുതിയ നിയമസഭാ മന്ദിരം ഉദ്ഘാടനം ചെയ്യപ്പെട്ടു. ആകെ 11 ഏക്കറിലായി സ്ഥിതി ചെയ്യുന്ന നിയമസഭാ കോംപ്ലക്സിൽ കാലാനുസൃതമായ നിരവധി സൗകര്യങ്ങളുണ്ട്. 186 പേർക്കിരിക്കാവുന്ന നിയമസഭാ ഹാൾ, 11 ഗാലറികൾ, മെംബേഴ്സ് ലോഞ്ച്, കോൺഫറൻസ് ഹാളുകൾ, ബാങ്കറ്റ് ഹാൾ, മന്ത്രിമാർക്കുള്ള മുറികൾ, കമ്മിറ്റി ചെയർമാൻമാരുടെ മുറികൾ, പാർലമെന്ററി പാർട്ടികൾക്കുള്ള മുറികൾ, കേന്ദ്രീകരിച്ച ശീതീകരണ സംവിധാനം, കമ്പ്യൂട്ടർവല്കൃത ഓഫീസ് വിഭാഗങ്ങൾ, ട്രഷറി, ബാങ്ക്, ലൈബ്രറികൾ, ഉദ്യാനം, സ്പീക്കർ, ഡെപ്യൂട്ടി



സ്പീക്കർ, സെക്രട്ടറി എന്നിവർക്കുള്ള ഔദ്യോഗിക വസതികൾ, വോട്ടിങ്ങിനുള്ള യന്ത്രസംവിധാനം, വെബ് കാസ്റ്റിംഗ് സംവിധാനങ്ങൾ, മ്യൂസിയം തുടങ്ങിയ നിരവധി പ്രത്യേകതകളുള്ള നിയമസഭാ സമുച്ചയം തലസ്ഥാന നഗരിക്കൊരു തിലകക്കുറിയായി നില്ക്കുന്നു.

## നടപടിക്രമത്തിൽ മാറ്റങ്ങൾ

നിയമസഭയിലെ നടപടിക്രമത്തിൽ കാലാകാലങ്ങളിൽ ആവശ്യമായ ഭേദഗതികൾ വരുത്താറുണ്ടെങ്കിലും ഏറെക്കുറെ സമഗ്രമായ ഒരു ഭേദഗതിക്ക് വിധേയമാക്കിയത് 2010-ലാണ്. ചട്ടങ്ങൾ പരിഷ്കരിക്കാൻ മന്ത്രിമാരും നിയമസഭാ അംഗങ്ങളും അംഗങ്ങളായുള്ള ഒരു പ്രത്യേക കമ്മിറ്റി രൂപീകരിച്ച് ആ കമ്മിറ്റിയുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലാണ് ചട്ടങ്ങൾ പരിഷ്കരിച്ചത്. സമ്മേളനദിനത്തിന് 15 ദിവസത്തിനു മുമ്പ് സമൻസയയ്ക്കുന്നത്, ചോദ്യങ്ങൾക്കുള്ള നോട്ടീസ് നൽകുന്നതിനുള്ള കാലാവധി 12 ദിവസങ്ങൾക്ക് മുമ്പ് എന്നത് 10 ദിവസങ്ങളായി ചുരുക്കിയത്, ചോദ്യങ്ങൾക്കുള്ള നോട്ടീസ് നൽകേണ്ട സമയം ഉച്ചയ്ക്കുശേഷം 3 മണിക്ക് മുമ്പായി എന്നത് ഉച്ചയ്ക്ക് 12 മണിക്കു മുമ്പായി എന്ന് മാറ്റിയത്, ഒരു അംഗത്തിന് ഒരു ദിവസം പരമാവധി നോട്ടീസ് നൽകാവുന്ന ചോദ്യങ്ങളുടെ എണ്ണം 5-ൽ നിന്നും 7 ആയി വർദ്ധിപ്പിച്ചത്, ഉപചോദ്യം ചോദിക്കുന്നതിന് പുതിയ വ്യവസ്ഥകൾ, ചോദ്യങ്ങൾക്കുള്ള മറുപടി തലേദിവസം 5 മണിക്കു മുമ്പ് ലഭ്യമാക്കണമെന്നും, അപൂർണ്ണമായ മറുപടികൾ നൽകിയ ചോദ്യങ്ങളുടെ പൂർണ്ണ മറുപടിയും യഥാസമയം മറുപടി നൽകാത്ത ചോദ്യങ്ങൾക്കുള്ള മറുപടിയും നിശ്ചിത സമയത്തിനുള്ളിൽ ലഭ്യമാക്കിയില്ലെങ്കിൽ അതിനുള്ള കാരണം വ്യക്തമാക്കുന്ന സ്റ്റേറ്റ്മെന്റ് മേശപ്പുറത്തു വയ്ക്കണമെന്നുള്ള വ്യവസ്ഥകൾ എന്നിവയും 2010-ൽ പുതിയതായി കൂട്ടിച്ചേർത്തവയാണ്. അതുപോലെ പുതിയ ബില്ലുകൾ മലയാളത്തിൽ മാത്രം അവതരിപ്പിക്കുന്നതിനും, വിവിധ കമ്മിറ്റികളുടെ റിപ്പോർട്ടിൽ അടങ്ങിയിരിക്കുന്ന കാര്യങ്ങളെ സംബന്ധിച്ച് സഭയിൽ ചർച്ച നടത്തുന്നതിനുമുള്ള വ്യവസ്ഥകളും, സബ്ജക്ട് കമ്മിറ്റികളുടെ എണ്ണം പത്തിൽ നിന്ന് പതിനാലായി ഉയർത്തുന്നതിനുള്ള വ്യവസ്ഥകളും ചട്ടത്തിൽ ഉൾപ്പെടുത്തി. കൂടാതെ ക്ഷേമ കമ്മിറ്റികളായ മത്സ്യത്തൊഴിലാളികളുടെയും അനുബന്ധ തൊഴിലാളികളുടെയും ക്ഷേമം സംബന്ധിച്ച കമ്മിറ്റി, പ്രവാസികളുടെ ക്ഷേമം സംബന്ധിച്ച കമ്മിറ്റി, യുവജനക്ഷേമവും യുവജനകാര്യവും സംബന്ധിച്ച കമ്മിറ്റി, മുതിർന്ന പൗരന്മാരുടെ ക്ഷേമം സംബന്ധിച്ച കമ്മിറ്റി എന്നിവയുടെ രൂപീകരണം സംബന്ധിച്ച ചട്ടങ്ങളും 2010-ലാണ് കൂട്ടിച്ചേർക്കപ്പെട്ടത്.

അംഗങ്ങൾ സഭയിലും, കമ്മിറ്റി യോഗങ്ങളിലും, കമ്മിറ്റിയുടെ സന്ദർശനങ്ങളിലും പാലിക്കേണ്ട പെരുമാറ്റങ്ങളും നിബന്ധനകളും ക്രോഡീകരിച്ച് നിയമാവലി ഉണ്ടാക്കുകയും, മുമ്പു പറഞ്ഞ ചട്ടങ്ങൾ പരിഷ്കരണ സമിതിയുടെ നിർദ്ദേശാനുസരണം അംഗങ്ങൾക്കുള്ള പെരുമാറ്റച്ചട്ടം (Code of conduct) 2010-ൽ പ്രാബല്യത്തിൽ വരുത്തുകയും ചെയ്തു. നിയമസഭാ ചട്ടങ്ങളിൽ ഈ പെരുമാറ്റചട്ടം അനുബന്ധം II ആയി ഉൾപ്പെടുത്തിയിട്ടുമുണ്ട്. ഇത് രാജ്യത്തെ മറ്റ് നിയമനിർമ്മാണ സഭകൾക്ക് ഒരു മാതൃകയാണെന്ന കാര്യത്തിൽ സംശയമില്ല.

## സമ്മേളനങ്ങൾ

ആദ്യകാല നിയമസഭകൾ കാലാവധി പൂർത്തീകരിക്കാതെ പോയതിനാൽ ഓരോ നിയമസഭയുടെയും സിറ്റിങ്ങുകളുടെ എണ്ണത്തെക്കുറിച്ച് സാമാന്യവല്കരിച്ച് പറയുന്നത് യുക്തിസഹമായിരിക്കുകയില്ല. എങ്കിലും, കാലാവധി പൂർത്തിയാക്കിയ നിയമസഭകൾ ഏതാണ്ട് 260 സിറ്റിങ്ങുകൾ നടത്തിയിട്ടുണ്ടെന്ന് പറയാവുന്നതാണ്. ശരാശരി അടിസ്ഥാനത്തിൽ വർഷത്തിൽ 50-നും 60-നും ഇടയിൽ ദിവസങ്ങളിൽ സഭ സമ്മേളിച്ചിരുന്നു. ആറുവർഷത്തിലേറെയുണ്ടായിരുന്ന നാലാം കേരള നിയമസഭ 322 സിറ്റിങ്ങുകളും നാലുവർഷമുണ്ടായിരുന്ന എട്ടാം സഭ 312 സിറ്റിങ്ങുകളും നടത്തി എന്നത് എടുത്തു പറയേണ്ടതാണ്.



## വിവരസാങ്കേതികം

നിയമസഭയുടെ ആദ്യകാലഘട്ടങ്ങളിൽ ദിനപ്പത്രങ്ങളിൽ നിയമസഭയിലെ സംഭവവികാസങ്ങൾ അച്ചടിച്ചു വരുമായിരുന്നു. തൊട്ടടുത്ത ദിവസത്തെ ദിനപ്പത്രത്തിൽ സഭാ സമ്മേളനത്തെക്കുറിച്ചുള്ള വാർത്തകൾ വന്ന് ജനങ്ങൾക്ക് കാര്യങ്ങളറിയുവാനുള്ള സൗകര്യം കൂടി പരിഗണിച്ചാണ് സഭയുടെ സിറ്റിംഗ് രാവിലെ 8.30 മണിക്ക് തുടങ്ങി ഉച്ചയോടെ തീരുന്ന രീതിയിൽ ക്രമീകരിച്ചത്. അന്ന് നിലനിന്നിരുന്ന സാങ്കേതിക വിദ്യകളുടെ പരിമിതി നിമിത്തം അത്രയും നേരത്തേ റിപ്പോർട്ട് കിട്ടിയാലേ പിറ്റേദിവസത്തെ പത്രത്തിൽ അച്ചടിച്ചുവരാൻ സാധിക്കുമായിരുന്നുള്ളു. പിന്നീട് സഭ നടക്കുന്ന കാലയളവിൽ സഭയിലെ വാർത്തകൾ എ.ഐ.ആർ. വഴി ജനങ്ങൾക്കു ലഭ്യമായി തുടങ്ങി. ടെലിവിഷൻ വന്നതോടെ, ഗവർണ്ണറുടെ നയപ്രഖ്യാപനവും, ബഡ്ജറ്റവതരണവും, ചോദ്യോത്തരവേളയും, തത്സമയം സംപ്രേഷണം ചെയ്തുവരുന്നു. ഇപ്പോൾ സഭാ നടപടികൾ പൂർണ്ണമായും വെബ്കാസ്റ്റിംഗ് ചെയ്യുന്നു. നിയമസഭാ വെബ്സൈറ്റിൽ (www.niyamasabha.org) ഇത് കാണാൻ സാധിക്കും. നിലവിൽ സഭാ സമ്മേളനത്തെ സംബന്ധിക്കുന്ന എല്ലാ വിവരങ്ങളും നിയമസഭാ വെബ്സൈറ്റിൽ ലഭ്യമാണ്.

## അംഗങ്ങൾക്കായി

ആദ്യകാലങ്ങളിൽ പൊതുജനങ്ങളുടെ പരാതികൾ സ്വീകരിക്കാനും തുടർനടപടി സംബന്ധിച്ച പ്രവർത്തനങ്ങൾ നടത്താനും നിയമസഭാംഗങ്ങൾക്ക് ആരുടെയും സഹായം ലഭിച്ചിരുന്നില്ല. 1992 മുതൽ എം.എൽ.എ. യ്ക്ക് പേഴ്സണൽ അസിസ്റ്റന്റായി ഒരു ഉദ്യോഗസ്ഥനെ നിയമിക്കാൻ അനുമതിയായി. പി.എ.യെ കൂടാതെ രണ്ട് സ്റ്റാഫിനെ കൂടി നിയമിക്കാമെന്ന വ്യവസ്ഥ 2012-ൽ നിലവിൽ വന്നു.

വളരെ കുറച്ചു മുറികൾ മാത്രമായിരുന്നു ആദ്യകാലത്ത് സാമാജികരുടെ ഹോസ്റ്റലിലുണ്ടായിരുന്നത്. ഇന്ന് നിള, പെരിയാർ, പമ്പ, ചന്ദ്രഗിരി, നെയ്യാർ എന്നീ പേരുകളിലുള്ള അഞ്ചു ബ്ലോക്കുകളിലായി ഫ്ളാറ്റുകളും സ്യൂട്ടുകളും ഹെൽത്ത് ക്ലിനിക്കുകളും ജിംനേഷ്യവും ക്യാന്റീനുകളും എ.റ്റി.എം. കൗണ്ടറും ലൈബ്രറിയും കോൺഫറൻസ് ഹാളും അമിനിറ്റീസ് സെക്ഷനുകളും എല്ലാം ചേർന്ന് വിപുലമായ സൗകര്യങ്ങളോടെ സാമാജികരുടെ വാസസ്ഥലം എന്ന പേരിൽ നഗരത്തിൽ തലയുയർത്തി നില്ക്കുന്നു.

സാമാജികരുടെ ആനുകൂല്യങ്ങളും മുൻ സാമാജികരുടെ പെൻഷനും കാലാനുസൃതമായി പരിഷ്കരിക്കാൻ കാലാകാലങ്ങളിൽ ബന്ധപ്പെട്ട നിയമങ്ങളിൽ സഭ ഭേദഗതി വരുത്താറുണ്ട്. 2012-ൽ അപ്രകാരം നിയമഭേദഗതി വരുത്തുന്നതിന് മുമ്പ് ഒരു കമ്മീഷനെ നിയോഗിക്കുകയുണ്ടായി. കേരള ഹൈക്കോടതിയിലെ മുൻ ജഡ്ജി ജസ്റ്റീസ് രാജേന്ദ്രബാബു കമ്മീഷൻ റിപ്പോർട്ടിന്റെയടിസ്ഥാനത്തിലായിരുന്നു പ്രസ്തുത ആനുകൂല്യങ്ങൾ പരിഷ്കരിച്ചുകൊണ്ട് നിയമഭേദഗതികൾ സഭ പാസ്സാക്കിയത്.

കേരള നിയമസഭാ ചരിത്രത്തിൽ ആദ്യമായിട്ടാണ് അംഗങ്ങളുടെയും മുൻ അംഗങ്ങളുടെയും ആനുകൂല്യങ്ങളെ സംബന്ധിച്ച് പഠിക്കുവാൻ ഇപ്രകാരം ഒരു കമ്മീഷൻ നിയോഗിക്കപ്പെടുന്നത്. എം.എൽ.എ. മാരുടെ ഔദ്യോഗിക കൃത്യനിർവ്വഹണത്തെ സഹായിക്കാനായി ഫോക്കസ്, ന്യൂസ് ഡൈജസ്റ്റ്, എന്നീ മാസികകൾ റിസർച്ച് സെക്ഷനിൽ നിന്നും പ്രസിദ്ധീകരിച്ചുവരുന്നു. മറ്റു ചില ഗ്രന്ഥങ്ങളും സുവനീറുകളും കാലാകാലങ്ങളിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. "കേരള നിയമസഭ-നിയമനിർമ്മാണത്തിന്റെ 50 വർഷം" എന്ന ബൃഹത് ഗ്രന്ഥം 1957 മുതൽ 50 വർഷം നിയമസഭ പാസ്സാക്കിയ എല്ലാ നിയമങ്ങളുടെയും വിശദാംശങ്ങൾ ഉൾക്കൊള്ളുന്ന നല്ല റഫറൻസ് ഗ്രന്ഥമാണ്.

## പ്രൗഢം-സുതാര്യം-സുന്ദരം

കേരള സമൂഹത്തിന്റെ സർവ്വതോന്മുഖ പുരോഗതിക്കായി ജനങ്ങളോടൊപ്പം പ്രവർത്തിക്കുന്ന ശൈലിയാണ് നാളിതുവരെ കേരള നിയമസഭയ്ക്കുള്ളത്. പ്രൗഢവും സുതാര്യവുമായ പ്രവർത്ത



നത്തിലൂടെ മുന്നേറുന്ന കേരള നിയമസഭ ഇന്ത്യൻ ജനാധിപത്യത്തിന്റെ സുന്ദര പ്രതീകമായി തല യുയർത്തി നില്ക്കുന്നു.

## നിയമസഭാ മന്ദിരങ്ങളുടെ ചരിത്രം

ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ രണ്ടാം ദശകത്തിൽ എത്തിയ നമ്മുടെ നിയമസഭ ശാസ്ത്രസാങ്കേതിക രംഗത്തെ ഏറ്റവും പുതിയ സാദ്ധ്യതകൾ പ്രയോജനപ്പെടുത്തി സജ്ജീകരിച്ചിരിക്കുന്ന പ്രൗഢഗംഭീരമായ ഹാളിലാണ് ഇപ്പോൾ സമ്മേളിക്കുന്നത്. ഇതിൽ നിന്നും വളരെ വ്യത്യസ്തമായ അന്തരീക്ഷത്തിലായിരുന്നു ജനാഭിലാഷത്തിന്റെ ആദ്യശബ്ദങ്ങൾ മുഴങ്ങിയ നിയമനിർമ്മാണസഭ ആരംഭകാലത്ത് സമ്മേളിച്ചിരുന്നത്.

ദശാബ്ദങ്ങളോളം നിലനിന്നിരുന്ന രാജഭരണത്തിന്റേതായ കാലത്തു നിന്നും തികച്ചും വ്യത്യസ്തമായ കാലഘട്ടത്തിലേക്കുള്ള ചുവടുമാറ്റത്തിന്റെ നാന്ദികുറിച്ച നിയമനിർമ്മാണസഭക്ക് തുടക്കത്തിൽ നിശ്ചിതമായ വേദി ഇല്ലായിരുന്നു എന്നത് ചരിത്ര സത്യമാണ്.

### 'ദിവാൻസ് ചേംബർ'

ജനകീയഭരണത്തിന്റെ മുന്നോടിയായി രൂപംകൊണ്ട ആദ്യനിയമനിർമ്മാണസഭയായ തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിന്റെ പ്രഥമയോഗം 1888 ആഗസ്റ്റ് 23-ാം തീയതി വ്യാഴാഴ്ച ഉച്ചയ്ക്ക് 12 മണിക്ക് അന്നത്തെ ദിവാനായിരുന്ന ടി. രാമറാവുവിന്റെ സെക്രട്ടേറിയറ്റ് മന്ദിരത്തിലെ ഓഫീസ് ചേംബറിലാണ് ചേർന്നത്. പുതിയൊരു യുഗത്തിലേയ്ക്കുള്ള കേരളജനതയുടെ കാൽവയ്പായി ഇതിനെ കരുതാൻ കഴിയും.

ആദ്യ നിയമനിർമ്മാണസഭയുടെ പ്രഥമയോഗം ദിവാന്റെ ചേംബറിൽ ചേർന്നതോടെ ജനകീയഭരണം എന്ന വ്യവസ്ഥിതിയ്ക്ക് തുടക്കം കുറിക്കപ്പെട്ടു. 1888 മുതൽ 1904 വരെ തിരുവിതാംകൂർ നിയമനിർമ്മാണസഭ സമ്മേളിച്ചിരുന്നത് ദിവാന്റെ ഓഫീസ്മുറിയിലായിരുന്നു. സഭാ സമ്മേളനത്തിന് നിയതമായ സമയക്രമം പാലിച്ചിരുന്നില്ല. 12 മണിക്കും 3 മണിക്കും 4 മണിക്കും സഭ സമ്മേളിച്ചിരുന്നതായി കാണുന്നു.

നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി സഭാസമ്മേളനങ്ങൾക്ക് സ്ഥിരമായി ഒരു വേദി ഉദയം ചെയ്തതിന് ചരിത്രം സാക്ഷ്യം വഹിച്ചു.

## വി.ജെ.ടി. ഹാൾ

തിരുവിതാംകൂറിലെ ആദ്യ നിയമസഭാ മന്ദിരമാണ് വി.ജെ.ടി.ഹാൾ. 1896 ജനുവരി 25-ന് ശ്രീമൂലം തിരുനാൾ മഹാരാജാവാണ് വിക്ടോറിയാ രാജ്ഞിയുടെ ഭരണത്തിന്റെ സുവർണ്ണ ജൂബിലി സ്മാരകമായി നിർമ്മിച്ച ഈ ഹാളിന്റെ ഉദ്ഘാടനം നിർവ്വഹിച്ചത്.

ജനഹിതത്തിന്റേതായ ശബ്ദം ഒരു നിയമനിർമ്മാണ സഭയിൽ യഥാർത്ഥത്തിൽ ഉയർന്നു കേട്ടു എന്ന് പറയാൻ കഴിയുന്നത് തലസ്ഥാനത്തെ തലയെടുപ്പോടുകൂടി നിൽക്കുന്ന എണ്ണപ്പെട്ട മന്ദിരങ്ങളിൽ ഒന്നായ ഈ മന്ദിരം പ്രജാസഭയുടെ വേദിയാകുന്നതോടെയാണ്. അയ്യൻകാളി, കുമാരനാശാൻ, മാമ്മൻ മാപ്പിള, സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള, മുല്ലൂർ. എസ്സ്. പത്മനാഭപണിക്കർ, മന്നത്തു പത്മനാഭ പിള്ള, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള തുടങ്ങിയ മഹാരഥന്മാരുടെ ശബ്ദം ഈ ഹാളിനുള്ളിൽ ഒരു കാലത്ത് മുഴങ്ങിക്കേട്ടു.

1904 ഒക്ടോബർ 22-ാം തീയതി ശ്രീമൂലം പ്രജാസഭയുടെ പ്രഥമ സമ്മേളനം വി.ജെ.ടി



ഹാളിൽ ചേർന്നു. 1932 വരെ ആകെ 28 സമ്മേളനങ്ങളിലായി 248 ദിവസം സഭ ഇവിടെ കൂടുകയുണ്ടായി. അവസാന സമ്മേളനം 1932 മാർച്ച് 21-നായിരുന്നു.

1888-ൽ എട്ടംഗങ്ങളുമായി ആരംഭിച്ച നിയമനിർമ്മാണസഭയിലെ അംഗസംഖ്യ 1898-ൽ പതിനഞ്ചായും 1919-ൽ ഇരുപത്തിയഞ്ചായും നിജപ്പെടുത്തുകയുണ്ടായി. 1921-ലെ റഗുലേഷൻ സമഗ്രമായ ചില പരിഷ്ക്കാരങ്ങൾ കൊണ്ടുവരികയുണ്ടായി. പരിഷ്ക്കരിച്ച നിയമനിർമ്മാണ സഭയുടെ പ്രഥമ യോഗം 1922 ജൂലൈ 19-ന് വി.ജെ.ടി. ഹാളിൽ രാവിലെ 10.55-ന് ചേരുകയുണ്ടായി. 1922 മുതൽ 1932 വരെ തിരഞ്ഞെടുക്കപ്പെട്ട നാലു കൗൺസിലുകൾ 251 ദിവസം ഇവിടെ യോഗം ചേർന്നിട്ടുണ്ട്.

1932-ലെ റഗുലേഷനിലൂടെ ശ്രീമൂലം പ്രജാസഭയ്ക്കു സ്റ്റാറ്റ്യൂട്ടറി പദവി നൽകുകയും ചുമതലകളും കർത്തവ്യങ്ങളും വർദ്ധിപ്പിക്കുകയും ഉണ്ടായി. നിയമനിർമ്മാണ കൗൺസിലിന്റെ ഘടനയിൽ മാറ്റം വരുത്തുകയും തത്ഫലമായി അസംബ്ലിയും കൗൺസിലും ചേർന്ന ദ്വിമണ്ഡല സംവിധാനം നിലവിൽ വരികയും ചെയ്തു. ശ്രീമൂലം അസംബ്ലി എന്നും ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ എന്നും ഈ സഭകൾ അറിയപ്പെട്ടു. രണ്ട് സഭകളും 1938 വരെ സമ്മേളിച്ചിരുന്നതും വി.ജെ.ടി ഹാളിലായിരുന്നു. ശ്രീമൂലം അസംബ്ലി 1933 ജൂലൈ 31 മുതൽ 1938 ആഗസ്റ്റ് 6 വരെ 146 ദിവസവും ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ 1933 ജൂലൈ 31 മുതൽ 1938 ആഗസ്റ്റ് 22 വരെ 79 ദിവസവും വി.ജെ.ടി. ഹാളിൽ സമ്മേളിച്ചിരുന്നു. രാവിലെ 11 മണിക്കാണ് രണ്ട് സഭകളും സമ്മേളിച്ചുകൊണ്ടിരുന്നത്.

ഏകദേശം അഞ്ച് ദശകങ്ങളിലായി തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ, തിരുവിതാംകൂർ ശ്രീമൂലം പ്രജാ സഭ, തിരുവിതാംകൂർ ശ്രീമൂലം സഭ, ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ എന്നിങ്ങനെ നാല് നിയമ നിർമ്മാണ സഭകൾ സമ്മേളിച്ച വി.ജെ.ടി. ഹാളിൽ 1938 വരെ ജനാഭിലാഷത്തിന്റെ ശബ്ദങ്ങൾ മുഴങ്ങിക്കേട്ടു.

**വി.ജെ.ടി ഹാളിൽ സമ്മേളിച്ച സഭകളുടെ വിവരം**

| | | | |
|---|---|---|---|
| 1. | തിരുവിതാംകൂർ ശ്രീമൂലം പ്രജാസഭ | - | 1904-1932 |
| 2. | തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ<br>(കൗൺസിൽ പുന:സംഘടനയ്ക്കു ശേഷം) | - | 1922-1932 |
| 3. | തിരുവിതാംകൂർ ശ്രീമൂലംസഭ | - | 1933-1938 |
| 4. | ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ | - | 1933-1938. |

## സെക്രട്ടേറിയറ്റ് മന്ദിരത്തിൽ നിയമസഭാമന്ദിരം

നിയമനിർമ്മാണ സഭകൾ ചേരുന്നതിനായി നിലവിൽ ഉള്ളതിനേക്കാൾ വിശാലവും കൂടുതൽ സൗകര്യപ്രദവുമായ ഒരു മന്ദിരത്തിന്റെ ആവശ്യകത തുടർന്നുള്ള കാലയളവിൽ അനുഭവപ്പെടുകയും വൈകാതെ ഈ ദിശയിലുള്ള പ്രവർത്തനത്തിന് തുടക്കം കുറിക്കുകയും ചെയ്തു. നിയമസഭയ്ക്കായി ഉദ്ദേശിച്ചുകൊണ്ട് പുതിയൊരു മന്ദിരത്തിന് 1933 ഡിസംബർ 12-ാം തീയതി അന്നത്തെ വൈസ്രോയി ഫ്രീമാൻ തോമസ് തറക്കല്ലിട്ടതോടെ ഔപചാരികമായി പ്രവർത്തനങ്ങൾക്ക് തുടക്കമായി. ഗവൺമെന്റ് സെക്രട്ടേറിയറ്റ് കെട്ടിടത്തോടനുബന്ധമായി സഭ സമ്മേളിക്കുന്ന ലെജിസ്ലേറ്റീവ് ചേംബറായി രൂപംകൊണ്ട ഈ മന്ദിരത്തിൽ എഴുപതിൽ കുറയാതെ അംഗങ്ങൾക്ക് ആവശ്യമായ സൗകര്യങ്ങൾ ഏർപ്പെടുത്തി. 1939 ഫെബ്രുവരി 8-ാം തീയതി നിയമസഭയുടെ ഈ



മന്ദിരത്തിന്റെ ഉദ്ഘാടനം തിരുവിതാംകൂർ ദിവാനായിരുന്ന സർ. സി. പി. രാമസ്വാമി അയ്യർ നിർവ്വഹിച്ചു.

പുതിയ മന്ദിരത്തിലെ ആദ്യസമ്മേളനം ശ്രീമൂലം അസംബ്ലിയുടേതായിരുന്നു. 1939 ഫെബ്രുവരി 9-ന് 11മണിക്ക് രണ്ടാം ശ്രീമൂലം അസംബ്ലിയുടെ നാലാം സമ്മേളനം ദിവാൻ സർ സി. പി. രാമസ്വാമി അയ്യരുടെ ആദ്ധ്യക്ഷ്യത്തിൽ ഇവിടെ ചേർന്നു. അന്നുമുതൽ 1946 ആഗസ്റ്റ് 5 വരെ പ്രസ്തുത സഭ 149 ദിവസം ലെജിസ്ലേറ്റീവ് ചേംബറിൽ സമ്മേളിക്കുകയുണ്ടായി. രണ്ടാം ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിലിന്റെ നാലാം സമ്മേളനം 1939 ആഗസ്റ്റ് 15-ന് ഈ മന്ദിരത്തിൽ ആരംഭിക്കുകയുണ്ടായി. 1946 ആഗസ്റ്റ് 15 വരെ 93 ദിവസം ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ ഇവിടെ സമ്മേളിച്ചു.

കൊല്ലവർഷം 1123-ൽ തിരുവിതാംകൂറിലെ ഇടക്കാല ഭരണഘടന പ്രകാരം രൂപീകരിച്ച തിരുവിതാംകൂർ ലെജിസ്ലേറ്റീവ് അസംബ്ലിയുടെ ആദ്യയോഗം 1948 ജൂൺ 2-ാം തീയതി 11 മണിക്ക് ലെജിസ്ലേറ്റീവ് ചേംബറിൽ ചേരുകയുണ്ടായി. 1949 മാർച്ച് 1 വരെ 36 ദിവസം പ്രസ്തുത സഭ ഇവിടെ സമ്മേളിച്ചു. ഈ സഭ തന്നെ തിരുവിതാംകൂർ നിയമനിർമ്മാണസഭയായും പ്രവർത്തിക്കുകയുണ്ടായി. ട്രാവൻകൂർ റെപ്രസന്റേറ്റീവ് ബോഡി എന്നറിയപ്പെട്ടിരുന്ന ഭരണഘടനാ നിർമ്മാണസഭ 1948 മാർച്ച് 20 മുതൽ 1949 ഫെബ്രുവരി 12 വരെ 12 ദിവസം ലെജിസ്ലേറ്റീവ് ചേംബറിൽ രാവിലെ 11 മണിക്ക് സമ്മേളിക്കുകയുണ്ടായി. 1948 മാർച്ച് 20-ന് ദേശീയഗാനവും കേരളഗാനവും പാടിക്കൊണ്ടാണ് നിയമനിർമ്മാണ സഭയുടെ നടപടികൾ ആരംഭിച്ചത്.

1949 ജൂലൈ 1-ന് തിരുവിതാംകൂർ സംസ്ഥാനവും കൊച്ചി സംസ്ഥാനവും സംയോജിപ്പിച്ച് പുതിയ തിരുവിതാംകൂർ-കൊച്ചി സംസ്ഥാനം രൂപീകരിക്കുകയുണ്ടായി. ഭാരതം റിപ്പബ്ലിക്കായി പ്രഖ്യാപിച്ചതിനുശേഷമുള്ള ഐക്യ തിരുവിതാംകൂർ-കൊച്ചി ലെജിസ്ലേറ്റീവ് അസംബ്ലി 1950 മാർച്ച് 6 മുതൽ 1951 സെപ്റ്റംബർ 29 വരെ 86 ദിവസം ലെജിസ്ലേറ്റീവ് ചേംബറിൽ സമ്മേളിച്ചു. ഇന്ത്യൻ ഭരണഘടന പ്രകാരമുള്ള 1952-ലെ പൊതു തെരഞ്ഞെടുപ്പിലൂടെ രൂപീകരിച്ച നിയമസഭ തിരുവിതാംകൂർ-കൊച്ചി നിയമസഭ എന്ന പേരു സ്വീകരിക്കുകയും 1952 മാർച്ച് 24 മുതൽ 1953 സെപ്റ്റംബർ 23 വരെ 145 ദിവസം ഇവിടെ സമ്മേളിക്കുകയും ചെയ്തു. പ്രസ്തുത യോഗങ്ങൾ രാവിലെ 11 മണിക്ക് ആരംഭിച്ചിരുന്നു.

1954-ലെ ഇടക്കാല തെരഞ്ഞെടുപ്പിനുശേഷം രൂപീകരിച്ച തിരുവിതാംകൂർ-കൊച്ചി നിയമസഭ 1954 മാർച്ച് 22 മുതൽ 1956 മാർച്ച് 12 വരെ 93 ദിവസം ലെജിസ്ലേറ്റീവ് ചേംബറിൽ സമ്മേളിക്കുകയുണ്ടായി. 1956 ഫെബ്രുവരി 27 വരെ രാവിലെ 11 മണിക്കാണ് സഭ സമ്മേളിച്ചിരുന്നത്. 1956 ഫെബ്രുവരി 28 മുതൽ സഭാസമ്മേളനം രാവിലെ 8 മണിക്ക് ആരംഭിക്കുന്ന രീതി നിലവിൽ വന്നു.

നിയമനിർമ്മാണ സഭ തിരുവിതാംകൂറിൽ നിന്നും തിരു-കൊച്ചിയായും പിന്നീട് കേരള സംസ്ഥാനമായും രൂപം പ്രാപിച്ചപ്പോൾ നിയമനിർമ്മാണ സഭയിലെ അംഗങ്ങളുടെ എണ്ണത്തിലും ആനുപാതികമായ വർദ്ധനവുണ്ടായി. 1956 നവംബർ 1-ന് കേരള സംസ്ഥാനം രൂപം കൊണ്ടതോടുകൂടി നിയമനിർമ്മാണ സഭയിലെ അംഗങ്ങളുടെ എണ്ണം 126 ആയും പിന്നീട് 133-ആയും അതിനുശേഷം 140 ആയും വർദ്ധിച്ചു. ലോക ചരിത്രത്തിൽ സ്ഥാനം നേടിയതും ജനാധിപത്യ രീതിയിലുള്ള തിരഞ്ഞെടുപ്പിലൂടെ നിലവിൽ വന്നതുമായ ഭാരതത്തിലെ ആദ്യ കമ്മ്യൂണിസ്റ്റ് മന്ത്രിസഭ, ഇ. എം.എസ്സ്. നമ്പൂതിരിപ്പാടിന്റെ നേതൃത്വത്തിൽ സംസ്ഥാനത്തു ഭരണം ഏറ്റെടുത്തു. പ്രഥമ കേരള നിയമസഭ 1957 ഏപ്രിൽ മാസത്തിൽ സമ്മേളിച്ചതിനും ഈ മന്ദിരം വേദിയായി. 27-4-1957 മുതൽ 10-6-1959 വരെ ഒന്നാം കേരള നിയമസഭ 175 ദിവസവും 12-3-1960 മുതൽ 8-9-1964 വരെ രണ്ടാം കേരള നിയമസഭ 300 ദിവസവും 15-3-1967 മുതൽ 25-3-1970 വരെ



മൂന്നാം കേരള നിയമസഭ 211 ദിവസവും 22-10-1970 മുതൽ 23-12-1976 വരെ നാലാം കേരള നിയമസഭ 322 ദിവസവും ലെജിസ്ലേറ്റീവ് ചേംബറിൽ സമ്മേളിച്ചിരുന്നു. 1976 ഒക്ടോബർ മാസം 12-ാം തീയതി മുതൽ സമ്മേളന സമയം രാവിലെ 8 മണി എന്നതിൽ നിന്നും 8.30 ലേയ്ക്ക് മാറ്റുകയുണ്ടായി. അഞ്ചാം കേരളനിയമസഭ 143 ദിവസവും ആറാം കേരളനിയമസഭ 112 ദിവസവും ഏഴാം കേരളനിയമസഭ 249 ദിവസവും എട്ടാം കേരളനിയമസഭ 312 ദിവസവും ഒൻപതാം കേരളനിയമസഭ 264 ദിവസവും പത്താം കേരള നിയമസഭ 118 ദിവസവും ഇവിടെ സമ്മേളിക്കുകയുണ്ടായി. 1998 ജൂൺ 29-ാം തീയതി ചേർന്ന പത്താംകേരള നിയമസഭയുടെ സിറ്റിംഗ് ആണ് ഇവിടെ ചേർന്ന അവസാന സമ്മേളനം. ഏകദേശം 59 വർഷവും 4 മാസവും 21 ദിവസവും (ആകെ 2556 ദിവസം) വിവിധ നിയമനിർമ്മാണ സഭകൾ ഈ മന്ദിരത്തിൽ സമ്മേളിച്ചു. പുതിയ നിയമസഭാ മന്ദിരം പ്രവർത്തനസജ്ജമായതോടുകൂടി 2001 ഫെബ്രുവരി 24-ാം തീയതി നടന്ന ചടങ്ങിൽ ഉപരാഷ്ട്രപതി കിഷൻകാന്ത് ഈ അസംബ്ലി ഹാൾ ചരിത്രസ്മാരകമായി പ്രഖ്യാപിക്കുകയായിരുന്നു.

## നിയമസഭാ സമുച്ചയം

നിയമസഭാ പ്രവർത്തനങ്ങളുടെ വ്യാപ്തിയും സ്വഭാവവും വർദ്ധിച്ചതും നിയമസഭാസമിതികളുടെ എണ്ണത്തിലുണ്ടായ വർദ്ധനവും കണക്കിലെടുത്തുകൊണ്ട് നിലവിലുള്ള മന്ദിരത്തേക്കാൾ വിപുലമായ സജ്ജീകരണങ്ങൾ ഏർപ്പെടുത്താൻ സാധിക്കുന്ന മറ്റൊരു മന്ദിരം എന്ന ആശയം ഉടലെടുക്കുകയുണ്ടായി. 1970-കളുടെ രണ്ടാം പകുതിയിൽ ഈ ദിശയിൽ ആരംഭിച്ച ചർച്ചകൾക്ക് അഞ്ചാം കേരളനിയമസഭയുടെ കാലത്ത് ആക്കം വർദ്ധിക്കുകയും ഇന്ന് കേരളനിയമസഭ പ്രവർത്തിക്കുന്ന പുതിയ മന്ദിരത്തിലേക്കുള്ള മാറ്റത്തിന്റെ ആദ്യത്തെ ചുവടുവയ്പായി മാറുകയും ചെയ്തു.

പുതിയ കാലത്തിന്റെ ആവശ്യങ്ങൾക്ക് പര്യാപ്തമായി, കാലത്തിന്റെ മാറ്റം ഉൾക്കൊണ്ടുകൊണ്ട് നിയമസഭയ്ക്ക് ഒരു പുതിയ മന്ദിരസമുച്ചയം എന്ന നൂതനാശയം പ്രാവർത്തികമാക്കുന്നതിലേക്ക് പ്രാരംഭ നടപടിയായി 1978 ജനുവരി 12-ാം തീയതി ചേർന്ന മന്ത്രിസഭായോഗം മൂന്ന് അംഗങ്ങൾ അടങ്ങുന്ന ഒരു മന്ത്രിസഭാ ഉപസമിതിയെ നിയോഗിച്ചു. ഈ ഉപസമിതിയുടെ ശിപാർശ അംഗീകരിച്ച് 1978 സെപ്തംബർ 19-ന് ഉത്തരവ് പുറപ്പെടുവിക്കുകയും പുതിയൊരു മന്ദിരസമുച്ചയത്തിന്റെ നിർമ്മാണ പ്രവർത്തനങ്ങൾക്ക് തുടക്കം കുറിക്കുകയും ചെയ്തു. നിയമസഭാ സ്പീക്കർ ചെയർമാനായ ഒരു സമിതി നിർമ്മാണ പുരോഗതി ത്വരിതപ്പെടുത്തുന്നതിന് മേൽനോട്ടം വഹിച്ചു.

1979 ജൂൺ 4-ാം തീയതി നിയമസഭാ മന്ദിരസമുച്ചയത്തിന്റെ ശിലാസ്ഥാപനം അന്നത്തെ രാഷ്ട്രപതി ഡോ. നീലം സഞ്ജീവറെഡ്ഡി നടത്തി. ഒന്നാം ഘട്ടമായ അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്കിന്റെ ഉദ്ഘാടനം 1985 മേയ് 21-ാം തീയതി അന്നത്തെ ലോക്സഭാ സ്പീക്കർ ബൽറാം ഝാക്കർ നിർവ്വഹിച്ചു.

നിയമസഭ ഇന്ന് സമ്മേളിക്കുന്ന പുതിയ മന്ദിരത്തിന്റെ നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിച്ചത് 1986 ആഗസ്റ്റ് 11-നാണ്. പുതിയ മന്ദിരത്തിന്റെ ഔപചാരികമായ ഉദ്ഘാടനം 1998 മേയ് 22-ാം തീയതി അന്നത്തെ രാഷ്ട്രപതിയായിരുന്ന കെ. ആർ. നാരായണൻ നിർവ്വഹിച്ചു. 1998 ജൂൺ 30-ന് പത്താംകേരള നിയമസഭയുടെ എട്ടാം സമ്മേളനത്തിന്റെ രണ്ടാം ദിവസസമ്മേളനമാണ് പുതിയ നിയമസഭാ മന്ദിരത്തിൽ ആദ്യം ചേർന്നത്.

42,583 ചതുരശ്രമീറ്റർ വിസ്തീർണത്തിൽ അഷ്ടഭുജാകൃതിയിൽ എട്ടു നിലകളോടു കൂടിയ പുതിയ മന്ദിരത്തിന്റെ മൂന്ന് നിലകൾ തറ നിരപ്പിന് താഴെയും അഞ്ച് നിലകൾ മുകളിലുമായാണ് നിർമ്മിച്ചിരിക്കുന്നത്. 29 മീറ്റർ ഉയരവും 1340 ചതുരശ്ര മീറ്റർ വിസ്തീർണവുമുള്ള ഹാളിൽ 200



-ഓളം ഇരിപ്പിടങ്ങളാണ് സജ്ജീകരിച്ചിട്ടുള്ളത്. അതേ സമയം ആവശ്യമുള്ളപക്ഷം അവയുടെ എണ്ണം വർദ്ധിപ്പിക്കുകയും ചെയ്യാവുന്ന രീതിയിലാണ് രൂപകല്പന ചെയ്തിരിക്കുന്നത്. വിശിഷ്ട വ്യക്തികൾ, ഉദ്യോഗസ്ഥർ, മാധ്യമ പ്രതിനിധികൾ, സന്ദർശകർ എന്നിവർക്കായി പ്രത്യേക ഗാല റികളും ഇവിടെ സജ്ജീകരിച്ചിരിക്കുന്നു.

നിയമസഭാ മന്ദിരത്തിലെ പ്രധാന കവാടവും മന്ദിരമുകളിലുള്ള കുംഭഗോപുരവും കേരള രൂപ മാതൃക അനുസരിച്ച് നിർമ്മിച്ചിരിക്കുന്നു. മന്ദിരത്തിന്റെ കിഴക്കുഭാഗത്ത് വരുന്ന പ്രധാന കവാടം ഗവർണ്ണറുടെ വരവ് പോലുള്ള ആചാരപരമായ സന്ദർഭങ്ങളിൽ മാത്രമാണ് തുറക്കാറുള്ളത്. മന്ദിര ത്തിലേക്ക് പ്രവേശിക്കുന്നതിനും പുറത്തുകടക്കുന്നതിനും പ്രധാന കവാടത്തിന്റെ ഇരു വശത്തും കവാടങ്ങൾ സ്ഥാപിച്ചിരിക്കുന്നു.

നിയമസഭാ മന്ദിരത്തോട് ചേർന്നു തന്നെ ടെലിഫോൺ എക്സ്ചേഞ്ച്, പത്ര സമ്മേളനം നടത്തുന്നതിനുള്ള ഹാൾ, സാമാജികർക്കായുള്ള ഭക്ഷണശാല എന്നിവ സജ്ജീകരിച്ചിരിക്കുന്നു. വൈദ്യുതി തടസ്സമുണ്ടാകുന്ന അവസരങ്ങളിൽ അത് താമസം കൂടാതെ പുനസ്ഥാപിക്കുന്നതിന് പര്യാപ്തമായ പ്രത്യേകമായ ജനറേറ്റർ സംവിധാനവും ഇവിടെ ലഭ്യമാക്കിയിട്ടുണ്ട്.

ആധുനിക സാങ്കേതിക നിലവാരത്തിലുള്ള ശബ്ദ ക്രമീകരണരീതി ഏർപ്പെടുത്തിയിരിക്കുന്ന സഭസമ്മേളിക്കുന്ന ഹാളിൽ പ്രതിധ്വനി നിയന്ത്രിക്കുന്നതിന് ഹാളിന്റെ മേൽക്കൂരയിലെ പ്രത്യേക സംവിധാനവും (K-13എന്ന കോട്ടിംഗ്) സഹായകമാകുന്നു. ഡിജിറ്റൽ കോൺഫറൻസ് വർക്ക് സംവിധാനത്തിൽ ഒരേ സമയം നാലു ഭാഷകളിൽ തർജ്ജമ ലക്ഷ്യമാക്കിയ സംവിധാനവും ഇവിടെ ലഭ്യമാണ്. വോട്ടിംഗ് നടക്കുന്ന സമയത്ത് തൽസമയമുള്ള വോട്ടിംഗ് നില സൂചിപ്പിക്കുവാനും വിഷയങ്ങൾ, പ്രസംഗകരുടെ വിവരങ്ങൾ തുടങ്ങിയ കാര്യങ്ങൾ സൂചിപ്പിക്കുവാനുമുള്ള ഇലക്ട്രോണ്ക് ഡിസ്പ്ലേ ബോർഡ് സംവിധാനം മന്ദിരത്തിന്റെ മറ്റൊരു പ്രത്യേകതയാണ്. വിശാ ലമായ ചേമ്പറിൽ വെളിച്ചം ക്രമീകരിക്കുന്നതിനായി മേൽക്കൂരയ്ക്ക് ചുറ്റും ഹാലോജൻ ലൈറ്റുകൾ സ്ഥാപിച്ചിട്ടുണ്ട്. ഓട്ടോമാറ്റിക് ഫയർ അലാം, സ്പ്രിംഗ്ളർ സിസ്റ്റം, സി.സി.ടി.വി സർവെയ്‌ലൻസ്, എലിവേറ്റർ തുടങ്ങിയ സംവിധാനങ്ങളും ഇവിടെ ലഭ്യമാക്കിയിട്ടുണ്ട്.

തലസ്ഥാന നഗരിയുടെ തിലകക്കുറിയായി പരിലസിക്കുന്ന ഈ കമനീയ മന്ദിരം ജനപ്രതി നിധികളുടെ വൈവിദ്ധ്യമാർന്ന വാഗ്ധോരണികൾക്ക് സാകൂതം കാതോർക്കുകയും ഒട്ടേറെ കാതലായ നിയമനിർമ്മാണങ്ങൾക്കും ഗൗരവമേറിയ ചർച്ചകൾക്കും വേദിയായി മാറിക്കൊണ്ടി രിക്കുകയും ചെയ്യുന്നു. നമ്മുടെ ടൂറിസ്റ്റ് ഭൂപടത്തിൽ വളരെ പ്രാധാന്യമേറിയ ഒരു സ്ഥാനം തന്നെ ഈ മന്ദിരത്തിന് നേടാൻ കഴിഞ്ഞൂ എന്നതും ഏവർക്കും അഭിമാനകരമാണ്.



# സംസ്ഥാന രൂപീകരണത്തിനുശേഷമുള്ള നിയമനിർമ്മാണസഭകളുടെ നിയോജകമണ്ഡലങ്ങൾ

ഭാഷയുടെ അടിസ്ഥാനത്തിൽ സംസ്ഥാനങ്ങൾ പുനഃസംഘടിപ്പിച്ചതിനോടൊപ്പം (1956) നിയോജകമണ്ഡലങ്ങളുടെ അതിർത്തി നിർണ്ണയവും നടന്നിരുന്നു. ഇതോടെ കേരളത്തിൽ 16 ലോക്സഭാ മണ്ഡലങ്ങളും (18 സീറ്റ്) 114 നിയമസഭാ മണ്ഡലങ്ങളും (126 സീറ്റ്) രൂപീകരിച്ചു. ഇവയിൽ രണ്ട് ലോക്സഭാ മണ്ഡലങ്ങളും (കൊല്ലം, പാലക്കാട്) 12 നിയമസഭാ മണ്ഡലങ്ങളും ദ്വയാംഗ നിയോജകമണ്ഡലങ്ങളായിരുന്നു. ഇതിന്റെ അടിസ്ഥാനത്തിലാണ് 1957-ലെ ലോക്സഭാ -നിയമസഭാ തെരഞ്ഞെടുപ്പ് ഒരുമിച്ചു നടന്നത്.

ദ്വയാംഗ നിയോജകമണ്ഡല നിർത്തലാക്കൽ നിമയമമനുസരിച്ച്, ദ്വയാംഗ നിയോജകമണ്ഡലങ്ങൾ 1961-ൽ നിർത്തലാക്കുകയും ഓരോന്നും രണ്ട് ഏകാംഗമണ്ഡലങ്ങളായി വിഭജിക്കുകയും ചെയ്തു. ലോക്സഭാ ദ്വയാംഗമണ്ഡലമായ കൊല്ലം, കൊല്ലവും മാവേലിക്കരയുമായും, പാലക്കാട്, പൊന്നാനിയും പാലക്കാടുമായും വിഭജിക്കപ്പെട്ടു. മാവേലിക്കരയും, പാലക്കാടും പട്ടികജാതി സംവരണ മണ്ഡലങ്ങളാക്കി. ഇതോടെ കേരളത്തിലെ ലോക്സഭാ മണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം 18 ആയി. ഇതിന്റെ അടിസ്ഥാനത്തിലാണ് 1962-ലെ ലോക്സഭാ തെരഞ്ഞെടുപ്പ് നടന്നത്.

ഇതോടൊപ്പം 12 നിയമസഭാ ദ്വയാംഗമണ്ഡലങ്ങൾ വിഭജിച്ച് പുതിയതായി 24 ഏകാംഗ നിയോജകമണ്ഡലങ്ങൾ രൂപീകരിച്ചു. അങ്ങനെ കേരളത്തിലെ നിയമസഭാ മണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം 126 ആയി. ഇതിന്റെ അടിസ്ഥാനത്തിൽ കേരളത്തിൽ നിയമസഭാ തെരഞ്ഞെടുപ്പൊന്നും നടന്നില്ല.

1961-ലെ സെൻസസ് അടിസ്ഥാനമാക്കി 1964-ൽ അടുത്ത നിയോജകമണ്ഡല പുനർനിർണ്ണയം നടന്നു. ഇതോടെ കേരളത്തിൽ 19 ലോക്സഭാ നിയോജകമണ്ഡലങ്ങളും (19 സീറ്റ്) 133 നിയമസഭാ നിയോജകമണ്ഡലങ്ങളും (133 സീറ്റ്) രൂപീകരിച്ചു. പൊന്നാനി, അടൂർ ലോക്സഭാ നിയോജകമണ്ഡലങ്ങളും 13 നിയമസഭാ നിയോജകമണ്ഡലങ്ങളും സംവരണമണ്ഡലങ്ങളായിരുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ രണ്ട് ലോക്സഭാ തെരഞ്ഞെടുപ്പുകളും (1967, 1971) മൂന്ന് നിയമസഭാ തെരഞ്ഞെടുപ്പുകളും (1965, 1967, 1970) നടന്നു.

1976-ലെ നിയോജകമണ്ഡല അതിർത്തിനിർണ്ണയം നടന്നത് 1971-ലെ സെൻസസ് അടിസ്ഥാനമാക്കിയാണ്. ഇതോടെ കേരളത്തിൽ ലോക്സഭാ മണ്ഡലങ്ങൾ 20-ഉം നിയമസഭാ മണ്ഡലങ്ങൾ 140-ഉം ആയി. ഒറ്റപ്പാലം, അടൂർ ലോക്സഭാ മണ്ഡലങ്ങളും 14 നിയമസഭാ മണ്ഡലങ്ങളും സംവരണ മണ്ഡലങ്ങളാക്കി. ഇതിന്റെ അടിസ്ഥാനത്തിൽ ഒൻപത് ലോക്സഭാ തെരഞ്ഞെടുപ്പുകളും (1977, 1980, 1984, 1989, 1991, 1996, 1998, 1999, 2004) എട്ട് നിയമസഭാ തെരഞ്ഞെടുപ്പുകളും (1977, 1980, 1982, 1987, 1991, 1996, 2001, 2006) നടന്നു.

2001-ലെ സെൻസസ് അടിസ്ഥാനമാക്കിയും നിയോജകമണ്ഡലങ്ങളുടെയും സീറ്റുകളുടെയും നിലവിലുള്ള എണ്ണത്തിൽ മാറ്റം വരുത്താതെയുമാണ് 2008-ൽ നിയോജകമണ്ഡല പുനർനിർണ്ണയം നടന്നത്. ആലത്തൂർ, മാവേലിക്കര ലോക്സഭാ മണ്ഡലങ്ങളും 14 നിയമസഭാ മണ്ഡലങ്ങളും സംവരണ മണ്ഡലങ്ങളാക്കി. ഈ അവസ്ഥയിൽ 2009-ലെ ലോക്സഭാ തെരഞ്ഞെടുപ്പും 2011-ലെ നിയമസഭാ തെരഞ്ഞെടുപ്പും നടന്നു.



# KERALA STATE

| TALUKS | CONSTITUENCIES | POLLING STATIONS |
|---|---|---|
| **KASARAGOD DISTRICT** | | |
| | 001 MANJESHWAR | 164 |
| | 002 KASARAGOD | 143 |
| KASARAGOD | 003 UDMA | 156 |
| HOSDURG | 004 KANHANGAD | 159 |
| | 005 TRIKARIPUR | 165 |
| **KANNUR DISTRICT** | | |
| | 006 PAYYANNUR | 151 |
| | 008 THALIPARAMBA | 161 |
| THALIPARAMBA | 009 IRIKKUR | 163 |
| | 007 KALLIASSERI | 150 |
| | 010 AZHIKODE | 129 |
| KANNUR | 011 KANNUR | 123 |
| | 012 DHARMADAM | 130 |
| THALASSERY | 015 MATTANNUR | 152 |
| | 014 KUTHUPARAMBA | 153 |
| | 013 THALASSERY | 148 |
| | 016 PERAVOOR | 128 |
| **WAYANAD DISTRICT** | | |
| MANANTHAVADY | 017 MANANTHAVADY | 140 |
| SULTHAN BATHERY | 018 SULTHAN BATHERY | 184 |
| KALPETTA | 019 KALPETTA | 145 |
| **KOZHIKODE DISTRICT** | | |
| VADAKARA | 020 VADAKARA | 138 |
| | 021 KUTTIADI | 150 |
| | 022 NADAPURAM | 167 |
| KOYILANDY | 023 QUILANDY | 142 |
| | 024 PERAMBRA | 145 |



| | | |
|---|---|---|
| | 025 BALUSSERI | 163 |
| | 026 ELATHUR | 140 |
| | 027 KOZHIKODE NORTH | 138 |
| | 028 KOZHIKODE SOUTH | 130 |
| KOZHIKODE | 029 BEYPORE | 141 |
| | 030 KUNNAMANGALAM | 153 |
| | 031 KODUVALLY | 125 |
| | 032 THIRUVAMBADY | 138 |

**MALAPPURAM DISTRICT**

| | | |
|---|---|---|
| NILAMBUR | 035 NILAMBUR | 160 |
| | 036 WANDOOR | 169 |
| | 033 KONDOTTY | 140 |
| ERANAD | 034 ERANAD | 136 |
| | 037 MANJERI | 143 |
| | 040 MALAPPURAM | 154 |
| | 041 VENGARA | 127 |
| TRIRURANGADY | 042 VALLIKKUNNU | 139 |
| | 043 TIRURANGADI | 140 |
| | 044 TANUR | 119 |
| TIRUR | 045 TIRUR | 148 |
| | 046 KOTTAKKAL | 138 |
| PONNANI | 047 THAVANOOR | 129 |
| | 048 PONNANI | 143 |
| PERINTHALMANNA | 038 PERINTHALMANNA | 155 |
| | 039 MANKADA | 147 |

**PALAKKAD DISTRICT**

| | | |
|---|---|---|
| OTTAPPALAM | 049 THRITHALA | 131 |
| | 050 PATTAMBI | 140 |
| | 051 SHORNUR | 149 |
| | 052 OTTAPALAM | 157 |



| | | |
|---|---|---|
| MANNARKKAD | 054 MANNARKAD | 147 |
| PALAKKAD | 053 KONGAD | 136 |
| | 055 MALAMPUZHA | 156 |
| | 056 PALAKKAD | 139 |
| CHITTUR | 058 CHITTUR | 146 |
| | 059 NENMARA | 161 |
| ALATHUR | 057 TARUR | 131 |
| | 060 ALATHUR | 131 |

**THRISSUR DISTRICT**

| | | |
|---|---|---|
| THALAPPALLY | 061 CHELAKKARA | 151 |
| | 062 KUNNAMKULAM | 159 |
| | 066 OLLUR | 157 |
| | 067 THRISSUR | 149 |
| THRISSUR | 068 NATTIKA | 156 |
| | 070 IRINJALAKKUDA | 155 |
| MUKUNADAPURAM | 071 PUTHUKKAD | 159 |
| | 072 CHALAKKUDY | 165 |
| | 063 GURUVAYOOR | 152 |
| CHAVAKKAD | 064 MANALUR | 164 |
| | 065 WADAKKANCHERY | 157 |
| | 069 KAIPAMANGALAM | 135 |
| KODUNGALLUR | 073 KODUNGALLUR | 156 |

**ERNAKULAM DISTRICT**

| | | |
|---|---|---|
| PARAVOOR | 077 KALAMASSERY | 150 |
| | 078 PARAVUR | 162 |
| KOCHI | 079 VYPIN | 138 |
| | 080 KOCHI | 148 |
| | 081 THRIPUNITHURA | 151 |
| KANAYANNUR | 082 ERNAKULAM | 122 |
| | 083 THRIPUNITHURA | 147 |



| | | |
|---|---|---|
| | 075 ANGAMALY | 144 |
| ALUVA | 076 ALUVA | 145 |
| KUNNATHUNAD | 074 PERUMBAVOOR | 154 |
| | 084 KUNNATHUNAD | 171 |
| MUVATTUPUZHA | 085 PIRAVAM | 134 |
| | 086 MUVATTUPUZHA | 125 |
| KOTHAMANGALAM | 087 KOTHAMANGALAM | 126 |

**IDUKKI DISTRICT**

| | | |
|---|---|---|
| THODUPUZHA | 090 THODUPUZHA | 181 |
| DEVIKULAM | 088 DEVIKULAM | 172 |
| | 089 UDUMBANCHOLA | 157 |
| UDUMBANCHOLA | 091 IDUKKI | 175 |
| PEERUMADE | 092 PEERUMADE | 195 |

**KOTTAYAM DISTRICT**

| | | |
|---|---|---|
| | 100 KANJIRAPPALLY | 154 |
| KANJIRAPPALLY | 101 POONJAR | 160 |
| CHANGANASSERRY | 099 CHANGANASSERRY | 142 |
| | 096 ETTUMANOOR | 154 |
| KOTTAYAM | 097 KOTTAYAM | 158 |
| | 098 PUTHUPPALLY | 158 |
| MEENACHIL | 093 PALA | 170 |
| | 094 KADUTHURUTHY | 166 |
| VAIKOM | 095 VAIKOM | 148 |

**ALAPPUZHA DISTRICT**

| | | |
|---|---|---|
| | 102 AROOR | 159 |
| CHERTHALA | 103 CHERTHALA | 166 |
| | 104 ALAPPUZHA | 153 |
| AMBALAPPUZHA | 105 AMBALAPUZHA | 130 |



| | | |
|---|---|---|
| KUTTANADU | 106 KUTTANAD | 168 |
| KARTHIKAPPALLY | 107 HARIPAD | 181 |
| | 108 KAYAMKULAM | 179 |
| CHENGANNUR | 110 CHENGANNUR | 154 |
| MAVELIKKARA | 109 MAVELIKARA | 179 |

**PATHANAMTHITTA DISTRICT**

| | | |
|---|---|---|
| | 111 THIRUVALLA | 184 |
| THIRUVALLA | 112 RANNI | 155 |
| RANNI | 113 ARANMULA | 192 |
| KOZHENCHERRY | 114 KONNI | 169 |
| ADOOR | 115 ADOOR | 191 |

**KOLLAM DISTRICT**

| | | |
|---|---|---|
| | 120 PATHANAPURAM | 161 |
| PATHANAPURAM | 121 PUNALOOR | 183 |
| | 119 KOTTARAKKARA | 170 |
| KOTTARAKKARA | 122 CHADAYAMANGALAM | 170 |
| KUNNATHUR | 118 KUNNATHUR | 173 |
| KARUNAGAPPALLY | 116 KARUNAGAPPALLY | 162 |
| | 117 CHAVARA | 140 |
| | 123 KUNDARA | 174 |
| KOLLAM | 124 KOLLAM | 154 |
| | 125 ERAVIPURAM | 152 |
| | 126 CHATHANNOOR | 142 |

**THIRUVANANTHAPURAM DISTRICT**

| | | |
|---|---|---|
| | 127 VARKALA | 157 |
| | 128 ATTINGAL | 164 |
| CHIRAYINKEEZH | 129 CHIRAYINKEEZH | 173 |
| NEDUMANGAD | 130 NEDUMANGAD | 160 |



| | | | |
|---|---|---|---|
| | 131 | VAMANAPURAM | 170 |
| | 136 | ARUVIKKARA | 152 |
| | 132 | KAZHAKKOOTTAM | 139 |
| | 133 | VATTIYOORKAVU | 141 |
| THIRUVANANTHAPURAM | 134 | THIRUVANANTHAPURAM | 149 |
| | 135 | NEMOM | 148 |
| | 137 | PARASSALA | 173 |
| | 138 | KATTAKADA | 141 |
| NEYYATTINKARA | 139 | KOVALAM | 167 |
| | 140 | NEYYATTINKARA | 143 |

# MAP SHOWING LEGISLATIVE ASSEMBLY CONSTITUENCIES WITH DISTRICT BOUNDARIES



**KERALA**
**KASARAGOD DISTRICT**
**NO. OF ACs = 5**

Vorkady
Manjeshwar
Meenja
Paivalike
Mangalpady
1 - MANJESHWAR
Enmakaje
Puthige
Kumbla
Badiadka
Bellur
Kumbdaje
2 - KASARAGOD
Karadka
Mogral-Puthur
Madhur
Chengala
Delampady
Muliyar
Kuttikole
Chemnad
3 - UDMA
Bedadka
Udma
Pallikkere
Panathady
Kallar
Pullur-Periya
Balal
4 - KANHANGAD
Ajanur
Kodom-Belur
West-Eleri
Madikai
East-Eleri
Kanhangad
Kinanoor-Karindalam
Nileshwar
Kayyur-Cheemeni
5 - TRIKARIPUR
Cheruvathur
Pilicode
Padne
Trikaripur
Valiyaparamba

# KERALA
# KANNUR DISTRICT
# NO. OF ACs = 11

6 - PAYYANNUR
7 - KALLIASSERI
8 - TALIPARAMBA
9 - IRIKKUR
10 - AZHIKODE
11 - KANNUR
12 - DHARMADAM
13 - THALASSERY
14 - KUTHUPARAMBA
15 - MATTANNUR
16 - PERAVOOR

# KERALA
# KOZHIKODE DISTRICT
# NO. OF ACs = 13



# KERALA
# MALAPPURAM DISTRICT
# NO. OF ACs = 16



# KERALA
# PALAKKAD DISTRICT
# NO. OF ACs = 12



KERALA
THRISSUR DISTRICT
NO. OF ACs = 13



**KERALA**
**IDUKKI DISTRICT**
**NO. OF ACs = 5**

88 - DEVIKULAM (SC)
89 - UDUMBANCHOLA
90 - THODUPUZHA
91 - IDUKKI
92 - PEERUMADE

Marayoor
Karthalloor
Vattavada
Munnar
Mankulam
Adimali
Pallivasal
Chinnakanal
Bisonvalley
Vellathooval
Rajakumari
Santhanpara
Rajakkad
Senapathy
Konnathady
Vannapuram
Kodikulam
Karimannoor
Udumbannoor
Manakkad
Thodupuzha
Edavetty
Alacode
Muttom
Karimkunnam
Velliyamattom
Vathikudy
Udumbanchola
Nedumkandam
Mariapuram
Erattayar
Vazhathope
Kudayathoor
Arakkulam
Kamakshy
Pampadumpara
Karunapuram
Kattappana
Kanchiyar
Vandanmedu
Upputhara
Ayyappancoil
Elappara
Chakkupallam
Kokkayar
Peerumade
Vandiperiyar
Peruvanthanam
Kumily


KERALA
ALAPPUZHA DISTRICT
NO. OF ACs = 9
102 - AROOR
103 - CHERTHALA
104 - ALAPPUZHA
105 - AMBALAPPUZHA
106 - KUTTANAD
107 - HARIPAD
108 - KAYAMKULAM
109 - MAVELIKKARA (SC)
110 - CHENGANNUR
Aroor
Arookutty
Perumbalam
Ezhupunna
Panavally
Kodamthuruth
Kuthiathode
Thycattussery
Thuravoor
Pattanakkad
Chennam pallippuram
Vayalar
Kadakkarappally
Cherthala
Thanneermukkam
Cherthala south
Mararikkulam North
Kanjikkuzhy
Muhamma
Mararikkulam South
Mannanchery
Aryad
Kavalam
Kainakary
Neelamperoor
Alappuzha
Pulinkunnu
Punnapra North
Veliyanad
Punnapra South
Nedumudi
Ramankary
Champakkulam
Ambalappuzha North
Muttar
Ambalappuzha South
Thakazhy
Edathua
Thalavady
Purakkad
Thiruvanvandoor
Pandanad
Chengannur
Cheruthana
Karuvatta
Veeyapuram
Mannar
Puliyoor
Budhanoor
Kumarapuram
Harippad
Ala
Mulakuzha
Chennithala-Thripperunthura
Thrikkunnapuzha
Pallippad
Cheriyanad
Karthikappally
Mavelikkara
Venmony
Chingoli
Cheppad
Thazhakara
Chettikulangara
Muthukulam
Mavelikkara-Thekkekara
Pathiyoor
Nooranad
Arattupuzha
Chunakkara
Kayamkulam
Palamel
Kandalloor
Bharanikkavu
Mavelikkara-Thamarakkulam
Krishnapuram
Devikulangara
Vallikunnam

## KERALA
## THIRUVANANTHAPURAM DISTRICT
## NO. OF ACs = 12

127 - VARKALA
128 - ATTINGAL (SC)
129 - CHIRAYINKEEZHU (SC)
130 - NEDUMANGAD
131 - VAMANAPURAM
132 - KAZHAKOOTTAM
133 - VATTIYOORKAVU
134 - THIRUVANANTHAPURAM
135 - NEMOM
136 - ARUVIKKARA
137 - PARASSALA
138 - KATTAKKADA
139 - KOVALAM
140 - NEYYATTINKARA


KERALA
Kasaragod
Kannur
Wayanad
Kozhikode
Malappuram
Palakkac
Thrissur
Ernakulam
Idukki
Kottayam
Alappuzha
Pathanamthitta
Kollam
Thiruvananthapuram



# ഒന്നാം കേരള നിയമസഭയിലെ അംഗങ്ങളിൽ ശതോത്തര രജത ജൂബിലി വേളയിൽ ജീവിച്ചിരിക്കുന്നവരെക്കുറിച്ചുള്ള ലഘുവിവരണം

ഇന്ത്യയുടെ മുഖച്ഛായ മാറ്റിയ 1956-ലെ സംസ്ഥാന പുനഃസംഘടനയുടെ ഫലമായി 01-11-1956-ൽ കേരള സംസ്ഥാനം രൂപീകൃതമായി. തിരു-കൊച്ചി, മലബാർ പ്രദേശങ്ങൾ സംയോജിപ്പിച്ചുകൊണ്ടാണ് സംസ്ഥാനം നിലവിൽ വന്നത്. 1957-ൽ നടന്ന ഒന്നാം കേരള സംസ്ഥാന പൊതു തെരഞ്ഞെടുപ്പ് ലോകശ്രദ്ധ പിടിച്ചുപറ്റിയ ഒന്നായിരുന്നു. സ്വതന്ത്രവും നീതി പൂർവ്വകവുമായ, പ്രായപൂർത്തി വോട്ടവകാശാടിസ്ഥാനത്തിൽ നടന്ന തെരഞ്ഞെടുപ്പിലൂടെ ഏഷ്യാഭൂഖണ്ഡത്തിലാദ്യമായി (ലോകത്തിൽ രണ്ടാമതായി) കമ്മ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ വന്നു.

1957 ഏപ്രിൽ 1-ാം തീയതി 126 അംഗങ്ങൾ ഉൾക്കൊള്ളുന്ന പ്രഥമ കേരള നിയമസഭ രൂപീകൃതമായി. ഏപ്രിൽ 5-ാം തീയതി ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാടിന്റെ നേതൃത്വത്തിലുള്ള പതിനൊന്നംഗ മന്ത്രിസഭ സത്യപ്രതിജ്ഞ ചെയ്ത് അധികാരമേറ്റു. ഒന്നാം കേരള നിയമസഭയുടെ പ്രഥമ സമ്മേളനം 1957 ഏപ്രിൽ 27-ാം തീയതി പ്രോട്ടേം സ്പീക്കർ റോസമ്മ പൂന്നൂസിന്റെ അദ്ധ്യക്ഷതയിൽ സെക്രട്ടേറിയറ്റ് മന്ദിരത്തിലെ അസംബ്ലി ഹാളിൽ രാവിലെ 8 മണിക്ക് ചേർന്നു. അക്ഷരമാലാ ക്രമത്തിലാണ് അംഗങ്ങൾ സത്യപ്രതിജ്ഞ ചെയ്തത്. സത്യപ്രതിജ്ഞയ്ക്ക് ശേഷം നടന്ന സ്പീക്കർ തെരഞ്ഞെടുപ്പിൽ, ആർ. ശങ്കരനാരായണൻ തമ്പി സ്പീക്കറായി എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടു.

നിയമത്തിലൂടെ സാമൂഹ്യ പരിവർത്തനം എന്ന ആശയം പ്രാവർത്തികമാക്കുന്നതിൽ കേരള നിയമസഭയോളം അർത്ഥവത്തായ പ്രവർത്തനം നടത്തിയ മറ്റൊരു നിയമസഭയും നമ്മുടെ രാജ്യത്തുണ്ടാകില്ല. അതിൽ തന്നെയും പ്രഥമ നിയമസഭയുടെ സംഭാവന അവിസ്മരണീയമാണ്.

കേരള സംസ്ഥാനത്തിലെ പൊതുവിദ്യാഭ്യാസരംഗം കൂടുതൽ മെച്ചപ്പെടുത്തുന്നതിനായി നിർമ്മിച്ച 1958-ലെ കേരള എഡ്യൂക്കേഷൻ ആക്ട്, കേരളത്തിലെ ഭൂവുടമ-കുടിയാൻ ബന്ധങ്ങളിൽ സമഗ്രവും സമൂലവുമായ പരിഷ്ക്കാരങ്ങൾ കൊണ്ടുവരുന്നതിനുദ്ദേശിച്ചുള്ള 1960-ലെ കേരള അഗ്രേറിയൻ റിലേഷൻസ് ആക്ട്, മനുഷ്യ ശരീരത്തിലെ ആന്തരികാവയവങ്ങളെക്കുറിച്ച് പഠിക്കുന്നതിനും അവ നേരിൽ കണ്ട് മനസ്സിലാക്കുന്നതിനും മെഡിക്കൽ വിദ്യാർത്ഥികൾക്ക് ആവശ്യമായ മൃതദേഹങ്ങൾ ലഭ്യമാക്കുക എന്ന ലക്ഷ്യം നിറവേറ്റുന്നതിനായി നിർമ്മിക്കപ്പെട്ട 1957-ലെ കേരള അനാട്ടമി ആക്ട്, വിദ്യാഭ്യാസ രംഗത്ത് വർദ്ധിച്ചുവരുന്ന ചെലവുകൾ വഹിക്കുന്നതിനായി തുക കണ്ടെത്തുന്നതിന് കാർഷികാദായ നികുതി, വില്പന നികുതി, തൊഴിൽ നികുതി എന്നിവയിൽ സർചാർജ്ജ് ചുമത്തുക, മലബാർ മേഖലയിൽ നിലവിലുണ്ടായിരുന്ന വിദ്യാഭ്യാസ സെസ്സ് നിർത്തലാക്കുക എന്നീ ഉദ്ദേശ്യങ്ങളോടെ പാസ്സാക്കിയ 1957-ലെ കേരള സർചാർജ്ജ് ഓൺ ടാക്സസ് ആക്ട്, ഓരോ സംസ്ഥാനത്തിനും ഒരു ആകസ്മിക ഫണ്ട് ഉണ്ടായിരിക്കണം എന്ന ഭരണഘടനയുടെ 267(2)-ാം അനുച്ഛേദം നിഷ്കർഷിക്കുന്നതനുസരിച്ച് മുൻകൂറായി ബഡ്ജറ്റിൽ പാസ്സാക്കാത്ത, ആകസ്മികമായി ഉണ്ടാകുന്ന ചെലവുകളെ നേരിടുന്നതിനായി ഒരു ഫണ്ട് രൂപപ്പെടുത്തുന്നതിനായുള്ള 1957-ലെ കേരള കണ്ടിജൻസി ഫണ്ട് ആക്ട് തുടങ്ങി കേരളത്തിന്റെ സാമൂഹിക, സാംസ്കാരിക, വിദ്യാഭ്യാസ, നിയമ മേഖലകളിൽ പരിവർത്തനം സൃഷ്ടിക്കാനുതകുന്ന 88 നിയമനിർമ്മാണങ്ങൾ പ്രഥമ നിയമസഭയുടെ സംഭാവനയായിരുന്നു.

പ്രഥമ നിയമസഭയിൽ അംഗങ്ങളായിരുന്ന് നിസ്തുലമായ പ്രവർത്തനം നടത്തിയവരിൽ 5 പേർ രാഷ്ട്രീയ, സാംസ്കാരിക, വൈജ്ഞാനിക മേഖലകളിൽ സജീവ സാന്നിദ്ധ്യമായി ശതോത്തര രജത ജൂബിലി വേളയിൽ ഉണ്ടായിരുന്നു. അവരെക്കുറിച്ചുള്ള ചെറുവിവരണം ചുവടെ ചേർക്കുന്നു.



**റോസമ്മ പുന്നൂസ്**

| | | |
|---|---|---|
| ജനനം | : | 1913 മേയ് 13 |
| പിതാവ് | : | ചെറിയാൻ |
| മാതാവ് | : | അന്നമ്മ |
| ഭർത്താവ് | : | പി. ടി. പുന്നൂസ് |
| മക്കൾ | : | ഒരു മകനും ഒരു മകളും |
| വിദ്യാഭ്യാസം | : | നിയമ ബിരുദം |

1957-ൽ ഒന്നാം കേരള നിയമസഭയിൽ ദേവികുളം നിയോജക മണ്ഡലത്തിൽ നിന്നും 8-ാം കേരള നിയമസഭയിൽ ആലപ്പുഴ നിയോജക മണ്ഡലത്തിൽ നിന്നും സി. പി. ഐ.യെ പ്രതിനിധാനം ചെയ്ത് നിയമസഭാംഗമായി. പ്രഥമ കേരള നിയമസഭയിലെ പ്രോട്ടേം സ്പീക്കറായിരുന്നു. 1939-ൽ തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിലൂടെ രാഷ്ട്രീയത്തിൽ പ്രവേശിച്ച റോസമ്മ പുന്നൂസ് ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിൽ സജീവമായി പങ്കെടുക്കുകയും മൂന്ന് വർഷത്തിലേറെ ജയിൽവാസം അനുഭവിക്കുകയും ചെയ്തിട്ടുണ്ട്. കേരള വനിതാകമ്മീഷൻ അംഗം, പ്ലാന്റേഷൻ കോർപ്പറേഷൻ ചെയർപേഴ്സൺ, ഹൗസിംഗ് ബോർഡ് അംഗം, കേരള മഹിളാസംഘം പ്രസിഡന്റ്, റബ്ബർ ബോർഡ് അംഗം, സി. പി. ഐ. സ്റ്റേറ്റ് കൗൺസിൽ അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. തിരുവിതാംകൂർ സ്വാതന്ത്ര്യ സമര ചരിത്രത്തിലെ ശക്തമായ സാന്നിദ്ധ്യം ആയിരുന്ന അക്കാമ്മ ചെറിയാൻ ജ്യേഷ്ഠ സഹോദരിയാണ്. കമ്മ്യൂണിസ്റ്റ് പാർട്ടി നേതാവും ലോക്സഭാംഗവുമായിരുന്ന പരേതനായ പി. ടി. പുന്നൂസായിരുന്നു ഭർത്താവ്. (2013 ഡിസംബർ 28-ാം തീയതി അന്തരിച്ചു.)

*വിലാസം*

പുളിമൂട്ടിൽ,
കുന്നന്താനം. പി.ഒ.,
പത്തനംതിട്ട 689581.



**വി. ആർ. കൃഷ്ണയ്യർ**

| | | |
|---|---|---|
| ജനനം | : | 1915 നവംബർ 15 |
| പിതാവ് | : | വി. വി. രാമ അയ്യർ |
| മാതാവ് | : | നാരായണി അമ്മാൾ |
| ഭാര്യ | : | ശാരദ കൃഷ്ണയ്യർ |
| മക്കൾ | : | രണ്ട് ആൺ മക്കൾ |
| വിദ്യാഭ്യാസം | : | ബി.എ, ബി.എൽ. |

1952-56 കാലയളവിൽ മദ്രാസ് ലെജിസ്ലേറ്റീവ് അസംബ്ലിയിൽ അംഗമായിരുന്നു. തുടർന്ന് 1957-ൽ ഒന്നാം കേരള നിയമസഭയിൽ തലശ്ശേരിയിൽ നിന്നും സ്വതന്ത്രസ്ഥാനാർത്ഥിയായി വിജയിച്ച് നിയമ, ജലസേചന വകുപ്പുമന്ത്രിയായി. തെരഞ്ഞെടുപ്പിൽ പരാജയപ്പെട്ടെങ്കിലും ഇലക്ഷൻ ട്രൈബ്യൂണൽ വിധിയെ തുടർന്ന് 1961-64 കാലയളവിൽ രണ്ടാം കേരള നിയമസഭയിലും തലശ്ശേരി അസംബ്ലി നിയോജക മണ്ഡലത്തെ പ്രതിനിധീകരിച്ച് സഭയിലെത്തി. കേരളാ ഹൈക്കോടതി ജഡ്ജി, സുപ്രീംകോടതി ജഡ്ജി, ലാ കമ്മീഷൻ അംഗം എന്നീ നിലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച ശ്രീ. കൃഷ്ണയ്യർ 1982-ൽ രാഷ്ട്രപതി സ്ഥാനത്തേയ്ക്ക് മത്സരിച്ചു. പ്രഗല്ഭനായ നിയമജ്ഞനും വാഗ്മിയും സാമൂഹ്യ പരിഷ്ക്കർത്താവുമാണ്. പദ്മവിഭൂഷൺ ഉൾപ്പെടെ സ്വദേശത്തുനിന്നും വിദേശത്തുനിന്നുമായി നിരവധി അവാർഡുകൾ ലഭിച്ചിട്ടുണ്ട്. ബാബാ സാഹേബ് ബി. ആർ. അംബേദ്കർ നാഷണൽ അവാർഡ്, റഷ്യ ഗവൺമെന്റിന്റെ Order of Friendship Award, Subrahmania Bharathi Award, രാമാശ്രമം അവാർഡ് തുടങ്ങിയവ അവയിൽ ചിലത് മാത്രമാണ്. ഇതു കൂടാതെ വിവിധ സർവ്വകലാശാലകളിൽ നിന്നും ഡോക്ടറേറ്റും ലഭിച്ചിട്ടുണ്ട്. വിവിധ മനുഷ്യാവകാശ സംഘടനകളിലും സാമൂഹ്യ സംഘടനകളിലും SPCA പോലുള്ള സംഘടനകളിലും സജീവമായി പ്രവർത്തിച്ചിട്ടുണ്ട്. പ്രവർത്തന മേഖലയിലെ മികവ് കണക്കിലെടുത്ത് 1968-ൽ സോവിയറ്റ് ലാന്റ് നെഹ്റു അവാർഡ് ലഭിച്ചു. 1995-ൽ ഇന്റർനാഷണൽ ബാർ കൗൺസിൽ അദ്ദേഹത്തെ 'ലിവിംഗ് ലജന്റ് ഓഫ് ലാ' ബഹുമതി നൽകി ആദരിച്ചു, 1958-ലെ കേരള ഹൈക്കോടതി ആക്ട്, 1958-ലെ കേരള ജുഡീഷ്യൽ പ്രൊസീഡിംഗ്സ് ആക്ട്, 1958-ലെ കേരള നമ്പൂതിരി ആക്ട്, 1958-ലെ കേരള കോർട്ട് ഫീ & സ്യൂട്ട് വാല്യുവേഷൻ ആക്ട്, 1958-ലെ മദ്രാസ് മരുമക്കത്തായ (അമെന്റ്മെന്റ്) ആക്ട് തുടങ്ങി കേരള ജനതയുടെ സാമൂഹിക ജീവിതവുമായി ഏറ്റവും കൂടുതൽ ബന്ധപ്പെട്ടിട്ടുള്ള നിയമങ്ങൾ സഭയിലവതരിപ്പിച്ചു. മന്ത്രിയായും ജഡ്ജിയായും പ്രവർത്തിച്ച കാലഘട്ടങ്ങളിൽ നിയമ നിർമ്മാണത്തിലും നീതി നിർവ്വഹണത്തിലും അദ്ദേഹം



നൽകിയ സംഭാവനകൾ കേരളത്തിന്റെ സാമൂഹ്യ പുരോഗതിയിൽ നിർണ്ണായകമായി. ശ്രീ. വി. ആർ. കൃഷ്ണയ്യർ വിവിധ വിഷയങ്ങളിലായി 100-ലധികം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ഇതു കൂടാതെ നിരവധി ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. (2014 ഡിസംബർ 4-ാം തീയതി അന്തരിച്ചു.)

*പ്രസിദ്ധീകരണങ്ങൾ :*

റാൻഡം റിഫ്ളക്ഷൻസ്, നെഹ്റു ആന്റ് കൃഷ്ണമേനോൻ, ലാ വേഴ്സസ് ജസ്റ്റീസ്, ജസ്റ്റീസ് അറ്റ് ക്രോസ് റോഡ്സ് തുടങ്ങിയവ ചില പ്രധാന ഗ്രന്ഥങ്ങളാണ്.

*വിലാസം*

സദ്ഗമയ, സി. എൻ. ആനന്ദ് ലെയിൻ,
എം. ജി. റോഡ്,
എറണാകുളം, കൊച്ചി- 682 011.

**ശ്രീമതി കെ. ആർ. ഗൗരിയമ്മ**

| | | |
|---|---|---|
| ജനനം | : | 1919 ജൂലൈ 17-ന് ആലപ്പുഴ ജില്ലയിലെ പട്ടണക്കാട് ഗ്രാമത്തിൽ |
| പിതാവ് | : | കെ. എ. രാമൻ |
| മാതാവ് | : | പാർവ്വതി അമ്മ |
| ഭർത്താവ് | : | റ്റി. വി. തോമസ് (മുൻ മന്ത്രി) |
| വിദ്യാഭ്യാസം | : | ബി.എ, ബി.എൽ. |

1952-53, 1954-56 കാലഘട്ടത്തിൽ തിരുവിതാംകൂർ-കൊച്ചി നിയമസഭയിലും തുടർന്ന് 5-ാം കേരള നിയമസഭയിലൊഴികെ 1 മുതൽ 11 വരെയുള്ള എല്ലാ നിയമസഭകളിലും അംഗമായിരുന്നു. 1957, 1967, 1980, 1987, 2001 എന്നീ വർഷങ്ങളിലുണ്ടായ 5 മന്ത്രിസഭകളിൽ അംഗമായിരുന്നു. 1957-ലെ പ്രഥമ കേരള മന്ത്രിസഭയിൽ റവന്യൂ വകുപ്പ് മന്ത്രിയായിരിക്കെ കേരള കാർഷിക പരിഷ്ക്കരണ നിയമം, 1958-ലെ കേരള ഗവൺമെന്റ് ഭൂമി പതിച്ചു കൊടുക്കൽ നിയമം എന്നിവ നിയമസഭയിൽ അവതരിപ്പിക്കുകയും പാസ്സാക്കുകയും അവ നടപ്പാക്കുകയും ചെയ്തു. അഴിമതി നിരോധന നിയമം അവതരിപ്പിച്ചതും നടപ്പാക്കിയതും ശ്രീമതി ഗൗരിയമ്മയാണ്. ഇതു കൂടാതെ, വിജിലൻസ്, വ്യവസായം, ഭക്ഷ്യം, കൃഷി, എക്സൈസ്, സാമൂഹ്യക്ഷേമം, ദേവസ്വം, മൃഗസംരക്ഷണം തുടങ്ങി വിവിധ വകുപ്പുകൾ കൈകാര്യം ചെയ്ത് പ്രഗത്ഭയായ ഒരു മന്ത്രിയെന്ന നിലയിൽ തന്റെ കഴിവ് തെളിയിച്ചു. കേരളത്തിൽ കമ്മ്യൂണിസ്റ്റ് പാർട്ടി കെട്ടിപ്പടുക്കുന്നതിൽ നിർണ്ണായക പങ്ക് വഹിച്ചു. ശ്രീമതി കെ. ആർ. ഗൗരിയമ്മ നിയമസഭയിൽ അവതരിപ്പിച്ച് പാസ്സാക്കിയ ചില പ്രധാന നിയമങ്ങൾ താഴെപ്പറയുന്നു.

1957-ലെ കേരള സ്റ്റേറ്റ് ഓഫ് എവിക്ഷൻ പ്രൊസീഡിംഗ്സ് ആക്ട്, 1957-ലെ ട്രാവൻകൂർ കൊച്ചിൻ ലാന്റ് ടാക്സ് (അമെന്റ്മെന്റ്) ആക്ട്, 1957-ലെ കേരള ലാൻഡ് കൺസെർവൻസി ആക്ട്, 1958-ലെ കേരള കോമ്പൻസേഷൻ ഫോർ ടെനന്റ്സ് ഇംപ്രൂവ്മെന്റ് ആക്ട്, 1958-ലെ കേരള ലാന്റ് റിലീംകിഷ്മെന്റ് ആക്ട്, 1959-ലെ കേരള സ്റ്റാമ്പ് ആക്ട്, 1960-ലെ ജന്മിക്കരം പേയ്മെന്റ് (അബോളിഷൻ) ആക്ട്, 1958-ലെ കേരള വെയിറ്റ് & മെഷേഴ്സ് ആക്ട്, 1960-ലെ കേരള അഗ്രേറിയൻ റിലേഷൻ ആക്ട്, 1968-ലെ കേരള റവന്യൂ റിക്കവറി ആക്ട്, 1987-ലെ കേരള പബ്ലിക് മെൻസ് കറപ്ഷൻ (ഇൻവെസ്റ്റിഗേഷൻ ആന്റ് ഇൻക്വയറീസ്) ആക്ട്, 1991-ലെ വനിതാ കമ്മീഷൻ ആക്ട് തുടങ്ങി കേരളത്തിന്റെ നാനാതുറകളിൽപ്പെട്ട മേഖലകളുമായി ബന്ധപ്പെടുന്ന അനേകം നിയമങ്ങൾ ഇതിൽപ്പെടുന്നു. കേരളത്തിൽ 'മിൽമ' സ്ഥാപിച്ചതും തിരുവനന്തപുരത്ത് ടെക്നോ പാർക്ക് തുടങ്ങുന്നതിൽ പ്രധാന പങ്ക് വഹിച്ചതും ശ്രീമതി ഗൗരിയമ്മയാണ്. 1994-ൽ ജനാധിപത്യ സംരക്ഷണ സമിതി (ജെ. എസ്. എസ്.) എന്ന പുതിയ പാർട്ടി രൂപീകരിച്ചു. 1994 മുതൽ ജെ. എസ്. എസ്. ജനറൽ സെക്രട്ടറിയാണ്. "ആത്മകഥ" എന്ന ഗ്രന്ഥം രചിച്ചിട്ടുണ്ട്.

*വിലാസം*
കളത്തി പറമ്പിൽ
ചാത്തനാട്, അവലൂക്കുന്ന് (പി. ഒ.)
ആലപ്പുഴ. പിൻ-688 006.



## ആർ. ബാലകൃഷ്ണപിള്ള

| | | |
|---|---|---|
| ജനനം | : | 1922 സെപ്റ്റംബർ 12 |
| പിതാവ് | : | എം. രാമൻപിള്ള |
| മാതാവ് | : | ജാനകി അമ്മ |
| ഭാര്യ | : | രത്നമ്മ |
| മക്കൾ | : | ഒരു മകൾ |
| വിദ്യാഭ്യാസം | : | മലയാളം 7-ാം ക്ലാസ് ഇംഗ്ലീഷ് VI |

1954-56 കാലഘട്ടത്തിൽ തിരുവിതാംകൂർ-കൊച്ചി നിയമസഭയിൽ അംഗമായിരുന്നു. തുടർന്ന് 1-ാം കേരള നിയമസഭയിൽ ആര്യനാട് നിയോജക മണ്ഡലത്തിൽ നിന്നും സി. പി. ഐ.-യെ പ്രതിനിധാനം ചെയ്ത് നിയമസഭാംഗമായി. 1949-ൽ കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ ചേർന്ന അദ്ദേഹം രാഷ്ട്രീയ പ്രവർത്തനങ്ങളുടെ പേരിൽ ജയിൽവാസം അനുഭവിച്ചിട്ടുണ്ട്. സി. പി. ഐ.യുടെ തിരുവനന്തപുരം ജില്ലാ കമ്മിറ്റി അംഗമായിരുന്നു. (2013 നവംബർ 13-ാം തീയതി അന്തരിച്ചു)

*വിലാസം*

*ഐരാവതം,*
*ചാമവിള,*
*ആര്യനാട് (പി.ഒ.),*
*തിരുവനന്തപുരം.*



**ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ**

| | | |
|---|---|---|
| ജനനം | : | 1928 ഡിസംബർ 2 |
| പിതാവ് | : | എ. ഈശ്വരപിള്ള |
| മാതാവ് | : | മീനാക്ഷി അമ്മ |
| ഭാര്യ | : | ശ്രീമതി മനോരമ നായർ |
| മക്കൾ | : | ഒരു മകൻ, ഒരു മകൾ |
| വിദ്യാഭ്യാസം | : | നിയമബിരുദം |

1, 3, 5, 6, 8, 10 എന്നീ ആറ് നിയമസഭകളിൽ അംഗമായിരുന്നിട്ടുള്ള ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ മന്ത്രിയെന്ന നിലയിൽ ഭക്ഷ്യം, പൊതുവിതരണം, ഭവന നിർമ്മാണം, മൃഗസംരക്ഷണം, ക്ഷീര വികസനം, നിയമം എന്നീ വകുപ്പുകൾ കൈകാര്യം ചെയ്തു. നിത്യോപയോഗ സാധനങ്ങൾ വിലക്കുറവിൽ സാധാരണ ജനങ്ങൾക്ക് എത്തിക്കുന്നതിനുവേണ്ടി കേരളത്തിലുടനീളം മാവേലി സ്റ്റോറുകൾ ആരംഭിക്കുന്നതിന് അദ്ദേഹം മുൻകൈയെടുത്തു. പൊതുപ്രവർത്തക അഴിമതി നിരോധനം സംബന്ധിച്ച കേരള ലോകായുക്ത ആക്ട് 1999 ഫെബ്രുവരി മാസം 1-ാം തീയതി സഭയിൽ അവതരിപ്പിച്ചതും ശ്രീ. ഇ. ചന്ദ്രശേഖരൻ നായരാണ്. സബ്ജക്ട് കമ്മിറ്റികളുടെ രൂപീകരണത്തെക്കുറിച്ച് പഠിക്കുന്നതിനായി 1979 മാർച്ച് 14-ാം തീയതി നിലവിൽ വന്ന സർവ്വകക്ഷി സമിതിയുടെ ചെയർമാനായും അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. മികച്ച സാമാജികനുള്ള ശങ്കരനാരായണൻ തമ്പി അവാർഡ്, മികച്ച സഹകാരിക്കുള്ള സദാനന്ദൻ അവർഡ് എന്നിവ ലഭിച്ചിട്ടുണ്ട്. നിലവിൽ സി. പി. ഐ. സംസ്ഥാന എക്സിക്യൂട്ടീവ് അംഗം, കൺട്രോൾ കമ്മീഷൻ അംഗം എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

*പ്രധാനകൃതികൾ:*

കേരള വികസന മാതൃക, ഇനി എങ്ങോട്ട്, ചിതറിയ സ്മരണകൾ, ഹിന്ദുമത ഹിന്ദുത്വം.

*വിലാസം*

എ-3, പണ്ഡിറ്റ് കോളനി,
തിരുവനന്തപുരം.



# 1965-ലെ സമ്മേളിക്കാത്ത നിയമസഭ

പാർലമെന്ററി ജനാധിപത്യത്തിന്റെ ചരിത്രത്തിൽ അപൂർവ്വതയുടെ സവിശേഷതയാൽ ശ്രദ്ധേയമാണ് 1965-ലെ കേരള നിയമസഭാ തെരഞ്ഞെടുപ്പ്. കേരളത്തിന്റെ നിയമനിർമ്മാണ സഭകളുടെ ചരിത്രത്തിലാദ്യമായി തെരഞ്ഞെടുപ്പിനുശേഷം സർക്കാർ രൂപീകരിക്കുവാനോ നിയമസഭ സമ്മേളിക്കാനോ കഴിയാതെവന്നത് 1965-ലാണ്. കേരളത്തിന്റെ രാഷ്ട്രീയ ചരിത്രത്തിൽ സുപ്രധാനമായ രാഷ്ട്രീയ ധ്രുവീകരണങ്ങൾക്കും മുന്നണി സമവാക്യങ്ങൾക്കും വഴിതെളിച്ച തെരഞ്ഞെടുപ്പ് കൂടിയായിരുന്നു ഇത്. ഭാരതത്തിലെ രാഷ്ട്രീയ സാമൂഹിക സാംസ്കാരിക രംഗങ്ങളിലെ പരിഷ്കാരങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും പേരിൽ ലോക ശ്രദ്ധ നേടിയ ഒരിന്ത്യൻ സംസ്ഥാനമെന്ന നിലയിൽ കേരളത്തിലെ 1965-ലെ തെരഞ്ഞെടുപ്പും, സമ്മേളിക്കാനാകാതെ വന്ന നിയമസഭയും ലോക ശ്രദ്ധനേടുകയും ദേശീയ, അന്തർദ്ദേശീയതലങ്ങളിൽ ഗവേഷണപഠനങ്ങൾക്ക് വിധേയമാകുകയും ചെയ്തു.

രണ്ടാം കേരള നിയമസഭയിൽ ആർ. ശങ്കറിന്റെ നേതൃത്വത്തിലുള്ള കോൺഗ്രസ് മന്ത്രിസഭയ്ക്കെതിരെ 1964 സെപ്റ്റംബർ മാസം പി.എസ്.പി നേതാവ് പി.കെ.കുഞ്ഞ് അവിശ്വാസ പ്രമേയം അവതരിപ്പിച്ചു. അവിശ്വാസ പ്രമേയത്തിന്മേൽ നടന്ന വോട്ടെടുപ്പിൽ 15 കോൺഗ്രസ് എം.എൽ.എ-മാർ പ്രതിപക്ഷത്തോടൊപ്പം ചേർന്ന് അവിശ്വാസ പ്രമേയത്തിനെ അനുകൂലിച്ച് വോട്ട്ചെയ്തു. തുടർന്ന് അവിശ്വാസ പ്രമേയം പാസ്സാവുകയും മന്ത്രിസഭ രാജിവയ്ക്കുകയും നിയമസഭ പിരിച്ചുവിടുകയും ചെയ്യപ്പെട്ടു. അതിനെത്തുടർന്ന് 1964 സെപ്റ്റംബർ മാസം 10-ാം തീയതി മുതൽ സംസ്ഥാനം മൂന്നാമതും രാഷ്ട്രപതി ഭരണത്തിൻ കീഴിലാവുകയും ചെയ്തു. ഇതേ തുടർന്നാണ് മൂന്നാം കേരള നിയമസഭയിലേക്ക് പൊതുതെരഞ്ഞെടുപ്പിന് കളമൊരുങ്ങിയത്.

സംസ്ഥാന രൂപീകരണത്തിനുശേഷമുള്ള ആദ്യ മണ്ഡല പുന:ക്രമീകരണശേഷമാണ് 1965 മാർച്ച് മാസം 4-ാം തീയതി ഈ പൊതുതെരഞ്ഞെടുപ്പ് നടന്നത്. നിലവിലുണ്ടായിരുന്ന 126 നിയോജകമണ്ഡലങ്ങളോടൊപ്പം 7 നിയോജക മണ്ഡലങ്ങൾ കൂടി പ്രസ്തുത മണ്ഡല പുന:ക്രമീകരണത്തിലൂടെ നിലവിൽ വന്നു. 133 നിയോജകമണ്ഡലങ്ങളിൽ 120 എണ്ണം ജനറൽ വിഭാഗത്തിലും 11 എണ്ണം പട്ടികജാതി വിഭാഗത്തിലും 2 എണ്ണം പട്ടികവർഗ്ഗവിഭാഗത്തിലും ഉൾപ്പെട്ടതായിരുന്നു.

പൊതുതെരഞ്ഞെടുപ്പിൽ ഏറ്റവും കൂടുതൽ സ്ഥാനാർത്ഥികൾ മത്സരിച്ചത് ഉടുമ്പൻചോല മണ്ഡലത്തിലായിരുന്നു. ഇവിടെ ഒമ്പത് സ്ഥാനാർത്ഥികൾ മത്സരരംഗത്തുണ്ടായിരുന്നു. 75.12% സമ്മതിദായകർ വോട്ടുചെയ്ത ഈ തെരഞ്ഞെടുപ്പിൽ മൊത്തം 558 സ്ഥാനാർത്ഥികൾ മത്സരരംഗത്തുണ്ടായിരുന്നു. ആകെ മത്സരിച്ച പത്ത് വനിതാസ്ഥാനാർത്ഥികളിൽ മൂന്ന് പേർ തെരെഞ്ഞെടുക്കപ്പെട്ടു. 133 മണ്ഡലങ്ങളിലെ ശരാശരി വോട്ടർമാരുടെ എണ്ണം 64344 ആയിരുന്നു. ഈ തെരഞ്ഞെടുപ്പിൽ സഖ്യങ്ങളില്ലാതെ തെരഞ്ഞെടുപ്പിനെ നേരിട്ട ഏക രാഷ്ട്രീയകക്ഷി ഇന്ത്യൻ നാഷണൽ കോൺഗ്രസായിരുന്നു. നാൽപത് സീറ്റുകളുമായി ഏറ്റവും കൂടുതൽ സീറ്റുകൾ നേടിയത് സി.പി.ഐ. (എം) ആയിരുന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസിന് 36 സീറ്റുകൾ ലഭിച്ചു. മത്സരിച്ച 54 സീറ്റുകളിൽ 23 സീറ്റുകൾ നേടിയ കേരള കോൺഗ്രസ് ആകെ പോൾ ചെയ്ത വോട്ടുകളിൽ 12.58% നേടി. ലഭിച്ച വോട്ടുകളുടെ ശതമാനം പരിഗണിക്കുമ്പോൾ കേരള കോൺഗ്രസ് മൂന്നാം സ്ഥാനത്തായിരുന്നു. ആകെ 64.28 ലക്ഷം വോട്ടർമാർ സമ്മതിദാനാവകാശം രേഖപ്പെടുത്തിയ തെരഞ്ഞെടുപ്പായിരുന്നു 1965-ലേത്.

1965-ൽ നടന്ന തെരഞ്ഞെടുപ്പിൽ കേരളത്തിന്റെ രാഷ്ട്രീയ ചരിത്രത്തിൽ ആദ്യമായി ഒരു രാഷ്ട്രീയ കക്ഷിക്കോ, മുന്നണിക്കോ ഭൂരിപക്ഷം ലഭിച്ചില്ല. തെരഞ്ഞെടുപ്പിൽ ഒരു കക്ഷിക്കും വ്യക്തമായ ഭൂരിപക്ഷം ലഭിക്കാതിരുന്ന സാഹചര്യത്തിൽ കൂട്ടുമന്ത്രിസഭ രൂപീകരിക്കുന്നത്



സംബന്ധിച്ച് ബന്ധപ്പെട്ട കക്ഷിനേതാക്കളുമായി ഗവർണ്ണർ നടത്തിയ കൂടിയാലോചനകൾ ഫലം കണ്ടില്ല. ഈ സാഹചര്യത്തിൽ സംസ്ഥാനത്ത് രാഷ്ട്രപതി ഭരണം ഏർപ്പെടുത്തുന്നത് സംബന്ധിച്ച് ഗവർണ്ണർ രാഷ്ട്രപതിക്ക് റിപ്പോർട്ട് സമർപ്പിക്കുകയുണ്ടായി. രാഷ്ട്രപതിയുടെ ഭരണച്ചുമതല നിർവ്വഹിച്ചിരുന്ന അന്നത്തെ ഉപരാഷ്ട്രപതി ഭരണഘടനയുടെ 356-ാം അനുച്ഛേദ പ്രകാരം തെരഞ്ഞെടുക്കപ്പെട്ടതും അതേ സമയം വിളിച്ചുചേർക്കപ്പെടാത്തതുമായ നിയമസഭ പിരിച്ചുവിടുകയും സംസ്ഥാനത്ത് രാഷ്ട്രപതി ഭരണം നിലവിൽ വരുകയും ചെയ്തു. രാഷ്ട്രപതി ഭരണം ഏർപ്പെടുത്തിക്കൊണ്ട് 1964 സെപ്റ്റംബർ മാസം 10-ാം തീയതി പുറപ്പെടുവിച്ച ഉത്തരവ് റദ്ദാക്കിക്കൊണ്ടാണ് പുതിയ ഉത്തരവ് നിലവിൽ വന്നത്.

1965-ലെ തെരഞ്ഞെടുപ്പ് സംബന്ധിച്ച തെരഞ്ഞെടുപ്പ് കമ്മീഷൻ രേഖകൾ പ്രകാരമുള്ള വിശദാംശം ചുവടെ ചേർക്കുന്നു.

| PARTY | | SEATS | | | VOTES POLLED | | VOTE % IN SEATS CONTESTED |
|---|---|---|---|---|---|---|---|
| | | CONTESTED | WON | FD | VOTES | % | |
| NATIONAL PARTIES | | | | | | | |
| 1. | CON | 133 | 36 | 6 | 2123660 | 33.55% | 33.55% |
| 2 | CPI | 79 | 3 | 54 | 52456 | 8.30% | 13.87% |
| 3 | CPI(M) | 73 | 40 | 9 | 1257869 | 19.87% | 36.17% |
| | Total | 285 | 79 | 69 | 3906985 | 61.72% | |
| STATE PARTIES | | | | | | | |
| 4. | KC | 54 | 23 | 10 | 796291 | 12.58% | 30.78% |
| 5 | ML | 16 | 6 | 2 | 242529 | 3.83% | 31.88% |
| 6 | SSP | 29 | 13 | 4 | 514689 | 8.13% | 38.00% |
| | Total | 99 | 42 | 16 | 1553509 | 24.54% | |
| INDEPENDENTS | | | | | | | |
| 7 | IND | 174 | 12 | 136 | 869843 | 13.74% | 18.79% |
| | Grand total | 558 | 133 | 221 | 6330337 | | |



തെരഞ്ഞെടുപ്പിലെ വനിതാ പങ്കാളിത്തം സംബന്ധിച്ച വിശദാംശം ചുവടെ ചേർക്കുന്നു.

CONSTITUENCY

| RANK | CANDIDATE | PARTY | Votes Polled | | Status Votes | Winner's | Margin | Total Valid Votes |
|---|---|---|---|---|---|---|---|---|
| | | | Votes | % | | | | |
| 24- | CALICUT 1 | | | | | | | |
| | 2 M. Kamalam | CON | 25125 | 45.13 | N | 27671 | 2546 | 55672 |
| 26- | BEYPORE | | | | | | | |
| | 2 O.T. Sarada krishnan | CON | 14958 | 26.81 | N | 25342 | 10384 | 55795 |
| 45- | CHITTUR | | | | | | | |
| | 2 Leela Damodara Menon | CON | 17100 | 38.83 | N | 24630 | 7530 | 44034 |
| 75- | THODUPUZHA | | | | | | | |
| | 4 Thankamma Varghese | IND | 2936 | 6.60 | F | 18937 | 16001 | 44464 |
| 88- | PALAI | | | | | | | |
| | 3 Allekutty Thomas | CON | 8072 | 16.09 | F | 25833 | 17761 | 50153 |
| 91- | AROOR | | | | | | | |
| | 1. K.R. Gouri Thomas | CPI (M) | 19426 | 38.09 | W | 19426 | 0 | 50996 |
| | 2. Devaki Krishnan | CON | 14843 | 29.11 | N | 19426 | 4583 | 50996 |
| 93 | MARARIKULAM | | | | | | | |
| | 1 Suseela Gopalan | CPI (M) | 22424 | 40.38 | W | 22424 | 0 | 55538 |
| 102- | CHENGANNUR | | | | | | | |
| | 1 K.R. Saraswathi Amma | KC | 26248 | 50.23 | W | 26248 | 0 | 52259 |
| 114-KRISHNAPURAM | | | | | | | | |
| | 3 K.O. Aisha Bai | CPI(M) | 15304 | 29.79 | N | 19842 | 4538 | 51375 |

Total Women Contestants: 10

Total Elected Women: 3

N.B. Candidate Status: W-Winner, F- Forfeited Deposit, N- Not Won and not Forfeited Deposit



1964-ലെ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പിളർപ്പും 1964-ലെ ആർ.ശങ്കർ മന്ത്രിസഭയ്ക്കെതിരെ അവിശ്വാസ പ്രമേയം കൊണ്ടുവന്ന 15 കോൺഗ്രസ്സ് എം.എൽ.എ.മാരുടെ നേതൃത്വത്തിൽ കേരള കോൺഗ്രസ്സ് എന്ന പുതിയ രാഷ്ട്രീയ കക്ഷിയുടെ രൂപീകരണവും അതിനു ലഭിച്ച ജനപിന്തുണയും 3-ാം കേരള നിയമസഭാ തെരഞ്ഞെടുപ്പിൽ ഒരു കക്ഷിക്കും വ്യക്തമായ ഭൂരിപക്ഷം ലഭിക്കാതിരുന്നതിനുള്ള പ്രധാന കാരണങ്ങളായി ചൂണ്ടിക്കാണിക്കപ്പെടുന്നു.

സംസ്ഥാനത്തെ ആദ്യമുഖ്യമന്ത്രിയായിരുന്ന ഇ.എം.എസ് നമ്പൂതിരിപ്പാട് പട്ടാമ്പി നിയോജക മണ്ഡലത്തിൽ നിന്നും, സംസ്ഥാനത്തെ മുന്നണി സംവിധാനത്തിന്റെ ആചാര്യനായി കരുതപ്പെടുന്ന കെ. കരുണാകരൻ മാള നിയോജകമണ്ഡലത്തിൽ നിന്നും 1965-ൽ തെരഞ്ഞെടുക്കപ്പെട്ടു. കേരള കോൺഗ്രസ്സിലെ കെ. എം. ജോർജ്ജ്, ശ്രീ. കെ. എം. മാണി, ശ്രീ. ആർ. ബാലകൃഷ്ണപിള്ള എന്നിവരും സി.പി.ഐ. (എം)-ലെ സുശീലാ ഗോപാലൻ, ശ്രീമതി കെ. ആർ. ഗൗരിയമ്മ എന്നിവരും ഈ തെരഞ്ഞെടുപ്പിൽ വിജയിച്ച പ്രമുഖരിൽ ഉൾപ്പെടുന്നു. കേരള കോൺഗ്രസ്സിന്റെ ഏക വനിതാ സ്ഥാനാർത്ഥി കെ. ആർ. സരസ്വതിയമ്മ ചെങ്ങന്നൂരിൽ നിന്ന് വിജയിച്ചെങ്കിലും കോൺഗ്രസ്സിന്റെ 5 വനിതാ സ്ഥാനാർത്ഥികളിൽ ഒരാൾക്കുപോലും വിജയിക്കാനായില്ല.

1965-ൽ തെരഞ്ഞെടുക്കപ്പെട്ട 133 അംഗങ്ങളുടെ പേരുവിരം 1965 മാർച്ച് 17-ാം തീയതിയിലെ 41-ാം നമ്പർ അസാധാരണ ഗസറ്റായി പ്രസിദ്ധീകരിക്കുകയുണ്ടായി. തെരഞ്ഞെടുക്കപ്പെട്ടവരുടെ പേരുവിവരം ചുവടെച്ചേർക്കുന്നു.

| *ക്രമ നമ്പർ* | *നിയോജകമണ്ഡലം* | *വിജയി* | *പാർട്ടി* |
|---|---|---|---|
| 1. | മഞ്ചേശ്വരം | മഹാബാലഭണ്ഡാരി | കോൺഗ്രസ് |
| 2. | കാസർഗോഡ് | ഇ. അബ്ദുൾ ഖാദർ | സ്വതന്ത്രൻ |
| 3. | ഹോസ്ദുർഗ്ഗ് | എൻ. കെ. ബാലകൃഷ്ണൻ | എസ്.എസ്.പി |
| 4. | നീലേശ്വരം | വി. വി. കുഞ്ഞമ്പു | സിപിഐ(എം) |
| 5. | എടക്കാട് | സി. കണ്ണൻ | സിപിഐ.(എം) |
| 6. | കണ്ണൂർ | കെ.എം. അബൂബേക്കർ | സ്വതന്ത്രൻ |
| 7. | മാടായി | കെ.പി.ആർ. ഗോപാലൻ | സിപിഐ (എം) |
| 8. | പയ്യന്നൂർ | എ. വി. കുഞ്ഞമ്പു | സിപിഐ(എം) |
| 9. | തളിപ്പറമ്പ് | കെ. പി. രാഘവ പൊതുവാൾ | സിപിഐ(എം) |
| 10. | ഇരിക്കൂർ | ഇ.പി. കൃഷ്ണൻ നമ്പ്യാർ | സിപിഐ(എം) |
| 11. | കൂത്തുപ്പറമ്പ് | കെ. കെ. അബു | എസ്.എസ്.പി |
| 12. | തലശ്ശേരി | പി. ഗോപാലൻ | സിപിഐ(എം) |
| 13. | പെരിങ്ങളം | പി. രാമുണ്ണികുറുപ്പ് | എസ്.എസ്.പി |
| 14. | നോർത്ത് വയനാട് (എസ്.റ്റി) | കെ.കെ. അണ്ണൻ | സ്വതന്ത്രൻ |
| 15. | വടകര | എം. കൃഷ്ണൻ | എസ്.എസ്.പി |



| | | | |
|---|---|---|---|
| 16. | നാദാപുരം | സി.എച്ച്. കണാരൻ | സിപിഐ(എം) |
| 17. | മേപ്പയ്യൂർ | എം. കെ. കേളു | സിപിഐ(എം) |
| 18. | കൊയിലാണ്ടി | കെ. ബി. മേനോൻ | എസ്.എസ്.പി |
| 19. | പേരാമ്പ്ര | വി.വി. ദക്ഷിണാമൂർത്തി വാരിയർ | സിപിഐ(എം) |
| 20. | ബാലുശ്ശേരി | എ. കെ. അപ്പു | എസ്.എസ്.പി |
| 21. | കുന്ദമംഗലം | വി. കുട്ടികൃഷ്ണൻ നായർ | എസ്.എസ്.പി |
| 22. | കല്പറ്റ | ബി. വെല്ലിങ്ടൺ | സ്വതന്ത്രൻ |
| 23. | സൗത്ത് വയനാട് (എസ്.റ്റി) | എം. രാമുണ്ണി | എസ്.എസ്.പി. |
| 24. | കോഴിക്കോട് -1 | പി. സി. രാഘവൻ നായർ | സിപിഐ(എം) |
| 25. | കോഴിക്കോട് -2 | പി.എം. അബൂബേക്കർ | സ്വതന്ത്രൻ |
| 26. | ബേപ്പൂർ | കെ. ചാത്തുണ്ണി | സിപിഐ(എം) |
| 27. | തിരൂരങ്ങാടി | കെ. അവുക്കാദർകുട്ടി നഹ | എം.എൽ. |
| 28. | താനൂർ | സി. മുഹമ്മദ് കുട്ടി | എം.എൽ. |
| 29. | തിരൂർ | കെ. മൊയ്തീൻകുട്ടിഹാജി | എം.എൽ. |
| 30. | കുറ്റിപ്പുറം | മൊഹിസിൻ ബിൻ അഹമ്മദ് | എം.എൽ. |
| 31. | കൊണ്ടോട്ടി | എം. മൊയ്തീൻകുട്ടി ഹാജി | എം.എൽ. |
| 32. | മലപ്പുറം | എം.പി.എം. അഹമ്മദ് കുരിക്കൾ | എം.എൽ. |
| 33. | മഞ്ചേരി(എസ്.സി) | യു. ഉത്തമൻ | എം.എൽ. |
| 34. | നിലമ്പൂർ | കെ. കുഞ്ഞാലി | സ്വതന്ത്രൻ |
| 35. | പൊന്നാനി | കെ.ജി. കരുണാകര മേനോൻ | സിപിഐ(എം) |
| 36. | തൃത്താല (എസ്.സി) | ഇ.റ്റി. കുഞ്ഞൻ | കോൺഗ്രസ് |
| 37. | പട്ടാമ്പി | ഇ.എം. ശങ്കരൻ നമ്പൂതിരിപ്പാട് | സിപിഐ(എം) |
| 38. | ഒറ്റപ്പാലം | പി.പി. കൃഷ്ണൻ | സിപിഐ(എം) |
| 39. | ശ്രീകൃഷ്ണപുരം | സി. ഗോവിന്ദ പണിക്കർ | സിപിഐ(എം) |
| 40. | മങ്കട | പി. മുഹമ്മദ്കുട്ടി | സിപിഐ(എം) |
| 41. | പെരിന്തൽമണ്ണ | സി.കോയ | സിപിഐ(എം) |
| 42. | മണ്ണാർകാട് | പി.എ. ശങ്കരൻ | സിപിഐ(എം) |
| 43. | പാലക്കാട് | എം.വി. വാസു | സിപിഐ(എം) |
| 44. | മലമ്പുഴ | എം.പി. കുഞ്ഞിരാമൻ | സിപിഐ(എം) |
| 45. | ചിറ്റൂർ | കെ.എ. ശിവരാമഭാരതി | എസ്.എസ്.പി. |
| 46. | കൊല്ലങ്കോട് | സി. വാസുദേവ മേനോൻ | സിപിഐ(എം) |



| | | | |
|---|---|---|---|
| 47. | ആലത്തൂർ | ആർ. കൃഷ്ണൻ | സിപിഐ(എം) |
| 48. | കുഴൽമന്ദം (എസ്.സി) | ഒ. കോരൻ | എസ്.എസ്.പി. |
| 49. | ചേലക്കര (എസ്.സി) | കെ. കെ. ബാലകൃഷ്ണൻ | കോൺഗ്രസ് |
| 50. | വടക്കാഞ്ചേരി | എൻ. കെ. ശേഷൻ | എസ്.എസ്.പി. |
| 51. | കുന്നംകുളം | ടി. കെ. കൃഷ്ണൻ | സിപിഐ(എം) |
| 52. | മണലൂർ | ഐ.എം. വേലായുധൻ | കോൺഗ്രസ് |
| 53. | തൃശ്ശൂർ | ടി.പി. സീതാരാമൻ | കോൺഗ്രസ് |
| 54. | ഒല്ലൂർ | എ. വി. ആര്യൻ | സിപിഐ(എം) |
| 55. | ഇരിങ്ങാലക്കുട | കെ.ടി.അച്ചുതൻ | കോൺഗ്രസ് |
| 56. | കൊടകര | പി. എസ്. നമ്പൂതിരി | സി.പി.ഐ. |
| 57. | ചാലക്കുടി | പി. പി. ജോർജ് | കോൺഗ്രസ് |
| 58. | മാള | കെ. കരുണാകരൻ | കോൺഗ്രസ് |
| 59. | ഗുരുവായൂർ | പി. കെ. അബ്ദുൾ മജീദ് | സ്വതന്ത്രൻ |
| 60. | നാട്ടിക | രാമു കാര്യാട്ട് | സ്വതന്ത്രൻ |
| 61. | കൊടുങ്ങല്ലൂർ | കെ.സി.എം. മേതർ | കോൺഗ്രസ് |
| 62. | അങ്കമാലി | ജോൺ പതാടൻ | കെ.സി. |
| 63. | വടക്കേക്കര | അബ്ദുൾ ജലീൽ | സ്വതന്ത്രൻ |
| 64. | പറവൂർ | കെ.ടി. ജോർജ് | കോൺഗ്രസ് |
| 65. | ഞാറയ്ക്കൽ | കെ. സി. എബ്രഹാം | കോൺഗ്രസ് |
| 66. | മട്ടാഞ്ചേരി | എം.പി. മുഹമ്മദ് ജാഫർഖാൻ | സ്വതന്ത്രൻ |
| 67. | പള്ളുരുത്തി | പി. ഗംഗാധരൻ | സിപിഐ(എം) |
| 68. | തൃപ്പൂണിത്തുറ | ടി. കെ. രാമകൃഷ്ണൻ | സിപിഐ(എം) |
| 69. | എറണാകുളം | പി.ജെ. അലക്സാണ്ടർ | കോൺഗ്രസ് |
| 70. | ആലുവ | വി. പി. മരയ്ക്കാർ | കോൺഗ്രസ് |
| 71. | പെരുമ്പാവൂർ | പി. ഗോവിന്ദപിള്ള | സിപിഐ(എം) |
| 72. | കുന്നത്തുനാട് (എസ്.സി) | കെ. കെ. മാധവൻ | കോൺഗ്രസ് |
| 73. | കോതമംഗലം | കെ.എം. ജോർജ് | കെ.സി. |
| 74. | മൂവാറ്റുപുഴ | എ.റ്റി. പത്രോസ് | കെ.സി. |
| 75. | തൊടുപുഴ | സി.എ. മാത്യു | കെ.സി. |
| 76. | കരിമണ്ണൂർ | ചാക്കോ കുരിയാക്കോസ് | കെ.സി. |
| 77. | ദേവികുളം(എസ്.സി) | ജി. വരദൻ | സിപിഐ(എം) |
| 78. | ഉടുംബൻചോല | കെ. ടി. ജേക്കബ് | സി.പി.ഐ |



| | | | |
|---|---|---|---|
| 79. | പീരുമേട് (എസ്.സി) | കെ.ഐ. രാജൻ | സിപിഐ(എം) |
| 80. | കാഞ്ഞിരപ്പള്ളി | കുര്യൻ വർക്കി | കെ.സി. |
| 81. | വാഴൂർ | കെ. നാരായണ കുറുപ്പ് | കെ.സി. |
| 82. | ചങ്ങനാശ്ശേരി | കെ. ജെ. ചാക്കോ | കെ.സി. |
| 83. | പുതുപ്പള്ളി | ഇ.എം. ജോർജ് | സിപിഐ(എം) |
| 84. | കോട്ടയം | എം. കെ. ജോർജ് | സിപിഐ(എം) |
| 85. | ഏറ്റുമാനൂർ | എം.എം ജോസഫ് | കെ.സി. |
| 86. | അകലകുന്നം | ജെ.എ. ചാക്കോ | കെ.സി. |
| 87. | പൂഞ്ഞാർ | പി.ഡി. തൊമ്മൻ | സ്വതന്ത്രൻ |
| 88. | പാലാ | കെ.എം. മാണി | കെ.സി. |
| 89. | കടുത്തുരുത്തി | ജോസഫ് ചാഴികാട് | കെ.സി. |
| 90. | വൈക്കം | പി. പരമേശ്വരൻ | കോൺഗ്രസ് |
| 91. | അരൂർ | കെ.ആർ. ഗൗരി തോമസ് | സിപിഐ(എം) |
| 92. | ചേർത്തല | സി.വി. ജേക്കബ് | കെ.സി. |
| 93. | മാരാരിക്കുളം | സുശീല ഗോപാലൻ | സിപിഐ(എം) |
| 94. | ആലപ്പുഴ | ജി. ചിദംബര അയ്യർ | കോൺഗ്രസ് |
| 95. | അമ്പലപ്പുഴ | കെ.എസ്. കൃഷ്ണ കുറുപ്പ് | കോൺഗ്രസ് |
| 96. | കുട്ടനാട് | തോമസ് ജോൺ | കെ.സി. |
| 97. | ഹരിപ്പാട് | കെ. പി. രാമകൃഷ്ണൻ നായർ | കോൺഗ്രസ് |
| 98. | കായംകുളം | സുകുമാരൻ | സിപിഐ(എം) |
| 99. | തിരുവല്ല | ഇ.ജെ. ജേക്കബ് | കെ.സി. |
| 100. | കല്ലൂപ്പാറ | ജോർജ് തോമസ് | കെ.സി. |
| 101. | ആറന്മുള | എൻ. ഭാസ്കരൻ നായർ | കെ.സി. |
| 102. | ചെങ്ങന്നൂർ | കെ. ആർ. സരസ്വതിഅമ്മ | കെ.സി. |
| 103. | മാവേലിക്കര | കെ.കെ. ചെല്ലപ്പൻ പിള്ള | കോൺഗ്രസ് |
| 104. | പന്തളം (എസ്.സി) | പി. കെ. കുഞ്ഞച്ചൻ | സിപിഐ(എം) |
| 105. | റാന്നി | ഇ.എം. തോമസ് | കെ.സി. |
| 106. | പത്തനംതിട്ട | വി.ഐ. ഇടിക്കുള | കെ.സി. |
| 107. | കോന്നി | പി. ജെ. തോമസ് | കോൺഗ്രസ് |
| 108. | പത്തനാപുരം (എസ്.സി) | പി.സി. ആദിച്ചൻ | സി.പി.ഐ |
| 109. | പുനലൂർ | സി.എം. സ്റ്റീഫൻ | കോൺഗ്രസ് |
| 110. | ചടയമംഗലം | ഡി. ദാമോദരൻ പോറ്റി | എസ്.എസ്.പി |



| | | | |
|---|---|---|---|
| 111. | കൊട്ടാരക്കര | ആർ. ബാലകൃഷ്ണപിള്ള | കെ.സി. |
| 112. | കുന്നത്തൂർ (എസ്.സി) | റ്റി. കൃഷ്ണൻ | കെ.സി. |
| 113. | അടൂർ | കെ. കെ. ഗോപാലൻ നായർ | കെ.സി. |
| 114. | കൃഷ്ണപുരം | എം. കെ. ഹേമചന്ദ്രൻ | കോൺഗ്രസ് |
| 115. | കരുനാഗപ്പള്ളി | കുഞ്ഞുകൃഷ്ണൻ | കോൺഗ്രസ് |
| 116. | കൊല്ലം | ഹെൻറി ഓസ്റ്റിൻ | കോൺഗ്രസ് |
| 117. | കുണ്ടറ | ശങ്കരനാരായണ പിള്ള | കോൺഗ്രസ് |
| 118. | ഇരവിപുരം | അബ്ദുൾറഹീം | കോൺഗ്രസ് |
| 119. | ചാത്തന്നൂർ | തങ്കപ്പൻ പിള്ള | സ്വതന്ത്രൻ |
| 120. | വർക്കല | കെ. ഷാഹുൽ ഹമീദ് | കോൺഗ്രസ് |
| 121. | ആറ്റിങ്ങൽ | കെ. അനിരുദ്ധൻ | സിപിഐ(എം) |
| 122. | കിളിമാനൂർ (എസ്.സി) | സി. കെ. ബാലകൃഷ്ണൻ | സിപിഐ(എം) |
| 123. | വാമനപുരം | എം. കുഞ്ഞുകൃഷ്ണപിള്ള | കോൺഗ്രസ് |
| 124. | ആര്യനാട് | വി. ശങ്കരൻ | കോൺഗ്രസ് |
| 125. | നെടുമങ്ങാട് | എസ്. വരദരാജൻ നായർ | കോൺഗ്രസ് |
| 126. | കഴക്കൂട്ടം | എൻ. ലക്ഷ്മണൻ | കോൺഗ്രസ് |
| 127. | തിരുവനന്തപുരം-1 | ബി. മാധവൻ നായർ | എസ്.എസ്.പി |
| 128. | തിരുവനന്തപുരം -2 | വിൽഫ്രെഡ് സെബാസ്റ്റ്യൻ | കോൺഗ്രസ് |
| 129. | നേമം | എം. സദാശിവൻ | സിപിഐ(എം) |
| 130. | കോവളം | എം. കുഞ്ഞുകൃഷ്ണൻ നാടാർ | കോൺഗ്രസ് |
| 131. | വിളപ്പിൽ | എം. ഭാസ്കരൻ നായർ | കോൺഗ്രസ് |
| 132. | നെയ്യാറ്റിൻകര | ജി. ചന്ദ്രശേഖരപിള്ള | കോൺഗ്രസ് |
| 133. | പാറശ്ശാല | എൻ. ഗമാലിയൽ | കോൺഗ്രസ് |

1965-ലെ വിളിച്ചുചേർക്കാത്ത നിയമസഭ പിരിച്ചുവിട്ട നടപടിയുടെ ഭരണഘടനാ സാധുത ചോദ്യം ചെയ്തു കൊണ്ട് കെ. കെ. അബു കേരള ഹൈക്കോടതിയിൽ ഫയൽ ചെയ്ത കേസ്സിലെ (K.K. Abu Union of India, AIR 1965 Kerala 229 V52c92) പ്രധാനപ്പെട്ട വാദങ്ങൾ താഴെപ്പറയും പ്രകാരമായിരുന്നു.

1. ഭരണഘടനയുടെ 172-ാം അനുച്ഛേദപ്രകാരം ഒരു നിയമനിർമ്മാണ സഭയുടെ കാലാവധി ആരംഭിക്കുന്നത് അതിന്റെ ആദ്യത്തെ യോഗം ചേരുന്നതുമുതലാണ്. അപ്രകാരമുള്ള യോഗം, അനുച്ഛേദം 174(1) അനുസരിച്ച്, രാഷ്ട്രപതി അല്ലെങ്കിൽ ഗവർണ്ണർ വിളിച്ചു ചേർക്കേണ്ടതാണ്. നിയമനിർമ്മാണ സഭയുടെ ആദ്യയോഗം ചേരുന്നതിനുള്ള തീയതി നിശ്ചയിക്കുന്നതിനു മുൻപ് സഭ പിരിച്ചു വിടാൻ രാഷ്ട്രപതിക്ക് അധികാരമില്ല.



2. 1964 സെപ്തംബർ 10-ലെ വിജ്ഞാപനത്തെതുടർന്ന് ഗവർണ്ണറുടെ അധികാരം രാഷ്ട്രപതി ഏറ്റെടുത്തതിനാൽ, ഗവർണ്ണർക്ക് രാഷ്ട്രപതിയുടെ ഒരു പ്രതിനിധിയായി മാത്രമേ പ്രവർത്തിക്കുവാൻ സാധിക്കുകയുള്ളു. ഭരണഘടനയുടെ 163, 164 എന്നീ അനുച്ഛേദങ്ങൾ പ്രകാരം പ്രവർത്തിക്കുവാൻ സാധിക്കുകയില്ല.

3. പ്രവർത്തിക്കുവാൻ അധികാരമുള്ള ഒരു നിയമനിർമ്മാണ സഭ 172, 174, 176 എന്നീ അനുച്ഛേദങ്ങൾ പ്രകാരം സംസ്ഥാനത്ത് നിലവിലുണ്ടെങ്കിൽ മാത്രമേ ഭരണഘടനയുടെ 356-ാം അനുച്ഛേദ പ്രകാരം സംസ്ഥാന സർക്കാരിനെ പിരിച്ചുവിട്ട് പ്രസിഡന്റ് ഭരണം ഏർപ്പെടുത്താൻ കഴിയുകയുള്ളു. അപ്രകാരം ഒരു സഭയോ സർക്കാരോ സംസ്ഥാനത്ത് നിലവിലുണ്ടായിരുന്നില്ല.

ഹർജിക്കാരന്റെ വാദങ്ങൾ വിശദമായി പരിഗണിച്ച കോടതി ഇക്കാര്യത്തിലുള്ള ഭരണഘടനാ വ്യവസ്ഥകൾ വ്യാഖാനിക്കുകയും കേസ്സിൽ വിധിപ്രഖ്യാപിക്കുകയും ചെയ്തു. അതിൻ പ്രകാരം ഒരു സംസ്ഥാന നിയമനിർമ്മാണസഭയുടെ കാലാവധി തുടങ്ങുകയോ അതിന്റെ ആദ്യത്തെ യോഗത്തിനുള്ള തീയതി നിശ്ചയിക്കുകയോ ചെയ്തതിനുശേഷം മാത്രമേ ആ നിയമനിർമ്മാണ സഭ പിരിച്ചുവിടാൻ പാടുള്ളൂവെന്ന് ഭരണഘടനയുടെ 172-ാം അനുച്ഛേദമോ 174-ാം അനുച്ഛേദമോ നിഷ്ക്കർഷിക്കുന്നില്ല. ഭരണഘടനയുടെ 174-ാം അനുച്ഛേദപ്രകാരം വിളിച്ചു ചേർക്കുമ്പോൾ മാത്രമേ ഒരു നിയമ നിർമ്മാണസഭയുടെ പ്രവർത്തനം ആരംഭിക്കുകയുള്ളുവെങ്കിലും തെരഞ്ഞെടുക്കപ്പെട്ടവരുടെ പട്ടിക ഔദ്യോഗിക ഗസറ്റ് വിജ്ഞാപനത്തിലൂടെ ഇലക്ഷൻ കമ്മീഷൻ പ്രസിദ്ധീകരിക്കുമ്പോൾ തന്നെ ഒരു സംസ്ഥാന നിയമനിർമ്മാണസഭ രൂപീകരിക്കപ്പെടുന്നുവെന്ന് 1951-ലെ ജനപ്രാതിനിധ്യ നിയമം 73-ാം വകുപ്പ് വ്യക്തമാക്കുന്നുണ്ട് എന്ന് പ്രഖ്യാപിച്ച കോടതി തെരഞ്ഞെടുക്കപ്പെട്ട ഒരു ഗവൺമെന്റ് നിലവിൽ വരുന്നതിന് തടസ്സമുണ്ടായത് സംസ്ഥാന നിയമനിർമ്മാണ സഭ പിരിച്ചുവിട്ടുകൊണ്ടുള്ള 1964 സെപ്തംബർ 10-ലെ പ്രസിഡന്റിന്റെ വിളംബരം പ്രാബല്യത്തിലിരുന്നതുകൊണ്ടായിരുന്നില്ല, പ്രത്യുത തെരഞ്ഞെടുപ്പിൽ ഒരു കക്ഷിയ്ക്കും ഒറ്റയ്ക്കോ കൂട്ടായോ ഭരിക്കുന്നതിനുള്ള ഭൂരിപക്ഷം ലഭിക്കാതിരുന്ന സാഹചര്യം കൊണ്ടാണ് എന്ന് വിലയിരുത്തുകയുണ്ടായി.

കൂടാതെ ഒരു സംസ്ഥാനത്ത് പ്രസിഡന്റ് ഭരണം നിലവിൽ ഇല്ലാത്തപ്പോഴും ആ സംസ്ഥാനത്തെ നിയമനിർമ്മാണസഭ പ്രവർത്തിക്കുമ്പോഴും മാത്രമേ ഭരണഘടനയുടെ 356-ാം അനുച്ഛേദ പ്രകാരമുള്ള വിളംബരം പുറപ്പെടുവിക്കാൻ പ്രസിഡന്റിന് സാധിക്കുകയുള്ളുവെന്ന വാദത്തിന് നിയമ സാധുതയില്ല എന്നും ഒരു സംസ്ഥാനത്ത് ഭരണഘടനാപരമായ ഒരു ഗവൺമെന്റ് സാദ്ധ്യമല്ലെന്ന് പ്രസിഡന്റിന് ബോദ്ധ്യമാകുന്ന പക്ഷം ഭരണഘടനയുടെ 356-ാം അനുച്ഛേദ പ്രകാരമുള്ള വിളംബരം പുറപ്പെടുവിക്കാൻ അദ്ദേഹത്തിന് അധികാരമുണ്ട് എന്നും ഇപ്രകാരമുള്ള അധികാരം വിനിയോഗിക്കുന്നതിന് മറ്റൊരു വ്യവസ്ഥയും ഭരണഘടനയിൽ പറയുന്നില്ല എന്നും കോടതി നിരീക്ഷിച്ചു. മേൽ സൂചിപ്പിച്ച നിരീക്ഷണങ്ങളോടെ കെ. കെ. അബു സമർപ്പിച്ച ഹർജി കേരള ഹൈക്കോടതി തള്ളുകയാണുണ്ടായത്.

1965-ൽ നിയമസഭയിലേയ്ക്ക് തെരഞ്ഞെടുക്കപ്പെട്ടവരിൽ 32 പേർ അതിനു മുൻപോ പിൻപോ കേരളനിയമസഭയിൽ അംഗമാകാത്തവരായിരുന്നുവെന്നത് 1965-ലെ തെരഞ്ഞെടുപ്പിന്റെ മറ്റൊരു സവിശേഷതയാണ്. ഈ അംഗങ്ങളുടെ പേരുവിവരം ചുവടെ ചേർക്കുന്നു.



| ക്രമ നമ്പർ | വിജയി | നിയോജകമണ്ഡലം | പാർട്ടി |
|---|---|---|---|
| 1. | അബ്ദുൾ ജലീൽ | വടക്കേകര | സ്വതന്ത്രൻ |
| 2. | പി. കെ. അബ്ദുൾ മജീദ് | ഗുരുവായൂർ | സ്വതന്ത്രൻ |
| 3. | ഇ. അബ്ദുൾ ഖാദർ | കാസർഗോഡ് | സ്വതന്ത്രൻ |
| 4. | കെ. എം.അബൂബക്കർ. | കണ്ണൂർ | സ്വതന്ത്രൻ |
| 5. | എം. ഭാസ്കരൻ നായർ * | വിളപ്പിൽ | കോൺഗ്രസ് |
| 6. | കെ. കെ. ചെല്ലപ്പൻ പിള്ള. * | മാവേലിക്കര | കോൺഗ്രസ് |
| 7. | ജി. ചിദംബര അയ്യർ | ആലപ്പുഴ | കോൺഗ്രസ് |
| 8. | കെ. കെ. ഗോപാലൻ നായർ | അടൂർ | കെ.സി. |
| 9. | ഹെൻറി ഓസ്റ്റിൻ ** | കൊല്ലം | കോൺഗ്രസ് |
| 10. | സി. വി. ജേക്കബ് | ചേർത്തല | കെ.സി. |
| 11. | ജോൺ സി. പതാടൻ | അങ്കമാലി | കെ.സി. |
| 12. | എം. എം. ജോസഫ് ** | ഏറ്റുമാനൂർ | കെ.സി. |
| 13. | സി. കോയ | പെരിന്തൽമണ്ണ | സിപിഐ(എം) |
| 14. | കെ. എസ്. കൃഷ്ണ കുറുപ്പ് | അമ്പലപ്പുഴ | കോൺഗ്രസ് |
| 15. | എൻ. ലക്ഷ്മണൻ | കഴക്കൂട്ടം | കോൺഗ്രസ് |
| 16. | വി. പി. മരയ്ക്കാർ | ആലുവ | കോൺഗ്രസ് |
| 17. | കെ. സി. എം മേത്തർ * | കൊടുങ്ങല്ലൂർ | കോൺഗ്രസ് |
| 18. | കെ. ബി. മേനോൻ **♣ | കൊയിലാണ്ടി | എസ്.എസ്.പി |
| 19. | പി. പരമേശ്വരൻ | വൈക്കം | കോൺഗ്രസ് |
| 20. | എ. റ്റി. പത്രോസ് | മൂവാറ്റുപുഴ | കെ.സി. |
| 21. | കെ. പി. രാമകൃഷ്ണൻ നായർ | ഹരിപ്പാട് | കോൺഗ്രസ് |
| 22. | രാമു കാര്യാട്ട് | നാട്ടിക | സ്വതന്ത്രൻ |
| 23. | പി. എ. ശങ്കരൻ | മണ്ണാർക്കാട് | സിപിഐ(എം) |
| 24. | വി. ശങ്കരൻ | ആര്യനാട് | കോൺഗ്രസ് |
| 25. | ശങ്കരനാരായണപിള്ള | കുണ്ടറ | കോൺഗ്രസ് |
| 26. | റ്റി. പി. സീതാരാമൻ. * | തൃശ്ശൂർ | കോൺഗ്രസ് |
| 27. | കെ. ഷാഹുൽ ഹമീദ് | വർക്കല | കോൺഗ്രസ് |
| 28. | ഇ. എം. തോമസ് | റാന്നി | കെ.സി. |
| 29. | പി. ഡി. തൊമ്മൻ | പൂഞ്ഞാർ | സ്വതന്ത്രൻ |
| 30. | യു. ഉത്തമൻ | മഞ്ചേരി(എസ്.സി) | എം.എൽ |
| 31. | ഐ. എം വേലായുധൻ. | മണലൂർ | കോൺഗ്രസ് |
| 32. | വിൽഫ്രെഡ് സെബാസ്റ്റ്യൻ | തിരുവനന്തപുരം-2 | കോൺഗ്രസ് |

** തിരുകൊച്ചി നിയമസഭയിൽ അംഗമായിരുന്നു., ♣ ലോകസഭാംഗമായിരുന്നു.*



കേരളത്തിലെ നിയമനിർമ്മാണസഭകളുടെ 125-ാം വാർഷികം ആഘോഷിക്കുന്ന വേളയിൽ മേൽപ്പറഞ്ഞ 32 വ്യക്തികളിൽ ജീവിച്ചിരിക്കുന്ന ഏക വ്യക്തിയായ ശ്രീ. എ. റ്റി. പത്രോസിനെ ആദരിക്കണമെന്ന ബഹു. സ്പീക്കറുടെ നിർദ്ദേശപ്രകാരം നിയമസഭാ സെക്രട്ടേറിയറ്റിലെ ഉദ്യോഗസ്ഥരായ സർവ്വശ്രീ. റ്റി. മനോഹരൻ നായർ (ഡെപ്യൂട്ടി സെക്രട്ടറി), ജി. എസ്. സുരേഷ് കുമാർ (സെക്ഷൻ ഓഫീസർ), ജോമി കെ. ജോസഫ് (സെക്ഷൻ ഓഫീസർ), ശ്രീമതി പി. എസ്. സരസമ്മ (ടൈപ്പിസ്റ്റ്) എന്നിവർ 2012 ഒക്ടോബർ 13-ാം തീയതി എറണാകുളം ജില്ലയിലെ നിലവിൽ പിറവം നിയോജകമണ്ഡലത്തിൽപ്പെട്ട രാമമംഗലം പഞ്ചായത്തിലെ മാമലശ്ശേരിയിലുള്ള അദ്ദേഹത്തിന്റെ വസതിയിൽ എത്തി അദ്ദേഹത്തെ പൊന്നാട അണിയിച്ച് ആദരിക്കുകയും ബഹു. സ്പീക്കറുടെ പ്രത്യേക ഉപഹാരം സമ്മാനിക്കുകയും ചെയ്തു. 1965- ന് മുമ്പും അതിനു ശേഷവും കേരളത്തിലുണ്ടായ രാഷ്ട്രീയ സാമൂഹിക സാമുദായിക പരിവർത്തനങ്ങളെക്കുറിച്ചുള്ള തന്റെ വിലയിരുത്തൽ അദ്ദേഹം തദവസരത്തിൽ പങ്കുവയ്ക്കുകയുണ്ടായി.

1965-ലെ പൊതുതെരഞ്ഞെടുപ്പിനെത്തുടർന്ന് ഒരു സർക്കാർ രൂപീകരിക്കാനാകാതെ പോയ രാഷ്ട്രീയ സാഹചര്യം ഉളവായതിന് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ 1964-ലെ പിളർപ്പ് ഒരു പ്രധാന കാരണമാണെന്ന് വിലയിരുത്തിയ അദ്ദേഹം കേരള കോൺഗ്രസ്സിന്റെ രൂപീകരണവും അതിന് ലഭിച്ച ജനപിന്തുണയും മറ്റ് പ്രധാനകാരണങ്ങളായിരുന്നുവെന്ന് വിലയിരുത്തുകയുണ്ടായി. മത്സരിച്ച 54 സീറ്റുകളിൽ 23 എണ്ണത്തിൽ അദ്ദേഹമുൾപ്പെടെയുള്ള കേരള കോൺഗ്രസ്സ് സ്ഥാനാർത്ഥികൾ വിജയിച്ചു എന്നത് ഒരു പ്രത്യേകതയായും കണക്കാക്കാവുന്നതാണ്. CPI (M), കേരള കോൺഗ്രസ്സുമായി സഹകരിച്ച് ഒരു മന്ത്രിസഭ രൂപീകരിക്കാനുള്ള ശ്രമം നടക്കാതെപോയത് ഏതുസാഹചര്യത്തിലായിരുന്നുവെന്ന ചോദ്യത്തിന് അപ്രകാരമൊരു മുന്നണിസർക്കാർ രൂപീകരിക്കുവാനുള്ള ശ്രമം കോൺഗ്രസ്സിന്റെ കേന്ദ്ര നേതൃത്വം നടത്തിയ എതിർനീക്കങ്ങളുടെ ഫലമായാണ് പരാജയപ്പെട്ടെതെന്നും അദ്ദേഹം വിലയിരുത്തി. നിയമസഭയിലേയ്ക്ക് തെരഞ്ഞെടുക്കപ്പെട്ട അംഗം എന്ന നിലയ്ക്ക് പെൻഷനോ മറ്റ് ആനുകൂല്യങ്ങളോ ലഭിക്കണമെന്ന് ആഗ്രഹിച്ചിട്ടില്ല എന്നും സഭാ സമ്മേളനത്തിൽ പങ്കെടുത്തില്ല എന്നത് ജനപ്രതിനിധി എന്ന നിലയിലെ തന്റെ പ്രവർത്തനത്തിന് ഒരുവിധത്തിലും തടസമായിട്ടില്ല എന്നും അദ്ദേഹം വ്യക്തമാക്കി. സങ്കുചിത, സ്വാർത്ഥ താൽപര്യങ്ങൾ കണക്കാക്കാതെ ജനങ്ങളുടെ പൊതു നന്മ മുൻനിർത്തി പ്രവർത്തിക്കുന്ന ഒരു പുതുതലമുറയും മതം, പ്രാദേശികത, വർഗ്ഗീയത എന്നീ ചിന്തകൾ വെടിഞ്ഞ് ദേശീയ താൽപര്യം സംരക്ഷിക്കാൻ കഴിവുള്ള നേതാക്കളും രാജ്യത്ത് ഉണ്ടാകേണ്ടതാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

മലയാള മണ്ണിലെ ആദ്യനിയമനിർമ്മാണ സഭ 125 വർഷം പൂർത്തിയാക്കുകയാണ്. കഴിഞ്ഞ 125 വർഷങ്ങളിലെ ജനാധിപത്യ ചരിത്രത്തിൽ 1965-ലെ തെരഞ്ഞെടുപ്പും രാഷട്രീയവും നിയമസഭയും വേറിട്ടുനിൽക്കുന്നു. നമ്മുടെ നിയമനിർമ്മാണസഭയുടെ ചരിത്രത്തിൽ ഇത് ഒറ്റത്തവണ സംഭവിച്ച യാദൃശ്ചികതയാകാം. പക്ഷെ ഇത് ഒരു കേവല ചരിത്രകൗതുകം മാത്രമല്ല. പിൽക്കാല കേരള രാഷ്ട്രീയ ചരിത്രത്തിന്റെ പ്രവാഹത്തെ നിർണ്ണായകമായി സ്വാധീനിച്ച ഒരൊഴുക്കിന്റെ തുടക്കം കൂടിയായിരുന്നു. പ്രത്യയ ശാസ്ത്രത്തെ കൂട്ടുപിടിച്ച് തെരഞ്ഞെടുപ്പിൽ ഒറ്റയക്കൊറ്റയ്ക്ക് മത്സരിക്കാൻ രാഷട്രീയ പാർട്ടികൾ പ്രകടിപ്പിച്ച മനോധൈര്യവും അധികാരത്തിനുവേണ്ടി തെരഞ്ഞെടുപ്പു രാഷ്ട്രീയത്തെ തള്ളിപ്പറയാതിരുന്ന പാർട്ടിനേതൃത്വവും കേരളരാഷ്ട്രീയചരിത്രത്തിൽ വേറിട്ടു നിൽക്കുകതന്നെചെയ്യും. തെരഞ്ഞെടുപ്പിന്ശേഷമുള്ള രൂപീകരിക്കാത്ത സർക്കാരും സമ്മേളിക്കാത്ത സഭയും, തെരഞ്ഞെടുക്കപ്പെട്ടിട്ടും പിന്നീടൊരിക്കലും നിയമസഭയിലെത്താനാകാതെ പോയ 32 സാമാജികരും സംയുക്തമായി കേരളരാഷ്ട്രീയ ചരിത്രത്തിൽ എഴുതിച്ചേർത്തത് കേവലം കുറേ സംഭവവികാസങ്ങൾ മാത്രമായിരുന്നില്ല; മറിച്ച് ഭാവിതലമുറയ്ക്കുവേണ്ടിയുള്ള ശക്തമായൊരു ഓർമ്മപ്പെടുത്തൽ കൂടിയായിരുന്നു.

മൂന്നാം കേരള നിയമസഭയിലേക്കുള്ള അടുത്ത പൊതുതെരെഞ്ഞെടുപ്പ് 1967-ൽ നടന്നു. സി.പി.ഐ.(എം) നയിച്ച സപ്തകക്ഷി മുന്നണി തെരെഞ്ഞെടുപ്പിൽ വ്യക്തമായ ഭൂരിപക്ഷം നേടി ഇ.എം.എസ്.നമ്പൂതിരിപ്പാടിന്റെ നേതൃത്വത്തിൽ 1967 മാർച്ച് പത്താം തീയതി മന്ത്രിസഭ അധികാരമേറ്റു എന്നതും കേരള സംസ്ഥാനത്തിന്റെ ചടുലമായ തുടർചരിത്രമാണ്.



# നിയമസഭാ ചട്ടങ്ങളിലും നടപടിക്രമങ്ങളിലും വരുത്തിയ ഭേദഗതികളും തദനുസൃതമായി വന്നിട്ടുള്ള മാറ്റങ്ങളും

ഇൻഡ്യയിലെ പാർലമെന്ററി ജനാധിപത്യ സ്ഥാപനങ്ങൾക്ക് എക്കാലത്തും മാർഗ്ഗദർശിയായിട്ടുള്ള കേരള നിയമസഭയ്ക്ക് ഒന്നേകാൽ നൂറ്റാണ്ടിന്റെ പ്രൗഢോജ്ജ്വലമായ ചരിത്രമാണുള്ളത്. പാർലമെന്ററി സ്ഥാപനങ്ങളുടെ വളർച്ചയ്ക്കും വികാസത്തിനും ഒട്ടേറെ സംഭാവനകൾ നൽകിയിട്ടുള്ള കേരള നിയമസഭ ജനക്ഷേമകരവും പുരോഗമനപരവുമായ നിയമനിർമ്മാണങ്ങളിലൂടെ ദേശീയ ശ്രദ്ധയാകർഷിച്ചിട്ടുണ്ട്. എക്സിക്യൂട്ടീവിന് നിയമസഭയോടുള്ള ഉത്തരവാദിത്തം ഉറപ്പ് വരുത്തുകയും നിയമസഭയ്ക്ക് എക്സിക്യൂട്ടീവിന്റെമേൽ ഫലപ്രദമായ നിയന്ത്രണം പ്രായോഗികമാക്കുകയും ചെയ്തെങ്കിൽ മാത്രമേ ജനാധിപത്യം ചലനാത്മകമാവുകയുള്ളൂ. അതിനായുള്ള ഭരണഘടനാപരമായ ഉന്നത സ്ഥാപനമാണ് നിയമസഭകൾ. നിയമസഭാ നടപടിക്രമങ്ങൾ സംബന്ധിച്ച ചട്ടങ്ങളുടെയും കീഴ്‌വഴക്കങ്ങളുടെയും, കാലാകാലങ്ങളിൽ സ്പീക്കർമാർ പുറപ്പെടുവിച്ചിട്ടുള്ള നിർദ്ദേശങ്ങളുടെയും, പാർലമെന്ററി മര്യാദകളുടേയും അടിസ്ഥാനത്തിലാണ് നിയമസഭകൾ പ്രവർത്തിക്കുന്നത്. ജനപ്രതിനിധികൾക്ക് നിയമസഭകളിൽ അവരുടെ ജനാധിപത്യപരമായ കടമകൾ ഫലപ്രദമായി നിർവ്വഹിക്കുന്നതിനും സഭാനടപടികളുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്ന ഉദ്യോഗസ്ഥർക്കും മറ്റും അവരുടെ കർത്തവ്യങ്ങൾ ഭംഗിയായി നിർവ്വഹിക്കുന്നതിനും സഭാചട്ടങ്ങളെക്കുറിച്ചുള്ള അറിവ് അത്യന്താപേക്ഷിതമാണ്. നിയമസഭയും സാമാജികരും ഇന്ന് അനുഭവിച്ചുവരുന്ന അവകാശാധികാരങ്ങൾ വിവിധ ഘട്ടങ്ങളിലായി ആർജ്ജിച്ചവയാണ്. പാർലമെന്ററി ജനാധിപത്യ വ്യവസ്ഥിതിയിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന മാറ്റങ്ങൾക്കനുസൃതമായി, നിയമസഭാ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുന്നതിന്, നിയമസഭാ നടപടിക്രമങ്ങൾ സംബന്ധിച്ച ചട്ടങ്ങളിലും കാലാനുസൃതമായ പരിഷ്കരണങ്ങൾ വന്നിട്ടുണ്ട്. സഭാനടപടിക്രമങ്ങൾ സംബന്ധിച്ച ചട്ടങ്ങളിൽ വന്നിട്ടുള്ള ഭേദഗതികൾ യഥാർത്ഥത്തിൽ നിയമനിർമ്മാണസഭയുടെ വികാസ പരിണാമ ചരിത്രം കൂടിയാണ്.

ഒന്നേകാൽ നൂറ്റാണ്ടിനപ്പുറം ഇൻഡ്യൻ നാട്ടുരാജ്യങ്ങൾക്കിടയിൽ തിരുവിതാംകൂറിലും മൈസൂറിലുമാണ് ആദ്യമായി നിയമനിർമ്മാണസഭകൾ രൂപീകരിക്കപ്പെട്ടത്. ബ്രിട്ടീഷ് പാർലമെന്റ് നടപ്പാക്കിയ പാർലമെന്ററി പരിഷ്കാരങ്ങളുടെ ചുവടുപിടിച്ച് 1888 മാർച്ച് 30-ന് തിരുവിതാംകൂർ മഹാരാജാവ് ശ്രീ മൂലം തിരുനാൾ ന്യായനിബന്ധനകളും റെഗുലേഷനുകളും പാസ്സാക്കുന്നതിന് 'തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ റെഗുലേഷൻ' പാസ്സാക്കിയതോടെയാണ് കേരളത്തിലെ നിയമനിർമ്മാണസഭയ്ക്ക് പ്രാരംഭമായത്. മഹാരാജാവ് നാമനിർദ്ദേശം ചെയ്ത അഞ്ച് ഔദ്യോഗികാംഗങ്ങളും മൂന്ന് അനൗദ്യോഗികാംഗങ്ങളും ഉൾപ്പെടെ ആകെ എട്ട് അംഗങ്ങളടങ്ങിയ കൗൺസിലിന്റെ പ്രഥമയോഗം 1888 ആഗസ്റ്റ് 23-ന് ദിവാന്റെ ചേംബറിൽ ചേർന്നതോടെ സഭാനടപടികൾക്ക് തുടക്കമായി. ഒരു ദശാബ്ദത്തിനുശേഷം, 1898-ൽ അംഗസംഖ്യ 15 ആക്കി ഉയർത്തിക്കൊണ്ട് തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ റെഗുലേഷൻ ഭേദഗതി വരുത്തി. ഭരണപരമായ കാര്യങ്ങളിൽ പരിമിതമായ തോതിലെങ്കിലും ജനങ്ങളുടെ കൂടി അഭിപ്രായം കേൾക്കുന്നതിന് 1904 ഒക്ടോബർ 1-ന് കൗൺസിലിന് പുറമേ 100 അംഗങ്ങളുള്ള ശ്രീമൂലം പോപ്പുലർ അസംബ്ലി സ്ഥാപിച്ചത് നിയമസഭാ ചരിത്രത്തിലെ ഒരു വഴിത്തിരിവായിരുന്നു. ശ്രീമൂലം പോപ്പുലർ അസംബ്ലിയുടെ പ്രഥമ യോഗം 1904 ഒക്ടോബർ 22-ന് വി. ജെ ടി. ഹാളിൽ ചേർന്നു. 1919 സെപ്റ്റംബർ 6-ന് ലെജിസ്ലേറ്റീവ് കൗൺസിൽ റെഗുലേഷൻ പരിഷ്കരിക്കുകയും കൗൺസിലിന്റെ അംഗസംഖ്യ 25 ആയി ഉയർത്തുകയുമുണ്ടായി.

1888-ൽ രൂപീകൃതമായ നിയമനിർമ്മാണസഭ മൂന്ന് പതിറ്റാണ്ടുകൾ പിന്നിടുമ്പോഴും നിയമനിർമ്മാണസഭയുടെ അധികാരങ്ങളും അവകാശങ്ങളും വളരെ പരിമിതമായിരുന്നു. കൗൺസിലിന്



ചില പരിമിതികൾക്ക് വിധേയമായി നിയമ നിർമ്മാണത്തിനുള്ള അധികാരവും ബില്ലിന്റെ അവതരണാനുമതിക്കുള്ള ഉപക്ഷേപങ്ങളും ബിൽ പരിഗണിക്കുന്നതിനും പാസ്സാക്കുന്നതിനുമുള്ള ഉപക്ഷേപങ്ങളുമല്ലാതെ കൂടുതൽ അധികാരങ്ങൾ ഇല്ലായിരുന്നു. മൂന്ന് വർഷമായിരുന്നു കൗൺസിലിന്റെ കാലാവധി. തുടർച്ചയായി മൂന്ന് യോഗങ്ങളിൽ പങ്കെടുക്കാത്തവരുടെ അംഗത്വം നഷ്ടപ്പെടുമായിരുന്നു. ദിവാനാണ് യോഗം ചേരുന്ന സമയവും സ്ഥലവും നിശ്ചയിച്ചിരുന്നത്. ദിവാന്റെ അഭാവത്തിൽ മുതിർന്ന ഔദ്യോഗിക അംഗത്തിനാണ് കൗൺസിലിന്റെ അദ്ധ്യക്ഷനാകുന്നതിന് അർഹതയുണ്ടായിരുന്നത്. മഹാരാജാവ് നാമനിർദ്ദേശം ചെയ്തവരാണ് കൗൺസിൽ അംഗങ്ങളായത് എന്നതിനാൽ അവർക്ക് മഹാരാജാവിനോടായിരുന്നു ഉത്തരവാദിത്തമുണ്ടായിരുന്നത്. അനൗദ്യോഗികാംഗങ്ങൾ ന്യൂനപക്ഷമായതിനാൽ കൗൺസിലിൽ ഉദ്യോഗസ്ഥ മേധാവിത്വമാണുണ്ടായിരുന്നത്. ജനാഭിലാഷം പ്രകടിപ്പിക്കാനോ രാജാവിനെയോ ഭരണത്തെയോ വിമർശിക്കാനോ സമിതിയംഗങ്ങൾക്ക് അവകാശമില്ലായിരുന്നു. ലെജിസ്ലേറ്റീവ് കൗൺസിൽ നിയമനിർമ്മാണത്തിനുള്ള ഒരു ഉപദേശക സമിതി മാത്രമായിരുന്നു. എന്നിരുന്നാലും വിദേശാധിപത്യവും രാജഭരണവും നിലനിന്നിരുന്ന ഒരു കാലഘട്ടത്തിൽ പരിമിതമായെങ്കിലും ജനങ്ങളുടെ ശബ്ദം കേൾക്കുന്നതിന് ഒരു വേദിയുണ്ടായി എന്നതും ആ വേദി പ്രയോജനപ്പെടുത്തി കാലക്രമേണ കൂടുതൽ അവകാശങ്ങൾ നേടാനായി എന്നതും എടുത്തുപറയേണ്ടതാണ്.

1919-ലെ റെഗുലേഷൻ പ്രകാരം 11 അനൗദ്യോഗികാംഗങ്ങളിൽ 8 പേരെ തെരഞ്ഞെടുക്കുന്നതിന് വ്യവസ്ഥയുണ്ടായി എന്നത് ശ്രദ്ധേയമാണ്. പ്രസ്തുത റെഗുലേഷനിലെ 4-ാം വകുപ്പ് അനുസരിച്ച് കൗൺസിലിന്റെ നടപടിക്രമങ്ങൾ, കൗൺസിലിലേയ്ക്കുള്ള ഇലക്ഷൻ എന്നിവ സംബന്ധിച്ച് ചട്ടങ്ങൾ പുറപ്പെടുവിക്കുകയും പ്രസ്തുത ചട്ടങ്ങൾ 1919 നവംബർ 11-ന് തിരുവിതാംകൂർ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധീകരിക്കുകയുമുണ്ടായി. 1919-ലെ റെഗുലേഷനും നടപടിക്രമങ്ങൾ സംബന്ധിച്ച ചട്ടങ്ങളും പ്രകാരം അംഗങ്ങൾക്ക് ബഡ്ജറ്റിൻമേൽ ചർച്ച ചെയ്യുന്നതിനും നിബന്ധനകൾക്ക് വിധേയമായി ചോദ്യം ചോദിക്കുന്നതിനും അവകാശം സിദ്ധിച്ചു. 1919-ലെ കൗൺസിൽ നടപടിക്രമങ്ങളിൽ 70 ചട്ടങ്ങളാണുണ്ടായിരുന്നത്. എന്നാൽ മഹാരാജാവ് ഏകപക്ഷീയമായി പുറപ്പെടുവിച്ച 1919-ലെ റഗുലേഷൻ സംബന്ധിച്ച് കൗൺസിലിനകത്തും പുറത്തും വ്യാപകമായ ആക്ഷേപങ്ങൾ ഉണ്ടായതിനെ തുടർന്ന് 1921 ഒക്ടോബർ 2-ന് പ്രസ്തുത റഗുലേഷൻ ഭേദഗതി ചെയ്യുകയുണ്ടായി.

1921-ലെ റഗുലേഷൻ പ്രകാരം കൗൺസിലിന്റെ അംഗസംഖ്യ 50 ആയി ഉയർത്തി. അംഗസംഖ്യ ഉയർന്നതിനൊപ്പം കൗൺസിലിന് കൂടുതൽ അധികാരങ്ങളും ലഭിച്ചു. പ്രസ്തുത റഗുലേഷനിലെ 7 (സി), 8, 16, 17 എന്നീ വകുപ്പുകൾ പ്രകാരം കൗൺസിൽ നടപടിക്രമങ്ങൾ സംബന്ധിച്ച് 1921 ഒക്ടോബർ 2-ന് പരിഷ്കരിച്ച ചട്ടങ്ങളും, റഗുലേഷനിലെ 10-ാം വകുപ്പ് പ്രകാരം 1922 മേയ് 1-ന് സ്റ്റാൻഡിംഗ് ഓർഡറുകളും പുറപ്പെടുവിച്ചു. പ്രസ്തുത ചട്ടങ്ങൾ പ്രകാരം അംഗങ്ങൾക്ക് 'റെസല്യൂഷനുകൾ' കൊണ്ടുവരുന്നതിനും, ചോദ്യങ്ങളും ഉപചോദ്യങ്ങളും ചോദിക്കുന്നതിനും, അടിയന്തരപ്രമേയം അവതരിപ്പിക്കുന്നതിനും, സഭയിൽ ബഡ്ജറ്റിൻമേൽ വോട്ട് ചെയ്യുന്നതിനും അവകാശം ലഭിച്ചു.

ശ്രീമൂലം പോപ്പുലർ അസംബ്ലിയിലേക്കുള്ള തെരഞ്ഞെടുപ്പും, അംഗങ്ങളുടെ യോഗ്യതകളും, അസംബ്ലിയുടെ നടപടിക്രമങ്ങൾ സംബന്ധിച്ചും 1922 ഫെബ്രുവരി 24-ന് ചട്ടങ്ങൾ പുറപ്പെടുവിച്ചു. 1930 ജനുവരി 12-ന് ലെജിസ്ലേറ്റീവ് കൗൺസിൽ റഗുലേഷൻ വീണ്ടും ഭേദഗതി ചെയ്യുകയും കൗൺസിലിൽ അംഗങ്ങൾക്ക് സംസാര സ്വാതന്ത്ര്യം അനുവദിക്കുകയുമുണ്ടായി.

1933 ജനുവരി 1-ന് പ്രാബല്യത്തിൽ വരത്തക്കവണ്ണം തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ ദ്വിമണ്ഡല സംവിധാനത്തിൽ പുനസംഘടിപ്പിക്കുകയും 1932 ഒക്ടോബർ 28-ന് ചട്ടങ്ങൾ തദനുസൃതമായി പരിഷ്കരിക്കുകയുമുണ്ടായി. ഇരു സഭകളിലും അംഗങ്ങൾക്ക്



അഭിപ്രായ സ്വാതന്ത്ര്യവും ബഡ്ജറ്റിലെ ധനാഭ്യർത്ഥനയിൽ കുറവ് വരുത്തുന്നതിനും അവയെ എതിർക്കുന്നതിനും സഭയിൽ ഡെപ്യൂട്ടി പ്രസിഡന്റിനെ തെരഞ്ഞെടുക്കുന്നതിനുമുള്ള അവകാശവും ലഭിച്ചു. കൗൺസിലിന്റെ പ്രാരംഭകാലം മുതൽ ബില്ലുകളെക്കുറിച്ച് പഠിക്കാൻ സെലക്ട് കമ്മിറ്റികൾ രൂപീകരിച്ചിരുന്നെങ്കിലും സ്റ്റാൻഡിംഗ് കമ്മിറ്റികളുടെ രൂപീകരണം ഇക്കാലത്തു വന്ന പരിഷ്കരണമായിരുന്നു. ആഡിറ്റ്, അപ്രോപ്രിയേഷൻ  അക്കൗണ്ടുകൾ പരിശോധിക്കുന്നതിനായി ചട്ടം 79 (1) പ്രകാരം 1933-ന് പബ്ളിക് അക്കൗണ്ട്സ് കമ്മിറ്റി രൂപീകരിക്കുകയുണ്ടായി.

1932-ലെ നിയമസഭാ പരിഷ്കാരങ്ങൾ 1947 സെപ്റ്റംബർ 4-ന് ഉത്തരവാദിത്ത ഭരണം ഏർപ്പെടുത്തുന്നതുവരെ തുടർന്നു. 1948 മാർച്ച് 24-ന് 'തിരുവിതാംകൂർ ഇന്ററിം കോൺസ്റ്റിറ്റ്യൂഷൻ ആക്ട്' പ്രകാരം നിയമസഭയോട് ഉത്തരവാദിത്തമുള്ള ഒരു ജനകീയ മന്ത്രിസഭയ്ക്ക് തുടക്കമായി. ശ്രീ. പട്ടം എ. താണുപിള്ളയായിരുന്നു ആദ്യത്തെ പ്രധാനമന്ത്രി. 1948-ൽ പെറ്റീഷൻ കമ്മിറ്റി രൂപീകരിക്കുകയും അത് സംബന്ധിച്ച ചട്ടങ്ങൾ സഭാ നടപടിക്രമങ്ങളിൽ ഉൾപ്പെടുത്തുകയുമുണ്ടായി.

### കൊച്ചി സംസ്ഥാനത്തെ മാറ്റങ്ങൾ

തിരുവിതാംകൂറിന് സമാന്തരമായി 1923-ലെ കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിൽ ആക്ട് പ്രകാരം കൊച്ചിയിലും 1925 ഏപ്രിൽ മുതൽ ലെജിസ്ലേറ്റീവ് കൗൺസിൽ പ്രവർത്തനം ആരംഭിച്ചു. തിരുവിതാംകൂറിനെ അപേക്ഷിച്ച് വൈകിയാണ് കൊച്ചിയിൽ നിയമനിർമ്മാണസഭയ്ക്ക് തുടക്കമായതെങ്കിലും തുടക്കകാലത്ത് തന്നെ കൗൺസിലിന് കൂടുതൽ അധികാരങ്ങളുണ്ടായിരുന്നു. 45 അംഗങ്ങളുള്ള ആദ്യത്തെ കൗൺസിലിൽ 30 പേരും തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു. കരട് വാർഷിക ബഡ്ജറ്റ്, ഉപധനാഭ്യർത്ഥനകൾ എന്നിവ പരിശോധിക്കുന്നതിനായി 1926 ജൂലൈ 28-ന് സ്റ്റാൻഡിംഗ് ഫിനാൻഷ്യൽ കമ്മിറ്റി രൂപീകരിക്കുകയുണ്ടായി. 1938-ലെ കൊച്ചിൻ ഗവൺമെന്റ് ആക്ട് പ്രകാരം കൊച്ചിയിൽ ദ്വിഭരണം ഏർപ്പെടുത്തുകയും കൗൺസിലിലെ ഒരംഗമായ അമ്പാട്ട് ശിവരാമ മേനോൻ ഗ്രാമ വികസന വകുപ്പ് മന്ത്രിയാവുകയുമുണ്ടായി. ഇൻഡ്യൻ നാട്ടുരാജ്യങ്ങളിൽ ഒരു അംഗത്തിന് മന്ത്രിസ്ഥാനം ലഭിക്കുന്നത് ആദ്യമായിട്ടായിരുന്നു. 1946-ൽ മന്ത്രിമാരുടെ എണ്ണം 4 ആക്കുകയും അതേ വർഷം ഒരു പബ്ളിക് അക്കൗണ്ട്സ് കമ്മിറ്റി രൂപീകരിക്കുകയുമുണ്ടായി. 1947 ആഗസ്റ്റ് 12-ന് ഹൗസ് കമ്മിറ്റി രൂപീകരിച്ചു. 1947 സെപ്റ്റംബർ 1-ന് കൊച്ചിയിലും ഉത്തരവാദിത്തഭരണം ഏർപ്പെടുത്തി.

തിരുവിതാംകൂറിലേയും കൊച്ചിയിലേയും മഹാരാജാക്കൻമാർ ചേർന്നുണ്ടാക്കിയ 1949-ലെ 'കവനന്റ്' അനുസരിച്ച് 1949 ജൂലൈ 1-ന് തിരു-കൊച്ചി സംസ്ഥാനം രൂപം കൊണ്ടു. പ്രസ്തുത കവനന്റിലെ 10(2) വകുപ്പ് പ്രകാരം തിരുവിതാംകൂറിലേയും കൊച്ചിയിലേയും അസംബ്ളികളിൽ മുകളിൽ പറഞ്ഞ തീയതിയിൽ  അംഗങ്ങളായ 178 പേർ തിരു-കൊച്ചി നിയമസഭാംഗങ്ങളായി. അസംബ്ലിയുടെ കാര്യനിർവ്വഹണത്തിന് കൊല്ലവർഷം 1124-ലെ 8-ാം നമ്പരായി ഓർഡിനൻസ് പുറപ്പെടുവിക്കുകയുണ്ടായി. പ്രസ്തുത ഓർഡിനൻസിലെ 8, 9 വകുപ്പുകൾ പ്രകാരം `തിരു-കൊച്ചി നിയമസഭാ നടപടിക്രമങ്ങളും സ്റ്റാൻഡിംഗ് ഓർഡറുകളും' നിലവിൽ വരികയുണ്ടായി. തൽസമയം നിലവിലുണ്ടായിരുന്ന സ്റ്റാൻഡിംഗ് ഫിനാൻസ് കമ്മിറ്റികൾക്ക് പകരം 1949-ൽ ഒരു എസ്റ്റിമേറ്റ് കമ്മിറ്റിയും തിരു-കൊച്ചി അസംബ്ളിയിൽ രൂപീകരിക്കുകയും തദനുസൃതമായി ചട്ടങ്ങളിൽ ഭേദഗതികൾ വരുത്തുകയുമുണ്ടായി. 1954 ആഗസ്റ്റ് 31-ന് നിലവിലുണ്ടായിരുന്ന തിരു-കൊച്ചി നിയമസഭാ ചട്ടങ്ങളും സ്റ്റാൻഡിംഗ് ഓർഡറുകളും പുനർനാമകരണം ചെയ്തതോടെ 'തിരു-കൊച്ചി നിയമസഭാ നടപടി ക്രമങ്ങളും കാര്യ നിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങൾ' എന്ന പേരിൽ പുതിയ ചട്ടങ്ങൾ നിലവിൽവന്നു.

ബ്രിട്ടീഷ് അധീനതയിലായിരുന്ന മലബാർ ഭാഗം മദ്രാസ് പ്രവിശ്യയുടെ ഭാഗമായിരുന്നു. മദ്രാസ് നിയമസഭയിൽ മലബാർ ഭാഗത്തുനിന്നും 1920 മുതൽ അംഗങ്ങളുണ്ടായിരുന്നു. 1951-ൽ



നടന്ന പൊതു തെരഞ്ഞെടുപ്പിൽ മലബാർ ഭാഗത്തുനിന്നും 29 പേർ മദിരാശി നിയമസഭയി ലേയ്ക്ക് തെരഞ്ഞെടുക്കപ്പെട്ടിരുന്നു.

### കേരള സംസ്ഥാന രൂപീകരണത്തിനുശേഷം

ഒന്നാം കേരള നിയമസഭ 1957 ഏപ്രിൽ 1-ന് നിലവിൽ വന്നപ്പോൾ 1956-ലെ സ്റ്റേറ്റ്സ് റീ ഓർഗനൈസേഷൻ ആക്ടിലെ നിബന്ധനകളനുസരിച്ച് തിരു-കൊച്ചി നിയമസഭാനടപടി ചട്ടങ്ങൾ കേരള നിയമസഭയ്ക്ക് ബാധകമാക്കുകയുണ്ടായി. ഒന്നാം കേരള നിയമസഭയിൽ 1957 ആഗസ്റ്റ് 22-ന് ബിസിനസ് അഡ്വൈസറി കമ്മിറ്റി രൂപീകരിച്ചു. സഭാ നടപടിക്രമങ്ങൾ പരിഷ്കരി യ്ക്കുന്നതിനായി 1958-ൽ റൂൾസ് കമ്മിറ്റിയ്ക്ക് നിർദ്ദേശം നൽകുകയും അതിൻപ്രകാരം 1959 ഏപ്രിൽ മാസം കമ്മിറ്റി റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്യുകയുണ്ടായി. എന്നാൽ 1959 ജൂലൈ 31-ന് സഭ പിരിച്ചുവിട്ടതുമൂലം ചട്ടങ്ങളിൽ നിർദ്ദേശിക്കപ്പെട്ട ഭേദഗതികൾ പാസ്സാക്കാൻ കഴിഞ്ഞിരുന്നില്ല. രണ്ടാം കേരള നിയമസഭ 1960 ഫെബ്രുവരി 22-ന് രൂപീകരിച്ചതിനെ തുടർന്ന് റൂൾസ് കമ്മിറ്റി ചട്ടങ്ങൾ വീണ്ടും പരിഗണിച്ച് ചില മാറ്റങ്ങളോടെ അംഗീകരിക്കുകയുണ്ടായി. 1960 സെപ്റ്റംബർ 19-ന് പ്രസ്തുത നിർദ്ദേശങ്ങൾ ചില ഭേദഗതികളോടെ സഭ അംഗീകരിച്ചു. അസംബ്ലി മറ്റുപ്രകാരം തീരുമാനിക്കാത്ത പക്ഷം ശനിയാഴ്ചയും, ഞായറാഴ്ചയും മറ്റ് പൊതു ഒഴിവു ദിവസങ്ങളിലും യോഗം ചേരാൻ പാടുള്ളതല്ല, സ്പീക്കർക്ക് സ്വകാര്യ അംഗങ്ങൾ കൊണ്ടു വരുന്ന കാര്യങ്ങൾ നടത്താനായി വെള്ളിയാഴ്ച അല്ലാതെയുള്ള ഏതൊരു ദിവസവും സഭാ നേതാവും പ്രതിപക്ഷനേതാവുമായി കൂടിയാലോചിച്ച് നീക്കിവയ്ക്കാവുന്നതാണ്, തുടങ്ങിയ ഒട്ടേറെ ഭേദഗതികൾ തൽഫലമായി നിലവിൽ വന്നു.

മൂന്നാം കേരള നിയമസഭയിലെ റൂൾസ് കമ്മിറ്റി 1968 ആഗസ്റ്റ് 26-ന് സമർപ്പിച്ച റിപ്പോർട്ടിൽ പൊതുമേഖലാ സ്ഥാപനങ്ങൾക്കായുള്ള ഒരു സമിതി രൂപീകരിക്കണമെന്നും നാലാം കേരള നിയ മസഭയിലെ റൂൾസ് കമ്മിറ്റി 1972 സെപ്റ്റംബർ 8-ന് സമർപ്പിച്ച റിപ്പോർട്ടിൽ പട്ടികജാതി പട്ടിക വർഗ്ഗ ക്ഷേമത്തിനായി സമിതി രൂപീകരിക്കണമെന്നും ശുപാർശ ചെയ്യുകയുണ്ടായി. പ്രസ്തുത ശിപാർശകൾ പ്രകാരം ബന്ധപ്പെട്ട ചട്ടങ്ങളിൽ ഭേദഗതി വരുത്തുകയുണ്ടായി.

### സമഗ്രമായ മാറ്റങ്ങളുടെ കാലഘട്ടം

പാർലമെന്റിലേയും ഇൻഡ്യയിലെ മറ്റ് നിയമനിർമ്മാണ സഭകളിലെയും ചട്ടങ്ങൾക്ക് ഒരു ഏകീകൃത സ്വഭാവം ഉണ്ടാകുന്നത് നന്നായിരിക്കുമെന്ന ഇൻഡ്യയിലെ നിയമനിർമ്മാണ സഭാദ്ധ്യക്ഷൻമാരുടെ ഏകാഭിപ്രായം കണക്കിലെടുത്ത് 1976-ൽ സഭാചട്ടങ്ങളിൽ സമഗ്രമായ മാറ്റം വരുത്തി. റൂൾസ് കമ്മിറ്റി 50 ശിപാർശകൾ ഉൾപ്പെടുത്തിയുള്ള അതിന്റെ രണ്ടാമത് റിപ്പോർട്ട് 1976 ഫെബ്രുവരി 17-ന് സഭയിൽ സമർപ്പിച്ചു. 1976-ലെ ഭേദഗതികൾ പ്രകാരം 'ഡെപ്യൂട്ടി സ്പീക്കർ', 'സഭാനേതാവ്', 'പ്രതിപക്ഷ നേതാവ്' എന്നീ സംജ്ഞകൾ നിർവ്വചിച്ചു. വെള്ളി യാഴ്ച ഒഴികെയുള്ള ദിവസങ്ങളിൽ സഭ സമ്മേളിക്കുന്ന സമയം രാവിലെ 8.30 മണി മുതൽ ഉച്ചയ്ക്ക് ശേഷം 1.30 വരെയും വെള്ളിയാഴ്ച ദിവസം രാവിലെ 8.30 മണി മുതൽ ഉച്ചയ്ക്ക് 12.30 വരെയുമാക്കുകയുണ്ടായി. ചോദ്യങ്ങൾക്കുള്ള നോട്ടീസ് നൽകേണ്ടുന്ന ദിവസം 10-ൽ നിന്നും 12 ആക്കി ഉയർത്തി. ഉത്തരങ്ങൾ തയ്യാറാക്കുന്നതിന് ഗവൺമെന്റിനുള്ള സമയം 5-ൽ നിന്നും 8 ദിവസമാക്കി. വാക്കാൽ മറുപടി പറയേണ്ട ചോദ്യങ്ങൾ പരമാവധി 30 എണ്ണമായി നിജപ്പെടുത്തി. തിങ്കളാഴ്ചയും ബുധനാഴ്ചയും 12.30 മുതൽ 1 മണി വരെ അനുവദിച്ചിരുന്ന 'അരമണിയ്ക്കൂർ ചർച്ച' മൂന്ന് ദിവസമാക്കി. ഫിനാൻഷ്യൽ കമ്മിറ്റികളുടെ കാലാവധി രണ്ട് വർഷ മാക്കി. പി.എ.സി., പി.യു.സി., എസ്റ്റിമേറ്റ്സ് കമ്മിറ്റികളുടെ ചുമതലകളെ സംബന്ധിച്ച് ചട്ടങ്ങളിൽ കൂടു തൽ വ്യക്തത വരുത്തുകയുണ്ടായി. ഫിനാൻഷ്യൽ കമ്മിറ്റികളുടെയും എസ്.സി./എസ്.ടി



കമ്മിറ്റിയുടെയും അംഗസംഖ്യ 11- ഉം അനൗദ്യോഗികാംഗങ്ങളുടെ ബില്ലുകളും പ്രമേയങ്ങളും സംബന്ധിച്ച സമിതി (ഏഴ് അംഗങ്ങൾ) ഒഴികെയുള്ള മറ്റ് കമ്മിറ്റികളുടെ അംഗസംഖ്യ 9- ഉം ആക്കി പുനസംഘടിപ്പിച്ചു. മേൽപ്പറഞ്ഞ ഭേദഗതികൾ ഉൾപ്പെടുത്തിക്കൊണ്ടുള്ള വിജ്ഞാപനം 1976 ജൂൺ 18-ലെ അസാധാരണ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയതോടെ അവ പ്രാബല്യത്തിൽ വന്നു.

## സബ്ജക്ട് കമ്മിറ്റികളുടെ രൂപീകരണം

നിയമസഭയുടെ കാര്യശേഷി വർദ്ധിപ്പിക്കുന്നതിനും എക്സിക്യൂട്ടീവിനുമേൽ നിയമനിർമ്മാണ സഭകൾക്കുള്ള നിയന്ത്രണം ഫലപ്രദമാക്കുന്നതിനും, നിയമനിർമ്മാണം പരിശോധിക്കുന്നതിനും, നയം ശിപാർശ ചെയ്യുന്നതിനും, ബഡ്ജറ്റ് സൂക്ഷ്മ പരിശോധനയ്ക്കും വേണ്ടി 'സബ്ജക്ട് കമ്മിറ്റികൾ' എന്ന പേരിൽ വിഷയ നിർണ്ണയ സമിതികൾ രൂപീകരിക്കണമെന്ന ആശയം പരിശോധിക്കുന്നതിനായി അഞ്ചാം കേരള നിയമസഭയിൽ സ്പീക്കറായ ശ്രീ. ചാക്കീരി അഹമ്മദ്കുട്ടി 1979 മാർച്ച് 14-ന് ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ അദ്ധ്യക്ഷനായി ഒരു പതിനാലംഗ അഡ്ഹോക്ക് കമ്മിറ്റി രൂപീകരിച്ചു. പ്രസ്തുത കമ്മിറ്റിയുടെ ശുപാർശകൾ റൂൾസ് കമ്മിറ്റി അഗീകരിക്കുകയും അതിനായി ചട്ടങ്ങളിൽ വരുത്തേണ്ട ഭേദഗതി നിർദ്ദേശങ്ങൾ 1979 സെപ്റ്റംബർ 24-ന് സഭയുടെ അംഗീകാരത്തിനായി സമർപ്പിക്കുകയും ചെയ്തു. അപ്രകാരം ചട്ടങ്ങളിൽ ആവശ്യമായ ഭേദഗതികൾ വരുത്തുകയും 1980-ൽ ഇൻഡ്യയിൽ ആദ്യമായി സബ്ജക്ട് കമ്മിറ്റികൾ രൂപീകരിക്കുകയുമുണ്ടായി. അതേ വർഷം ഡിസംബറിൽ റൂൾസ് കമ്മിറ്റി സഭയിൽ സമർപ്പിച്ച രണ്ടാമത് റിപ്പോർട്ടിലെ ശിപാർശകൾ പ്രകാരം 'ശ്രദ്ധക്ഷണിക്കൽ' ഒരു ദിവസം 'ഒന്ന്' എന്നുള്ളത് 'രണ്ട്' ആയി ഉയർത്തി.

ആറാം കേരള നിയമസഭയുടെ റൂൾസ് കമ്മിറ്റി 1980 ഡിസംബർ 23-ന് സമർപ്പിച്ച ഒന്നാമത് റിപ്പോർട്ടിലൂടെ അടിയന്തര പൊതുപ്രാധാന്യമുള്ള സംഗതികളിലേയ്ക്ക് ശ്രദ്ധ ക്ഷണിക്കുന്നതിന് രണ്ട് സംഗതികൾ ഉന്നയിക്കാമെന്ന ഭേദഗതി ചട്ടം 62-ൽ ഉൾപ്പെടുത്തി.

നിയമസഭയുടേയോ പാർലമെന്റിന്റേയോ ഒരു ആക്ടുമൂലം ചട്ടങ്ങൾ ഉണ്ടാക്കുവാൻ സംസ്ഥാന ഗവൺമെന്റിന് അധികാരം ലഭ്യമായ സംഗതിയിൽ അപ്രകാരം ചട്ടങ്ങൾ പുറപ്പെടുവിക്കുന്നതിന് മുമ്പ് ബന്ധപ്പെട്ട സബ്ജക്ട് കമ്മിറ്റി മുമ്പാകെ പരിശോധനയ്ക്കായി കരട് രൂപത്തിൽ വയ്ക്കണമെന്ന നിബന്ധനയിന്മേൽ അടിയന്തര സ്വഭാവമുള്ള സന്ദർഭത്തിൽ സമിതിയുടെ മുൻകൂർ പരിശോധന കൂടാതെ തന്നെ പുറപ്പെടുവിക്കാമെന്നതാണ് എന്നും അപ്രകാരം പുറപ്പെടുവിക്കുന്ന ചട്ടം കാര്യകാരണ സഹിതം പിന്നീട് സമിതിയുടെ സാധൂകരണത്തിനായി സമർപ്പിക്കേണ്ടതാണ് എന്നുമുള്ള ഭേദഗതി ചട്ടം 238-ന്റെ ക്ലിപ്ത നിബന്ധനയായി കൂട്ടിച്ചേർക്കുകയും ചെയ്തു.

ഏഴാം കേരള നിയമസഭയുടെ റൂൾസ് കമ്മിറ്റി 1985 ജൂലൈ 23-ന് സമർപ്പിച്ച രണ്ടാമത് റിപ്പോർട്ടിൽ അനൗദ്യോഗിക പ്രമേയങ്ങളും ബില്ലുകളും സംബന്ധിച്ച സമിതിക്ക് കൂടുതൽ അധികാരങ്ങൾ നൽകിക്കൊണ്ട് ചട്ടം 136, 220, 221, 258 എന്നിവയിൽ ഭേദഗതി വരുത്തി.

എട്ടാം കേരള നിയമസഭയുടെ റൂൾസ് കമ്മിറ്റി ചട്ടങ്ങളിൽ ഭേദഗതികളൊന്നും വരുത്തുകയുണ്ടായില്ല.

ഒൻപതാം കേരള നിയമസഭയിൽ 1992 ജൂലൈ 16-ന് സഭയിൽ സമർപ്പിച്ച റൂൾസ് കമ്മിറ്റി റിപ്പോർട്ടിലെ ശിപാർശപ്രകാരം സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമം, പരിസ്ഥിതി എന്നിവ സംബന്ധിച്ച സമിതികൾ രൂപീകരിക്കുകയും പ്രസ്തുത സമിതിയുടെ ഘടനയും ചുമതലകളും സംബന്ധിച്ച് സഭാചട്ടങ്ങളിൽ കൂട്ടിച്ചേർക്കലുകൾ വരുത്തുകയുമുണ്ടായി. ഇതിനായുള്ള ഭേദഗതികൾ 1992 ജൂലൈ 25 മുതൽ പ്രാബല്യത്തിൽ വന്നു. പിന്നാക്ക സമുദായങ്ങളുടെ ക്ഷേമത്തി



നായി ഒരു സമിതി രൂപീകരിക്കണമെന്നുള്ള റൂൾസ് കമ്മിറ്റിയുടെ 1993 ജനുവരി 27-ന് സമർപ്പിച്ച രണ്ടാമത് റിപ്പോർട്ടിലെ ശിപാർശയനുസരിച്ച് പ്രസ്തുത സമിതി രൂപീകരിക്കുകയും അതിനായി ചട്ടങ്ങളിൽ വരുത്തിയ ഭേദഗതി 1993 ഫെബ്രുവരി 4-ന് പ്രാബല്യത്തിലാവുകയുമുണ്ടായി. ചട്ടങ്ങൾ സംബന്ധിച്ച സമിതി 1995 മാർച്ച് 31-ന് സമർപ്പിച്ച റിപ്പോർട്ടിൽ 'മേശപ്പുറത്തു വച്ച കടലാസുകൾ സംബന്ധിച്ച സമിതി' എന്ന പേരിൽ ഒരു പുതിയ സമിതി രൂപീകരിക്കണമെന്ന് ശിപാർശ ചെയ്തു. പ്രസ്തുത ശിപാർശ സഭ അംഗീകരിച്ചതിന്റെ അടിസ്ഥാനത്തിൽ ബന്ധപ്പെട്ട ചട്ടങ്ങൾ ഭേദഗതി ചെയ്യുകയും 1995 ഏപ്രിൽ 1-ന് അവ നിലവിൽ വരികയും ചെയ്തു.

പത്താം കേരള നിയമസഭയുടെ ചട്ടങ്ങൾ സംബന്ധിച്ച സമിതി 1997 ഏപ്രിൽ 3-ന് സമർപ്പിച്ച രണ്ടാമത് റിപ്പോർട്ടിൽ നിയമസഭാ ചോദ്യങ്ങളുടെ എണ്ണത്തിൽ നിയന്ത്രണം വരുത്തണമെന്ന് അഭിപ്രായപ്പെടുകയും അതിനായി ഒരംഗത്തിന് ഒരു ദിവസം ആകെ അനുവദിക്കാവുന്ന ചോദ്യങ്ങൾ 5 എണ്ണമാക്കുകയും അതിൽ വാക്കാൽ മറുപടി പറയേണ്ടവ രണ്ടെണ്ണമാണെങ്കിൽ രേഖാമൂലം മറുപടി ലഭിക്കേണ്ടവ മൂന്നെണ്ണമായിരിക്കുമെന്നും, വാക്കാൽ മറുപടി പറയേണ്ട ചോദ്യങ്ങളുടെ പട്ടികയിൽ ഒന്നുമില്ലാത്ത പക്ഷം പരമാവധി 5 ചോദ്യങ്ങൾ ഉൾപ്പെടുത്താമെന്നും ശിപാർശ ചെയ്തു. ഈ ഭേദഗതി സഭ അംഗീകരിക്കുകയും അതിൻ പ്രകാരം ചട്ടങ്ങളിൽ വരുത്തിയ ഭേദഗതി 1997 ഏപ്രിൽ 17-ന് പ്രാബല്യത്തിലാവുകയും ചെയ്തു.

റൂൾസ് കമ്മിറ്റി 1999 ജൂലൈ 21-ന് സമർപ്പിച്ച നാലാമത് റിപ്പോർട്ടിൽ ഫിനാൻഷ്യൽ കമ്മിറ്റികളുടെ കാലാവധി 30 മാസമായി ഉയർത്തണമെന്നും, പ്രിവിലേജ് കമ്മിറ്റിയിൽ എഥിക്സ് വിഷയവും, സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമം സംബന്ധിച്ച സമിതിയിൽ വികലാംഗരുടെയും മാനസികമായി വെല്ലുവിളികൾ നേരിടുന്നവരുടേയും വിഷയം ഉൾപ്പെടുത്തണമെന്നും ശിപാർശ ചെയ്തു. അപ്രകാരമുള്ള ഭേദഗതി നിർദ്ദേശങ്ങൾക്ക് സഭ അംഗീകാരം നൽകി. ഭേദഗതികൾ 1999 ആഗസ്റ്റ് 3-ന് നിലവിൽ വന്നു.

പതിനൊന്നാം കേരള നിയമസഭയിലെ ചട്ടങ്ങൾ സംബന്ധിച്ച സമിതി 2003 ജനുവരി 28-ന് സമർപ്പിച്ച ഒന്നാമത് റിപ്പോർട്ടിൽ ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റിയും ഔദ്യോഗിക ഭാഷ സംബന്ധിച്ച സമിതിയും രൂപീകരിക്കണമെന്നും അതിനായി ചട്ടങ്ങൾ കൂട്ടിച്ചേർക്കണമെന്നും ശിപാർശ ചെയ്തു. സഭയുടെ അംഗീകാരത്തോടെ പ്രസ്തുത ഭേദഗതികൾ 2003 ഫെബ്രുവരി 18-ന് പ്രാബല്യത്തിൽ വന്നു.

പന്ത്രണ്ടാം കേരള നിയമസഭയുടെ റൂൾസ് കമ്മിറ്റി 2008 നവംബർ 25-ന് സമർപ്പിച്ച ഒന്നാമത് റിപ്പോർട്ടിലെ ശിപാർശയുടെ അടിസ്ഥാനത്തിൽ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ കണക്കുകളെ സംബന്ധിക്കുന്ന ഇന്ത്യയുടെ കംപ്ട്രോളർ ആന്റ് ഓഡിറ്റർ ജനറലിന്റെ റിപ്പോർട്ട് പരിശോധിക്കേണ്ട ചുമതല ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റിയിൽ നിക്ഷിപ്തമാക്കുന്നതിനുവേണ്ടിയുള്ള ഭേദഗതിയും പൊതുമേഖലാ സ്ഥാപനങ്ങളെ സംബന്ധിച്ച സമിതിയുടെ പരിശോധനക്ക് വിധേയമാകുന്ന പൊതുമേഖലാ സ്ഥാപനങ്ങളുടെ പേരുവിവരങ്ങൾ അടങ്ങുന്ന നാലാം പട്ടികയിൽ കാലാനുസൃതമായി വേണ്ടിവന്ന ഭേദഗതിയും വരുത്തുകയുണ്ടായി. തുടർന്ന് ഈ കമ്മിറ്റി 2010 മാർച്ച് 31-ന് സമർപ്പിച്ച മൂന്നാമത് റിപ്പോർട്ടിലെ ശിപാർശയുടെ അടിസ്ഥാനത്തിൽ ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റിയെ ധനകാര്യ സമിതിയുടെ പദവിയിലേക്ക് ഉയർത്തുകയും അംഗസംഖ്യ പതിനൊന്ന് ആയി നിജപ്പെടുത്തുകയും ചെയ്തു.

കേരള സംസ്ഥാനം നിലവിൽ വന്നതിനു ശേഷം നിയമസഭാ സമിതികളുടെ രൂപീകരണം, സബ്ജക്ട് കമ്മിറ്റികളുടെ രൂപീകരണം, സഭാ നടപടിക്രമങ്ങൾ എന്നിവയുമായി ബന്ധപ്പെട്ട് കാലാകാലങ്ങളിൽ ഭേദഗതികൾ വരുത്തുകയുണ്ടായി. ഇവയിൽ 1960,1976 എന്നീ വർഷങ്ങളിലാണ് സമഗ്രമായ ഭേദഗതികൾ വരുത്തിയത്.



നിയമസഭാ പ്രവർത്തനങ്ങൾ കാര്യക്ഷമമായി നിർവ്വഹിക്കുന്നതിന് സഭാ നടപടിക്രമങ്ങൾ ഉടച്ചുവാർക്കണമെന്ന ആവശ്യം പന്ത്രണ്ടാം കേരള നിയമസഭയുടെ പ്രാരംഭം മുതൽ വീണ്ടും ശക്തമായി. അതിന്റെ അടിസ്ഥാനത്തിൽ ചട്ടങ്ങൾ പരിഷ്കരിക്കുന്നത് സംബന്ധിച്ച് പഠിച്ച് ശിപാർശകൾ സമർപ്പിക്കുന്നതിനായി നിയമവും പാർലമെന്ററികാര്യവും വകുപ്പ് മന്ത്രി അദ്ധ്യക്ഷനായി 21 അംഗങ്ങളുള്ള ഒരു അഡ്ഹോക്ക് കമ്മിറ്റി 2008 ജൂലൈ 29-ന് രൂപീകരിക്കുകയുണ്ടായി. പ്രസ്തുത സമിതി അതിന്റെ പ്രവർത്തനം നാലുമേഖലകളായി തിരിച്ച് സബ്ജക്ട് കമ്മിറ്റികൾ, മറ്റ് നിയമസഭാ സമിതികൾ, നിയമനിർമ്മാണം, നിയമസഭാ നടപടിക്രമങ്ങൾ എന്നിങ്ങനെ നാല് ഉപസമിതികൾ രൂപീകരിച്ച് ബന്ധപ്പെട്ട വിഷയങ്ങൾ പഠന വിധേയമാക്കി. സമിതിയുടെ ശിപാർശകളും നിർദ്ദേശങ്ങളും സംബന്ധിച്ച റിപ്പോർട്ട് 2009 സെപ്റ്റംബർ 17-ാം തീയതി സഭയിൽ സമർപ്പിച്ചു. അഡ്ഹോക്ക് കമ്മിറ്റിയുടെ റിപ്പോർട്ട് റൂൾസ് കമ്മിറ്റിയുടെ പരിഗണനയ്ക്ക് അയച്ചു. റൂൾസ് കമ്മിറ്റി പ്രസ്തുത അഡ്ഹോക്ക് കമ്മിറ്റിയുടെ ശിപാർശകൾ പരിഗണിക്കുകയും അംഗീകരിക്കുകയും ചെയ്തു. റൂൾസ് കമ്മിറ്റിയുടെ ശിപാർശകൾ ഉൾപ്പെടുത്തിയുള്ള മൂന്നാമത് റിപ്പോർട്ട് 2010 മാർച്ച് 31-ന് സഭയിൽ സമർപ്പിച്ചു. റൂൾസ് കമ്മിറ്റി നിർദ്ദേശിച്ച ഭേദഗതികൾ സഭ അംഗീകരിക്കുകയും ചട്ടങ്ങളിൽ ഭേദഗതികൾ വരുത്തുകയും ചെയ്തു.

### സമീപകാല ഭേദഗതികൾ (2010-ന് ശേഷം വരുത്തിയ ഭേദഗതികൾ)

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിൽ 2010-ൽ വരുത്തിയ പ്രധാന ഭേദഗതികൾ ഇനി പറയുന്നവയാണ്. രണ്ടാം ചട്ടത്തിലെ നിർവ്വചനത്തിൽ 'അസംബ്ലി പരിസരങ്ങൾ' എന്നാൽ ലെജിസ്ലേച്ചർ കോംപ്ലക്സിന്റെ മതിൽ കെട്ടിനുള്ളിലുള്ള എല്ലാ കെട്ടിടങ്ങളും അവയ്ക്കുചുറ്റുമുള്ള സ്ഥലങ്ങളും സ്പീക്കർ കാലാകാലങ്ങളിൽ നിർദ്ദേശിക്കുന്ന അപ്രകാരമുള്ള മറ്റു സ്ഥലങ്ങളും എന്നർത്ഥമാകുന്നതും ഉൾപ്പെടുന്നതുമാകുന്നു എന്നുള്ളതിനു പകരം 'നിയമസഭാ കോംപ്ലക്സിന്റെയും സാമാജികരുടെ ഹോസ്റ്റലിന്റെയും ചുറ്റുമതിലിനുള്ളിലുള്ള എല്ലാ കെട്ടിടങ്ങളും അവയെ ചുറ്റിയുള്ള സ്ഥലങ്ങളും എന്നർത്ഥമാകുന്നതും ഉൾപ്പെടുന്നതുമാകുന്നു. ഇത് സാമാജികരുടെ ഹോസ്റ്റലിൽ നിന്നും സ്റ്റേഡിയം ഗേറ്റ് (നമ്പർ IV) ലേക്കു നയിക്കുന്ന റോഡും ഗേറ്റ് നമ്പർ II B-യിൽ നിന്നും 6 മീറ്ററും കിഴക്കോട്ടുള്ള സെറിമോണിയൽ ഗേറ്റിൽ നിന്നും 18 മീറ്ററും ആയ പരിധിക്കുള്ളിലെ മുൻവശത്തെ പ്രദേശം ഉൾപ്പെടെയുള്ള നിയമസഭാ കോംപ്ലക്സിലേയ്ക്കുള്ള പ്രവേശന ഭാഗങ്ങളും ഗവൺമെന്റ് സെക്രട്ടേറിയറ്റിലെ കെട്ടിടങ്ങളിലെ പഴയ അസംബ്ലി ചേംബറും സ്പീക്കർ അതതു സമയം നിർദ്ദേശിക്കുന്ന അപ്രകാരമുള്ള മറ്റു സ്ഥലങ്ങളും എന്നർത്ഥമാകുന്നതും ഉൾപ്പെടുന്നതുമാകുന്നു' എന്ന് നിർവ്വചിക്കുകയുണ്ടായി. 3-ാം ചട്ടത്തിന് ഒരു പുതിയ ഉപചട്ടം ചേർക്കുകയും സഭാസമ്മേളനം സംബന്ധിച്ച് അംഗങ്ങൾക്ക് സമൺസ് അയയ്ക്കുമ്പോൾ സമ്മേളന തീയതിക്ക് 15 ദിവസങ്ങൾക്കുമുമ്പ് അയയ്ക്കേണ്ടതാണെന്ന് പുതിയതായി നിഷ്കർഷിക്കുകയും ചെയ്തു. ചട്ടം 15 പ്രകാരം ഗവർണ്ണറുടെ പ്രസംഗത്തിൻമേലുള്ള നന്ദി പ്രമേയത്തിൻമേൽ `നന്ദി പ്രമേയ ചർച്ച അവതരിപ്പിച്ചയാൾക്കോ പിന്താങ്ങിയ ആൾക്കോ, ചർച്ചയുടെ അവസാനം മുഖ്യമന്ത്രിയോ മറ്റേതെങ്കിലും മന്ത്രിയോ സർക്കാരിന്റെ നിലപാട് വിശദീകരിച്ചതിനുശേഷം, മറുപടിക്കുള്ള യാതൊരവകാശവും ഉണ്ടായിരിക്കുന്നതല്ല' എന്ന് 15 (5) ആയി ഉപചട്ടം കൂട്ടിച്ചേർത്തു. ചട്ടം 27 പ്രകാരം ചോദ്യത്തിനുള്ള നോട്ടീസ് പന്ത്രണ്ട് ദിവസത്തിൽ കുറയരുതെന്ന നിലവിലുണ്ടായിരുന്ന നിബന്ധന പത്ത് ദിവസത്തിൽ കുറയരുതെന്ന് ഭേദഗതി വരുത്തി. ചട്ടം 27 എ പ്രകാരം ഒരംഗത്തിന് ഒരു ദിവസം ആകെ ചോദിക്കാവുന്ന ചോദ്യങ്ങൾ 5-ൽ നിന്നും 7 ആയി വർദ്ധിപ്പിച്ചു. അതിൽ വാക്കാൽ മറുപടി പറയേണ്ടവ മൂന്ന് ചോദ്യങ്ങൾ ഉള്ളപക്ഷം 4-ൽ കവിയാത്ത ചോദ്യങ്ങളും, വാക്കാൽ ഉത്തരത്തിനുള്ള ചോദ്യങ്ങളുടെ പട്ടികയിൽ ഒന്നുമില്ലാത്ത പക്ഷം പരമാവധി 7-ൽ കവിയാത്ത ചോദ്യങ്ങളും ഉൾപ്പെടുത്താവുന്നതാണെന്ന് ഭേദഗതിചെയ്തു. ചട്ടം 28-ന് ശേഷം 28 എ എന്ന പുതിയ



ചട്ടം കൂട്ടിച്ചേർത്തു. അതുപ്രകാരം ചോദ്യങ്ങളുടെ മുൻഗണന നറുക്കെടുപ്പ് വഴി തീരുമാനിക്കണമെന്ന് വ്യവസ്ഥചെയ്തു. ചട്ടം 47 പ്രകാരം ചോദ്യങ്ങൾക്കുള്ള മറുപടികൾ തൊട്ടു മുൻപത്തെ ദിവസം വൈകുന്നേരം 5 മണിക്ക് മുൻപായി സെക്രട്ടറിക്ക് കൈമാറണമെന്നും ഇടക്കാല മറുപടിയാണ് നൽകുന്നതെങ്കിൽ ആയതിനുള്ള അന്തിമ മറുപടി എത്രയും നേരത്തെ നൽകേണ്ടതും എന്നാൽ ലിസ്റ്റിൽ ചേർത്ത തീയതി മുതൽ 15 ദിവസത്തിൽ കൂടുതൽ വൈകാൻ പാടില്ലാത്തതുമാണെന്ന് നിഷ്കർഷിക്കുകയുണ്ടായി. എന്നാൽ ഏതെങ്കിലും കാരണത്താൽ ഇപ്രകാരം മറുപടി നൽകാൻ കഴിയാതെ വന്നാൽ അതിനുള്ള കാരണം വ്യക്തമാക്കിക്കൊണ്ട് ബന്ധപ്പെട്ട മന്ത്രി ഒരു പ്രസ്താവന സഭയിൽ സമർപ്പിക്കണമെന്നും ചട്ടത്തിൽ ഭേദഗതി കൊണ്ടുവന്നു.

ചട്ടം 69-ലെ ഭേദഗതികൾ പ്രകാരം ഇംഗ്ലീഷിൽ അധിനിയമം ചെയ്യപ്പെട്ട മൂലനിയമത്തിന്റെ ഭേദഗതി ബില്ലുകൾ ഒഴികെയുള്ള എല്ലാ ബില്ലുകളും മലയാള ഭാഷയിൽ മാത്രം അവതരിപ്പിക്കണമെന്നും, മലയാള ഭാഷയിൽ അവതരിപ്പിക്കാൻ കഴിയാത്തപക്ഷം ഇംഗ്ലീഷ് ഭാഷയിൽ അവതരിപ്പിക്കാൻ സ്പീക്കറുടെ അനുമതി തേടേണ്ടതാണെന്നും, കാരണങ്ങൾ പര്യാപ്തമാണെന്ന് സ്പീക്കർക്ക് ബോധ്യപ്പെട്ടാൽ ഇംഗ്ലീഷ് ഭാഷയിൽ അവതരിപ്പിക്കാൻ അംഗത്തെ അനുവദിക്കാവുന്നതാണെന്നും വ്യവസ്ഥ ചെയ്യപ്പെട്ടു.

ചട്ടം 116-ൽ വന്ന ഭേദഗതി പ്രകാരം പ്രമേയങ്ങൾക്കുള്ള നോട്ടീസ് പന്ത്രണ്ട് ദിവസങ്ങൾക്ക് മുൻപ് നൽകണമെന്നത് നറുക്കെടുപ്പിന്റെ തീയതിക്ക് രണ്ടു ദിവസം മുൻപ് നോട്ടീസ് നൽകണമെന്നാക്കുകയുണ്ടായി.

ധനകാര്യ ബില്ലിനെ സംബന്ധിച്ച് ചട്ടങ്ങളിൽ വ്യവസ്ഥയില്ലായിരുന്നു. 153 എ എന്ന ചട്ടം കൂട്ടിച്ചേർത്തതു വഴി ധനകാര്യ ബില്ലിനെ സംബന്ധിച്ച് നിർവ്വചിക്കുകയും അതു സംബന്ധിച്ച വ്യവസ്ഥകൾ ചട്ടത്തിൽ ഉൾക്കൊള്ളിക്കുകയുമുണ്ടായി.

നിയമസഭാംഗത്വം രാജിവയ്ക്കുന്ന സന്ദർഭത്തിൽ സ്വീകരിക്കുന്ന നടപടികൾ സംബന്ധിച്ച ചട്ടങ്ങളിൽ കൂടുതൽ വ്യക്തത വരുത്തുന്നതിനായി 169-ാം ചട്ടത്തിൽ കൂട്ടിച്ചേർക്കലുകൾ വരുത്തുകയുണ്ടായി.

ചട്ടം 205 എ, 205 ബി എന്നിവ ഉൾപ്പെടുത്തിക്കൊണ്ട് കമ്മിറ്റി റിപ്പോർട്ടുകളിൻമേലുള്ള നടപടി സ്റ്റേറ്റ്മെന്റ് രണ്ട് മാസത്തിനകം ലഭ്യമാക്കണമെന്നും സമിതി റിപ്പോർട്ടുകൾ സഭയിൽ ചർച്ച ചെയ്യുവാൻ ആവശ്യമായ വ്യവസ്ഥയും ചട്ടങ്ങളിൽ പുതിയതായി കൂട്ടിച്ചേർത്തു.

2010-ൽ ചട്ടങ്ങളിൽ ഭേദഗതി വരുത്തുന്നതിനു മുമ്പുവരെ കേരള നിയമസഭയിൽ 10 സബ്ജക്ട് കമ്മിറ്റികളാണ് ഉണ്ടായിരുന്നത്. മിക്ക സബ്ജക്ട് കമ്മിറ്റികളിലും കൈകാര്യം ചെയ്തിരുന്ന വിഷയങ്ങൾ പരസ്പരബന്ധമില്ലാത്തവ ആയിരുന്നു എന്നു മാത്രമല്ല ഓരോ സബ്ജക്ട് കമ്മിറ്റിയും വളരെയധികം വിഷയങ്ങൾ കൈകാര്യം ചെയ്യേണ്ട സാഹചര്യവുമുണ്ടായിരുന്നു. സബ്ജക്റ്റ് കമ്മിറ്റികളെ സംബന്ധിച്ച ചട്ടങ്ങളിൽ വരുത്തിയ ഭേദഗതികൾ പ്രകാരം സബ്ജക്ട് കമ്മിറ്റികളുടെ എണ്ണം 10-ൽ നിന്നും 14 ആയി വർദ്ധിപ്പിക്കുകയും ഓരോ സബ്ജക്ട് കമ്മിറ്റിയും കൈകാര്യം ചെയ്യുന്ന വിഷയങ്ങൾ പുന:ക്രമീകരിക്കുകയും ചെയ്തു. കൂടാതെ സബ്ജക്ട് കമ്മിറ്റികളിലെ അംഗങ്ങളുടെ എണ്ണം പതിനഞ്ചിൽ കവിയാതെയും പത്തിൽ കുറയാതെയും ആയിരിക്കണമെന്ന നിബന്ധനക്ക് പകരം പതിനൊന്നിൽ കവിയാതെയും ഏഴിൽ കുറയാതെയും ആയിരിക്കണമെന്ന് വ്യവസ്ഥ ചെയ്യപ്പെടുകയും ചെയ്തു.

നിയമസഭ സമ്മേളനത്തിലല്ലാതിരിക്കുമ്പോൾ പൊതുപ്രാധാന്യമുള്ള വിഷയങ്ങളിൽ ഏതെങ്കിലും ചർച്ച ചെയ്യുന്നതിന് സബ്ജക്ട് കമ്മിറ്റികൾ ഓരോ മാസവും ഏറ്റവും കുറഞ്ഞത് ഒരു യോഗമെങ്കിലും ചേരുന്നതിന് 235 എ എന്ന ചട്ടവും ധനാഭ്യർത്ഥനകളുടെ സൂക്ഷ്മ പരിശോധന സംബന്ധിച്ച സമിതി ശിപാർശകളിന്മേലുള്ള നടപടി സ്റ്റേറ്റ്മെന്റുകൾ സംബന്ധിച്ച സമിതി



റിപ്പോർട്ട് സഭയിൽ സമർപ്പിക്കുന്നതിനും യഥാസമയം നടപടി സ്റ്റേറ്റ്മെന്റുകൾ ലഭ്യമാക്കാത്തപക്ഷം ആയതിന്റെ കാരണം കാണിയ്ക്കൽ സ്റ്റേറ്റ്മെന്റ് ബന്ധപ്പെട്ട വകുപ്പ് മന്ത്രി സഭയിൽ സമർപ്പിയ്ക്കുന്നതിന് 236 (5) എന്ന ചട്ടവും സർക്കാർ വകുപ്പുകളുടെ വാർഷിക പ്രവർത്തന റിപ്പോർട്ട് സഭയിൽ സമർപ്പിയ്ക്കുന്നതിന് 236 (6) എന്ന ചട്ടവും ഉൾപ്പെടുത്തിക്കൊണ്ടുള്ള ഭേദഗതികൾ വന്നു. അംഗങ്ങൾക്ക് വ്യക്തമായ പെരുമാറ്റ ചട്ടം നിർണ്ണയിക്കുകയും ആയത് സഭാ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളുടെ ഭാഗമായിത്തീരത്തക്കവിധം ചട്ടങ്ങളിൽ അനുബന്ധം 2 ആയി അവ ഉൾക്കൊള്ളിക്കുകയും ചെയ്തു.

മത്സ്യത്തൊഴിലാളികളുടെയും അനുബന്ധത്തൊഴിലാളികളുടെയും ക്ഷേമം സംബന്ധിച്ച സമിതി, പ്രവാസി മലയാളികളുടെ ക്ഷേമം സംബന്ധിച്ച സമിതി, യുവജനക്ഷേമവും യുവജനകാര്യവും സംബന്ധിച്ച സമിതി, മുതിർന്ന പൗരൻമാരുടെ ക്ഷേമം സംബന്ധിച്ച സമിതി എന്നീ നാല് ക്ഷേമ സമിതികൾ പുതിയതായി രൂപീകരിക്കുകയും പ്രസ്തുത സമിതികളുടെ കർത്തവ്യങ്ങൾ സംബന്ധിച്ച് 261 കെ മുതൽ 261 ആർ വരെയുള്ള പുതിയ ചട്ടങ്ങൾ കൂട്ടിച്ചേർക്കുകയുമുണ്ടായി.

വോട്ടിംഗിനെ സംബന്ധിച്ച ചട്ടം 301-ൽ ഇലക്ട്രോണിക് വോട്ടിംഗ് യന്ത്രം ഉപയോഗിച്ചുള്ള വോട്ടിംഗിനെ സംബന്ധിച്ചുള്ള ഉപചട്ടങ്ങൾ കൂടി കൂട്ടിച്ചേർത്തു. അതോടൊപ്പം ക്രമപ്രശ്നമല്ലാത്ത സംഗതി ഉന്നയിക്കുന്നതിനുള്ള നോട്ടീസ് അനുവദിക്കുന്നതിനുള്ള സ്വീകാര്യത സംബന്ധിച്ച് ചട്ടം 304-ലും ഭേദഗതികൾ കൊണ്ടുവന്നു.

മേൽപറഞ്ഞവയടക്കമുള്ള ഭേദഗതികൾ 2010 ഏപ്രിൽ 8-ലെ അസാധാരണ ഗസറ്റായി പ്രസിദ്ധീകരിക്കുകയും അന്നു മുതൽ നിലവിൽ വരികയുമുണ്ടായി.

ജനായത്ത ഭരണ സമ്പ്രദായത്തിൻ കീഴിൽ ജനക്ഷേമം ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന നിയമനിർമ്മാണ സഭകൾക്ക് അവയുടെ കർത്തവ്യങ്ങൾ അതർഹിക്കുന്ന ഗൗരവത്തോടെ നിർവ്വഹിക്കുന്നതിന് വ്യക്തതയാർന്ന ചട്ടങ്ങളും നടപടിക്രമങ്ങളും അനിവാര്യമാണ്. മാറി മാറി വരുന്ന ജനാഭിലാഷത്തിനനുസൃതമായി ഭരണനിർവ്വഹണവും അതിന്മേലുള്ള ലെജിസ്ലേച്ചറിന്റെ മേൽനോട്ടവും വിശകലനവും ഉറപ്പാക്കുന്നതിന് സഭയുടെ നടപടിക്രമങ്ങളിലും ചട്ടങ്ങളിലും തദനുസൃതമായ മാറ്റങ്ങളും അനിവാര്യമാണ്. നാടിന്റെ സാമൂഹ്യ സാംസ്കാരിക സാമ്പത്തിക രംഗത്തെ മാറ്റങ്ങൾക്കനുസൃതമായ രീതിയിൽ പ്രവർത്തനങ്ങൾ പരിഷ്കരിക്കുന്നതിനായി സർക്കാരുകളും നിയമനിർമ്മാണ സഭകളും നടത്തുന്ന ശ്രമങ്ങളെ പരാജയപ്പെടുത്തുന്ന സന്ദർഭങ്ങൾ ഒഴിവാക്കേണ്ടതും ജനാഭിലാഷത്തിനുമുമ്പേ സഞ്ചരിക്കുവാൻ ഇത്തരം സ്ഥാപനങ്ങൾ പ്രാപ്തമായിരിക്കേണ്ടതുമായ ഒരു സാഹചര്യമാണ് നമ്മുടെ മുമ്പിലുള്ളത്. കേരളത്തിലെ നിയമനിർമ്മാണ സഭകളെ പരിശോധനാവിധേയമാക്കിയാൽ ഇന്ത്യയിലെ ഇതര നിയമനിർമ്മാണസഭയിൽ മാതൃകയാകത്തക്ക വിധത്തിൽ ചട്ടങ്ങളും നടപടിക്രമങ്ങളും അതത് കാലഘട്ടത്തിൽ പരിഷ്കരിക്കുന്നതിൽ എന്നും നിഷ്ക്കർഷ പുലർത്തിയിരുന്നതായി കാണാവുന്നതാണ്. ഇക്കാര്യത്തിൽ നമ്മുടെ മുൻസാമാജികർ പുലർത്തിയിരുന്ന നിതാന്ത ജാഗ്രത തുടർന്ന് വരുന്ന ജനപ്രതിനിധികളും മറ്റ് ബന്ധപ്പെട്ടവരും പുലർത്തുമെന്നും അതുവഴി ഈ ജനപ്രതിനിധിസഭയുടെ അന്തസ്സും അഭിമാനവും ഉയർത്തിപ്പിടിക്കുമെന്നും ജനങ്ങളുടെ വൈവിവിധ്യങ്ങളായ പ്രശ്നങ്ങൾ ആത്മാർത്ഥതയോടും സത്യസന്ധതയോടും കാര്യക്ഷമതയോടും കൂടി വിശകലനം ചെയ്യപ്പെടുന്ന ഒരു വേദിയായി തുടർന്നും നിലനിർത്തുന്നതിനുള്ള ഉയർന്ന മൂല്യബോധം പ്രകടിപ്പിക്കുമെന്നും നമുക്ക് പ്രത്യാശിക്കാം.



# നിയമസഭാ സെക്രട്ടേറിയറ്റിന്റെ ചരിത്രം

## ആമുഖം

*`The constitution is the most perfect of human formations'*

*- George the Third.*

വളരെ ബൃഹത്തായ ഒരു ഭരണഘടനയും അനുബന്ധ സംവിധാനങ്ങളുമുള്ള ഏറ്റവും വലിയ ജനാധിപത്യ റിപ്പബ്ലിക്കായ ഇന്ത്യയെ സംബന്ധിച്ച് എല്ലാ നടപടികൾക്കും ഭരണഘടനാ പരമായ ശക്തമായ ഒരടിത്തറയുണ്ട്. മനുഷ്യനന്മയ്ക്കും പുരോഗതിക്കും വേണ്ടിയുള്ള നിയമങ്ങൾ രൂപീകരിക്കുകയും അവ യഥാവിധി വ്യാഖ്യാനിച്ച് നടപ്പിലാക്കുകയും ചെയ്യുന്നതിന് എക്സിക്യൂട്ടീവ്, ലെജിസ്ലേച്ചർ, ജുഡീഷ്യറി എന്നിവ ഒത്തൊരുമിച്ച് പ്രവർത്തിക്കേണ്ടതാണ്. ജനാധിപത്യ പ്രക്രിയയിലെ പല നൂതന പരീക്ഷണങ്ങൾക്കും ജനാധിപത്യത്തിന്റെ ശ്രീകോവിലായി അറിയപ്പെടുന്ന നിയമസഭയുടെ സുഗമമായ പ്രവർത്തനത്തിനു വ്യവസ്ഥാപിതമായ ഒരു നിയമസഭാസെക്രട്ടേറിയറ്റ് അത്യന്താപേക്ഷിതമാണ്. ബൃഹത്തായ ഇൻഡ്യൻ ഭരണഘടനയുടെ ആർട്ടിക്കിൾ 187 അനുസരിച്ച് രൂപീകൃതമായ ഒരു സ്ഥാപനമാണ് കേരള നിയമസഭാ സെക്രട്ടേറിയറ്റ്. ഇന്ത്യൻ പാർലമെന്റിനുപോലും മാതൃകയാണ് കേരളനിയമസഭ.

## സംസ്ഥാന നിയമനിർമ്മാണ മണ്ഡലത്തിന്റെ സെക്രട്ടേറിയറ്റ് (ആർട്ടിക്കിൾ 187)

(1) *"ഒരു സംസ്ഥാനത്തിന്റെ നിയമനിർമ്മാണ മണ്ഡലത്തിന്റെ സഭയ്ക്കോ അഥവാ ഓരോ സഭയ്ക്കുമോ വെവ്വേറെ സെക്രട്ടേറിയേറ്റ് ഉദ്യോഗസ്ഥഗണം ഉണ്ടായിരിക്കേണ്ടതാണ്;*

(2) *ഒരു സംസ്ഥാനത്തിന്റെ നിയമനിർമ്മാണമണ്ഡലത്തിന് ആ സംസ്ഥാനത്തെ നിയമനിർമ്മാണമണ്ഡലത്തിന്റെ സഭയുടേയോ സഭകളുടേയോ സെക്രട്ടേറിയറ്റ് ഉദ്യോഗഗണത്തിലേക്ക് ആൾ ചേർക്കലും, അതിലേയ്ക്ക് നിയമിക്കുന്നവരുടെ സേവനവ്യവസ്ഥകളും, നിയമംവഴി ക്രമപ്പെടുത്താവുന്നതാണ്.*

(3) *സംസ്ഥാനത്തിന്റെ നിയമനിർമ്മാണ മണ്ഡലം (2)-ാം ഖണ്ഡ പ്രകാരം വ്യവസ്ഥ ഉണ്ടാക്കുന്നതുവരെ, നിയമസഭയുടെ സ്പീക്കറോട് അല്ലെങ്കിൽ നിയമസമിതിയുടെ അധ്യക്ഷനോട്, അതതു സംഗതിപോലെ, ആലോചിച്ചതിനുശേഷം ഗവർണർക്ക് ആ സഭയുടെയോ ആ സമിതിയുടേയോ സെക്രട്ടേറിയറ്റ് ഉദ്യോഗസ്ഥഗണത്തിലേയ്ക്ക് ആൾ ചേർക്കലും അതിലേയ്ക്ക് നിയമിക്കുന്നവരുടെ സേവന വ്യവസ്ഥകളും ക്രമപ്പെടുത്തുന്ന ചട്ടങ്ങൾ ഉണ്ടാക്കാവുന്നതും, അങ്ങനെ ഉണ്ടാക്കുന്ന ഏതു ചട്ടത്തിനും മേൽപ്പറഞ്ഞ ഖണ്ഡപ്രകാരം ഉണ്ടാക്കുന്ന നിയമത്തിലെ വ്യവസ്ഥകൾക്ക് വിധേയമായി പ്രഭാവം ഉണ്ടായിരിക്കുന്നതും ആകുന്നു."*

നിയമനിർമ്മാണ സഭകളുടെ ഉത്ഭവത്തിനും പരിണാമത്തിനും അനുസൃതമായിട്ടാണ് നിയമസഭാസെക്രട്ടേറിയറ്റിന്റെ ആവിർഭാവവും വളർച്ചയും ഉണ്ടാകുന്നത്. സ്വാതന്ത്ര്യത്തിനു വളരെ മുൻപ് 1888 ൽ തന്നെ നിയമനിർമ്മാണത്തെപ്പറ്റി ചർച്ച ചെയ്യാൻ തിരുവിതാംകൂറിൽ ഒരു ലെജിസ്ലേറ്റീവ് കൗൺസിൽ രൂപീകൃതമായി. തന്റെ ദിവാനായിരുന്ന ടി. രാമറാവുവിന്റെ അഭിപ്രായം അംഗീകരിച്ച് ശ്രീമൂലം തിരുനാൾ മഹാരാജാവാണ് ഇതിനു തുടക്കം കുറിച്ചത്. 1888 ആഗസ്റ്റ് 23-ന് ദിവാന്റെ ചേംബറിൽ വെച്ച് കൗൺസിലിന്റെ ആദ്യയോഗം ചേർന്നു. തുടക്കത്തിൽ എട്ടംഗങ്ങളുണ്ടായിരുന്ന



കൗൺസിൽ വികാസപരിണാമങ്ങളിലൂടെ കടന്നുപോയി. ജനപ്രതിനിധികളെ ഉൾപ്പെടുത്തിക്കൊണ്ട് 1904-ൽ 'ശ്രീമൂലം പ്രജാസഭ' രൂപീകൃതമായി. 1904 ഒക്ടോബർ 22-ന് വിക്ടോറിയ ജൂബിലി ടൗൺ ഹാളിൽ ശ്രീമൂലം പ്രജാസഭ പ്രഥമയോഗം ചേർന്നു. പരിഷ്ക്കാരങ്ങൾ തുടരുകയായിരുന്നു.

സ്വാതന്ത്ര്യപ്രാപ്തിക്കുമുമ്പ് നിയമസഭയ്ക്ക് പ്രത്യേക സെക്രട്ടേറിയറ്റ് നിലവിലില്ലായിരുന്നു. ആദ്യകാലങ്ങളിൽ നിയമസഭയുമായി ബന്ധപ്പെട്ട ജോലികൾ നിർവ്വഹിച്ചിരുന്നത് ഗവൺമെന്റ് താൽക്കാലികമായി നിയമിച്ചിരുന്ന ഒരു ചെറിയകൂട്ടം ഉദ്യോഗസ്ഥരായിരുന്നു. അക്കാലത്ത് ഉദ്യോഗസ്ഥതലത്തിൽ ഭരണത്തിന്റെ പ്രധാന അമരക്കാരൻ ദിവാനായിരുന്നു. കേണൽ മൺറോയുടെ കാലത്ത് രൂപീകരിച്ച ഹുസൂർ കച്ചേരി (Dewan's Office)യിലെ നാല് ഡിപ്പാർട്ട്മെന്റുകളിൽ, നിയമനിർമാണം സംബന്ധിച്ച ജോലികൾ നിർവ്വഹിച്ചിരുന്നത് Local and Legislation Department - ൽ ആയിരുന്നു. ഒരു ചീഫ് സെക്രട്ടറിയും മറ്റ് ഉന്നത ഉദ്യോഗസ്ഥരും കൃത്യനിർവ്വഹണരംഗത്ത് ദിവാനെ സഹായിച്ചു പോന്നു. ഈ സംവിധാനം 1948 മേയ് മാസം വരെ തുടർന്നു. ഇതിനിടെ അഡ്മിനിസ്ട്രേറ്റീവ് സെക്രട്ടേറിയറ്റ് പ്രവർത്തനക്ഷമമായി. 1919 ലെ പരിഷ്ക്കാരങ്ങളുടെ ഫലമായി വാർഷിക ബഡ്ജറ്റിനെപ്പറ്റി ചർച്ച ചെയ്യാനും പ്രസക്തമായ ചോദ്യങ്ങൾ ഉന്നയിക്കാനും അംഗങ്ങൾക്ക് അവസരം കൈവന്നു. 1939 ഫെബ്രുവരി 8-ാം തീയതി സെക്രട്ടേറിയറ്റിനോടനുബന്ധിച്ച് അസംബ്ലി മന്ദിരം ഉദ്ഘാടനം ചെയ്യപ്പെട്ടു. അടുത്ത ദിവസം തന്നെ രണ്ടാം ശ്രീമൂലം അസംബ്ലിയുടെ 4-ാമത് സെഷൻ പുതിയ ഹാളിൽ ചേർന്നു. 1956-ലെ കേരള സംസ്ഥാന പിറവിയോടെ ഇത് കേരള നിയമസഭയായി.

## നിയമസഭാ സെക്രട്ടേറിയറ്റിന്റെ രൂപീകരണം

1948 ജൂൺ 1-ാം തീയതി തിരുവിതാംകൂർ നിയമസഭാ ആഫീസ് സംഘടിപ്പിക്കപ്പെട്ടു. ഈ ആഫീസിന്റെ ഭരണപരമായ നിയന്ത്രണം ഗവൺമെന്റ് ചീഫ് സെക്രട്ടറിയിലാണ് നിക്ഷിപ്തമായിരുന്നത്. എന്നാൽ 1949 ജൂലൈ 1-ലെ തിരുവിതാംകൂർ-കൊച്ചി സംയോജനത്തോടെ പ്രസ്തുത ആഫീസിന്റെ ജോലികളും ഉത്തരവാദിത്തങ്ങളും അധികാരപരിധിയും വർദ്ധിച്ചു. നിയമസഭയ്ക്കു വേണ്ടി മാത്രമായി പ്രത്യേകമൊരു സെക്രട്ടേറിയറ്റ് നിലവിൽ വരേണ്ടത് അത്യാവശ്യമായിത്തീർന്നു. സ്പീക്കറുടെ നിയന്ത്രണത്തിൽ നിയമസഭയ്ക്കുവേണ്ടി മാത്രമായി ഒരു സെക്രട്ടേറിയറ്റ് ഉണ്ടാകേണ്ടതിന്റെ ആവശ്യകത ആദ്യമായി ഉന്നയിച്ചത് തിരുവിതാംകൂർ-കൊച്ചി നിയമസഭാസ്പീക്കറായിരുന്ന റ്റി. എം. വർഗ്ഗീസ് ആയിരുന്നു. ഇന്ത്യൻ ഭരണഘടന നിലവിൽ വരുന്നതിന് തൊട്ടുമുമ്പ്, 1949-ൽ തിരുവിതാംകൂർ-കൊച്ചി നിയമസഭാസ്പീക്കർ പദവി വഹിച്ചുകൊണ്ടിരിക്കെയാണ് അദ്ദേഹം ഈ ആവശ്യം ഉന്നയിച്ചത്. അങ്ങനെ 1950 ഡിസംബർ 12-ന് ഇൻഡ്യൻ ഭരണഘടനയുടെ 187-ാം അനുച്ഛേദപ്രകാരം പ്രത്യേകമൊരു സെക്രട്ടേറിയറ്റ് തിരുവിതാംകൂർ കൊച്ചി നിയമസഭയ്ക്കു വേണ്ടി നിലവിൽ വന്നു.

1953-ലെ തിരു-കൊച്ചി നിയമസഭാ സെക്രട്ടേറിയറ്റ് ചട്ടങ്ങൾ 1950 ഡിസംബർ 12-ാം തീയതി മുതൽ മുൻകാല പ്രാബല്യത്തോടെ നിലവിൽ വന്നു.

1956 നവംബർ 1-ാം തീയതി കേരളസംസ്ഥാനം രൂപീകരിക്കപ്പെട്ടതോടെ, തിരുവിതാംകൂർ -കൊച്ചി നിയമസഭാസെക്രട്ടേറിയറ്റ് 'കേരള നിയമസഭാസെക്രട്ടേറിയറ്റ് ആയി.' 1953-ലെ തിരുവിതാംകൂർ-കൊച്ചി നിയമസഭാസെക്രട്ടറിയേറ്റ് ചട്ടങ്ങൾ കേരളനിയമസഭാ സെക്രട്ടേറിയറ്റിനും ബാധകമായി. പ്രസ്തുത ചട്ടങ്ങൾ പരിഷ്കരിക്കുകയും 1979-ൽ കേരളനിയമസഭാ സെക്രട്ടേറിയറ്റ് (റിക്രൂട്ട്മെന്റും സേവനവ്യവസ്ഥകളും) റൂൾസ് നിലവിൽ വരുകയും ചെയ്തു. സെക്രട്ടറി തസ്തികയിലെയും, ഡെപ്യൂട്ടി സെക്രട്ടറി മുതൽ മുകളിലോട്ടുള്ള തസ്തികകളിലെയും നിയമനങ്ങൾ മുഖ്യമന്ത്രിയുമായി കൂടിയാലോചിച്ചശേഷമായിരിക്കണം നടത്തേണ്ടതെന്നു ടി റൂളിൽ വ്യവസ്ഥ



ചെയ്തെങ്കിലും നിയമനകാര്യത്തിലായാലും ജീവനക്കാരുടെ മേലുള്ള അച്ചടക്ക നിയന്ത്രണത്തിലായാലും തീരുമാനം കൈക്കൊള്ളാനുള്ള അന്തിമാധികാരം സ്പീക്കർക്കുതന്നെയാണെന്നുള്ളതിന് മാറ്റം വരുത്തിയില്ല. നിയമസഭാസെക്രട്ടറിയേറ്റിലെ ഡെപ്യൂട്ടി സെക്രട്ടറി മുതൽ മുകളിലുള്ള ആഫീസർമാർക്കുമേൽ അച്ചടക്കനടപടികൾ സ്വീകരിക്കുമ്പോഴും മുഖ്യമന്ത്രിയുമായി കൂടിയാലോചന നടത്തണമെന്ന് 1979ലെ നിയമത്തിൽ വ്യവസ്ഥ ചെയ്യുന്നുണ്ട്.

## നിയമസഭാ സെക്രട്ടേറിയറ്റിന്റെ ചുമതലകൾ

നിയമസഭയുടെയും അതിന്റെ അവിഭാജ്യഘടകങ്ങളായ നിയമസഭാ സമിതികളുടെയും പ്രവർത്തനങ്ങൾക്കാവശ്യമായ അടിസ്ഥാന സൗകര്യങ്ങൾ ഒരുക്കിക്കൊടുക്കുകയാണ് നിയമസഭാ സെക്രട്ടേറിയറ്റിന്റെ പ്രധാന ധർമം. നിയമസഭാ സാമാജികർക്കും മുൻ സാമാജികർക്കും നിയമാനുസൃതം ലഭിക്കേണ്ടുന്ന സൗകര്യങ്ങളും ആനുകൂല്യങ്ങളും ലഭ്യമാക്കുക എന്നതും നിയമസഭാ സെക്രട്ടേറിയറ്റിന്റെ പ്രധാന ചുമതലയാണ്. ഇക്കാര്യങ്ങൾ സുഗമമായി നടത്തിക്കൊണ്ടു പോകുന്ന ഉദ്യോഗസ്ഥരടങ്ങുന്ന ജീവനക്കാരുടെ സേവന വേതന വ്യവസ്ഥകൾ സംബന്ധിച്ച കാര്യങ്ങളും മറ്റു ഭരണപരമായ ചുമതലകളും നിർവ്വഹിക്കുന്നതും ഈ സെക്രട്ടേറിയറ്റ് തന്നെയാണ്. സമയബന്ധിതമായി പ്രസ്തുത ചുമതലകൾ നടത്തിക്കൊണ്ടു പോകുന്നതിനാവശ്യമായ ബൃഹത്തായ ഒരു സെക്രട്ടേറിയറ്റാണ് കേരള നിയമസഭയ്ക്കുള്ളത്.

നിയമസഭ വിളിച്ചുകൂട്ടുന്നതിനുള്ള അധികാരം ഭരണഘടനയുടെ 174-ാം അനുഛേദപ്രകാരം ഗവർണ്ണറിൽ നിക്ഷിപ്തമാണ്. ഇപ്രകാരം നിയമസഭയുടെ പ്രത്യേക സമ്മേളനം വിളിച്ചുകൂട്ടാൻ ഗവർണ്ണർ വിജ്ഞാപനം പുറപ്പെടുവിക്കുന്നതോടെ സമ്മേളനവുമായി ബന്ധപ്പെട്ട നിയമസഭാ സെക്രട്ടേറിയറ്റിന്റെ ജോലി ആരംഭിക്കുന്നു. ഇതിൽ ആദ്യത്തേത് പ്രത്യേക സമ്മേളനത്തിൽ ഉൾപ്പെടുത്തുന്ന പ്രധാന വിഷയങ്ങളും അവയ്ക്കുവേണ്ടി മാറ്റിവയ്ക്കുന്ന ദിവസങ്ങളും ഉൾപ്പെടുത്തിയുള്ള കലണ്ടറും, ചോദ്യോത്തരങ്ങൾ സംബന്ധിച്ച് ഉൾപ്പെടുന്ന ബുള്ളറ്റിൻ അനൗദ്യോഗികാംഗങ്ങൾക്കുള്ള വിഷയങ്ങൾ ഉൾക്കൊള്ളിച്ച ബുള്ളറ്റിൻ എന്നിവയോടൊപ്പം എല്ലാ അംഗങ്ങൾ സഭാ സമ്മേളനം സംബന്ധിച്ച സമൻസ് അയയ്ക്കുക എന്നതാണ്.

നിയമസഭയുടെ പ്രവർത്തനം അതത് ദിവസങ്ങളിലേക്കുവേണ്ടി തയ്യാറാക്കുന്ന കാര്യവിവരപ്പട്ടിക പ്രകാരമാണ് നടക്കുന്നത്. ചോദ്യോത്തരങ്ങൾ, ശ്രദ്ധക്ഷണിക്കൽ, സബ്മിഷനുകൾ, ധനകാര്യം സംബന്ധിച്ച വിഷയങ്ങൾ, നിയമനിർമ്മാണം, പ്രത്യേക പ്രമേയ ചർച്ചകൾ എന്നിവയാണ് സഭ മുമ്പാകെ പ്രധാനമായും വരുന്നത്. ടേബിൾ, ക്വസ്റ്റ്യൻ, ലെജിസ്ലേഷൻ, മേശപ്പുറത്തു വച്ച കടലാസുകൾ സംബന്ധിച്ച സമിതി എന്നീ സെക്ഷനുകൾ ഇത്തരം പ്രവർത്തനങ്ങൾക്ക് പ്രധാന പങ്കു വഹിക്കുന്നു. നിയമസഭാ നടപടികൾ യഥാസമയം റിപ്പോർട്ടു ചെയ്ത് എഡിറ്റ് ചെയ്ത് ഔദ്യോഗിക പ്രൊസീഡിംഗ്സ് തയ്യാറാക്കുന്നത് എഡിറ്റിംഗ് വിഭാഗമാണ്. അംഗങ്ങൾക്ക് ചർച്ചയിൽ പങ്കെടുത്ത് സംസാരിക്കാനാവശ്യമായ വിവരങ്ങൾ ലഭ്യമാക്കുന്നതിൽ റഫറൻസ് ലൈബ്രറി, റിസർച്ച് വിഭാഗങ്ങൾ കാര്യമായ പങ്കുവഹിക്കുന്നു. നിയമസഭാ നടപടികൾ തത്സമയം ടെലികാസ്റ്റ് ചെയ്യാനും നിയമസഭാ നടപടികൾ ഒരു മണിക്കൂറിനുള്ളിൽ വെബ് കാസ്റ്റിംഗിലൂടെ സൈറ്റിൽ ലഭ്യമാക്കാനുമുള്ള സംവിധാനം ഈ സെക്രട്ടേറിയറ്റിലെ ഇലക്ട്രോണിക്സ്-ഇൻഫർമേഷൻ സിസ്റ്റം വിഭാഗങ്ങൾ ചേർന്നൊരുക്കുന്നു. ബഹു. സ്പീക്കർ ശ്രീ.ജി.കാർത്തികേയൻ പ്രത്യേക താത്പര്യമെടുത്ത് നടപ്പാക്കിയതാണ് ഈ നൂതന സംവിധാനം. www.niyamasabha.org എന്നതാണ് നിയമസഭാ സെക്രട്ടേറിയറ്റിന്റെ ഔദ്യോഗിക വെബ്സൈറ്റ്.



## നിയമസഭാ സെക്രട്ടേറിയറ്റ് ഭരണസംവിധാനം

നിയമസഭാ സെക്രട്ടറിയുടെ കീഴിൽ സ്പെഷ്യൽ സെക്രട്ടറി, അഡീഷണൽ സെക്രട്ടറി, ജോയിന്റ് സെക്രട്ടറി, ഡെപ്യൂട്ടി സെക്രട്ടറി, അണ്ടർ സെക്രട്ടറി, സെക്ഷൻ ഓഫീസർ, അസിസ്റ്റന്റ്, കോൺഫിഡൻഷ്യൽ അസിസ്റ്റന്റ്, ചീഫ് എഡിറ്റർ, ജോയിന്റ് ചീഫ് എഡിറ്റർ, ഡെപ്യൂട്ടി ചീഫ് എഡിറ്റർ, എഡിറ്റർ ഓഫ് ഡിബേറ്റ്സ്, റിപ്പോർട്ടർ, ചീഫ് ലൈബ്രേറിയൻ, ലൈബ്രേറിയൻ, കാറ്റലോഗ് അസിസ്റ്റന്റ്, ടൈപ്പിസ്റ്റ്, ഓഫീസ് അറ്റൻഡന്റ്, ലിഫ്റ്റ് ഓപ്പറേറ്റർ, ഹോസ്റ്റൽ അറ്റൻഡന്റ്, ഫോട്ടോകോപ്പി ഓപ്പറേറ്റർ തുടങ്ങിയ തസ്തികകളിലും പാർട്ട്ടൈം-ഫുൾടൈം ജീവനക്കാർ തുടങ്ങിയവരും ജോലിനോക്കുന്നു. ഇവ കൂടാതെ ഒരു ചീഫ് മാർഷലിന്റെ കീഴിൽ ശക്തമായ സെക്യൂരിറ്റി വിഭാഗവും പ്രവർത്തിക്കുന്നുണ്ട്.

നിയമസഭാ സെക്രട്ടേറിയറ്റിൽ ടേബിൾ, ലെജിസ്ലേറ്റീവ്, ക്വസ്റ്റ്യൻ, അനൗദ്യോഗിക ബില്ലുകളും പ്രമേയങ്ങളും സംബന്ധിച്ച സമിതി സെക്ഷനുകൾ തുടങ്ങിയവയും ധനകാര്യസമിതികളും ക്ഷേമസമിതികളും ഉൾപ്പെടുന്ന കമ്മിറ്റി സെക്ഷനുകളും റിസർച്ച്, സബ്ജക്ട് കമ്മിറ്റി സെക്ഷനുകളും, സി.പി.എസ്.റ്റി., പ്രസ് റിലേഷൻസ്, മ്യൂസിയം, റിസപ്ഷൻ, ഹൗസ് കീപ്പിംഗ്, ഇന്റേണൽ ഓഡിറ്റ്, മേശപ്പുറത്ത് വച്ച കടലാസുകൾ സംബന്ധിച്ച സമിതി തുടങ്ങിയ സെക്ഷനുകളും അക്കൗണ്ട്സ്, സർവ്വീസസ്, മെമ്പേഴ്സ് അമിനിറ്റീസ് സെക്ഷനുകൾ എന്നിവയും പ്രവർത്തിക്കുന്നു.

## നിയമസഭാ സെക്രട്ടേറിയറ്റിന്റെ നാളിതുവരെയുള്ള വിപുലീകരണം

കേരളനിയമസഭയുടെ കാര്യനിർവ്വഹണവും നടപടിക്രമവും സംബന്ധിച്ച ചട്ടങ്ങളുടെ അടിസ്ഥാനത്തിൽ നിയമസഭാസെക്രട്ടേറിയറ്റിന്റെ പ്രവർത്തനങ്ങളെ പ്രധാനമായി താഴെ സൂചിപ്പിക്കുന്ന രീതിയിൽ തരംതിരിച്ചിരിക്കുന്നു.

1. സഭയുടെ കാര്യനിർവ്വഹണത്തിന്റെ നടത്തിപ്പ്
2. നിയമ നിർമ്മാണം
3. ചോദ്യങ്ങൾ, പ്രമേയങ്ങൾ, ഉപക്ഷേപങ്ങൾ തുടങ്ങിയവയുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ
4. വിവിധ നിയമസഭാ സമിതികളുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ
5. നിയമസഭാ മ്യൂസിയം, ട്രെയിനിംഗ് വിഭാഗം എന്നിവയുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ
6. നിയമസഭാ നടപടികളുടെ റിപ്പോർട്ടിംഗ്, എഡിറ്റിംഗ്, പ്രിന്റിംഗ് തുടങ്ങിയവ.
7. നിയമസഭാംഗങ്ങളുടെ സൗകര്യങ്ങൾ.
8. ലൈബ്രറി, റഫറൻസ്, റിസർച്ച് തുടങ്ങിയ സംവിധാനങ്ങൾ.

നിയമസഭാ നടപടികളുടെയും അനുബന്ധപ്രവർത്തനങ്ങളുടെയും ഏകോപനത്തിനും സമഗ്രമായ വികസനത്തിനുമായി വിവിധ കാലഘട്ടങ്ങളിൽ പുതിയ സെക്ഷനുകൾ രൂപീകരിക്കപ്പെട്ടു. അതുപോലെ പുതിയ നിയമസഭാ സമിതികൾ രൂപീകരിക്കപ്പെട്ടതോടെ അവയുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾക്കുവേണ്ടിയും പുതിയ സെക്ഷനുകൾ ആരംഭിച്ചു.

പ്രിവിലേജസ് കമ്മിറ്റി 1950-ലും ലൈബ്രറി അഡ്വൈസറി കമ്മിറ്റി 1952-ലും റൂൾസ് കമ്മിറ്റി 1953-ലുമാണ് രൂപീകൃതമായത്. 1954-ൽ അനൗദ്യോഗിക പ്രമേയങ്ങളും ബില്ലുകളും സംബന്ധിച്ച സമിതിയും സബോർഡിനേറ്റ് ലെജിസ്ലേഷൻ കമ്മിറ്റിയും ഗവൺമെന്റ് നൽകുന്ന ഉറപ്പുകൾ സംബന്ധിച്ച സമിതിയും രൂപീകരിച്ചു. ബിസിനസ് അഡ്വൈസറി കമ്മിറ്റി, പബ്ലിക് അണ്ടർടേക്കിംഗ് കമ്മിറ്റി എന്നിവ യഥാക്രമം 1957-ലും 1968-ലും രൂപീകൃതമായി. സംസ്ഥാന രൂപീകരണത്തിനു ശേഷം പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി നിലവിൽ വന്നപ്പോൾ 7 അംഗങ്ങൾ മാത്രമേ



ഉണ്ടായിരുന്നുള്ളൂ. 1962-ൽ ഇത് 9 ആയും 1977-ൽ 11 ആയും വർദ്ധിപ്പിച്ചു. സമിതിയുടെ കാലാവധി ഒരു വർഷമെന്നുള്ളത് 1977-ൽ 2 വർഷമായും 1999 ജൂലൈ മാസത്തിൽ 30 മാസമായും വർദ്ധിപ്പിച്ചു.

ധനകാര്യകമ്മിറ്റികളിൽ ഒന്നായ എസ്റ്റിമേറ്റ്സ് കമ്മിറ്റിയുടെ അംഗസംഖ്യ 1957-ൽ 7-ഉം കാലാവധി ഒരു വർഷവും ആയിരുന്നു. 1961-ൽ അംഗസംഖ്യ 9 ആയും പിന്നീട് 11 ആയും ഉയർത്തി. ഇതുപോലെ പ്രസ്തുത കമ്മിറ്റിയുടെ കാലയളവ് 2 വർഷമായും പിന്നീട് 30 മാസമായും ഉയർത്തി. പബ്ലിക് അണ്ടർടേക്കിംഗ് കമ്മിറ്റി 1968 നവംബറിൽ രൂപീകൃതമായി. 1999-ൽ സമിതിയുടെ കാലാവധി 2 വർഷത്തിൽ നിന്നും 30 മാസമാക്കി ഉയർത്തി. പട്ടികജാതി പട്ടികവർഗ്ഗക്ഷേമം സംബന്ധിച്ച സമിതി 1972 നവംബർ 1-ന് നിലവിൽ വന്നു.

കമ്മിറ്റി പ്രവർത്തനരംഗത്തെ ഒരു നൂതന സംരംഭമായി 1980 മാർച്ചിൽ 10 സബ്ജക്ട് കമ്മിറ്റികൾ നിലവിൽ വന്നു. പന്ത്രണ്ടാം കേരളനിയമസഭയുടെ കാലയളവിൽ (2010 ഏപ്രിൽ 8-ാം തീയതി) നിലവിലുള്ള 10 സബ്ജക്ട് കമ്മിറ്റികൾക്ക് പുറമെ പുതിയ 4 സബ്ജക്ട് കമ്മിറ്റികൾ കൂടി രൂപീകരിക്കുകയും ഓരോ സമിതിയും പരിഗണിക്കേണ്ട വിഷയങ്ങൾ പുനഃക്രമീകരിക്കുകയും ചെയ്തു.

സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമം ഉറപ്പുവരുത്തുന്നതിനും ഇവർക്കെതിരെയുള്ള അതിക്രമങ്ങൾ സംബന്ധിച്ച പരാതികൾ പരിശോധിക്കുന്നതിനുമായി 1992 ജൂലൈ 15-ന് സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമം സംബന്ധിച്ച സമിതി നിലവിൽ വന്നു. 1999 ജൂലൈയിൽ ചട്ടങ്ങൾ സംബന്ധിച്ച സമിതിയുടെ ശിപാർശയുടെ അടിസ്ഥാനത്തിൽ ശാരീരികവും മാനസികവുമായ വെല്ലുവിളികൾ നേരിടുന്ന ആളുകളുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യാനുള്ള ഒരു വ്യവസ്ഥ കൂടി ഉൾപ്പെടുത്തി പ്രസ്തുത കമ്മിറ്റി സ്ത്രീകളുടെയും കുട്ടികളുടെയും വികലാംഗരുടെയും ക്ഷേമം സംബന്ധിച്ച സമിതി എന്ന് പുനർനാമകരണം ചെയ്യപ്പെട്ടു.

ഹർജികൾ സംബന്ധിച്ച സമിതിക്ക് ബഹു.സ്പീക്കറുടെ 1970-ലെ പ്രത്യേക നിർദ്ദേശത്തിന്റെ അടിസ്ഥാനത്തിൽ വിവിധ പ്രശ്നങ്ങളുടെ പരിഹാരത്തിനായി വ്യക്തികൾ നൽകുന്ന കത്തുകളും ടെലിഗ്രാമുകളും റെപ്രസന്റേഷനുകളും പരിഗണിക്കാനുള്ള അധികാരം കൂടി കൈവന്നു. സ്പീക്കർ നാമനിർദ്ദേശം ചെയ്യുന്ന 9 അംഗങ്ങളാണ് ടി സമിതിയിലുള്ളത്.

പാരിസ്ഥിതിക പ്രശ്നങ്ങൾ പഠിച്ച് അവയ്ക്കുള്ള പരിഹാരങ്ങൾക്കായി ശിപാർശകളും നിർദ്ദേശങ്ങളും നൽകുന്നതിനായാണ് 1992 ജൂലൈയിൽ പരിസ്ഥിതി കമ്മിറ്റി നിലവിൽ വന്നത്. സ്പീക്കറാൽ നാമനിർദ്ദേശം ചെയ്യപ്പെടുന്ന 9 അംഗങ്ങളാണ് പ്രസ്തുത സമിതിയിലുള്ളത്.

സർക്കാർ ഉദ്യോഗങ്ങളിലും സർക്കാരിന്റെ നിയന്ത്രണത്തിലുള്ള പൊതുമേഖലാസ്ഥാപനങ്ങൾ, യൂണിവേഴ്സിറ്റികൾ, ഓട്ടോണമസ് ബോഡികൾ തുടങ്ങിയവയിലും പിന്നാക്കവിഭാഗത്തിൽപ്പെട്ടവർക്ക് മതിയായ പ്രാതിനിധ്യം ലഭിക്കുന്നുണ്ടോ എന്നു പരിശോധിക്കുന്നതിനായി 9 അംഗങ്ങൾ ഉൾക്കൊള്ളുന്ന ഒരു സമിതി 1993 ജനുവരിയിൽ രൂപം കൊണ്ടു. ഇത് പിന്നോക്കസമുദായ ക്ഷേമം സംബന്ധിച്ച സമിതി എന്ന് അറിയപ്പെടുന്നു.

സ്പീക്കർ അദ്ധ്യക്ഷനായുള്ള ബിസിനസ് അഡ്വൈസറി കമ്മിറ്റി 1957-ൽ രൂപീകൃതമായി. പ്രസ്തുത കമ്മിറ്റിക്ക് നിയമസഭയിലെ കാര്യനിർവ്വഹണത്തിൽ വളരെ വലിയ പങ്കാണുള്ളത്.

സ്പീക്കർ എക്സ്-ഒഫീഷ്യോ ചെയർമാനായുള്ള ചട്ടങ്ങൾ സംബന്ധിച്ച സമിതിയിൽ സ്പീക്കർ നാമനിർദ്ദേശം ചെയ്യുന്ന 11 അംഗങ്ങളാണുള്ളത്. നിയമസഭയുടെ കാര്യ നിർവ്വഹണവും നടപടിക്രമവും സംബന്ധിച്ച ചട്ടങ്ങൾ പരിശോധിക്കുകയും ആവശ്യമായ ഭേദഗതികൾ വരുത്താനുള്ള ശിപാർശകൾ സമർപ്പിക്കുകയുമാണ് ഈ സമിതിയുടെ പ്രധാന ചുമതല. 1999



ജൂലൈ മാസം പ്രസ്തുത ചട്ടങ്ങളിൽ വരുത്തിയ ഭേദഗതികളുടെ അടിസ്ഥാനത്തിൽ പ്രിവിലേജസ് കമ്മിറ്റി, പ്രിവിലേജസ് ആന്റ് എഥിക്സ് കമ്മിറ്റി എന്നറിയപ്പെടാൻ തുടങ്ങി. 1995 മാർച്ച് മാസത്തിലാണ് മേശപ്പുറത്തുവച്ച കടലാസ്സുകൾ സംബന്ധിച്ച സമിതി രൂപീകൃതമായത്.

നിയമസഭാ സമിതികളുടെ രൂപീകരണത്തോടനുബന്ധിച്ച് അതിന്റെ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട് സെക്ഷനുകളും രൂപീകൃതമായിട്ടുണ്ട്. ആദ്യകാലങ്ങളിൽ നിയമസഭയുടെ കാര്യക്ഷമമായ പ്രവർത്തനത്തിനായി ടേബിൾ, ലെജിസ്ലേറ്റീവ്, കസ്റ്റ്യൻ, എഡിറ്റിംഗ്, ഫെയർകോപ്പി, റിസർച്ച്, ലൈബ്രറി എന്നീ സെക്ഷനുകളും സ്റ്റാഫിന്റെ സേവന വേതന സംബന്ധമായ സർവ്വീസസും അക്കൗണ്ട്സും സെക്ഷനുകളുമാണ് ഉണ്ടായിരുന്നത്. നിയമസഭാ സമിതികളുടെ പ്രവർത്തനവുമായി ബന്ധപ്പെട്ട പി.എ.സി., പി.യു.സി., എസ്.സി./എസ്.ടി. വെൽഫെയർ കമ്മിറ്റി, അഷ്വറൻസ് കമ്മിറ്റി സെക്ഷനുകളും പ്രവർത്തിച്ചിരുന്നു. 1980-ൽ സബ്ജക്ട് കമ്മിറ്റികൾ രൂപീകൃതമായതോടെ അതുമായി ബന്ധപ്പെട്ട സെക്ഷനുകളും രൂപീകരിക്കപ്പെട്ടു. സ്ഥലപരിമിതിമൂലം പ്രസ്തുത കമ്മിറ്റി സെക്ഷനുകൾ വികാസ് ഭവനിലാണ് കുറച്ചുകാലം പ്രവർത്തിച്ചു വന്നത്. 1985-ൽ നിയമസഭാ സമുച്ചയത്തിലെ അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്ക് പ്രവർത്തനസജ്ജമായതോടെ കമ്മിറ്റി സെക്ഷനുകളുടെ പ്രവർത്തനം നിയമസഭാ കോംപ്ലക്സിലേക്ക് മാറ്റി.

## പൂർണ്ണമായും നിയമസഭാ സമുച്ചയത്തിലേക്ക്

ദിവാന്റെ ഓഫീസിലും വിക്ടോറിയ ജൂബിലി ടൗൺ ഹാളിലുമായി ചേർന്നുവന്നിരുന്ന നിയമനിർമ്മാണ സഭകളുടെ നടത്തിപ്പിനാവശ്യമായ ജോലികൾ നിർവ്വഹിച്ചിരുന്നത് അന്നത്തെ ഹജൂർ കച്ചേരിയിലെ തന്നെ ഒരു കൂട്ടം ഉദ്യോഗസ്ഥരായിരുന്നു. 1939 ഫെബ്രുവരി 8-ാം തീയതി സെക്രട്ടേറിയറ്റിനോടനുബന്ധിച്ച് അസംബ്ലി മന്ദിരം ഉദ്ഘാടനം ചെയ്യപ്പെട്ടു. അടുത്ത ദിവസം തന്നെ രണ്ടാം ശ്രീമൂലം അസംബ്ലിയുടെ 4-ാമത് സെഷൻ പുതിയ ഹാളിൽ ചേർന്നു. 1948 ജൂൺ 1-ാം തീയതി തിരുവിതാംകൂർ നിയമസഭാ ഓഫീസ് സംഘടിപ്പിക്കപ്പെട്ടു. 1956-ലെ കേരള പിറവിയോടെ ഇത് കേരള നിയമസഭാ സെക്രട്ടേറിയറ്റായി. കാലഘട്ടത്തിന്റെ ആവശ്യാനുസൃതം വിശാലമായ ഒരു അസംബ്ലി കോംപ്ലക്സ് നിർമ്മിക്കുന്നതിന് 5-ാം കേരള നിയമസഭ തീരുമാനിക്കുകയും ഇതിനായി ഒരു സബ് കമ്മിറ്റി രൂപീകരിക്കുകയും ചെയ്തു. സാമാജികരുടെ വാസസ്ഥലത്തിനും വികാസ് ഭവനും മധ്യേ ആയി പുതിയ നിയമസഭാ സമുച്ചയത്തിന് 1979 ജൂലൈ 4-ന് അന്നത്തെ ഇന്ത്യൻ പ്രസിഡന്റ് ഡോ. നീലം സഞ്ജീവ റെഡ്ഡി തറക്കല്ലിട്ടു.

അടുത്ത നൂറു വർഷക്കാലത്തിനുള്ളിൽ ഉണ്ടാകാവുന്ന നിയമസഭയുടെ പ്രവർത്തന വൈപുല്യവും തദനുസൃതമായി വർദ്ധിച്ചുവരാവുന്ന ആവശ്യങ്ങളും മുന്നിൽ കണ്ടുകൊണ്ടായിരുന്നു നിയമസഭാകോംപ്ലക്സ് രൂപകൽപ്പന ചെയ്തത്. പ്രധാനമായും രണ്ട് ബ്ലോക്കുകൾ ഉൾക്കൊള്ളുന്നതാണ് നിയമസഭാ കോംപ്ലക്സ്. ഇതിൽ അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്കിന്റെ ഉദ്ഘാടനം അന്നത്തെ ലോക്സഭാ സ്പീക്കർ ബൽറാം ഝാക്കർ, 1985 മേയ് 21-ന് നിർവ്വഹിച്ചു. പ്രധാന ബ്ലോക്കായ അസംബ്ലി ബ്ലോക്ക് അന്നത്തെ രാഷ്ട്രപതിയായിരുന്ന കെ. ആർ. നാരായണൻ 1998 മേയ് 22-ന് ഉദ്ഘാടനം ചെയ്തു.

സെക്രട്ടേറിയറ്റ് അസംബ്ലി ഹാളിലെ നിയമസഭയുടെ അവസാന സമ്മേളനം 1998 ജൂൺ 29-ന് നടന്നു. 1998 ജൂൺ 30-ന് അസംബ്ലി പുതിയ നിയമസഭാ സമുച്ചയത്തിൽ ആദ്യമായി സമ്മേളിച്ചു. കസ്റ്റ്യൻ, ടേബിൾ, ലെജിസ്ലേറ്റീവ്, റിസർച്ച്, ലൈബ്രറി, എഡിറ്റിംഗ്, ഫെയർകോപ്പി തുടങ്ങിയ സെക്ഷനുകൾ പൂർണ്ണമായും നിയമസഭാ കോംപ്ലക്സിൽ പ്രവർത്തനക്ഷമമായി. 1998 നവംബർ 6-ന് ഹൗസ് കീപ്പിംഗ്, റിസപ്ഷൻ എന്നീ സെക്ഷനുകളും 01-06-2000-ൽ ഇൻഫർമേഷൻ ടെക്നോളജി സെക്ഷനും രൂപീകൃതമായി. 10-ാം കേരള നിയമസഭയുടെ കാലത്ത് 1997 മാർച്ച് 6-ന് ഗവർണ്ണറുടെ പ്രസംഗവും 1997 മാർച്ച് 14-ന് ബഡ്ജറ്റ് പ്രസംഗവും ദൂരദർശൻ തത്സമയം



സംപ്രേഷണം ചെയ്തു. 1999 ജൂൺ 25 മുതൽ ചോദ്യോത്തരവേള റെക്കോഡ് ചെയ്ത് സംപ്രേഷണം തുടങ്ങി. 2000 മുതൽ സ്വകാര്യ ചാനലുകൾക്കും ചോദ്യോത്തരവേളയുടെ സംപ്രേഷണാനുമതി നൽകി.

2002 ജനുവരി 15-ന് ഹൗസ് കീപ്പിംഗ് സെക്ഷന്റെ ഭാഗമായി കീ റൂം പ്രവർത്തനമാരംഭിച്ചു. 2003 മേയ് 18-ന് നിയമസഭാ പരിസരത്ത് ഒരു സബ്ട്രഷറി പ്രവർത്തനമാരംഭിച്ചു. സാമാജികരുടെ സൗകര്യാർത്ഥം എസ്.ബി.ടി.യുടെ ഒരു എക്സ്റ്റൻഷൻ കൗണ്ടർ നിയമസഭാ സമുച്ചയത്തിൽ സ്ഥാപിച്ചിട്ടുണ്ട്. നിയമസഭയ്ക്ക് സ്വന്തമായി ഒരു പ്രിന്റിംഗ് പ്രസ്സ് സ്ഥാപിച്ചത് 2004 ഏപ്രിൽ 16-നാണ്.

പതിനൊന്നാം കേരള നിയമസഭയുടെ കാലയളവിൽ 2003 ജൂൺ 27-ന് ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റിയും ഔദ്യോഗിക ഭാഷ സംബന്ധിച്ച സമിതിയും നിലവിൽ വന്നു. ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റി തദ്ദേശഭരണ സ്ഥാപനങ്ങളുടെ അപ്രോപ്രിയേഷൻ അക്കൗണ്ടുകൾ സൂക്ഷ്മ പരിശോധന നടത്തുകയും ലോക്കൽ ഫണ്ട് ഓഡിറ്റ് ഡയറക്ടറുടെ റിപ്പോർട്ട് പരിശോധിക്കുകയും ചെയ്യുന്നു. കൂടാതെ ഓട്ടോണമസ്, സെമി ഓട്ടോണമസ് സ്ഥാപനങ്ങളുടെ വരവ് ചെലവ് കണക്കുകൾ പരിഗണിക്കുകയും ചെയ്യുന്നു. സമിതിക്ക് 08-04-2010-ൽ ധനകാര്യ കമ്മിറ്റിയുടെ പദവി ലഭിച്ചു. സംസ്ഥാനത്ത് മലയാളം ഔദ്യോഗിക ഭാഷയാക്കുന്ന നടപടികൾ ത്വരിതപ്പെടുത്തുക എന്നതാണ് ഔദ്യോഗികഭാഷ സംബന്ധിച്ച സമിതിയുടെ ചുമതല.

നിയമസഭാംഗങ്ങൾക്കുള്ള ഓറിയന്റേഷൻ പ്രോഗ്രാമിനും മറ്റു ട്രെയിനിംഗുകൾക്കുമായി പാർലമെന്റിലെ Bureau of Parliamentary Studies & Training-ന്റെ മാതൃകയിൽ ഒരു ട്രെയിനിംഗ് സെൽ നിയമസഭയിൽ രൂപീകരിക്കപ്പെട്ടത് 2006 ഫെബ്രുവരി 1-നാണ്. നിയമസഭാ ലൈബ്രറിയുടെ കമ്പ്യൂട്ടറൈസേഷനും (2006 ഫെബ്രുവരി 15) ഇക്കാലത്ത് നടപ്പിലാക്കി. 2006 മേയ് 5-നാണ് കേരള നിയമസഭാ മ്യൂസിയം ഉദ്ഘാടനം ചെയ്യപ്പെട്ടത്. നിയമസഭാ ഹോസ്റ്റൽ പരിസരത്ത് നിയമസഭാംഗങ്ങൾക്കായുള്ള രണ്ട് ഫ്ളാറ്റുകളുടെ ഉദ്ഘാടനം 2003 ജൂൺ 16, 2004 ഡിസംബർ 15 എന്നീ തീയതികളിൽ നടന്നു.

നിയമസഭയുടെ പ്രവർത്തനം കൂടുതൽ വ്യാപകമാക്കുന്നതിനും സമിതികളുടെ പ്രവർത്തനഫലങ്ങൾ കൂടുതൽ ജനവിഭാഗങ്ങളിലെത്തിക്കുന്നതിനുമായി നാല് പുതിയ ക്ഷേമ സമിതികളും നാല് സബ്ജക്ട് കമ്മിറ്റികളും കൂടി 12-ാം കേരള നിയമസഭയുടെ കാലത്ത് രൂപീകരിക്കപ്പെട്ടു. യുവജനക്ഷേമ സമിതി, പ്രവാസി കേരളീയ ക്ഷേമ സമിതി, വയോജന ക്ഷേമ സമിതി,മത്സ്യത്തൊഴിലാളി ക്ഷേമസമിതി എന്നിവയും നാല് സബ്ജക്ട് കമ്മിറ്റികളുമാണ് രൂപീകരിക്കപ്പെട്ടത്.

സർക്കാർ പ്രവർത്തനങ്ങളുടെ കാര്യക്ഷമത ഉറപ്പാക്കുന്നതിനായി നിയമസഭാ തലത്തിൽ നൽകുന്ന ഉറപ്പുകൾ പാലിക്കപ്പെടുന്നതിനും വകുപ്പുകളുടെ പ്രവർത്തനവും ഏകോപനവും കമ്പ്യൂട്ടർ ശൃംഖലവഴി ബന്ധിപ്പിക്കുന്നതിനുമായി അഷ്വറൻസ് ഇംപ്ലിമെന്റേഷൻ ഡെസ്ക് 2012 ജനുവരി 19-ന് ഉദ്ഘാടനം ചെയ്യപ്പെട്ടു. 13-ാം കേരള നിയമസഭയുടെ കാലത്ത് 11-08-2011-ൽ പ്രസ് റിലേഷൻസ് സെക്ഷൻ രൂപീകരിക്കപ്പെട്ടു. ഹൗസ് കീപ്പിംഗിൽ ഒരു സെക്ഷൻകൂടി രൂപീകരിച്ച് വിപുലമാക്കി. കൂടാതെ സെക്രട്ടേറിയറ്റ് ജീവനക്കാരുടെ സേവനവേതന വ്യവസ്ഥകൾ സംബന്ധിച്ച ജോലികൾ നിർവഹിച്ചിരുന്ന 'അക്കൗണ്ട്സ്' എന്ന വിഭാഗത്തിന്റെ ജോലികൾ പുനർനിർണ്ണയം ചെയ്ത് അക്കൗണ്ട്സ് എന്നും സർവ്വീസസ് എന്നും രണ്ട് വിഭാഗങ്ങൾ രൂപീകരിക്കുകയും മൊത്തം സെക്ഷനുകളുടെ എണ്ണത്തിൽ ഒരെണ്ണം വർദ്ധിപ്പിക്കുകയും ചെയ്തു. അതോടൊപ്പം ഇൻഫർമേഷൻ ടെക്നോളജി കാര്യങ്ങൾക്കായി ഒരു പുതിയ സെക്ഷൻ രൂപീകരിക്കുകയും ചെയ്തു.



# ആനുകാലിക പ്രസിദ്ധീകരണങ്ങൾ

സാമാജികർക്ക് നിയമസഭാ പ്രവർത്തനത്തിന് പ്രയോജനപ്പെടുന്ന താഴെപ്പറയുന്ന ആനുകാലിക പ്രസിദ്ധീകരണങ്ങൾ നിയമസഭാ സെക്രട്ടേറിയറ്റ് പുറത്തിറക്കുന്നു.

1. *ഫോക്കസ് :* 1971-ൽ പ്രസിദ്ധീകരണം ആരംഭിച്ച ഫോക്കസ് സാമാജികർക്ക് അസംബ്ലി പ്രവർത്തനത്തിനും മറ്റും സഹായകരമാകുന്ന തരത്തിലുള്ള ലേഖനങ്ങൾ ഉൾപ്പെടുത്തി പ്രസിദ്ധീകരിക്കുന്നു.
2. *ലീഗൽ & കോൺസ്റ്റിറ്റ്യൂഷണൽ ഡൈജസ്റ്റ്*

   പ്രധാന പ്രസിദ്ധീകരണങ്ങളിൽ വരുന്ന ഭരണഘടനാനുസൃതവും നിയമപരവും സാമൂഹ്യക്ഷേമപരവുമായുള്ള ലേഖനങ്ങൾ അംഗങ്ങൾക്ക് ഒന്നിച്ച് ലഭ്യമാക്കത്തക്കവണ്ണം പ്രസിദ്ധീകരിക്കുന്നു. 1987-ലാണ് പ്രസിദ്ധീകരണം ആരംഭിച്ചത്.
3. *സാമാജികൻ*

   1995-ൽ പ്രസിദ്ധീകരണമാരംഭിച്ച സാമാജികൻ സാമാജികരുടെയും മുൻസാമാജികരുടെയും സർഗ്ഗസൃഷ്ടികൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ളതാണ്.
4. *ലൈബ്രറി ബുള്ളറ്റിൻ*

   നിയമസഭാ സെക്രട്ടേറിയേറ്റ് ലൈബ്രറിയിൽ പുതുതായി ചേർക്കുന്ന പുസ്തകങ്ങളുടെ ലിസ്റ്റ്
5. *ഡോക്യുമെന്റേഷൻ കേരള*

   ആനുകാലിക പ്രസിദ്ധീകരണങ്ങളിൽവരുന്ന ലേഖനങ്ങളുടെ സൂചിക തയ്യാറാക്കി പ്രസിദ്ധീകരിക്കുന്നു.

ഫോക്കസ്, ന്യൂസ് ഡൈജസ്റ്റ്, Who's Who, Hand book for Members, Code of Conduct for Members, Telephone Directory, നിയമസഭാ ഡയറികൾ എന്നിവ റിസർച്ച് സെക്ഷനിൽ നിന്നും ഡൈജസ്റ്റ് ഓഫ് കേരള ലോസ്, ഓരോ കേരള നിയമസഭയും പാസ്സാക്കിയ നിയമങ്ങളുടെ ക്രോഡീകരിച്ച പതിപ്പ് എന്നിവ ലെജിസ്ലേറ്റീവ് സെക്ഷനിൽ നിന്നും പുറത്തിറക്കുന്നു.

അസംബ്ലി പ്രൊസീഡിംഗ്സ്, നിയമസഭാ സമിതികളുടെ പ്രൊസീഡിംഗ്സ് എന്നിവ തയ്യാറാക്കുന്നത് എഡിറ്റിംഗ് ബ്രാഞ്ചിലാണ്. അതുപോലെ നിയമസഭാ നടപടികൾ, ചോദ്യോത്തരങ്ങൾ സ്പീക്കറുടെ റൂളിംഗ് എന്നിവയുടെ സംഗ്രഹം എഡിറ്റിംഗ് ബ്രാഞ്ച് തയ്യാറാക്കുന്നു.

നിയമസഭാ സാമാജികരുടെയും മുൻസാമാജികരുടെയും വേതനം, പെൻഷൻ, യാത്രാബത്ത തുടങ്ങിയ എല്ലാ കാര്യങ്ങളും മെമ്പേഴ്സ് അമിനിറ്റീസ് സെക്ഷനുകളിൽ കൈകാര്യം ചെയ്യുന്നു. ഹോസ്റ്റലിന്റെ പ്രവർത്തനങ്ങളും ഹൗസ് കമ്മിറ്റിയുടെ പ്രവർത്തനവും ഹോസ്റ്റലിനോടനുബന്ധിച്ചുള്ള ജീവനക്കാരുടെ സേവന വേതന കാര്യങ്ങളും ഈ സെക്ഷനുകളിലാണ് നടക്കുന്നത്.

മറ്റു സംസ്ഥാനങ്ങളിൽ നിന്നും വിദേശ രാജ്യങ്ങളിൽ നിന്നുമുള്ള പ്രതിനിധികളെ സ്വീകരിക്കുന്നതും സഹോദര സമിതികളുമായുള്ള സംയുക്ത യോഗത്തിന് സൗകര്യങ്ങൾ ഒരുക്കുന്നതും പ്രോട്ടോക്കോൾ സെക്ഷനാണ്.

സന്ദർശകർക്കാവശ്യമായ സൗകര്യങ്ങൾ ഒരുക്കുന്നതോടൊപ്പം നിയമസഭയിലേക്കുള്ള പ്രവേശന പാസ് നൽകുന്നത് റിസപ്ഷൻ സെക്ഷനാണ്. സ്റ്റാഫിന് ഐഡന്റിറ്റി കാർഡ് നൽകുന്നതും ഈ സെക്ഷനിൽ നിന്നാണ്.



വളരെ വിപുലമായ ഒരു മ്യൂസിയവും അമൂല്യ ഗ്രന്ഥങ്ങളുള്ള ലൈബ്രറിയും വിശാലവും പ്രകൃതിരമണീയവുമായ ചുറ്റുപാടുകളും തലയെടുപ്പും ശില്പചാതുരിയും സാംസ്കാരിക തനിമയും ഉള്ള കെട്ടിടങ്ങളും കേരള നിയമസഭാ സെക്രട്ടേറിയറ്റിന്റെ അഭിമാനമാണ്.

ജനാധിപത്യ വ്യവസ്ഥിതിയുടെ സദ്ഫലങ്ങൾ ജനങ്ങൾക്ക് ലഭ്യമാകുന്നു എന്ന് ഉറപ്പുവരുത്തുന്നതിന് എക്സിക്യൂട്ടീവ് നിയമസഭയോടുള്ള ഉത്തരവാദിത്തം നിറവേറ്റുകയും നിയമസഭയ്ക്ക് എക്സിക്യൂട്ടീവിനുമേൽ ഫലപ്രദമായ നിയന്ത്രണം പ്രയോഗിക്കുവാൻ കഴിയുകയും ചെയ്യണം. ഇത് സാധിക്കുന്നത് നിയമസഭയുടെയും നിയമസഭാ സമിതികളുടെയും ശരിയായ പ്രവർത്തനത്തിലൂടെയാണ്. ഇത് കാര്യക്ഷമമായി നടപ്പിലാക്കുന്നതിനുള്ള അടിസ്ഥാന സൗകര്യങ്ങൾ ഒരുക്കുക എന്നത് നിയമസഭാ സെക്രട്ടേറിയറ്റിന്റെ ചുമതലയാണ്. ഇതിനനുസൃതമായി ഈ സെക്രട്ടേറിയറ്റിന്റെ ഘടനയിലും പ്രവർത്തനത്തിലും ഉണ്ടായ മാറ്റങ്ങളാണ് അതിന്റെ ചരിത്രമായി തീർന്നത്. ഒരു ചെറിയ വിഭാഗം ഉദ്യോഗസ്ഥരുടെ സഹായത്തോടെ പ്രവർത്തനമാരംഭിച്ച നിയമസഭാ സെക്രട്ടേറിയറ്റ് നിയമസഭയുടെയും അതിന്റെ സമിതികളുടെയും വളർച്ചയ്ക്കനുസൃതമായി വളർന്നു വികസിച്ചു. ക്ഷേമ സമിതികളുടെയും വിഷയനിർണ്ണയ സമിതികളുടെയും എണ്ണം വർദ്ധിപ്പിക്കാനിടയാക്കിയ സാമൂഹിക പ്രതിബദ്ധതയ്ക്കനുസൃതമായി അത്തരം സമിതി സെക്ഷനുകളുടെ എണ്ണവും വർദ്ധിച്ചു. ശാസ്ത്ര സാങ്കേതിക വിദ്യകളുടെ വികാസ പരിണാമങ്ങൾ ഈ സെക്രട്ടേറിയറ്റിന്റെ പ്രവർത്തനങ്ങൾക്ക് മുതൽക്കൂട്ടായി.

1888 മുതലുള്ള പഴയതും പുതിയതുമായ സഭാ രേഖകൾ ഡിജിറ്റൈസ് ചെയ്ത് ഇന്റർനെറ്റിലൂടെ ലഭ്യമാക്കാനുള്ള സംവിധാനം പൂർണ്ണമാണ്. ഇതോടൊപ്പം ഇപ്പോൾ അതത് ദിവസമുള്ള സഭാ നടപടികൾ ഓൺലൈനായി വീക്ഷിക്കാനും കഴിയുന്നുണ്ട്. CPST (സെന്റർ ഫോർ പാർലമെന്ററി സ്റ്റഡീസ് ആന്റ് ട്രെയിനിംഗ്) യുടെ രൂപീകരണത്തോടെ ദേശീയവും അന്തർദേശീയവുമായ തലത്തിൽ സഹോദര സെക്രട്ടേറിയറ്റുകളുമായി ആശയവിനിമയം നടത്താനും ഈ സെക്രട്ടേറിയറ്റിന് കഴിയുന്നുണ്ട്. പാർലമെന്ററി നടപടികളെക്കുറിച്ച് പഠിക്കുവാൻ താല്പര്യമുള്ളവർക്കായി വിദൂരപഠന പ്രക്രിയയിൽ ഒരു സർട്ടിഫിക്കറ്റ് കോഴ്സ് നടത്തുവാനുള്ള നടപടികൾ പൂർത്തിയായി വരുന്നു. നിയമനിർമ്മാണസഭകളുടെ തന്നെ ചരിത്രത്തിൽ നടാടെയുള്ള ഒരു സംരംഭമായി ഇത് വിലയിരുത്തപ്പെടുന്നു.

വിദ്യാഭ്യാസ സാംസ്കാരിക രംഗങ്ങളിലും ആരോഗ്യ രംഗത്തുമുള്ള കേരളത്തിന്റെ ആധിപത്യം ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങൾക്ക് പലപ്പോഴും മാതൃകയായി പ്രവർത്തിച്ചിട്ടുണ്ട്. പാർലമെന്ററി പഠനരംഗത്തും നിയമസഭാ പ്രവർത്തനരംഗത്തും കേരളത്തിന്റെ സംഭാവനകൾ ആദ്യമായിതന്നെ വിലയിരുത്തപ്പെടുന്നു. അതത് കാലഘട്ടത്തിലെ ജനഹിതത്തിനനുസൃതമായ രീതിയിലുള്ള സഭയുടെ പ്രവർത്തനങ്ങൾക്ക് ദിശാബോധം നൽകുന്നകാര്യത്തിലുള്ള കേരള നിയമസഭാ സെക്രട്ടേറിയറ്റിന്റെ പങ്ക് ഒട്ടും ചെറുതല്ല.

## നിയമസഭാ ഹോസ്റ്റൽ

1959 മേയ് 4-ാം തീയതി പ്രഭാതം പുലർന്നത് പ്രധാന ദിനപ്പത്രങ്ങളിലെല്ലാം ഇങ്ങനെ ഒരു തലക്കുറിപ്പ് കണ്ടു കൊണ്ടായിരുന്നു.

“വിവിധ പാർട്ടികളിലെ എം.എൽ.എ.മാർക്ക് ഒന്നിച്ചു താമസിക്കാൻ സൗകര്യം ...... ലെജിസ്ലേറ്റീവ് ഹോസ്റ്റൽ സ്പീക്കർ ഇന്നലെ ഉദ്ഘാടനം ചെയ്തു......”

രാജഭരണത്തിൽ നിന്നും വ്യത്യസ്തമായ ജനായത്ത രീതിയിലുള്ള ഭരണം സംജാതമായതിനുശേഷം വന്ന ജനപ്രതിനിധികളുടേതായ പുതിയ കാലത്ത്, സാമാജികരായി വന്നെത്തിയവർക്ക് സഭാ സമ്മേളനകാലത്ത് താമസിക്കാനും പരസ്പരം അഭിപ്രായങ്ങൾ പങ്കുവയ്ക്കുന്നതിനും സൗഹാർദ്ദ



ത്തിനും യോജ്യമായ ഒരു വേദി അല്ലെങ്കിൽ വാസസ്ഥലം ഇല്ലായിരുന്നു എന്നത് വളരെ ഗൗരവമേറിയ ഒരു പ്രശ്നമായി ഉയർന്നുവന്ന ഒന്നായിരുന്നു. ആദ്യകാല നിയമനിർമ്മാണ സഭകളായിരുന്ന തിരുവിതാംകൂർ, കൊച്ചി എന്നിവിടങ്ങളിലെ സഭാ സമ്മേളനകാലത്ത് വളരെയേറെ ചർച്ച ചെയ്യപ്പെട്ട ഒരു വിഷയമായിരുന്നുവെങ്കിലും ജനപ്രതിനിധികൾക്ക് പൊതുവായ ഒരു താമസ സ്ഥലം എന്ന ആശയം സാക്ഷാത്കരിക്കാൻ കേരളപ്പിറവിക്കുശേഷം വരെ കാത്തിരിക്കേണ്ടി വന്നു.

സാമാജികരുടെ സമ്മേളനകാലത്തെ താമസസൗകര്യം ആദ്യകാലങ്ങളിൽ വളരെയേറെ ചർച്ച ചെയ്യപ്പെട്ടിരുന്നു എന്ന് അന്നത്തെ നിയമസഭാനടപടിക്രമങ്ങളിൽ നിന്നും വ്യക്തമാകുന്നതാണ്. 1948-ൽ തിരുവിതാംകൂർ നിയമനിർമ്മാണ സഭയിൽ ഒരു സ്റ്റാൻഡിംഗ് കമ്മിറ്റി രൂപീകരിച്ചതായും തുടർന്ന് ഇതിന്മേൽ ചൂടേറിയ വാദപ്രതിവാദങ്ങൾ നടന്നിരുന്നതായും ചരിത്രത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ കാണാൻ കഴിയുന്നു. ഇതു സംബന്ധമായി എ. അച്യുതൻ, ജി. നീലകണ്ഠൻ, അക്കാമ്മ ചെറിയാൻ എന്നിവർ അംഗങ്ങളായി ഒരു സബ്കമ്മിറ്റി രൂപീകരിക്കുകയുണ്ടായി. ഈ വിഷയം സംബന്ധിച്ച് 1948 ജൂലൈ 31-ലെ സമ്മേളനത്തിൽ, പിൽക്കാലത്ത് സ്പീക്കർ പദവി അലങ്കരിച്ച, ആർ. വി. തോമസ് ആരംഭിച്ച ചർച്ചയും തുടർന്ന് സഭയിൽ വന്ന വാദ പ്രതിവാദവും ഈയവസരത്തിൽ സ്മരണീയമാണ്. "റെപ്രസെന്റേറ്റീവ് ബോഡിയിലെയും അസംബ്ലിയിലെയും മെമ്പർമാർക്ക് താമസ സൗകര്യം ഉണ്ടാക്കാം എന്ന് പ്രസിഡന്റവർകൾ ഇതിനു മുമ്പ് പറയുകയുണ്ടായി. അതിലേക്ക് സ്റ്റാൻഡിംഗ് കമ്മിറ്റിയെ ചുമതലപ്പെടുത്തുകയും ചെയ്തു. അത് കഴിഞ്ഞിട്ട് മാസങ്ങൾ പലതായി. അതിനെപ്പറ്റി എന്തെങ്കിലും ഏർപ്പാട് ചെയ്തിട്ടുണ്ടോ എന്ന് അറിഞ്ഞാൽ കൊള്ളാം. ........ ഈ സഭയിൽ ഹാജരായിരുന്ന മെമ്പറന്മാർ പല ഭാഗങ്ങളിൽ നിന്നും വന്നു കൂടിയിട്ടുള്ളവരാണ്. ഇതിനു മുമ്പ് തന്നെ ബഹുമാനപ്പെട്ട മെമ്പറൻമാർ പല ഹോട്ടലുകളിലും താമസിച്ചു കഴിച്ചു കൂടുകയായിരുന്നു. അന്നു താമസിച്ചിരുന്ന ഹോട്ടലുകളിൽ ഈ തവണ വന്നിട്ടു താമസ സൗകര്യം ഇല്ലാതെയായിരിക്കുകയാണ്. ഇക്കാര്യത്തെപ്പറ്റി ഇതിനുമുമ്പ് പല പ്രാവശ്യവും പ്രസിഡന്റവർകളെ അറിയിച്ചിട്ടുണ്ട്. എന്നിട്ടും യാതൊരു സൗകര്യങ്ങളും ചെയ്തുകൊടുക്കാത്തതിൽ മെമ്പറൻമാർക്ക് വലുതായ അമർഷവും ഉണ്ടെന്ന് ഞാൻ അറിയിച്ചു കൊള്ളുന്നു." താമസ സൗകര്യങ്ങൾ ആവശ്യമുള്ളവർ ആ വിവരം പ്രധാനമന്ത്രിയെ അറിയിച്ചാൽ വേണ്ടത് ചെയ്യാൻ കഴിയുമെന്നുള്ള അന്നത്തെ പ്രസിഡണ്ടിന്റെ (നിയമസഭാ സ്പീക്കർ) വെളിപ്പെടുത്തൽ വ്യത്യസ്ത വികാരങ്ങളോടെയാണ് സഭാംഗങ്ങൾ സ്വീകരിച്ചത് എന്നും കാണാവുന്നതാണ്.

സാമാജികനായ ടി. എ. അബ്ദുള്ളയുടെ തദവസരത്തിലെ വാക്കുകളും ഓർമ്മിക്കപ്പെടേണ്ടതാണ്. "എന്റെ അഭിപ്രായം പറയുകയാണെങ്കിൽ ഈ താമസസൗകര്യം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് കേവലം സൗകര്യമായി ആഹാരം കിട്ടുന്നതിനും സൗകര്യമായി താമസിക്കുന്നതിനുമുള്ള സൗകര്യം മാത്രമല്ലെന്നാണ്. ഈ സഭയിലെ അംഗങ്ങളുടെ അന്തസ്സിന് യോജിച്ച നിലയിൽ താമസിക്കുന്നതിനും അതേ അവസരത്തിൽ അംഗങ്ങൾക്കെല്ലാം (വെളിയിൽ നിന്നു വരുന്നവർക്കെങ്കിലും) ഒരേ സ്ഥലത്ത് താമസിച്ച് ഒരു സാമൂഹ്യ ജീവിതം നയിക്കുന്നതിനും സൗഹാർദ്ദം സ്ഥാപിക്കുന്നതിനും പൊതുകാര്യങ്ങൾ ഒന്നിച്ചിരുന്ന് ആലോചിക്കുന്നതിനുള്ള സൗകര്യം ഉണ്ടാക്കുന്നതിനുമാണ് സൗകര്യം എന്ന് പറയുന്നതു കൊണ്ട് ഞാൻ മനസ്സിലാക്കുന്നത് ......... അതുകൊണ്ട് സഭയിലെ അംഗങ്ങളുടെ താമസത്തിന് തൽക്കാലം സൗകര്യമുള്ള കെട്ടിടങ്ങൾ ഇല്ലെങ്കിൽ കുറെ പണം ചെലവ് ചെയ്യേണ്ടി വന്നാലും അങ്ങനെ ഒരു കെട്ടിടം ഉണ്ടാക്കേണ്ടതാണ്. മദ്രാസിലാണെങ്കിൽ മുമ്പ് ഗവർണ്ണരുടെ വാസസ്ഥലമായിരുന്ന ഗവൺമെന്റ് ഹൗസ് എന്ന വമ്പിച്ച ഒരു കെട്ടിടമാണ് മെമ്പറന്മാരുടെ താമസത്തിന് വിട്ടു കൊടുത്തിരിക്കുന്നത്. അതുപോലെ വേണ്ട സൗകര്യങ്ങളോടുകൂടി ഒരു കെട്ടിടം ഇവിടെയും ഉണ്ടാക്കണമെന്നുള്ള സ്റ്റാൻഡിംഗ് കമ്മിറ്റി മെമ്പറന്മാരുടെ അഭിപ്രായത്തെ ഞാൻ ഇവിടെ പ്രതിഫലിപ്പിച്ചു കൊള്ളുന്നു."



സാമാജികരിൽ ചിലരെങ്കിലും അവരുടെ വേതനം പോലും ഈ ഒരു പ്രശ്നത്തിലേക്കായി മാറ്റിവയ്ക്കാൻ സന്നദ്ധത പ്രകടിപ്പിച്ചതിനും നിയമനിർമ്മാണസഭ സാക്ഷിയായി. 1944 ആഗസ്റ്റ് 18-ാം തീയതി തിരുവിതാംകൂർ ശ്രീമൂലം അസംബ്ലിയിൽ ബഡ്ജറ്റ് ചർച്ചാവേളയിൽ പിൽക്കാലത്ത് കേരള സംസ്ഥാനത്തിന്റെ ധനകാര്യ മന്ത്രി പദവും വഹിച്ച പി. കെ കുഞ്ഞ് സാഹിബിന്റെ വാക്കുകൾ ഇത്തരത്തിലുള്ളതായിരുന്നു.

"ഇന്നലെ ചാഴിക്കാട് ജോസഫ് അവർകൾ പറഞ്ഞു, ഡെപ്യൂട്ടി പ്രസിഡന്റിന്റെ ശമ്പളത്തിൽ പകുതിയെങ്കിലും മെമ്പർമാർക്ക് വേതനം കൊടുക്കണമെന്ന്. ഇത് ന്യായമാണെന്ന് ഗവൺമെന്റിനു തോന്നുന്ന പക്ഷം ഒരു കൊല്ലത്തെ തുക മുഴുവനും ഞങ്ങൾക്കാർക്കും തരാതെ സാമാജിക മന്ദിരം പണിക്കായി വിനിയോഗിക്കണമെന്നും അതിന് എന്റെ സഹസാമാജികന്മാർ അനുകൂലിക്കുമെങ്കിൽ അതിന്റെ പ്രാരംഭപ്രവർത്തനം നടപ്പിൽ വരുത്തണമെന്നും അപേക്ഷിക്കുന്നു....."

1945 ജൂലൈ 30-ാം തീയതി ശ്രീമൂലം അസംബ്ലിയിലെ ഡിമാൻഡ് ചർച്ചാവേളയിൽ പുലിയൂർ ടി. പി. വേലായുധൻ പിള്ള ഉയർത്തിയ "കട്ട് മോഷനിലും" ഈ വിഷയം വന്നതായി കാണാൻ കഴിയുന്നു.

"In moving this cut motion, I would also usage upon the attention of Govt, the necessity of constructing residential quarters in Trivandrum for the use of the Members of Legislature when they come to Trivandrum for attending the meetings of Legislature and Committtees......that the Members who are coming to Trivandrum in connection with the meetings of both the Houses of Legislature are experiencing much difficulty and inconvenience in the matter of getting suitable places for their residence....".

നിയമനിർമ്മാണ സഭകളുടെ ആരംഭകാലത്തുള്ള തലസ്ഥാനത്തെ പ്രസിദ്ധമായ സി.പി.സത്രം തുടങ്ങിയ ആവാസ കേന്ദ്രങ്ങളിൽ പരിമിതമായ സൗകര്യങ്ങളിൽ ഒരു മുറിയിൽ ഒന്നിലധികം പേർ താമസിക്കുന്ന ഒരു സ്ഥിതിയിൽ നിന്നും തികച്ചും പുതുമയേറിയ സ്വതന്ത്രമായ ഒരു ചുറ്റുപാടിലേക്കുള്ള ഒരു മാറ്റം കൂടിയായിരുന്നു പാളയം പോലീസ് സ്റ്റേഡിയത്തിന് പടിഞ്ഞാറു വശത്തായി അതിനുമുമ്പുവരെ തിരുവനന്തപുരം ആകാശവാണിയുടെ പ്രക്ഷേപണ നിലയം സ്ഥിതി ചെയ്തിരുന്നതായ ഒരു സ്ഥലം നിയമസഭാ സാമാജികർക്കു വേണ്ടി മാത്രമുള്ള ഒരു ലെജിസ്ലേറ്റേഴ്സ് ഹോസ്റ്റൽ പണിയുന്നതിനുള്ള സ്ഥലമായി തെരഞ്ഞെടുത്തുകൊണ്ടുള്ള നടപടികൾ പുരോഗമിച്ചുതുടങ്ങിയത്.

ഈ ദിശയിൽ പ്രാരംഭ ചർച്ചകൾ നടന്നതിനൊടുവിൽ തുടർന്ന് വന്ന ദശകത്തിൽ ടി.എസ്. ചാത്തുണ്ണി എന്ന എഞ്ചിനീയർ സമർപ്പിച്ച റിപ്പോർട്ടിന്മേൽ ആ കാലത്ത് 7 ലക്ഷം രൂപ ചെലവിൽ നിയമസഭാസാമാജികർക്കായി പ്രത്യേകമായ ഒരു ഹോസ്റ്റൽ യാഥാർത്ഥ്യമായി.

വിവിധ രാഷ്ട്രീയ കക്ഷികളിൽപ്പെട്ട അംഗങ്ങൾ ഒന്നിച്ച് താമസിക്കുന്നതുകൊണ്ട് പല പ്രശ്നങ്ങൾക്കും പരിഹാരം കാണാൻ കഴിയുമെന്ന് ലെജിസ്ലേറ്റേഴ്സ് ഹോസ്റ്റലിന്റെ ഉദ്ഘാടന കർമ്മം നിർവ്വഹിച്ച അന്നത്തെ നിയമസഭാസ്പീക്കർ ആയിരുന്ന ആർ. ശങ്കരനാരായണൻ തമ്പി പ്രതീക്ഷ പ്രകടിപ്പിച്ചു.

സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ട് മുഖ്യമന്ത്രിയായിരുന്ന ഇ. എം. എസ്. നമ്പൂതിരിപ്പാടും തന്റെ പ്രസംഗത്തിൽ "വിവിധ ജാതിയിലുള്ളവരും വിവിധ ഭക്ഷണരീതി പാലിക്കുന്നവരും ഒരുമിച്ച് താമസിക്കുന്നതുകൊണ്ട് പരസ്പരം ലയിച്ചുചേർന്നുള്ള ഒരു നല്ല അന്തരീക്ഷം" സൃഷ്ടിക്കാൻ കഴിയുമെന്നും പ്രത്യാശ പ്രകടിപ്പിക്കുകയുണ്ടായി.



1959 മേയ് മാസം 3-ാം തീയതി ഉദ്ഘാടനം ചെയ്യപ്പെട്ട ഹോസ്റ്റലിന്റെ ആദ്യകാല പ്ലാനിൽ മൂന്ന് നിലകളിലായി 52 മുറികളാണ് വിഭാവനം ചെയ്തത്. പ്രത്യേകമായി രണ്ട് ഔപചാരിക കോൺഫറൻസ് ഹാളുകളും ഇവിടെ സജ്ജീകരിക്കപ്പെട്ടു.

നിർമ്മാണ പ്രവർത്തനത്തിൽ ഡിസൈൻ കാര്യങ്ങൾ ആർക്കിടെക്ടായ ജെ. സി. അലക്സാണ്ടറും നിർമ്മാണ മേൽനോട്ടം സൂപ്രണ്ടിംഗ് എഞ്ചിനീയറായ കെ. ഇ. ഈപ്പനും നിർവ്വഹിച്ച ലെജിസ്ലേറ്റേഴ്സ് ഹോസ്റ്റൽ ദക്ഷിണേന്ത്യയിലെ ഏറ്റവും മെച്ചപ്പെട്ട ലെജിസ്ലേറ്റേഴ്സ് ഹോസ്റ്റൽ ആയി പരക്കെ അംഗീകരിക്കപ്പെടുകയും ചെയ്തു. സാമാജികരുടെ വാസസ്ഥലം എന്ന് അർത്ഥം വരുന്ന രീതിയിൽ പേരിൽ ചെറിയമാറ്റം വരുത്തുന്നതിന് നിർദ്ദേശം വന്നതിനെ തുടർന്ന് 1980 മുതൽ ഈ മന്ദിരം "ലെജിസ്ലേറ്റേഴ്സ് ഹോം" എന്ന് അറിയപ്പെട്ടുവരികയാണ്.

നിലവിൽ "നിള" ബ്ലോക്ക് എന്നറിയപ്പെടുന്നതും മൂന്ന് നിലകളിലായി 52 മുറികളുള്ളതുമായ ആദ്യകെട്ടിടം 1959-ലാണ് നിർമ്മിതമായത്. തുടർന്ന് വിവിധ കാലയളവുകളിലായി പുതിയ ബ്ലോക്കുകളും നിർമ്മിക്കപ്പെടുകയുണ്ടായി. നാലുനിലകളിലായി 80 മുറികളുള്ളതും "പമ്പ" ബ്ലോക്ക് എന്ന് നിലവിൽ അറിയപ്പെടുന്നതുമായ കെട്ടിടത്തിന്റെ ഔപചാരികമായ ഉദ്ഘാടനം 1971 മാർച്ച് 11-ാം തീയതി ബഹു.സ്പീക്കർ കെ. മൊയ്തീൻകുട്ടി ഹാജി നിർവ്വഹിച്ചു. "പെരിയാർ" ബ്ലോക്ക് 1983 ഡിസംബർ 7-ാം തീയതി ബഹു.സ്പീക്കർ ശ്രീ. വക്കം പുരുഷോത്തമൻ ഉദ്ഘാടനം ചെയ്തു. സാമാജികർക്ക് സകുടുംബം താമസിക്കാൻ സാധിക്കുന്ന വിധം ഫാമിലി റൂം സംവിധാനത്തോടെ ലെജിസ്ലേറ്റേഴ്സ് കോമ്പൗണ്ടിൽ തന്നെ "നെയ്യാർ" എന്നും "ചന്ദ്രഗിരി" എന്നും പേരുകളിലായി രണ്ടു ബ്ലോക്കുകളും തുടർന്ന് നിർമ്മിതമായി.

എട്ടു നിലകളിലായി 32 ഫാമിലി റൂമുകൾ വീതമുള്ള "ചന്ദ്രഗിരി", "നെയ്യാർ"എന്നീ ബ്ലോക്കുകൾ സ്പീക്കർമാരായിരുന്ന സർവ്വശ്രീ.വക്കം പുരുഷോത്തമൻ, തേറമ്പിൽ രാമകൃഷ്ണൻ എന്നിവർ യഥാക്രമം 2003 ജൂൺ-16, 2004 ഡിസംബർ 15 എന്നീ തീയതികളിൽ ഉദ്ഘാടനം ചെയ്തു.

ഏതാണ്ട് ഒന്നര ദശകത്തോളം തുടർന്ന് സഭാ സമ്മേളനകാലങ്ങളിലുള്ള സാമാജികരുടെ താമസസൗകര്യത്തിനു നേരിട്ട ബുദ്ധിമുട്ടുകളുടേതായ ഒരു ഭൂതകാലത്തിന് അറുതിവരുത്തിക്കൊണ്ടും ആധുനിക സാങ്കേതിക വിദ്യയുടെ എല്ലാവിധ സൗകര്യങ്ങളും ഒരുക്കിക്കൊണ്ടും "ലെജിസ്ലേറ്റേഴ്സ് ഹോം" എന്ന വാക്ക് അന്വർത്ഥമാക്കികൊണ്ട് സാമാജികർക്ക് കുടുംബസമേതം താമസിക്കുന്നതിന് പ്രാപ്തമായ ഒരു വാസസ്ഥലം തലസ്ഥാന നഗരിയുടെ ഹൃദയഭാഗത്തുതന്നെ യാഥാർത്ഥ്യമാക്കാൻ സാധിച്ചത് എന്തുകൊണ്ടും അഭിമാനാർഹമായ ഒരു നേട്ടമായി കണക്കാക്കാവുന്നതാണ്.

പുതിയ നിയമസഭാമന്ദിരത്തിൽ നിന്നും കേവലം ഒരു വിളിപ്പാടകലെ മാത്രം ദൂരത്തിൽ സ്ഥിതി ചെയ്യുന്ന ലെജിസ്ലേറ്റേഴ്സ് ഹോമിൽ ഇന്ത്യയിലെ ഏതൊരു സംസ്ഥാനത്തെയും നിയമസഭാ ഹോസ്റ്റൽ മന്ദിരങ്ങളോടും കിടപിടിക്കുന്ന തരത്തിലുള്ള ആധുനികസൗകര്യങ്ങൾ ഇന്ന് ലഭ്യമാണ്. പൊതുവായ ഒരു ഐ.ടി.റൂം കൂടാതെ എല്ലാമുറികളിലും ടി.വി., ടെലിഫോൺ, ഇന്റർനെറ്റ് തുടങ്ങിയ സംവിധാനങ്ങളുടെ പ്രയോജനം ഇവിടെ സാമാജികർക്ക് ലഭിക്കുന്നുണ്ട്. വിപുലമായ രീതിയിലുള്ള ഒരു ലൈബ്രറിയും ഇവിടെ സജ്ജീകരിച്ചിട്ടുണ്ട്.

സാമാജികർക്ക് ചികിത്സാസൗകര്യം നൽകുവാൻ ഉദ്ദേശിച്ചുകൊണ്ട് അലോപ്പതി, ആയുർവേദം, ഹോമിയോപ്പതി എന്നിങ്ങനെ പ്രധാന ചികിത്സാരീതികൾ ലഭ്യമായ ക്ലിനിക്കുകൾ ഇവിടുത്തെ മറ്റൊരു പ്രത്യേകതയാണ്. കൂടാതെ വെജിറ്റേറിയൻ, നോൺ വെജിറ്റേറിയൻ ഭക്ഷണ സാധനങ്ങൾ ലഭിക്കുന്ന വ്യത്യസ്ത കാന്റീനുകൾ ഇവിടെ പ്രവർത്തിച്ചു വരുന്നു.



# നിയമസഭാ മ്യൂസിയം

## സംസ്ഥാപനവും പ്രവർത്തനവും

നമ്മുടെ നാട്ടിലെ ജനാധിപത്യ ഭരണ സമ്പ്രദായത്തിന് മഹത്തായ ഒരു പാരമ്പര്യമുണ്ട്. 2011 മേയ് 14-ന് രൂപീകൃതമായ 13-ാം കേരള നിയമസഭ സംസ്ഥാനരൂപീകരണത്തിനു ശേഷം 1957 ഏപ്രിൽ 1-ാം തീയതി നിലവിൽ വന്ന ഒന്നാം കേരള നിയമസഭയുടെ തുടർച്ചയാണെന്ന വസ്തുത സുവിദിതമാണ്.

ജനാധിപത്യ ഭരണ സമ്പ്രദായം എന്ന മഹത്തായ ആശയം സാക്ഷാത്കരിക്കുന്നതിന് ലക്ഷ്യമിട്ടുകൊണ്ടുള്ള നിയമ നിർമ്മാണ സഭകളുടെ ആരംഭം കുറിച്ചത് 1888 മാർച്ച് 30-ന് തിരുവിതാംകൂർ മഹാരാജാവായിരുന്ന ശ്രീമൂലം തിരുനാൾ രാമവർമ്മ രൂപീകരിച്ച ലെജിസ്ലേറ്റീവ് കൗൺസിലിലൂടെയാണ്. തുടർന്ന് വിവിധകാലയളവുകളിലായി തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ, ശ്രീമൂലം പോപ്പുലർ അസംബ്ലി, ശ്രീമൂലം അസംബ്ലി, ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ, തിരു-കൊച്ചി ലെജിസ്ലേറ്റീവ് അസംബ്ലി എന്നീ നിയമനിർമ്മാണ സഭകൾ നിലവിൽവരികയും ചെയ്തു. തിരുവിതാംകൂറിനെ അപേക്ഷിച്ച് താരതമ്യേന വൈകിയാണ് 1925-ൽ കൊച്ചിയിൽ ഒരു ലെജിസ്ലേറ്റീവ് കൗൺസിൽ നിലവിൽ വന്നത്. മലബാർ പ്രദേശമാകട്ടെ 1956 നവംബർ 1-ന് കേരള സംസ്ഥാനം രൂപീകൃതമാകുന്നതുവരെ മദ്രാസ് അസംബ്ലിയുടെ ഭാഗമായാണ് പ്രവർത്തിച്ചിരുന്നത്.

നമ്മുടെ സംസ്ഥാനത്തിന്റെ മുൻകാല ചരിത്രം ഒരുപക്ഷേ ഗവേഷണ വിദ്യാർത്ഥികളും ചരിത്രാന്വേഷകരും ഉൾപ്പെടുന്ന ഒരു ചെറിയ വിഭാഗമല്ലാതെ പുതിയ തലമുറയിലുള്ളവർക്ക് താരതമ്യേന അജ്ഞാതമാണ് എന്ന വസ്തുത അതീവ ഗുരുതരമായ ഒന്നാണെന്ന കാര്യത്തിൽ രണ്ടുപക്ഷമില്ല. ഈ ഒരു വിലയിരുത്തലിന്റെ ഫലമായാണ് നമ്മുടെ നാട്ടിലെ ജനാധിപത്യത്തിന്റെ പരിണാമത്തിലെ വിവിധ ഘട്ടങ്ങളും അക്കാലത്തെ മൺമറഞ്ഞുപോയ മഹാരഥന്മാരായ ജനനായകരും എക്കാലവും ജനസ്മൃതിയിൽ തങ്ങിനിൽക്കുന്ന വിധത്തിൽ നിയമസഭയുടേതായി പ്രത്യേകമായ ഒരു മ്യൂസിയം ഉണ്ടാകണം എന്ന ആശയം ഉരുത്തിരിഞ്ഞുവന്നതും, ശ്രീ.തേറമ്പിൽ രാമകൃഷ്ണൻ സ്പീക്കർ സ്ഥാനം വഹിച്ച അവസരത്തിൽ നിയമസഭയുടേതായ ഒരു മ്യൂസിയം രൂപംകൊണ്ടതും. 2006 മേയ് 5-ാം തീയതി അന്നത്തെ മുഖ്യമന്ത്രി ശ്രീ ഉമ്മൻചാണ്ടി മ്യൂസിയത്തിന്റെ ഉദ്ഘാടന കർമ്മം നിർവ്വഹിച്ചു.

നിയമസഭാ സമുച്ചയത്തിന്റെ പടിഞ്ഞാറ് ഭാഗത്ത് സ്ഥിതി ചെയ്യുന്നതും 1868-ൽ നിർമ്മിച്ചതുമായ കെട്ടിടത്തിലാണ് 2006 മേയ് 5 മുതൽ നിയമസഭാ മ്യൂസിയം പ്രവർത്തിച്ചു വരുന്നത്. ആദ്യം തിരുവിതാംകൂർ ബ്രിഗേഡിന്റെ ആസ്ഥാനമായും പിന്നീട് മിലിട്ടറി ഹോസ്പിറ്റലായും പ്രവർത്തിച്ച ചരിത്രം ഈ കെട്ടിടത്തിനുണ്ട്. തിരുവിതാംകൂർ, കൊച്ചി, തിരു-കൊച്ചി, മലബാർ എന്നിവയുടെ ഗതകാല ചരിത്രത്തിലൂടെ സഞ്ചരിച്ച് കേരളപ്പിറവിക്ക് മുൻപും അതിനുശേഷവുമുള്ള ജനാധിപത്യത്തിന്റെ തുടക്കവും തുടർന്നുള്ള വളർച്ചയുടെ വിവിധ ഘട്ടങ്ങളും കണ്ടു മനസ്സിലാക്കാൻ വളരുന്ന തലമുറയെ സഹായിക്കുംവിധമാണ് ഈ മ്യൂസിയം രൂപകല്പന ചെയ്തിരിക്കുന്നത്. ഗതകാല സ്മൃതികളോടൊപ്പം വർത്തമാനകാല സംഭവവികാസങ്ങളും ദേശീയ സ്വാതന്ത്ര്യത്തിനും രാഷ്ട്രപുനർനിർമ്മാണത്തിനും സ്വയം സമർപ്പിച്ച ജനനായകരുടെ ചിത്രങ്ങളും അവരുമായി ബന്ധപ്പെട്ട ലഭ്യമായ വിവരങ്ങളും പാർലമെന്ററി ഭരണക്രമം കൂടുതൽ സാർത്ഥകമാക്കാൻ ഉദ്യമിക്കുന്ന ഭാവിതലമുറയ്ക്ക് പ്രത്യാശാകേന്ദ്രമായ ഈ മ്യൂസിയം നിയമസഭയിലെ പുരാരേഖാ സംരക്ഷണ കേന്ദ്രം അഥവാ "ആർക്കൈവ്സ്" എന്ന രീതിയിൽ പ്രവർത്തിക്കുന്ന വിധത്തിലാണ് രൂപകല്പന ചെയ്തിട്ടുള്ളത്.



നിയമസഭാ പ്രവർത്തനത്തിലൂടെ നമ്മുടെ ജനാധിപത്യ സമ്പ്രദായത്തിന് വിലപ്പെട്ട സംഭാവനകൾ നൽകിയ വിശിഷ്ട വ്യക്തികളുടെ സ്മരണ നിലനിർത്താനുതകുന്ന അമൂല്യവസ്തുക്കളുടെ ശേഖരമാണ് മ്യൂസിയത്തിന്റെ മറ്റൊരാകർഷണം. പ്രദർശന വസ്തുക്കളിൽ ഭൂരിഭാഗവും നിയമസ ഭാംഗങ്ങളും അവരുടെ ബന്ധുജനങ്ങളും സ്നേഹോപഹാരമായി നൽകിയവയാണ്.

ഇതിനുപുറമെ കേരള നിയമസഭയെക്കുറിച്ചുള്ള വിശദവിവരങ്ങൾ വിരൽസ്പർശത്തിലൂടെ തൊട്ടറിയാൻ സഹായിക്കുന്ന ടച്ച് സ്ക്രീനും ചരിത്രപുരുഷൻമാരെക്കുറിച്ചും നിയമസഭാപ്രവർത്ത നങ്ങളെക്കുറിച്ചും അറിവു നല്കുന്ന ടെലി ഫിലിമുകൾ പ്രദർശിപ്പിക്കുന്ന ഒരു മിനി തീയേറ്ററും ഇവിടെ സജ്ജീകരിച്ചിട്ടുണ്ട്.

കൂടാതെ നിയമസഭയിൽ നിന്നും പ്രസിദ്ധീകരിക്കുന്ന പുസ്തകങ്ങളുടെ വില്പന ഈ മ്യൂസിയം വഴിയാണ് നടത്തപ്പെടുന്നത്. രാജ്യത്തിനകത്തും പുറത്തും നിന്നുള്ള വിവിധ മന്ത്രാല യങ്ങളിലെ പ്രതിനിധികൾ ഔദ്യോഗികമായി നിയമസഭയിൽ സന്ദർശനം നടത്തുന്നതിനൊപ്പം മ്യൂസിയത്തിലും പഠനാർത്ഥമുള്ള സന്ദർശനം നടത്തിപ്പോരുന്നു. അതിനോടൊപ്പം വിദ്യാർത്ഥികളും പൊതുജനങ്ങളുമുൾപ്പെടെ കേരളത്തിനകത്തും പുറത്തുമുള്ള ഏകദേശം മൂവായിരത്തോളം പേർ പ്രതിമാസം നിയമസഭാ മ്യൂസിയം സന്ദർശിച്ചുവരുന്നു.

## കേരള നിയമസഭാ സുവർണ്ണ ജൂബിലി സ്മാരക മ്യൂസിയം

കാലത്തിന്റെ മാറ്റത്തിനനുസൃതമായി ആധുനികസാങ്കേതിക വിദ്യയുടെ വിവിധ സൗകര്യങ്ങൾ പ്രയോജനപ്പെടുത്തി തികച്ചും 'ഹൈ-ടെക്' ആയി വിഭാവന ചെയ്യപ്പെട്ടിട്ടുള്ള പുതിയ ഒരു മ്യൂസിയത്തിന് 2013 ഏപ്രിൽ 15-ന് തുടക്കം കുറിച്ചു. നിലവിൽ പ്രവർത്തിച്ചു വരുന്ന മ്യൂസിയത്തിൽ നിന്നും ഭിന്നമായി സാങ്കേതികതയ്ക്ക് ഊന്നൽ നൽകി രൂപകല്പന ചെയ്തിരിക്കുന്ന ഈ മ്യൂസിയത്തിൽ നിയമസഭയുമായി ബന്ധപ്പെട്ട വിഷയങ്ങൾ ആധാരമാക്കി ഹ്രസ്വ ചിത്രങ്ങൾ, "ടച്ച് സ്ക്രീൻ കിയോസ്ക്" സംവിധാനം ഉപയോഗിച്ച് പ്രദർശിപ്പിക്കുന്നതിനാണ് പ്രധാനമായും ഉദ്ദേശിക്കുന്നത്. ഇത്തരത്തിൽ ഒരു മ്യൂസിയം ആരംഭിക്കുവാൻ ഉദ്ദേശിച്ചുകൊണ്ട് നിർമ്മിക്കപ്പെട്ട മന്ദിരത്തിന്റെ ഉദ്ഘാടനച്ചടങ്ങ് 2011 മെയ് മാസം 10-ാം തീയതി സ്പീക്കർ ശ്രീ. കെ. രാധാകൃഷ്ണൻ നിർവ്വഹിക്കുകയുണ്ടായി.

നമ്മുടെ രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയുടെ ജീവിതത്തിലെ അമൂല്യ നിമിഷങ്ങൾ, ഇന്ത്യൻ ഭരണഘടനയുമായി ബന്ധപ്പെട്ട രേഖകൾ, അപൂർവങ്ങളായ ചിത്രങ്ങൾ എന്നിവ പ്രദർശി പ്പിക്കുന്നതിനായി പ്രത്യേക പവലിയനുകളും സ്പീക്കർ ശ്രീ. ജി. കാർത്തികേയന്റെ പ്രത്യേക ആഗ്രഹപ്രകാരം ഈ മന്ദിരത്തിൽ സജ്ജീകരിച്ചിട്ടുണ്ട്.

മ്യൂസിയം മന്ദിരം പ്രവർത്തനസജ്ജമാക്കിക്കൊണ്ടുള്ള ഔപചാരികമായ ഉദ്ഘാടനം 2013 ഏപ്രിൽ 15 -ാം തീയതി ഗവർണ്ണർ ശ്രീ. നിഖിൽകുമാർ നിർവ്വഹിച്ചു.

## സെന്റർ ഫോർ പാർലമെന്ററി സ്റ്റഡീസ് ആന്റ് ട്രെയിനിംഗ് (സി.പി.എസ്.ടി.)-രൂപീകരണവും വികാസവും

ജനാധിപത്യ ഭരണ സമ്പ്രദായത്തിൽ നിയമസഭക്കും നിയമസഭാംഗങ്ങൾക്കും സുപ്രധാനമായ പങ്കാണ് നിർവ്വഹിക്കാനുള്ളത്. നിയമസഭയുടെയും നിയമസഭാംഗങ്ങളുടെയും പ്രവർത്തനം ഫല പ്രദവും കാര്യക്ഷമവുമാക്കേണ്ടത് ജനാധിപത്യ ഭരണ സംവിധാനത്തിന്റെ കെട്ടുറപ്പിന് അത്യന്താ പേക്ഷിതമാണ്. ജനാധിപത്യത്തിന്റെയും നിയമ നിർമ്മാണസഭകളുടെയും മഹത്തായ പാരമ്പര്യവും മൂല്യങ്ങളും ജനപ്രതിനിധികളിലേയ്ക്കും പൊതു സമൂഹത്തിലേയ്ക്കും എത്തിക്കുകയെന്നത് നിയമ



നിർമ്മാണസഭയുടെ ഉത്തരവാദിത്തവും കടമയുമാണ്. നിയമസഭയുടെ നടപടിക്രമങ്ങളും കാര്യനിർവ്വഹണവും സംബന്ധിച്ച് ആധികാരികമായ അറിവ് ജനപ്രതിനിധികൾക്കും നിയമസഭാ സെക്രട്ടേറിയറ്റിലെ ഉദ്യോഗസ്ഥർക്കും ഉണ്ടായിരിക്കേണ്ടത് അവരുടെ പ്രവർത്തനം കാര്യക്ഷമമാക്കുന്നതിന് അത്യന്താപേക്ഷിതമാണ്.

നിയമസഭാ സെക്രട്ടേറിയറ്റിന്റെ പ്രവർത്തനവും കാര്യക്ഷമതയും മറ്റേതൊരു സ്ഥാപനത്തേയുമെന്നതു പോലെ നിയമസഭാ ജീവനക്കാരുടെ കാര്യശേഷിയേയും പ്രവർത്തനമികവിനേയും ആശ്രയിച്ചിരിക്കുന്നു. ഒരു സേവനദാതാവ് എന്ന നിലയിൽ നിയമസഭാ സെക്രട്ടേറിയറ്റിന്റെ പ്രവർത്തനം കാര്യക്ഷമമാക്കുക വഴി ജനപ്രതിനിധികളുടെയും നിയമസഭയുടെയും പ്രവർത്തന ഫലം കൂടുതലായി ജനങ്ങൾക്ക് ലഭ്യമാക്കുവാൻ നിയമസഭാ സെക്രട്ടേറിയറ്റിന് സാധിക്കും.

ജനാധിപത്യ സമ്പ്രദായം ശക്തിപ്പെടുത്തുന്നതിന് പത്രമാധ്യമങ്ങൾ, സിവിൽ സർവ്വീസ്, അക്കാദമിക് സമൂഹം, പൊതുസമൂഹം എന്നിവയുടെ പങ്കാളിത്തം അനിവാര്യമാണ്. അതുകൊണ്ടു തന്നെ ജനാധിപത്യ ഭരണ സംവിധാനത്തിന്റെ പാരമ്പര്യവും പൈതൃകവും മൂല്യങ്ങളും ജനാധിപത്യ സമ്പ്രദായത്തിന്റെ എല്ലാ പങ്കാളിത്ത ഘടകങ്ങളിലേയ്ക്കും വ്യാപിപ്പിക്കേണ്ടതുണ്ട്. ഈ ദിശയിലുള്ള കേരള നിയമസഭയുടെ പ്രവർത്തനത്തിന്റെ ഭാഗമായാണ് നിയമസഭാ സെക്രട്ടേറിയറ്റിൽ ഒരു ട്രെയിനിംഗ് വിഭാഗം രൂപീകരിച്ചത്.

നിയമസഭാസെക്രട്ടേറിയറ്റ് ജീവനക്കാരുടെയും നിയമസഭാ സാമാജികരുടെയും പരിശീലനത്തിനായി രൂപീകരിച്ച ട്രെയിനിംഗ് സെൽ 2006 ഫെബ്രുവരി 1-ാം തീയതിയാണ് പ്രവർത്തനം ആരംഭിച്ചത്. തുടർന്ന് ട്രെയിനിംഗ് സെൽ ട്രെയിനിംഗ് സെക്ഷനായി പുന:സംഘടിപ്പിക്കപ്പെട്ടു. അന്താരാഷ്ട്ര പരിശീലന പരിപാടികൾ ഉൾപ്പെടെ നിയമസഭാംഗങ്ങൾക്കും നിയമസഭയിലെ ഉദ്യോഗസ്ഥർക്കും പത്ര മാധ്യമ സമൂഹത്തിനും പൊതു സമൂഹത്തിനുമായി പാർലമെന്ററി ജനാധിപത്യ സംബന്ധവും സാമൂഹ്യ, സാംസ്കാരിക, സാമ്പത്തികപരവുമായ വിഷയങ്ങളിൽ വൈവിധ്യമാർന്ന പരിശീലന പരിപാടികൾ ഈ സെക്ഷന്റെ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുകയുണ്ടായി.

പാർലമെന്ററി പഠനപരിശീലന പരിപാടികളുടെ പ്രാധാന്യവും വിപുലമായ പ്രവർത്തന വ്യാപ്തിയും കണക്കിലെടുത്ത് ലോക്സഭാ സെക്രട്ടേറിയറ്റിന്റെ ബ്യൂറോ ഓഫ് പാർലമെന്ററി സ്റ്റഡീസ് ആന്റ് ട്രെയിനിംഗ് (ബി.പി.എസ്.ടി.) എന്ന സ്ഥാപനത്തിന്റെ മാതൃകയിൽ ട്രെയിനിംഗ് സെക്ഷനെ പുന:സംഘടിപ്പിക്കുവാൻ ബഹു. സ്പീക്കർ ശ്രീ. ജി. കാർത്തികേയൻ തീരുമാനമെടുത്തതിന്റെ ഫലമായി 22-10-2011-ലെ സർക്കാർ ഉത്തരവ് (എം.എസ്.) നമ്പർ 1199/2011/ലെജി. പ്രകാരം ട്രെയിനിംഗ് സെക്ഷൻ കേരളാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ലെജിസ്ലേറ്റീവ് ട്രെയിനിംഗ് ആന്റ് സ്റ്റഡീസ് (കിൽറ്റ്സ്) എന്ന സ്ഥാപനമായി പുന:സംഘടിപ്പിക്കപ്പെട്ടു. 20-12-2011-ലെ സർക്കാർ ഉത്തരവ് (എം.എസ്.) നമ്പർ 1402/2011/ലെജി. പ്രകാരം ഈ സ്ഥാപനം സെന്റർ ഫോർ പാർലമെന്ററി സ്റ്റഡീസ് ആന്റ് ട്രെയിനിംഗ് (സി.പി.എസ്.ടി.) എന്ന് പുനർനാമകരണം ചെയ്യപ്പെട്ടു.

നിയമസഭാ സെക്രട്ടേറിയറ്റിന്റെ വജ്രജൂബിലി ആഘോഷങ്ങളുടെ സമാപന പരിപാടികളോടനുബന്ധിച്ച് 27-12-2011-ന് നിയമസഭാ സമുച്ചയത്തിലെ മെമ്പേഴ്സ് ലോഞ്ചിൽ വച്ച് ബഹു. കേരള മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി കേരള നിയമസഭയുടെ പാർലമെന്ററി പഠനപരിശീലന കേന്ദ്രം ഔപചാരികമായി ഉദ്ഘാടനം ചെയ്തു. പാർലമെന്ററി പഠനപരിശീലന കേന്ദ്രത്തിന്റെ സ്ഥാപകൻ കൂടിയായ ബഹു. സ്പീക്കർ ശ്രീ. ജി. കാർത്തികേയൻ, ബഹു. പ്രതിപക്ഷ നേതാവ് ശ്രീ. വി. എസ്. അച്ചുതാനന്ദൻ എന്നിവർ ചടങ്ങിൽ സന്നിഹിതരായിരുന്നു.



## സി.പി.എസ്.ടി.യുടെ ഉദ്ദേശ്യ ലക്ഷ്യങ്ങൾ

നിയമസഭാ സാമാജികർക്കായി ശില്പശാലകൾ, പ്രഭാഷണ പരമ്പരകൾ, നിയമ നിർമ്മാണവുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ ചർച്ചകൾ, പാർലമെന്ററി പ്രഭാഷണ പരമ്പരകൾ, ന്യൂഡൽഹിയിലെ ബ്യൂറോ ഓഫ് പാർലമെന്ററി സ്റ്റഡീസ് ആന്റ് ട്രെയിനിംഗുമായുള്ള അറ്റാച്ച്മെന്റ് പ്രോഗ്രാമുകൾ, സഹോദര നിയമസഭകളിലെ പ്രിസൈഡിംഗ് ഓഫീസർമാർക്കും, നിയമസഭാ സാമാജികർക്കും പഠന, പരിശീലന, പര്യടന പരിപാടികൾ, ലെജിസ്ലേറ്റീവ് ഡ്രാഫ്റ്റിംഗ് സംബന്ധിച്ച പരിശീലനം, മാധ്യമ പ്രവർത്തകർക്കായുള്ള ശിൽപശാലകൾ, ഐ.എ.എസ്. പ്രൊബേഷണർമാർക്കായുള്ള പാർലമെന്ററി പരിശീലന പരിപാടി, ഗവണ്മെന്റ് സെക്രട്ടേറിയറ്റ് ഉദ്യോഗസ്ഥർക്കായുള്ള പരിശീലന പരിപാടികൾ, ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാനേജ്മെന്റ് ഇൻ ഗവൺമെന്റുമായുള്ള അറ്റാച്ച്മെന്റ് പ്രോഗ്രാമുകൾ, സ്കൂൾ, കോളേജ് വിദ്യാർത്ഥികൾക്കുള്ള "നിയമസഭയെ അടുത്തറിയാൻ" എന്ന പരിപാടികൾ, അക്കാഡമിക് വിഭാഗത്തിനുള്ള പരിപാടികൾ, പാർലമെന്ററി സ്കോളർഷിപ്പ്, നിയമസഭാ സാമാജികരുടെ പി.എ. മാർക്കുള്ള പരിശീലന പരിപാടികൾ, നിയമസഭാ ജീവനക്കാർക്കുള്ള പരിശീലന പരിപാടികൾ തുടങ്ങിയവ സംഘടിപ്പിക്കുക.

പുതിയതായി രൂപീകരിച്ച പാർലമെന്ററി പഠന പരിശീലന കേന്ദ്രത്തിന്റെ mission document താഴെ ചേർക്കുന്നു.

> *"To foster democracy by strengthening the institution of Legislature through informed legislators, smart and intelligent officials and encouraging greater engagement between the public and the Legislature"*



# 1888 മുതൽ ചോദ്യോത്തരമേഖലയിൽ ഉണ്ടായ പരിഷ്ക്കാരങ്ങൾ

ഗവണ്മെന്റിന്റെ പ്രവർത്തനങ്ങളെ സഭാതലത്തിൽ നടത്തുന്ന ഒരു വിചാരണയിലൂടെ വിലയിരുത്തപ്പെടുന്ന സന്ദർഭമാണ് ചോദ്യോത്തരവേള. നിയമസഭയ്ക്ക് എക്സിക്യൂട്ടീവിന്റെ മേലുള്ള ഫലപ്രദമായ നിയന്ത്രണം ഉറപ്പുവരുത്തുന്നതിനുള്ള നിയമസഭാ നടപടികളിൽ സുപ്രധാനമായ സ്ഥാനം ചോദ്യാത്തരവേള കരസ്ഥമാക്കിയിട്ടുണ്ട്. 2005-ൽ വിവരാവകാശ നിയമം നിലവിൽ വന്നതോടെ ചോദ്യോത്തരവേളയിലെന്നപോലെയോ അതിനേക്കാൾ കാര്യക്ഷമമായോ പൊതുജനങ്ങൾക്ക് രേഖകളും വിവരങ്ങളും അധികാരകേന്ദ്രങ്ങളിൽ നിന്നും ലഭ്യമാകുന്ന സാഹചര്യം സംജാതമായിട്ടുണ്ട്. എന്നിരുന്നാലും ചോദ്യോത്തരവേളയുടെ പ്രസക്തി ഒട്ടും ചോർന്ന് പോയിട്ടില്ല. ഒരു നിയമസഭാ സാമാജികനെ സംബന്ധിച്ചിടത്തോളം ആവശ്യമായ വിവരം ശേഖരിക്കുന്നതിനുള്ള ഏറ്റവും ഫലപ്രദമായ മാർഗ്ഗമാണ് നിയമസഭാ ചോദ്യം. അംഗങ്ങൾക്ക് നേരിട്ട് ബോദ്ധ്യപ്പെട്ടിട്ടുള്ള കാര്യങ്ങളാണ് ചോദ്യം വഴി ഉന്നയിക്കപ്പെടുന്നത് എന്നതിനാൽ ചോദ്യോത്തരവേളയിലൂടെ ഭരണത്തിലെ തെറ്റുകളും ന്യൂനതകളും വെളിച്ചത്തുകൊണ്ടുവരാനും പരിഹാരമാഗ്രഹിക്കുന്ന പ്രശ്നം ചോദ്യത്തിന് വിഷയമാക്കിക്കൊണ്ട് ഗവണ്മെന്റിന്റെ നേരിട്ടുള്ള പരിഗണനയ്ക്കും ശ്രദ്ധയ്ക്കും പാത്രമാക്കാനും സാധിക്കുന്നു. സഭയിൽ ഉന്നയിക്കപ്പെടുന്ന വിഷയങ്ങൾ വിവിധ വിഭാഗങ്ങളിലുള്ള പരിണതപ്രജ്ഞരായ അംഗങ്ങളുടെ വീക്ഷണകോണിലൂടെ വിലയിരുത്തപ്പെടുന്നതുമൂലം ഗവണ്മെന്റ് നയം പുനർവിചിന്തനം ചെയ്യപ്പെടുകയും ഏറ്റവും ശരിയായതീരുമാനമെടുക്കുന്നതിനുള്ള സാഹചര്യം സംജാതമാകുകയും ചെയ്യുന്നു. വിമർശനത്തിലൂടെ ഭരണപക്ഷത്തിന്റെ തെറ്റുകൾ തിരുത്തി നേരായ മാർഗ്ഗത്തിൽ കൂടി അവരെ നടത്തിക്കുകയെന്ന പ്രതിപക്ഷത്തിന്റെ കർത്തവ്യം നിറവേറ്റുവാനുള്ള ഒരു ഉപാധിയായി ചോദ്യോത്തരവേള കണക്കാക്കപ്പെടുന്നു. ബ്രിട്ടീഷ് കോമൺസ് സഭയിൽ ചോദ്യങ്ങളുടെ ആവിർഭാവം തന്നെ വ്യക്തികളുടെ അവകാശങ്ങൾക്കു നേരെ ഭരണകൂടമോ വകുപ്പുദ്യോഗസ്ഥരോ നടത്തിയ കടന്നുകയറ്റത്തെ ചോദ്യം ചെയ്യുന്നതിനു വേണ്ടിയായിരുന്നു. ചോദ്യം മുഖേന വ്യക്തികളെ സംബന്ധിക്കുന്ന വിവരങ്ങൾ സഭയിൽ ഉന്നയിക്കുന്നതിലൂടെ പ്രശ്നം ഉന്നതതല ശ്രദ്ധയിൽപ്പെടുത്താനും പരിഹാരം തേടാനും കഴിയുന്നു. ഗവണ്മെന്റിന്റെ പുതിയ നയങ്ങളും പരിപാടികളും സംബന്ധിച്ച ചോദ്യങ്ങൾ സഭാതലത്തിൽ ചർച്ച ചെയ്യപ്പെടുകയും തന്മൂലം പൊതുവായ വികാരം മനസ്സിലാക്കാനും അതു പൊതുജന ശ്രദ്ധയിലേക്ക് കൊണ്ടു വരുന്നതിനും സാധിക്കുന്നു. നിയമസഭയിലൂടെ ഒരു ചോദ്യം ഉന്നയിക്കുന്നതു വഴി ചോദ്യത്തിന് അടിസ്ഥാനമായ പ്രശ്നം കൈകാര്യം ചെയ്യുന്ന ഫയൽ ചോദ്യഫയലിനോടൊപ്പം തന്നെ മന്ത്രിതലം വരെ എത്തുന്നു എന്നത് പ്രസക്തമാണ്. വളരെ താഴ്ന്ന ഉദ്യോഗസ്ഥതലത്തിൽ മാത്രം ചർച്ച ചെയ്ത് തീരുമാനമെടുത്തതോ അഥവാ അപ്രകാരം ചെയ്യാൻ മാത്രം വ്യവസ്ഥ ചെയ്തിട്ടുള്ളതോ ആയ കാര്യങ്ങൾ മന്ത്രി തലം വരെ എത്തിച്ച് പ്രശ്നം ചർച്ച ചെയ്യുന്നതിനും പരിഹാരമുണ്ടാക്കുന്നതിനും സാധിക്കുന്നു.

## ചോദ്യോത്തര നടപടിയുടെ വികസന ചരിത്രം

പാർലമെന്റുകളുടെ മാതാവ് എന്ന് അറിയപ്പെടുന്ന 'ബ്രിട്ടീഷ് കോമൺസ് സഭ'-യിലാണ് ചോദ്യോത്തര നടപടിക്ക് തുടക്കം കുറിച്ചത്. ആദ്യകാലത്ത് കോമൺസ് സഭയിൽ ചോദ്യോത്തരം അനുവദിച്ചിരുന്നില്ല. എന്നാൽ വാദപ്രതിവാദങ്ങൾക്കിടയിൽ സമർത്ഥരായ അംഗങ്ങൾ മന്ത്രിമാരോട് സന്ദർഭാനുസരണം ചോദ്യങ്ങൾ ചോദിക്കുകയും വിവരങ്ങൾ അറിയുകയും ചെയ്തിരുന്നു. ചർച്ചയ്ക്ക് തൽക്കാല തടസ്സം സൃഷ്ടിക്കുമെന്നതിനാൽ ഇടയ്ക്ക് കയറിയുള്ള ചോദ്യങ്ങൾക്ക് പലപ്പോഴും പ്രോൽസാഹനം ലഭിച്ചിരുന്നില്ല. എങ്കിലും അംഗങ്ങൾ ചോദ്യം ചോദിക്കുകയും മന്ത്രിമാർ



അവരുടെ കൈവശം ഉള്ള വിവരത്തിനനുസൃതമായി മറുപടി പറയുകയോ അല്ലെങ്കിൽ പറയാതിരിക്കുകയോ ചെയ്തുവന്നു. 1783 മേയ് 21-ാം തീയതി ജോൺ റോൾ എന്ന അംഗം അന്നത്തെ പേയ്മാസ്റ്റർ ജനറൽ ആയിരുന്ന എഡ്മണ്ട് ബർക്കിനോട് അദ്ദേഹത്തിന്റെ വകുപ്പിലുള്ള രണ്ട് ഉദ്യോഗസ്ഥൻമാർ നടത്തിയ അഴിമതിയെപ്പറ്റി ചോദ്യം ഉന്നയിച്ചു. എന്നാൽ അദ്ദേഹം കോപത്തോടുകൂടി ഒരു നീണ്ട പ്രസംഗം നടത്തി. തുടർന്ന് ശക്തമായ വികാരം പുറപ്പെടുവിച്ചുകൊണ്ടുള്ള പ്രസംഗം രണ്ടു വശത്തുനിന്നും ഉണ്ടായി. അതെത്തുടർന്ന് സ്പീക്കർ ചാൾസ് കോൺവാൾ "എന്റെ അഭിപ്രായത്തിൽ മന്ത്രിയോടോ ഉദ്യോഗം വഹിക്കുന്ന ആളോടോ ഒരംഗത്തിന് ചോദ്യം ചോദിക്കുവാൻ അവകാശം ഉണ്ട്......."; പിന്നീട് മറ്റൊരവസരത്തിൽ "ഒരു ബഹുമാനപ്പെട്ട അംഗം മന്ത്രിയോട് ചോദ്യം ചോദിച്ചാൽ ആ മന്ത്രി മറുപടി പറയുവാനോ അല്ലെങ്കിൽ എന്തുകൊണ്ട് മറുപടി നൽകാതിരിക്കുന്നു എന്നു പറയുവാനോ ബാധ്യസ്ഥനാണ്......." എന്നീ റൂളിംഗുകൾ നൽകുകയുണ്ടായി. ഇവ അംഗങ്ങൾക്ക് ചോദ്യം ചോദിക്കാനും മറുപടി ലഭിക്കുവാനുമുള്ള അവകാശം ഊട്ടി ഉറപ്പിച്ചു. കാലക്രമേണ മുഖ്യമായ രാഷ്ട്രീയ പ്രശ്നങ്ങളിലും ഭരണ കാര്യങ്ങളുടെ വിവിധ വശങ്ങളെക്കുറിച്ചും അന്വേഷണം നടത്തുന്നതിനുള്ള ഒരു മാർഗ്ഗമായി ചോദ്യങ്ങൾ രൂപപ്പെട്ടു. അതോടുകൂടി ചോദ്യോത്തരം പാർലമെന്ററി വ്യവസ്ഥയുടെ അവിഭാജ്യ ഘടകമായി.

## ചോദ്യോത്തരവേള ഇന്ത്യയിൽ

1773-ൽ റെഗുലേറ്റിംഗ് ആക്ട് നിലവിൽ വന്നതിനെത്തുടർന്ന് ഇന്ത്യയിൽ ഒരു ഗവർണ്ണർ ജനറലിനെയും അദ്ദേഹത്തെ സഹായിക്കാൻ നാല് അംഗങ്ങൾ അടങ്ങുന്ന ഒരു കൗൺസിലിനെയും നിയോഗിക്കുകയുണ്ടായി. തുടർന്ന് കൗൺസിലിന്റെ അധികാരത്തിലും അംഗങ്ങളുടെ എണ്ണത്തിലും മാറ്റങ്ങൾ ഉണ്ടായെങ്കിലും കൗൺസിൽ അംഗങ്ങൾക്ക് ചോദ്യം ചോദിക്കാനുള്ള അവകാശം കൈവന്നിരുന്നില്ല. 1892-ലെ ഇന്ത്യൻ കൗൺസിൽസ് ആക്ട് അനുസരിച്ചാണ് വൈസ്രോയിയുടെ ഉപദേശകകൗൺസിൽ അംഗങ്ങൾക്ക് ചോദ്യം ചോദിക്കുവാനുള്ള അവകാശം ലഭിച്ചത്. വീണ്ടും രണ്ടു വർഷം കൂടി കഴിഞ്ഞതിനുശേഷമാണ് ആദ്യത്തെ ചോദ്യം ഉന്നയിക്കപ്പെട്ടത്. പക്ഷേ ഉപചോദ്യം ചോദിക്കുവാനുള്ള അവകാശം കിട്ടുവാൻ വീണ്ടും 15 വർഷം കാത്തിരിക്കേണ്ടതായി വന്നു. 1909-ലെ കൗൺസിൽസ് ആക്ടിനു ശേഷമാണ് ഉപചോദ്യം ചോദിക്കുന്നതിനുള്ള അവകാശം അംഗങ്ങൾക്ക് ലഭിച്ചത്. ഇന്ത്യൻ ഭരണഘടന നിലവിൽ വന്നതിനുശേഷം ആർട്ടിക്കിൾ 118 അനുസരിച്ച് പാർലമെന്റിന്റെ നടത്തിപ്പ് സംബന്ധിച്ച് വിശദമായ നടപടിക്രമങ്ങൾക്ക് രൂപം നൽകുകയും അതിൽ ചോദ്യോത്തരവേളയെക്കുറിച്ച് വ്യക്തമായ ചട്ടങ്ങൾ ചേർക്കുകയുമുണ്ടായി.

## ചോദ്യോത്തരവേള കേരളത്തിൽ

ഇന്ത്യയിലെ നാട്ടുരാജ്യങ്ങളിൽ ഒരു ലെജിസ്ലേറ്റീവ് കൗൺസിൽ ആദ്യമായി രൂപീകരിച്ചത് കേരളത്തിന്റെ ഭാഗമായ മുൻ തിരുവിതാംകൂറിൽ ആയിരുന്നു. 1888-ലെ തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ റെഗുലേഷൻ അനുസരിച്ചായിരുന്നു തിരുവിതാംകൂറിൽ ഒരു ലെജിസ്ലേറ്റീവ് കൗൺസിൽ രൂപീകരിച്ചത്. കൗൺസിലിന് ചില പരിമിതികൾക്കു വിധേയമായി നിയമനിർമ്മാണത്തിനുള്ള അധികാരം മാത്രമേ നൽകിയിരുന്നുള്ളൂ. ബില്ലിന്റെ അവതരണാനുമതിക്കും പരിഗണനയ്ക്കും പാസ്സാക്കുന്നതിനുമുള്ള ഉപക്ഷേപങ്ങൾ അല്ലാതെ മറ്റേതെങ്കിലും കാര്യങ്ങൾ കൗൺസിൽ മുമ്പാകെ കൊണ്ടുവരുന്നതിനെയും കൗൺസിൽ അതു പരിഗണിക്കുന്നതിനെയും തടയുന്ന വ്യവസ്ഥ 1898-ലെയും 1920-ലെയും റെഗുലേഷനുകളിൽ ഉണ്ടായിരുന്നു. 1920-ലെ I-ാം നമ്പർ റെഗുലേഷന്റെ സെക്ഷൻ 6 പ്രകാരം പുറപ്പെടുവിച്ചതും 1920 മാർച്ച് 12-ാം തീയതി അംഗീകരിച്ചതുമായ തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിന്റെ കാര്യ നിർവ്വഹണം സംബന്ധിച്ച ചട്ടപ്രകാരം ചോദ്യം ചോദിക്കുന്നതിനുള്ള അവകാശം അംഗങ്ങൾക്ക് ലഭിച്ചു. ഇതുപ്രകാരം



1920 ഏപ്രിൽ 7-ാം തീയതി ബുധനാഴ്ച ചേർന്ന കൗൺസിൽ യോഗത്തിൽ എം. സുബ്രഹ്മണ്യപിള്ള, ജോൺ നിദ്രി, എസ്. ആദം സേട്ട്, ജി. പരമേശ്വരൻപിള്ള, കയ്യാലം പരമേശ്വരൻ പിള്ള എന്നീ അംഗങ്ങൾ നോട്ടീസ് നൽകിയ 15 ചോദ്യങ്ങൾക്ക് സഭാതലത്തിൽ മറുപടി നൽകി. തിരുവിതാംകൂർ സർവ്വീസിൽ 50 രൂപയും അതിൽ കൂടുതലും ശമ്പളം പറ്റുന്ന വിദേശികളെ സംബന്ധിച്ച എം. സുബ്രഹ്മണ്യപിള്ളയുടെ ഒന്നാം നമ്പർ ചോദ്യത്തിന് അന്നത്തെ ചീഫ് സെക്രട്ടറി രാജാറാം റാവു ആണ് മറുപടി നൽകിയത്. തുടർന്ന് 1922 ജൂലൈ 25-ാം തീയതിയിലെ സമ്മേളനത്തിൽ ഉപചോദ്യം അനുവദിച്ചിട്ടുണ്ട്.

1933-ലെ ട്രാവൻകൂർ ലെജിസ്ലേറ്റീവ് റിഫോംസ് റെഗുലേഷൻ അനുസരിച്ച് ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിലും ശ്രീമൂലം അസംബ്ലിയും നിലവിൽ വന്നു. ഇതിന്റെ 33-ാം വകുപ്പിലെ വ്യവസ്ഥ പ്രകാരം രണ്ടു സഭയിലെയും അംഗങ്ങൾക്ക് ചോദ്യവും ഉപചോദ്യവും ചോദിക്കാനുള്ള അധികാരം ഉണ്ടായിരുന്നു. എന്നാൽ 1908-ലെ കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിൽ ആക്ടിന്റെ 17-ാം വകുപ്പിലും ചോദ്യോത്തരവേളയെ സംബന്ധിക്കുന്നിടത്തോളം 1933-ലെ ട്രാവൻകൂർ ലെജിസ്ലേറ്റീവ് റിഫോംസ് റെഗുലേഷനിലെ വ്യവസ്ഥകൾക്ക് തുല്യമായ വ്യവസ്ഥയുണ്ടായിരുന്നു. പിന്നീട് 1949-ൽ നിലവിൽ വന്ന ലെജിസ്ലേറ്റീവ് അസംബ്ലി ഓഫ് യുണൈറ്റഡ് സ്റ്റേറ്റ്സ് ഓർഡിനൻസിലും ചോദ്യോത്തരവേളയെക്കുറിച്ച് സമാന വ്യവസ്ഥകളുണ്ട്. മുൻ തിരുവിതാംകൂറിലെയും കൊച്ചിയിലെയും തിരു-കൊച്ചിയിലെയും നിയമനിർമ്മാണ സഭകളുടെ രൂപീകരണം സംബന്ധിച്ചുണ്ടാക്കിയ നിയമത്തിലെ വ്യവസ്ഥ പ്രകാരം രൂപീകരിച്ച ചട്ടങ്ങളിൽ ചോദ്യങ്ങൾ സംബന്ധിച്ച് വ്യക്തമായ ചട്ടങ്ങൾ ചേർത്തിട്ടുണ്ട്.

## ചോദ്യോത്തരം സംബന്ധിച്ച നടപടിക്രമങ്ങൾ

കേരള സംസ്ഥാന രൂപീകരണത്തെത്തുടർന്ന് നിയമസഭാ നടത്തിപ്പിനായി രൂപീകരിച്ച കേരള നിയമസഭയുടെ നടപടിക്രമവും കാര്യ നിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ അദ്ധ്യായം VII (ചട്ടം 26-48) ചോദ്യോത്തര സംബന്ധമായ കാര്യങ്ങളെക്കുറിച്ചുള്ള സ്പഷ്ടീകരണം നൽകുന്നു.

നിയമസഭാ ചട്ടം 27 അനുസരിച്ച് അനൗദ്യോഗികാംഗങ്ങൾ ചോദ്യത്തിന് നിയമസഭാ സെക്രട്ടറിക്ക് രേഖാമൂലം നോട്ടീസ് നൽകുന്നു. ചില പ്രത്യേക സന്ദർഭങ്ങളിലൊഴികെ എല്ലാ ദിവസവും സഭ സമ്മേളിക്കുന്നത് ചോദ്യോത്തരവേളയോടെയാണ്. നിയമസഭാ ചട്ടം അനുസരിച്ച് സഭയുടെ ഒരു യോഗത്തിന്റെ ആദ്യത്തെ ഒരു മണിക്കൂർ ചോദ്യോത്തരങ്ങൾക്കായി നീക്കി വച്ചിരിക്കുന്നു. ഈ സമയമാണ് ചോദ്യോത്തര വേള എന്ന് അറിയപ്പെടുന്നത്.

ഒരു പൊതു തെരഞ്ഞെടുപ്പിനുശേഷം ആദ്യം കൂടുന്ന സഭയുടെ സമ്മേളനത്തിൽ ചോദ്യങ്ങൾക്ക് നോട്ടീസ് കൊടുക്കാനുള്ള സമയദൈർഘ്യം ഇല്ലാത്തപ്പോൾ എത്ര ദിവസത്തേക്കാണോ നോട്ടീസിന് സമയമില്ലാത്തത് അത്രയും ദിവസം സാധാരണയായി ചോദ്യോത്തരവേള ഉണ്ടാകാറില്ല. ഗവർണ്ണറുടെ നയപ്രഖ്യാപന പ്രസംഗ ദിവസവും ബഡ്ജറ്റ് അവതരിപ്പിക്കുന്ന ദിവസവും സഭാംഗങ്ങളുടെയോ ആദരണീയരായ മറ്റ് പ്രമുഖ വ്യക്തികളുടേയോ സംബന്ധിക്കുന്ന ചരമോപചാരം നടത്തുന്ന അവസരത്തിലും ചോദ്യോത്തരവേള വേണ്ടെന്ന് വയ്ക്കാറുണ്ട്. ചില പ്രത്യേക സാഹചര്യങ്ങളിൽ പ്രമേയം മൂലം സഭ തീരുമാനിക്കുന്ന മറ്റു സന്ദർഭങ്ങളിലും കാര്യോപദേശക സമിതി റിപ്പോർട്ടിലെ ഇക്കാര്യത്തിലുള്ള ശിപാർശ സഭ അംഗീകരിക്കുന്ന സാഹചര്യത്തിലും ചോദ്യോത്തരവേള ഉണ്ടാകാറില്ല. മേൽപ്പറഞ്ഞ സന്ദർഭങ്ങളിലൊഴികെ, സഭ സമ്മേളിക്കുന്ന മറ്റെല്ലാ ദിവസങ്ങളിലും ചോദ്യോത്തരവേള ഉണ്ടാകാറുണ്ട്.

പ്രാരംഭത്തിൽ സൂചിപ്പിച്ചതുപോലെ ചില പ്രത്യേക സന്ദർഭങ്ങളിലൊഴികെ സഭ ചേരുന്നത് ചോദ്യോത്തരവേളയോടുകൂടിയാണ്. ചോദ്യങ്ങൾ ചോദിക്കുന്നത് സംബന്ധിച്ച് നിയതമായ



നടപടി ക്രമങ്ങൾ നിയമസഭയുടെ നടപടിച്ചട്ടങ്ങളിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട്. പ്രസ്തുത വ്യവസ്ഥകൾക്ക് എന്തെങ്കിലും വിശദീകരണം വേണ്ടി വരുമ്പോഴും നടപടിച്ചട്ടങ്ങളിൽ പറയാത്ത കാര്യം സംബന്ധിച്ച് വ്യക്തമായ നടപടിക്രമങ്ങൾ ആവിഷ്കരിക്കേണ്ടതായി വരുമ്പോഴും നടപടിച്ചട്ടത്തിലെ വ്യവസ്ഥകൾക്ക് വിധേയമായി "ഡയറക്ഷൻ" പുറപ്പെടുവിക്കുവാൻ സ്പീക്കർക്ക് അവകാശമുണ്ട്. കൂടാതെ ഓരോ പ്രശ്നത്തേയും സംബന്ധിച്ച് സഭാതലത്തിൽ റൂളിംഗ് നൽകുവാൻ സ്പീക്കർക്ക് അധികാരമുണ്ട്. അങ്ങനെ നടപടിച്ചട്ടങ്ങളിലെ വ്യവസ്ഥകളിലും ചോദ്യോത്തരം സംബന്ധിച്ച് ഡയറക്ഷൻ മുഖേന വിശദമാക്കിയ വിവരങ്ങളിലും സഭാതലത്തിൽ നൽകുന്ന റൂളിംഗുകളിലുമാണ് ചോദ്യോത്തരങ്ങളെ നിയന്ത്രിക്കുന്ന നിയാമകതത്വങ്ങൾ ഉൾക്കൊള്ളുന്നത്.

## വിവിധ തരം ചോദ്യങ്ങൾ

നിയമസഭാചട്ടങ്ങൾ പ്രകാരം നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങൾ, നക്ഷത്രചിഹ്നമിടാത്ത ചോദ്യങ്ങൾ, അടിയന്തര ചോദ്യങ്ങൾ എന്നിങ്ങനെ മൂന്നു തരത്തിലുള്ള ചോദ്യങ്ങൾ ചോദിക്കാൻ വ്യവസ്ഥയുണ്ട്. ഒരംഗം സഭാതലത്തിൽ വാങ്മൂലം മറുപടി ലഭിക്കാനാഗ്രഹിക്കുന്ന ചോദ്യങ്ങൾക്ക് അവയുടെ പ്രാരംഭത്തിൽ ഒരു നക്ഷത്രചിഹ്നം കൂടി അടയാളപ്പെടുത്തിയിരിക്കണം. കാലികമായും സാമൂഹികമായും പ്രസക്തമായതും ഉപചോദ്യങ്ങൾ ചോദിക്കാനിടയുള്ളതുമായ ചോദ്യങ്ങൾ മാത്രമേ നക്ഷത്രചിഹ്നമിട്ട ചോദ്യമായി പരിഗണിക്കുകയുള്ളു. സ്ഥിതി വിവരക്കണക്കുകളോ നീണ്ട സ്റ്റേറ്റുമെന്റുകളോ മേശപ്പുറത്തുവയ്ക്കേണ്ട ചോദ്യങ്ങളോ ഏതെങ്കിലും വ്യക്തിയെ സംബന്ധിക്കുന്നതോ പ്രാദേശികമോ ആയ ചോദ്യങ്ങളോ നക്ഷത്രചിഹ്നമിട്ടതായി പരിഗണിക്കുകയില്ല. അപ്രകാരമുള്ളവ നക്ഷത്രചിഹ്നമിടാത്ത ചോദ്യങ്ങളായി പരിഗണിക്കുന്നു. ഒരു ദിവസം പരമാവധി 30 നക്ഷത്ര ചിഹ്നമിട്ട ചോദ്യങ്ങളാണ് അനുവദിക്കുന്നത്. ഒരു അംഗത്തിന് പരമാവധി മൂന്നു വീതവും. അടിയന്തര സന്ദർഭങ്ങളിൽ കുറഞ്ഞ നോട്ടീസോടുകൂടി ഉന്നയിക്കപ്പെടുന്ന ചോദ്യമാണ് അടിയന്തര ചോദ്യം.

## ചോദ്യത്തിനുള്ള നോട്ടീസ്

സ്പീക്കർ മറ്റു വിധത്തിൽ നിർദ്ദേശിക്കാത്തപക്ഷം, ചോദ്യങ്ങൾക്ക് വ്യക്തമായ പത്തു ദിവസത്തെ നോട്ടീസ് നൽകേണ്ടതാണ്. 2-ാം ചട്ടത്തിന്റെ (3)-ാം ഉപചട്ടപ്രകാരം നോട്ടീസ് നൽകുന്ന ദിവസവും ചോദ്യം സഭയിൽ ഉന്നയിക്കുന്ന ദിവസവും ഒഴിവാക്കിയാണ് വ്യക്തമായ ദിവസങ്ങൾ കണക്കാക്കുന്നത്.

തിരുവിതാംകൂറിലെ ശ്രീചിത്രാ ലെജിസ്ലേറ്റീവ് കൗൺസിലിലും ശ്രീമൂലം അസംബ്ളിയിലും കൊച്ചി ലെജിസ്ലേറ്റീവ് കൗൺസിലിലും ചോദ്യങ്ങളുടെ നോട്ടീസ് കാലം 12 ദിവസമായിരുന്നു. എന്നാൽ തിരുവിതാംകൂർ-കൊച്ചി നിയമസഭയിലും കേരളനിയമസഭയുടെ പ്രാരംഭകാലത്തും ചോദ്യങ്ങളുടെ കാലാവധി 10 ദിവസമായിരുന്നു. നിയമസഭാ ചട്ടങ്ങൾക്ക് 1976-ൽ വരുത്തിയ ഭേദഗതി പ്രകാരം ചോദ്യങ്ങളുടെ നോട്ടീസ് കാലം 12 ദിവസമായി വീണ്ടും വർദ്ധിപ്പിച്ചു. എന്നാൽ 2010-ലെ ഭേദഗതി പ്രകാരം ചോദ്യങ്ങളുടെ നോട്ടീസ് കാലം വീണ്ടും 10 ദിവസങ്ങളായി കുറയ്ക്കുകയുണ്ടായി. ലോക്സഭയിൽ ചോദ്യങ്ങളുടെ നോട്ടീസ് കാലം ചുരുങ്ങിയത് 15 ദിവസമാണ്.

ഒരു ചോദ്യത്തിന്റെ നോട്ടീസ് മന്ത്രിയുടെ സെക്രട്ടറിക്കു നൽകി 5 ദിവസം കഴിയാത്ത പക്ഷം ആ ചോദ്യം ഉത്തരം പറയുവാനുള്ള ചോദ്യങ്ങളുടെ ലിസ്റ്റിൽ ചേർക്കരുതെന്ന വ്യവസ്ഥ തിരുവിതാംകൂർ-കൊച്ചി നിയമസഭയിലും കേരളനിയമസഭയുടെ പ്രാരംഭകാലത്തുമുണ്ടായിരുന്നു. എന്നാൽ നിയമസഭാ ചട്ടങ്ങൾക്ക് 1976-ൽ വരുത്തിയ ഭേദഗതി പ്രകാരം ഈ കാലയളവ് 8 ദിവസമായി വർദ്ധിപ്പിക്കുകയുണ്ടായി. അതിനുശേഷം 2010-ലെ ഭേദഗതി പ്രകാരം ചോദ്യങ്ങൾ ബന്ധപ്പെട്ട മന്ത്രിക്ക് ലഭ്യമാക്കേണ്ട സമയപരിധി 6 ദിവസങ്ങളായി കുറയ്ക്കുകയുണ്ടായി.



ചോദ്യങ്ങൾക്കുള്ള നോട്ടീസ് രേഖാമൂലം നിയമസഭാ സെക്രട്ടറിക്കാണ് നൽകേണ്ടത്. നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങൾക്ക് വെള്ള നിറത്തിലും നക്ഷത്രരഹിത ചോദ്യങ്ങൾക്ക് പച്ചനിറത്തിലും അടിയന്തര ചോദ്യങ്ങൾക്ക് പിങ്ക് നിറത്തിലുമുള്ള ഫോറത്തിലാണ് നോട്ടീസ് നൽകേണ്ടത്. തിരുവിതാംകൂർ-കൊച്ചി നിയമസഭയിലും കേരളനിയമസഭയുടെ പ്രാരംഭകാലത്തും നോട്ടീസ് നൽകേണ്ടത് പ്രവൃത്തി ദിവസം രാവിലെ 10.00 മണിക്ക് ശേഷവും ഉച്ചയ്ക്കുശേഷം 3.00 മണിക്ക് മുമ്പുമായിരുന്നു. എന്നാൽ 1976-ൽ നോട്ടീസ് നൽകുന്നതിനുള്ള സമയം പ്രവൃത്തി ദിവസം രാവിലെ 10.15 മണിക്ക് ശേഷവും ഉച്ചയ്ക്കുശേഷം 3.00 മണിക്ക് മുമ്പുമായി നിജപ്പെടുത്തുകയുണ്ടായി. ചോദ്യത്തിനു നോട്ടീസ് നൽകേണ്ടതായി നിശ്ചയിച്ചിട്ടുള്ള ദിവസം ഉച്ചയ്ക്ക് 12.00 മണിക്ക് മുമ്പായി ലഭ്യമാക്കണമെന്ന് 2010-ൽ നിയമസഭാ ചട്ടങ്ങളിൽ ഭേദഗതി ചെയ്യുകയുണ്ടായി. ഓഫീസ് അടച്ചിരിക്കുമ്പോഴോ ഉച്ചയ്ക്ക് 12.00 മണിക്ക് ശേഷമോ ലഭിക്കുന്ന നോട്ടീസുകൾ പിറ്റേദിവസം നൽകിയതായി മാത്രമേ പരിഗണിക്കൂ.

## ചോദ്യങ്ങളുടെ ലിസ്റ്റ്

ഓരോ ദിവസവും നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങൾക്കും നക്ഷത്രചിഹ്നമിടാത്ത ചോദ്യങ്ങൾക്കും പ്രത്യേകം പ്രത്യേകം ലിസ്റ്റാണ് തയ്യാറാക്കുന്നത്. 1976-നു മുമ്പ് ഒരു ദിവസത്തേയ്ക്ക് അംഗീകരിക്കുന്ന എല്ലാ നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങളും ചട്ടത്തിന് വിധേയമായി അന്നത്തെ ലിസ്റ്റിൽ ചേർക്കുകയായിരുന്നു പതിവ്. നിയമസഭാ സെക്രട്ടേറിയറ്റിൽ ചോദ്യം കിട്ടുന്ന സമയത്തെ അടിസ്ഥാനമാക്കിയാണ് ഈ ചോദ്യങ്ങളുടെ മുൻഗണന നിശ്ചയിച്ചിരുന്നത്. ഒരാളിന്റെ ഒന്നിലധികം നക്ഷത്ര ചിഹ്നമിട്ട ചോദ്യങ്ങൾ അംഗീകരിച്ചിട്ടുള്ള പക്ഷം ഇത്തരം രണ്ടു ചോദ്യങ്ങൾ മാത്രമേ പ്രസ്തുത ലിസ്റ്റിൽ ചേർത്തിരുന്നുള്ളൂ. ഒരു ദിവസത്തേയ്ക്ക് രണ്ടിൽ കൂടുതലായി ചോദിച്ചിട്ടുള്ള ഇത്തരം ചോദ്യങ്ങൾ നക്ഷത്ര ചിഹ്നമിടാത്ത ചോദ്യങ്ങളുടെ ലിസ്റ്റിൽ ചേർത്തുവന്നു. നക്ഷത്ര ചിഹ്നമിട്ട ചോദ്യങ്ങൾ രണ്ടു പരിവർത്തിയായിട്ടാണ് ലിസ്റ്റിൽ ചേർത്തിരുന്നത്. എല്ലാ ചോദ്യങ്ങളും ഒന്നിച്ചടുക്കി ആദ്യ പരിവർത്തിയിൽ ഓരോ അംഗത്തിന്റെയും ഓരോ ചോദ്യം വീതം ലിസ്റ്റിൽ ചേർത്ത് ബാക്കി ചോദ്യങ്ങൾ മാറ്റിവയ്ക്കുന്നു. ഇങ്ങനെ ആദ്യം മുതൽ അവസാനം വരെയുള്ള ചോദ്യങ്ങൾ ലിസ്റ്റിൽ ചേർത്തശേഷം മുമ്പ് സൂചിപ്പിച്ച പ്രകാരം മാറ്റിവച്ച ചോദ്യങ്ങളെടുത്ത് രണ്ടാം പരിവർത്തിയിൽ ലഭ്യമായ ഓരോ അംഗത്തിന്റെയും ഓരോ ചോദ്യം വീതം നമ്പർ ക്രമത്തിൽ ലിസ്റ്റിൽ ചേർക്കുകയും ബാക്കി ചോദ്യങ്ങൾ നീക്കുകയും ചെയ്യുന്നു. ഈ രണ്ട് പരിവർത്തിയിലും കൂടി ലിസ്റ്റിൽ ചേർത്ത നക്ഷത്ര ചിഹ്നമിട്ട ചോദ്യങ്ങളിൽ ബാക്കി വരുന്നവ നക്ഷത്രരഹിത ചോദ്യങ്ങളുടെ ലിസ്റ്റിലേക്ക് മാറ്റുകയായിരുന്നു പതിവ്

ഈ നടപടിക്രമത്തിന് ഒട്ടേറെ ന്യൂനതകളുണ്ടായിരുന്നു. സെക്രട്ടേറിയറ്റിൽ ചോദ്യം കിട്ടുന്ന ക്രമപ്രകാരം മുൻഗണന നൽകിയിരുന്നതിനാൽ എന്നും ഒരേ ആളുകളുടെ ചോദ്യം മാത്രം സഭാതലത്തിൽ വരിക പതിവായിരുന്നു. സമൺസ് പുറപ്പെടുവിക്കുന്ന സമയം നിയമസഭാ സെക്രട്ടേറിയറ്റ് മന്ദിരത്തിലെത്താത്തവർക്കും എത്തിയാൽതന്നെ ആദ്യം നോട്ടീസ് കൊടുക്കാൻ കഴിയാത്തവർക്കും അകലെയുള്ള അംഗങ്ങൾക്കും സഭാതലത്തിൽ ചോദ്യം ചോദിക്കാൻ അവസരം ലഭിക്കുക എന്നത് അസാദ്ധ്യമായിരുന്നു. നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങളുടെ ലിസ്റ്റിൽ പലപ്പോഴും നൂറിലധികം ചോദ്യങ്ങൾ ചേർക്കേണ്ടതായി വന്നു. പക്ഷെ ഇതിൽ വളരെ കുറച്ച് ചോദ്യങ്ങൾക്കു മാത്രമേ സഭാതലത്തിൽ മറുപടി കൊടുക്കാൻ കഴിയുമായിരുന്നുള്ളൂ. ഒരേ വിഷയത്തെക്കുറിച്ച് നിരവധി അംഗങ്ങൾ മിക്കവാറും ഒരേപോലെയുള്ള ചോദ്യങ്ങൾക്ക് നോട്ടീസ് തന്നിരുന്നു. ഇവ അതേപടി അംഗീകരിച്ചയച്ചിരുന്നതുമൂലം ചോദ്യങ്ങളുടെ എണ്ണം കൂടി. അവയ്ക്ക് ഉത്തരം ശേഖരിക്കുന്നതിൽ ബുദ്ധിമുട്ടും ചെലവും വർദ്ധിക്കുന്നതിനിടയായി. ഇവയ്ക്കെല്ലാം പരിഹാരം കാണേണ്ടതായിവന്നു. ചട്ടങ്ങളിൽ അവശ്യം ഭേദഗതി വരുത്തിയും സ്പീക്കർ ഡയറക്ഷൻ പുറപ്പെടുവിച്ചും ഇത്തരത്തിലുള്ള വിഷമതകൾ തരണം ചെയ്തിട്ടുണ്ട്.



1976-ലെ ഭേദഗതിയിലൂടെ ഒരു ദിവസത്തെ ലിസ്റ്റിൽപ്പെടുത്താവുന്ന നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങളുടെ പരമാവധി എണ്ണം 30 ആയി നിജപ്പെടുത്തി. ലോക്സഭയിൽ ഇപ്രകാരം ഒരു ദിവസത്തെ നക്ഷത്രസഹിത ചോദ്യങ്ങളുടെ ലിസ്റ്റിൽപ്പെടുത്തുന്നവയുടെ എണ്ണം 20 മാത്രമാണ്. എന്നാൽ ചില സാഹചര്യങ്ങളിൽ ഇത് അല്പം വർദ്ധിച്ചേക്കാം. ഒരു ദിവസത്തേക്ക് ഒരേ വിഷയത്തിലോ സമാനസ്വഭാവമുള്ള വിഷയത്തിലോ പല അംഗങ്ങൾ നോട്ടീസ് നൽകിയിട്ടുള്ള ചോദ്യങ്ങളുടെ സാരാംശം മാത്രം കൂട്ടിച്ചേർത്ത് ഒരു കൺസോളിഡേറ്റഡ് ചോദ്യം തയ്യാറാക്കാനും ഇപ്രകാരം തയ്യാറാക്കപ്പെടുന്ന ചോദ്യത്തിൽ ബന്ധപ്പെട്ട അംഗത്തിന്റെ പേര് ബ്രാക്കറ്റിൽ ചേർക്കണമെന്നും 1968 ജൂലൈ 22-ന് സ്പീക്കർ ഡയറക്ഷൻ നൽകുകയുണ്ടായി. തത്ഫലമായി ഒരേ വിഷയത്തിലുള്ള ഒന്നിലധികം ചോദ്യങ്ങൾ ഒരു ദിവസത്തെ നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങളുടെ ലിസ്റ്റിൽ ചേർക്കുന്ന ഏർപ്പാട് ഇല്ലാതെയായി. എന്നാൽ 1985 ജൂൺ 28-നു പുറപ്പെടുവിച്ച ഡയറക്ഷനിൽ സമാന സ്വഭാവമുള്ള ചോദ്യങ്ങൾ ക്ലബ് ചെയ്യപ്പെടുമ്പോൾ ആ ചോദ്യങ്ങൾക്ക് നോട്ടീസ് നൽകിയിട്ടുള്ള അംഗങ്ങളുടെ പേര് നറുക്കിടുന്നതും നറുക്കു കിട്ടുന്ന ആദ്യത്തെ അഞ്ച് അംഗങ്ങളുടെ പേരുകൾ അവ കിട്ടുന്ന മുറയ്ക്ക് ചോദ്യകർത്താക്കളായി ചേർക്കുന്നതാണെന്നും നിഷ്കർഷിക്കുകയുണ്ടായി. 2010-ലെ ഡയറക്ഷനിലൂടെ ചോദ്യങ്ങൾക്ക് നോട്ടീസ് നൽകിയിട്ടുള്ള അംഗങ്ങളുടെ പേരുകൾ നറുക്കിടുന്നതും നറുക്കു കിട്ടുന്ന ആദ്യത്തെ നാല് അംഗങ്ങളുടെ പേരുകൾ നറുക്ക് കിട്ടുന്ന മുറയ്ക്ക് ചോദ്യകർത്താക്കളായി ചേർക്കുന്നതും മുൻഗണന ലഭിക്കുന്ന ആദ്യ ചോദ്യ കർത്താവിന് രണ്ട് ഉപചോദ്യവും മറ്റുള്ളവർക്ക് ഓരോ ഉപചോദ്യവും അനുവദിക്കുന്നതാണെന്നും ഉത്തരവായി.

1968 ജൂലൈ 22-നു പുറപ്പെടുവിച്ച ഡയറക്ഷൻ പ്രകാരം നോട്ടീസുകൾ ലഭിക്കുന്ന മുറയ്ക്ക് ലിസ്റ്റിൽ ഉൾപ്പെടുത്തുന്നതിനു പകരം ചോദ്യങ്ങൾക്ക് നോട്ടീസ് നൽകിയിട്ടുള്ള എല്ലാ അംഗങ്ങളുടേയും പേര് ഒന്നിച്ചിട്ട് നറുക്കെടുത്ത് ലിസ്റ്റിൽ ചോദ്യങ്ങൾ ചേർക്കുന്നതിനുള്ള മുൻഗണനാക്രമം ബാലറ്റ് മുഖേന നിശ്ചയിക്കാൻ തുടങ്ങി. ഇതുമൂലം നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങളുടെ ലിസ്റ്റിൽ എല്ലാവരുടെയും ചോദ്യങ്ങൾ ഏതെങ്കിലും ദിവസം സഭാതലത്തിൽ ലഭിക്കുവാനുള്ള സാദ്ധ്യതയുണ്ടായി. 2009 മുതൽ നോട്ടീസുകൾ രജിസ്റ്റർ ചെയ്യുന്നതും മുൻഗണനാക്രമം നിശ്ചയിക്കുന്ന ബാലറ്റിംഗും ബാലറ്റ് ചെക്കിംഗും കമ്പ്യൂട്ടർവൽക്കരിച്ചിട്ടുണ്ട്.

1998-ൽ ഒരംഗത്തിന് ഒരു ദിവസം ചോദിക്കാവുന്ന പരമാവധി ചോദ്യങ്ങളുടെ എണ്ണം രണ്ടു നക്ഷത്രചിഹ്നമിട്ടതും മൂന്നു നക്ഷത്രചിഹ്നമിടാത്തതും ചേർത്ത് അഞ്ചായി നിജപ്പെടുത്തുകയുണ്ടായി. അതേപോലെ വിവിധ കക്ഷികളിൽപ്പെട്ടവരുടെ ഒരേ വിഷയത്തിലുള്ള ചോദ്യങ്ങൾ ക്ലബ് ചെയ്യുന്നതും ഒഴിവാക്കി. എന്നാൽ 2010-ൽ ചട്ടങ്ങൾ ഭേദഗതി ചെയ്തതിന്റെ ഫലമായി ഒരംഗത്തിന് ഉത്തരം ലഭിക്കുന്നതിനായി ഒരു ദിവസം പരമാവധി 7 നോട്ടീസുകൾ നൽകാവുന്നതാണ്. ഇതിൽ നിന്ന് നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങളുടെ പട്ടികയിൽ ഒരംഗത്തിന്റേതായി പരമാവധി മൂന്ന് ചോദ്യങ്ങൾ ഉൾപ്പെടുത്താവുന്നതാണ്.

ചോദ്യം ഉന്നയിച്ച ദിവസത്തെ ചോദ്യോത്തര വേളയ്ക്കുമുമ്പ് ഏതൊരു സമയത്തും ഒരംഗത്തിന് അദ്ദേഹം നൽകിയ ചോദ്യം നോട്ടീസ് നൽകി പിൻവലിക്കണമെന്ന് അല്ലെങ്കിൽ നോട്ടീസിൽ പറയുന്ന മറ്റൊരു ദിവസത്തേക്ക് മാറ്റി വയ്ക്കണമെന്ന് അഭ്യർത്ഥിക്കാവുന്നതും അങ്ങനെ മാറ്റി വയ്ക്കുന്ന പക്ഷം, പ്രസ്തുത ചോദ്യം 33-ാം ചട്ടത്തിലെ വ്യവസ്ഥകൾക്ക് വിധേയമായി, അന്നേ ദിവസത്തെ എല്ലാ ചോദ്യങ്ങൾക്കും ശേഷം പട്ടികയിൽ ചേർക്കുന്നതുമാണ്.

ചോദ്യോത്തര ദിവസങ്ങളിൽ നിശ്ചിത മന്ത്രിമാർ അവരവർക്ക് ഉത്തരവാദിത്തമുള്ള വകുപ്പുകളെപ്പറ്റി മാത്രം നിജപ്പെടുത്തിയ തീയതികളിൽ മറുപടി നൽകത്തക്കവിധം ആകെയുള്ള ദിവസങ്ങളെ റൊട്ടേഷൻ അടിസ്ഥാനത്തിൽ ക്രമീകരിക്കുന്നു. ഓരോ മന്ത്രിയും മറുപടി പറയേണ്ട തീയതിയും അവരുടെ അധികാരപരിധിയിൽ വരുന്ന വിഷയങ്ങളും കാണിക്കുന്ന വിജ്ഞാപനം തയ്യാറാക്കി

നിയമസഭാ സെക്രട്ടേറിയറ്റിൽ നിന്ന് എല്ലാ അംഗങ്ങൾക്കും അയച്ചുകൊടുക്കും. ഈ വിജ്ഞാപനത്തിൽ പറയുന്ന നിർദ്ദിഷ്ട തീയതികളിൽ മറുപടി പറയുവാൻ നിശ്ചയിച്ചിട്ടുള്ള മന്ത്രിമാരോട് മാത്രമേ പ്രസ്തുത ദിവസങ്ങളിൽ അദ്ദേഹത്തിന് ഉത്തരവാദിത്തമുള്ള വിഷയങ്ങളെപ്പറ്റി ചോദ്യം ചോദിക്കുവാനുള്ള നോട്ടീസ് നൽകാൻ പാടുള്ളൂ.

## ചോദ്യങ്ങൾക്കുള്ള മറുപടി

പട്ടിക പ്രകാരമുള്ള എല്ലാ ചോദ്യങ്ങളുടെയും പൂർണ്ണമായ മറുപടി അവ ഏതു ദിവസമാണോ സഭയിൽ ഉന്നയിക്കാനായി നിശ്ചയിച്ചിട്ടുള്ളത് അതിന് തലേദിവസം 5.00 മണിക്കു മുമ്പായി നിയമസഭാ സെക്രട്ടേറിയറ്റിൽ ലഭ്യമാക്കേണ്ടതാണ്. ചോദ്യോത്തര വേളയ്ക്ക് നിശ്ചയിക്കപ്പെട്ടിട്ടുള്ള സമയം ഒരു മണിക്കൂർ ആണ്. ഇതിനുള്ളിൽ വാങ്മൂലം മറുപടി പറയേണ്ട ചോദ്യങ്ങളുടെ ലിസ്റ്റിൽ കൊടുത്തിട്ടുള്ള എല്ലാ ചോദ്യങ്ങളും ചോദിക്കാനും അവയ്ക്ക് മറുപടി പറയാനും സാധിച്ചു എന്ന് വരുന്നതല്ല. ഓരോ ചോദ്യത്തിനും ഉപചോദ്യങ്ങൾ അനുവദിക്കുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. കേരള നിയമസഭയുടെ ചരിത്രത്തിൽ രണ്ടോ മൂന്നോ ദിവസം മാത്രമേ മുഴുവൻ ചോദ്യങ്ങൾക്കും മറുപടി പറഞ്ഞിട്ടുള്ളൂ. നിശ്ചിത സമയത്തിനുള്ളിൽ മറുപടിക്കായി എത്താത്ത ചോദ്യങ്ങളുടെ ഉത്തരം ചോദ്യോത്തര സമയത്തിന്റെ അവസാനം ബന്ധപ്പെട്ട മന്ത്രി, സഭയുടെ മേശപ്പുറത്ത് വയ്ക്കണമെന്നാണ് വ്യവസ്ഥ. ഒരു ചോദ്യത്തിന് ഇടക്കാല മറുപടിയാണ് നൽകുന്നതെങ്കിൽ അതിനുള്ള അന്തിമ മറുപടി പതിനഞ്ചു ദിവസങ്ങൾക്കുള്ളിൽ നൽകാൻ കഴിയാത്തപക്ഷം ബന്ധപ്പെട്ട മന്ത്രി അതിന്റെ കാരണങ്ങൾ വിശദീകരിച്ചുകൊണ്ട് ഒരു പ്രസ്താവന നടപ്പു സമ്മേളനത്തിലോ അല്ലെങ്കിൽ സഭയുടെ അടുത്ത സമ്മേളനത്തിലോ ഏതാണോ ആദ്യം വരുന്നത് അന്ന് മേശപ്പുറത്ത് വയ്ക്കേണ്ടതാണ്. പന്ത്രണ്ടാം കേരള നിയമസഭയുടെ എട്ടാം സമ്മേളനം മുതൽ സഭാ സമ്മേളനത്തിൽ ചോദ്യോത്തരവേളയുള്ള ആദ്യ ദിനമൊഴികെ മറ്റെല്ലാ ദിവസങ്ങളിലും തലേ ദിവസം നാലു മണി വരെ വൈകി ലഭിച്ച എല്ലാ ഉത്തരങ്ങളുടെയും ലിസ്റ്റ് ഉൾപ്പെടുത്തി ബുള്ളറ്റിൻ പ്രസിദ്ധീകരിക്കുന്നു. പ്രസ്തുത ബുള്ളറ്റിനും ഉത്തരങ്ങളും പിറ്റേന്ന് രാവിലെ 7.30-ന് അംഗങ്ങൾക്ക് റഫറൻസിനായി ലൈബ്രറിയിൽ ലഭ്യമാക്കുന്നു. സഭ പ്രൊറോഗ് ചെയ്യുമ്പോൾ അന്നേ ദിവസം വരെ വൈകി ലഭിച്ച ഉത്തരങ്ങൾ ഉൾക്കൊള്ളുന്ന ബുള്ളറ്റിൻ സാമാജികർക്ക് വിതരണം നടത്തുന്നു. കൂടാതെ ചോദ്യോത്തരവേളയുള്ള ഓരോ സമ്മേളനത്തിലും അവസാന ചോദ്യ ദിവസം മുതൽ 15 ദിവസം കഴിയുമ്പോൾ അന്ന് വരെ വൈകി ലഭിച്ച ഉത്തരങ്ങൾ ഉൾക്കൊള്ളിച്ചു കൊണ്ട് ഒരു ബുള്ളറ്റിൻ പുറപ്പെടുവിക്കുന്നതാണ്.

ഓരോ നക്ഷത്ര സഹിത ചോദ്യത്തിന്റെയും മറുപടിയുടെ പകർപ്പ് അതാത് ചോദ്യവുമായി ബന്ധപ്പെട്ട അംഗങ്ങളുടെ പട്ടികയിലെ ആദ്യ ആളുടെ മേശപ്പുറത്ത് ചോദ്യോത്തരവേള ആരംഭിക്കുന്നതിന് മുൻപ് തന്നെ ലഭ്യമാക്കുന്നതാണ്. ഓരോ ദിവസത്തേയും ചോദ്യോത്തരവേള അവസാനിക്കുന്ന മുറയ്ക്ക് അന്നത്തെ ചോദ്യങ്ങൾക്ക് ലഭിച്ച ഉത്തരത്തിന്റെ പകർപ്പ് ലൈബ്രറിയിലും പ്രസ്സ് റൂമിലും നോട്ടീസ് ഓഫീസിലും വെബ്സൈറ്റിലും ലഭ്യമാക്കുന്നതാണ്.

സഭ പ്രൊറോഗ് ചെയ്ത ശേഷവും മറുപടി ലഭ്യമാക്കാത്ത ചോദ്യങ്ങൾക്കുള്ള മറുപടി അവ തയ്യാറാകുന്ന മുറയ്ക്ക് ബന്ധപ്പെട്ട വകുപ്പുകൾ സാമാജികരുടെ വീട്ടുവിലാസത്തിൽ എത്തിക്കുകയും പ്രസ്തുത ഉത്തരത്തിന്റെ പകർപ്പ് സഹിതം വിവരം നിയമസഭാ സെക്രട്ടറിയെ അറിയിക്കുകയും ഇപ്രകാരം വൈകി ലഭിക്കുന്ന ഉത്തരങ്ങൾ നിയമസഭയുടെ സപ്ലിമെന്ററി പ്രൊസീഡിംഗ്സിൽ ഉൾപ്പെടുത്തുകയും ചെയ്തു വന്നിരുന്നു. എന്നാൽ പന്ത്രണ്ടാം കേരള നിയമസഭയുടെ പന്ത്രണ്ടാം സമ്മേളനം മുതൽ സഭ പ്രൊറോഗ് ചെയ്തശേഷം ലഭിക്കുന്ന ഉത്തരങ്ങൾ നിയമസഭാ സെക്രട്ടേറിയറ്റ് ഓരോ മാസവും ബുള്ളറ്റിനായി പ്രസിദ്ധീകരിച്ചുവരുന്നു. പതിമൂന്നാം കേരള നിയ



മസഭ മുതൽ, ചട്ടം 47(1) പ്രകാരം വൈകി ലഭ്യമാക്കുന്ന ഉത്തരങ്ങളോടൊപ്പം മുമ്പ് സൂചിപ്പിച്ച പ്രകാരം ബന്ധപ്പെട്ട മന്ത്രിയുടെ വിശദീകരണക്കുറിപ്പ് കൂടി മേശപ്പുറത്ത് വയ്ക്കേണ്ടതുണ്ട്.

സമ്മേളന ദിവസം ഷെഡ്യൂൾ ചെയ്യുകയും അതേ ദിവസത്തേക്ക് ചോദ്യ ലിസ്റ്റ് പ്രസിദ്ധീകരിക്കുകയും ചെയ്തശേഷം ആ ദിവസം സഭ കൂടുന്നതല്ല എന്ന് തീരുമാനിക്കുന്ന പക്ഷം പ്രസ്തുത ദിവസത്തെ എല്ലാ ചോദ്യങ്ങളും നക്ഷത്രചിഹ്നമിടാത്ത ചോദ്യങ്ങളായി പരിഗണിക്കപ്പെടുന്നു. മുൻ നിശ്ചയ പ്രകാരം തന്നെ പ്രസ്തുത ദിവസത്തെ ഉത്തരം നിയമസഭാ സെക്രട്ടേറിയറ്റിന് നൽകേണ്ടതാണ്. ഇങ്ങനെ ലഭിക്കുന്ന ഉത്തരം പ്രത്യേകം ശേഖരിച്ച് അടുത്ത സമ്മേളന ദിവസം അംഗങ്ങളുടെ റഫറൻസിനായി ലൈബ്രറിയിൽ ലഭ്യമാക്കുന്നതാണ്. സമ്മേളനത്തിനായി ഷെഡ്യൂൾ ചെയ്ത ദിവസങ്ങൾ വെട്ടിക്കുറച്ചു കൊണ്ട് സഭ നേരത്തേ പിരിയുകയും സഭ പ്രൊറോഗ് ചെയ്യുകയും ചെയ്യുന്ന പക്ഷം വെട്ടിക്കുറച്ച ദിവസങ്ങളിലേക്കുള്ള ചോദ്യങ്ങളുടെ നോട്ടീസ് ലാപ്സാകുന്നതാണ്.

## അടിയന്തരചോദ്യം

അടിയന്തര ചോദ്യങ്ങൾ സംബന്ധിച്ച വ്യവസ്ഥകൾ ചട്ടം 48-ൽ പ്രതിപാദിച്ചിരിക്കുന്നു.

പൊതുപ്രാധാന്യമുള്ള ഏതെങ്കിലും അടിയന്തിര പ്രശ്നം സംബന്ധിച്ച് ചോദ്യം ചോദിക്കേണ്ടിവരുമ്പോൾ ചുരുങ്ങിയ ദിവസത്തെ നോട്ടീസോടു കൂടി അടിയന്തര ചോദ്യം ചോദിക്കാവുന്നതാണ്. അടിയന്തര ചോദ്യത്തിനുള്ള ഫാറത്തിൽ ചോദ്യം എഴുതി ഏതു മന്ത്രിയാണ് മറുപടിനൽകേണ്ടതെന്ന് കാണിച്ചുകൊണ്ട് അംഗങ്ങൾക്ക് നോട്ടീസ് നൽകാം. ചോദ്യത്തിൽ പറഞ്ഞിരിക്കുന്ന വിഷയത്തെപ്പറ്റി അടിയന്തര ചോദ്യം ഉന്നയിക്കുന്നതിനുള്ള കാരണങ്ങളെപ്പറ്റി ഒരു വിശദീകരണവും കൊടുക്കേണ്ടതുണ്ട്. പ്രശ്നം അടിയന്തര സ്വഭാവമുള്ളതാണെന്ന് കാണുന്ന പക്ഷം, സ്പീക്കർ ബന്ധപ്പെട്ട മന്ത്രിയുടെ കൂടി അഭിപ്രായം ആരാഞ്ഞ് മന്ത്രി സമ്മതിച്ച തീയതിയിൽ ചോദ്യത്തിന് മറുപടി പറയുവാൻ ചോദ്യം അംഗീകരിക്കുകയും നിർദ്ദിഷ്ട ദിവസം ചോദ്യോത്തര സമയത്തിലെ അവസാന അഞ്ചു മിനിറ്റിൽ അതിന് മറുപടി പറയുന്നതിന് നിശ്ചയിക്കുകയും ചെയ്യുന്നു.

മുൻകാലങ്ങളിൽ നാലും അഞ്ചും അടിയന്തര ചോദ്യങ്ങൾവരെ ഒരു ദിവസം സഭ മുൻപാകെ വരുമായിരുന്നു. എന്നാൽ പിന്നീട് രണ്ടിൽ കൂടുതൽ അടിയന്തര ചോദ്യം ഒരു ദിവസത്തേക്ക് അനുവദിക്കാതായി. ഒൻപതാം കേരള നിയമസഭയുടെ കാലത്ത് നാലു അടിയന്തര ചോദ്യങ്ങൾ ഒരു ദിവസം സഭ മുൻപാകെ വന്നപ്പോൾ രണ്ടിൽ കൂടുതൽ അടിയന്തര ചോദ്യങ്ങൾ ഒരു ദിവസം സഭയിൽ ചർച്ചക്ക് വരുന്നതിൽ എതിരഭിപ്രായം ഉണ്ടായി. അന്നുമുതൽ രണ്ടിൽ കൂടുതൽ ചോദ്യങ്ങൾ ഒരു ദിവസത്തേക്ക് പോസ്റ്റ് ചെയ്താലും ഉത്തരത്തിനുവേണ്ടി രണ്ടു ചോദ്യകർത്താക്കളെ മാത്രം അനുവദിക്കുന്ന രീതി പിന്തുടരാൻ തുടങ്ങി.

## ഉത്തരത്തിൽ തിരുത്ത്

സഭാതലത്തിൽ മന്ത്രി രേഖാമൂലം നൽകുന്ന ഉത്തരങ്ങളിൽ തെറ്റു കടന്നുകൂടിയതായി ശ്രദ്ധയിൽപ്പെട്ടാൽ മുൻപ് തെറ്റായി കൊടുത്ത ഉത്തരത്തിന്റെയും ശരി ഉത്തരത്തിന്റെയും പകർപ്പ് ലഭ്യമാക്കിക്കൊണ്ട് തെറ്റു തിരുത്തുവാൻ അനുവദിക്കണമെന്ന് മന്ത്രി സ്പീക്കറോട് അഭ്യർത്ഥന നടത്തും. അതിന്റെ അടിസ്ഥാനത്തിൽ സ്പീക്കർ നിശ്ചയിക്കുന്ന ദിവസം ചോദ്യോത്തരവേള അവസാനിച്ച ശേഷം ബന്ധപ്പെട്ട മന്ത്രി ഒരു പ്രസ്താവന നടത്തിക്കൊണ്ട് ശരി ഉത്തരത്തിന്റെ പകർപ്പ് മേശപ്പുറത്തുവച്ച് തെറ്റു തിരുത്തുന്നു. നക്ഷത്ര ചിഹ്നമിട്ട ചോദ്യത്തിനുള്ള ഉത്തരത്തി



നാണ് തെറ്റു സംഭവിച്ചതെങ്കിൽ തെറ്റു തിരുത്തുന്ന വിവരം കാര്യവിവര പട്ടികയിൽ ഒരു ഇനമായി ചേർക്കേണ്ടതുണ്ട്. സ്പീക്കറുടെ നിർദ്ദേശാനുസരണം തെറ്റു തിരുത്തുന്നതിനുള്ള പ്രസ്താവന നടത്തി ശരി ഉത്തരം മേശപ്പുറത്തുവച്ചു തെറ്റു തിരുത്തുന്നു. മുൻപ് സഭയിൽ മറുപടി പറഞ്ഞ നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങളുടെ ഉത്തരത്തിലുള്ള തെറ്റു തിരുത്തുമ്പോൾ ഉപചോദ്യങ്ങൾ ചോദിക്കുവാൻ അംഗങ്ങൾക്ക് അവകാശമുണ്ടായിരിക്കുന്നതാണ്. നക്ഷത്രചിഹ്നമിടാത്ത ചോദ്യങ്ങളുടെ ഉത്തരത്തിലുള്ള തെറ്റ് തിരുത്തുന്നതിന് കീഴ്വഴക്കപ്രകാരം അത് കാര്യപരിപാടിയിൽ ചേർക്കേണ്ടതില്ല. മന്ത്രി അവയുടെ തെറ്റ് തിരുത്തൽ പ്രസ്താവന നടത്തുമ്പോൾ ഉപചോദ്യവും അനുവദിക്കാറില്ല.

## അരമണിക്കൂർ ചർച്ച

ഒരു ചോദ്യത്തിന്റെ ഉത്തരത്തിൽ നിന്നുദിക്കുന്ന മതിയായ പൊതുപ്രാധാന്യമുള്ള സംഗതിയെപ്പറ്റി 'അരമണിക്കൂർ ചർച്ച' യ്ക്കുള്ള നോട്ടീസ് നൽകുവാൻ അംഗങ്ങൾക്ക് അവകാശമുണ്ട്. (ചട്ടം 49). ഇപ്രകാരം ഒരു ചർച്ച ആഗ്രഹിക്കുന്ന അംഗം അദ്ദേഹം ഉന്നയിക്കുവാൻ ആഗ്രഹിക്കുന്ന വസ്തുത ലഘുവായി വിശദീകരിച്ചു കൊണ്ട് രേഖാമൂലം നോട്ടീസ് നൽകണം. ചർച്ച ആവശ്യപ്പെടുന്നതിനുള്ള കാരണങ്ങൾ കാണിക്കുന്ന ഒരു വിശദീകരണക്കുറിപ്പും നോട്ടീസിനോടൊപ്പം നൽകേണ്ടതാണ്. ചർച്ചയ്ക്ക് രണ്ടു ദിവസത്തെ വ്യക്തമായ നോട്ടീസ് ആവശ്യമാണ്. ബന്ധപ്പെട്ട മന്ത്രിയുടെ സമ്മതത്തോടുകൂടി സ്പീക്കർക്ക് നോട്ടീസ് കാലത്തിൽ ഇളവ് അനുവദിക്കാവുന്നതാണ്. ചർച്ചയ്ക്കുള്ള നോട്ടീസിന്റെ അനുവദനീയത തീരുമാനിക്കുന്നതിനുള്ള അധികാരം സ്പീക്കറിൽ നിക്ഷിപ്തമാണ്.

ഇതുമായി ബന്ധപ്പെട്ട് സഭയിൽ ഔപചാരികമായ പ്രമേയമോ (formal motions) വോട്ടിംഗോ ഉണ്ടാവുകയില്ല. നോട്ടീസ് കൊടുത്ത അംഗത്തിന് ഒരു ഹ്രസ്വ പ്രസ്താവന ചെയ്യാവുന്നതും ബന്ധപ്പെട്ട മന്ത്രിക്ക് ചുരുക്കത്തിൽ ഒരു മറുപടി നൽകാവുന്നതുമാണ്. നേരത്തേ സ്പീക്കറുടെ അനുമതി തേടിയിട്ടുള്ള അംഗങ്ങൾക്ക് ഓരോ ചോദ്യം വീതം ചോദിക്കാവുന്നതുമാണ്.

25-06-1999 മുതൽ ദൂരദർശനിലും 18-06-2000 മുതൽ സ്വകാര്യ ചാനലുകളിലും നിയമസഭാ നടപടികളുടെ പ്രസക്ത ഭാഗങ്ങൾ സംപ്രേഷണം ചെയ്തുവരുന്നു. 2004 മുതൽ ചോദ്യോത്തരവേളയുടെ തത്സമയ സംപ്രേഷണം വിവിധ ദൃശ്യമാധ്യമങ്ങളിൽ ലഭ്യമാണ്. പതിമൂന്നാം കേരള നിയമസഭയുടെ ഒന്നാം സമ്മേളനം മുതൽ നക്ഷത്രചിഹ്നമിട്ട ചോദ്യങ്ങളും നക്ഷത്രചിഹ്നമിടാത്ത ചോദ്യങ്ങളും അവയ്ക്കുള്ള ഉത്തരങ്ങളും നിയമസഭാ വെബ്സൈറ്റിൽ പ്രസിദ്ധീകരിക്കുന്നുണ്ട്. ചോദ്യോത്തരവുമായി ബന്ധപ്പെട്ട് ഓൺലൈനായി നോട്ടീസ് സമർപ്പിക്കുന്നതുമുതൽ ബന്ധപ്പെട്ട വകുപ്പുകളിൽ നിന്ന് ഉത്തരം ലഭ്യമാക്കുന്നത് വരെയുള്ള എല്ലാ ജോലികളും കമ്പ്യൂട്ടർവൽക്കരിക്കുന്നതിനുള്ള പദ്ധതി NICയുടെ സഹായത്തോടെ രൂപകല്പന ചെയ്ത് നടപ്പാക്കിവരികയാണ്.

## അവലോകനം

ചോദ്യോത്തര സമയമാണ് നിയമനിർമ്മാണ സഭകൾക്ക് ജീവനും ചൈതന്യവും നൽകുന്നത്. ജനാധിപത്യ സ്ഥാപനമെന്ന നിലയിൽ നിയമസഭാ പ്രവർത്തനങ്ങളുടെ വിജയത്തിന്റെ ആധാരശിലകളിൽ പ്രമുഖമായ സ്ഥാനം ചോദ്യോത്തരവേളയ്ക്കുണ്ട്. ചോദ്യോത്തര വേളയിലുള്ള പ്രകടനം ഒരു മന്ത്രിയുടെ കഴിവും സാമർത്ഥ്യവും അളക്കുന്നതിനുള്ള ഒരു അളവുകോൽ കൂടിയാണ്. തന്റെ വകുപ്പിലുള്ളവരുടെയോ പേഴ്സണൽ സ്റ്റാഫിന്റെയോ സഹായമില്ലാതെ സഭയിൽ നേരിട്ട് തന്റെ ക്രയശേഷിയും വ്യക്തിത്വവും തെളിയിക്കുവാനുള്ള അവസരമാണ് ചോദ്യോത്തര വേള. ബ്രിട്ടണിൽ കോമൺസ് സഭയെ നേരിടുമ്പോൾ ഉറക്കമില്ലാത്ത രാത്രികളാണ്



തനിക്കുണ്ടായിരുന്നതെന്ന് പ്രഗത്ഭ പാർലമെന്റേറിയനായ എഡ്മൺഡ് ബർക്ക് സൂചിപ്പിച്ചിട്ടുണ്ട്. പരിചയസമ്പന്നർ പോലും സഭയെ അഭിസംബോധന ചെയ്യുന്നതിന് നടത്തുന്ന തയ്യാറെടുപ്പും അഭിമുഖീകരിക്കുന്ന മാനസിക സംഘർഷവുമാണ് അദ്ദേഹത്തിന്റെ ഈ വാക്കുകളിൽ നിന്നും വെളിവാകുന്നത്. അതുകൊണ്ട് മന്ത്രിമാർ പ്രത്യേക പഠനവും തയ്യാറെടുപ്പും നടത്തിയ ശേഷമേ സഭയെ അഭിമുഖീകരിക്കാറുള്ളൂ. ചോദ്യോത്തരവേള തത്സമയം സംപ്രേഷണം ചെയ്യുന്നതിനാൽ ജനപ്രതിനിധികളുടെ സഭയ്ക്കുള്ളിലുള്ള പ്രകടനവും ജനങ്ങൾ വിലയിരുത്തുമെന്ന തിരിച്ചറിവ് കൂടുതൽ മെച്ചപ്പെട്ട പ്രകടനം നിയമസഭയ്ക്കുള്ളിൽ കാഴ്ചവയ്ക്കാൻ അംഗങ്ങളെ പ്രേരിപ്പിക്കുന്നു എന്നത് തികച്ചും വസ്തുതാപരമാണ്. കൂടാതെ Democracy at work എന്നു പറയുന്നതിന്റെ അർത്ഥം നിയമ നിർമ്മാണ സഭകളിലെ ചോദ്യോത്തര വേളയിലാണ് എന്ന പരാമർശവും പരക്കെ അംഗീകരിക്കപ്പെട്ട വസ്തുതയാണ്.



# പ്രധാനപ്പെട്ട നിയമനിർമ്മാണങ്ങൾ

## ഒന്നാം കേരള നിയമസഭ (1957-1959)

ഐക്യ കേരള രൂപീകരണത്തിനുശേഷം നിലവിൽ വന്ന ആദ്യ നിയമസഭ, കേരളത്തെ സമത്വസുന്ദരവും പുരോഗമനാത്മകവുമായ ഒരു സംസ്ഥാനമായി രൂപപ്പെടുത്തുന്നതിന് അനുഗുണമായ നിരവധി നിയമ നിർമ്മാണങ്ങൾക്ക് വേദിയായി. നിയമനിർമ്മാണ കാര്യങ്ങളിൽത്തന്നെ ഒട്ടേറെ വിവാദങ്ങൾ സൃഷ്ടിച്ചുവെങ്കിലും കേരളത്തിലെ സാമൂഹ്യമാറ്റത്തെ ത്വരിതപ്പെടുത്തിയ ഒട്ടനവധി നിയമനിർമ്മാണങ്ങൾ ഒന്നാം നിയമസഭയുടെ കാലത്തുണ്ടായി എന്നത് ശ്രദ്ധേയമാണ്. കേരള രാഷ്ട്രീയത്തിൽ നിർണ്ണായക ചലനങ്ങൾ സൃഷ്ടിച്ച 1958-ലെ കേരള വിദ്യാഭ്യാസ നിയമവും 1960-ലെ കേരള കാർഷിക ബന്ധ നിയമവും സവിശേഷ ശ്രദ്ധയാകർഷിക്കുന്നവയാണ്. തിരു-കൊച്ചി സംസ്ഥാനത്തും മലബാർ പ്രദേശത്തും നിലവിലിരുന്ന നിയമങ്ങളുടെ സ്ഥാനത്ത് കേരള സംസ്ഥാനത്തിന് മുഴുവനായി ഏകീകൃത നിയമങ്ങൾ നടപ്പാക്കുക എന്ന ശ്രമകരമായ ദൗത്യം ആദ്യകാല നിയമസഭകളുടെ ചുമതലയായി മാറി. ഒന്നാം കേരള നിയമസഭയുടെ കാലയളവിൽ 88 നിയമങ്ങൾ പാസ്സാക്കി. അവയിൽ 38 ഒറിജിനൽ നിയമങ്ങളും 40 ഭേദഗതി നിയമങ്ങളും 10 ധനവിനിയോഗ നിയമങ്ങളും ഉൾപ്പെടുന്നു.

കേരളത്തിലെ പൊതുവിദ്യാഭ്യാസ രംഗത്തെ ഗുണനിലവാരം മെച്ചപ്പെടുത്തുവാൻ ലക്ഷ്യമിട്ട 1958-ലെ കേരള വിദ്യാഭ്യാസ നിയമം, അദ്ധ്യാപകർക്ക് ന്യായമായ സേവന വ്യവസ്ഥ നടപ്പാക്കുവാനും അദ്ധ്യാപക നിയമനത്തിൽ സർക്കാരിന് വ്യക്തമായ ഒരു പങ്ക് വഹിക്കുവാനും സർക്കാർ സ്കൂളുകൾ ഉൾപ്പെടെയുള്ള എല്ലാ സ്കൂളുകളിലും നിർബന്ധിത വിദ്യാഭ്യാസം നടപ്പാക്കുവാനും സാമൂഹ്യ ബോധത്തോടുകൂടി വിദ്യാഭ്യാസ മേഖലയിൽ സേവനമനുഷ്ഠിക്കുന്ന മാനേജിംഗ് ഏജൻസികൾക്ക് സ്ക്കൂൾ നടത്തിപ്പിന് ഉദാരമായി ഗ്രാന്റ് അനുവദിക്കുവാനും വ്യവസ്ഥ ചെയ്തു. 1957 സെപ്റ്റംബർ 2-ാം തീയതി നിയമസഭ പാസ്സാക്കിയ 1957-ലെ കേരള വിദ്യാഭ്യാസ ബിൽ പ്രസിഡന്റിന്റെ അംഗീകാരത്തിനായി സമർപ്പിച്ചപ്പോൾ ബില്ലിലെ ഏതാനും വ്യവസ്ഥകൾ പുന:പരിശോധിക്കണമെന്ന സന്ദേശത്തോടുകൂടി പ്രസിഡന്റ് ബിൽ തിരിച്ചയക്കുകയുണ്ടായി. തുടർന്ന് 1958 നവംബർ 28-ന് നിയമസഭ പ്രസ്തുത ബിൽ വീണ്ടും പരിഗണിച്ച് പാസ്സാക്കുകയാണുണ്ടായത്.

കേരളത്തിലെ ഭൂവുടമ-കുടിയാന്മാർ ബന്ധങ്ങളിൽ സമഗ്രവും സമൂലവുമായ പരിഷ്കരണം നടത്തിയ നിയമമായിരുന്നു 1960-ലെ കേരള കാർഷിക ബന്ധ ആക്ട്. കർഷകന് പാട്ടഭൂമിയിൽ സ്ഥിരാവകാശം നൽകുക എന്നതായിരുന്നു നിയമത്തിലെ പ്രധാന വ്യവസ്ഥ. മര്യാദപ്പാട്ടം നിജപ്പെടുത്തുകയും കുടിയാന്മാർക്ക് പാട്ടഭൂമിയുടെ ഒരു ഭാഗം (ഒരു കുടുംബത്തിന് കൈവശം വയ്ക്കാവുന്ന പരിധി വരെ) ജന്മിയുടെ കൈയിൽ നിന്നും പ്രതിഫലം നൽകി വാങ്ങാവുന്നതാണെന്നും വ്യവസ്ഥ ചെയ്തു. പരിധിയിൽ കൂടുതലുള്ള ഭൂമി സർക്കാരിനെ ഏല്പിക്കുവാനും അങ്ങനെ ലഭിക്കുന്ന ഭൂമി (പരമാവധി 5 ഏക്കർ വരെ) വില ഈടാക്കി ഈ നിയമം മൂലം ഭൂമി നഷ്ടപ്പെട്ട കുടിയാന്മാർക്കും ഭൂവുടമകൾക്കും കോ-ഓപ്പറേറ്റീവ് ഫാമിംഗ് സൊസൈറ്റികൾക്കും കർഷക തൊഴിലാളികൾക്കും നൽകുന്നതിനും നിയമം വ്യവസ്ഥ ചെയ്തു. 1959-ൽ സഭ പാസ്സാക്കിയ കേരള കാർഷികബന്ധ ബിൽ രാഷ്ട്രപതിയുടെ അനുമതിക്കായി സമർപ്പിച്ചുവെങ്കിലും ഭരണഘടനയുടെ 201-ാം അനുച്ഛേദം അനുസരിച്ച് തിരിച്ചയയ്ക്കുകയുണ്ടായി. പ്രസ്തുത ബിൽ സഭ പുനഃപരിഗണിക്കുകയും 1960 ഒക്ടോബർ 15-ന് വീണ്ടും പാസ്സാക്കുകയും 1961 ജനുവരി 21-ന് രാഷ്ട്രപതിയുടെ അനുമതി ലഭിച്ച് നിയമമാകുകയും ചെയ്തു.



കുടിയാന്മാരെയും കുടികിടപ്പുകാരെയും വാരം, ശമ്പളപ്പാട്ടം മുതലായവ അനുസരിച്ച് ഭൂമി കൃഷി ചെയ്യുന്നവരേയും കുടി ഒഴിപ്പിക്കലിൽ നിന്ന് താല്ക്കാലികമായി സംരക്ഷിക്കുന്നതിന് വ്യവസ്ഥ ചെയ്ത നിയമമായിരുന്നു 1957-ലെ കേരള സ്റ്റേ ഓഫ് എവിക്ഷൻ പ്രൊസീഡിംഗ്സ് ആക്ട്. മനുഷ്യശരീരത്തിലെ ആന്തരിക അവയവങ്ങളെക്കുറിച്ച് പഠിക്കുന്നതിന് മെഡിക്കൽ വിദ്യാർത്ഥികൾക്കാവശ്യമായ മൃതദേഹങ്ങൾ മെഡിക്കൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് ലഭ്യമാക്കുന്നതിന് 1957-ലെ കേരള അനാറ്റമി ആക്ട് വ്യവസ്ഥ ചെയ്തു. വാണിജ്യ-വ്യാപാര കൊടുക്കൽ/വാങ്ങലുകൾക്കുള്ള അളവുകളും തൂക്കങ്ങളും മെട്രിക് വ്യവസ്ഥയിൽ കൊണ്ടുവരാനും ആവശ്യമായ അളവു തൂക്ക ഉപകരണങ്ങൾ നിർവ്വചിക്കുകയും അവ പരിശോധിച്ച് മുദ്രപതിക്കുന്നതിനാവശ്യമായ ഉദ്യോഗസ്ഥരെ നിയമിക്കാനും മെട്രിക് വ്യവസ്ഥയിൽ ഉൾപ്പെടാത്ത അളവുതൂക്ക ഉപകരണങ്ങൾ നിയമവിരുദ്ധമാക്കുവാനും 1958-ലെ കേരള വെയിറ്റ്സ് ആന്റ് മെഷേഴ്സ് എൻഫോഴ്സ്മെന്റ് ആക്ട് വ്യവസ്ഥ ചെയ്തു.

സർക്കാരിന്റെ അധീനതയിലുള്ള സ്ഥലം റിസർവ്വ് വനഭൂമിയായി പ്രഖ്യാപിക്കാനുള്ള അധികാരങ്ങൾ, സർക്കാരിൽ നിക്ഷിപ്തമായിരിക്കുന്ന ഭൂമിയുടെ സംരക്ഷണം, കാട്ടാനകളുടെ സംരക്ഷണം എന്നിവ വ്യവസ്ഥ ചെയ്ത 1957-ലെ ട്രാവൻകൂർ-കൊച്ചിൻ ഫോറസ്റ്റ് (അമെന്റ്മെന്റ്) ആക്ട്, ഋണബദ്ധരായ കർഷകർക്ക് കടാശ്വാസം നൽകുന്നതിനുള്ള 1958-ലെ കേരള അഗ്രികൾച്ചറിസ്റ്റ് ഡെബ്റ്റ് റിലീഫ് ആക്ട്, ദുർബലമായ സഹകരണ സംഘങ്ങളെ ശക്തിപ്പെടുത്തുവാൻ രണ്ടോ അതിലധികമോ സംഘങ്ങളെ ഒറ്റ സംഘമാക്കുവാൻ രജിസ്ട്രാറെ ചുമതലപ്പെടുത്തിയ 1958-ലെ കേരള കോ-ഓപ്പറേറ്റീവ് സൊസൈറ്റീസ് ലോസ് (അമെന്റ്മെന്റ്) ആക്ട്, കേന്ദ്രനിയമമായ 1908-ലെ കോഡ് ഓഫ് സിവിൽ പ്രൊസിജീയർ ആക്ട് കേരള സംസ്ഥാനത്തിനു ബാധകമാകത്തക്ക വിധത്തിൽ ഭേദഗതി വരുത്തിയ 1957-ലെ കോഡ് ഓഫ് സിവിൽ പ്രൊസീഡിയർ (കേരള അമെന്റ്മെന്റ്) ആക്ട്, ജന്മിക്കരം നിറുത്തൽ ചെയ്യുന്നതിനും കുടിയാന്മാരെ അവർ കൈവശം വച്ചിരിക്കുന്ന ഭൂമിയുടെ പൂർണ്ണ ഉടമയാക്കുന്നതിനുള്ള വ്യവസ്ഥകൾ ഉൾക്കൊള്ളുന്ന 1960-ലെ ജന്മിക്കരം പേയ്മെന്റ് (അബോളിഷൻ) ആക്ട്, മന്ത്രിമാർ, സ്പീക്കർ, ഡെപ്യൂട്ടി സ്പീക്കർ എന്നിവരുടെ പ്രതിമാസ ശമ്പളത്തിൽ കുറവു വരുത്തുന്നതിനും യാത്ര ചെയ്യുന്ന ദൂരത്തിന് അനുസൃതമായി ബത്ത നൽകുവാനും വ്യവസ്ഥ ചെയ്ത 1957-ലെ പേയ്മെന്റ് ഓഫ് സാലറീസ് & അലവൻസ് (അമെന്റ്മെന്റ്) ആക്ട് എന്നിവ ശ്രദ്ധേയമായ നിയമനിർമ്മാണങ്ങളായിരുന്നു. എന്നാൽ പേയ്മെന്റ് ഓഫ് സാലറീസ് ആന്റ് അലവൻസ് ആക്ടിന് 1958-ൽ വരുത്തിയ ഭേദഗതി മറ്റൊരു ചരിത്ര സംഭവത്തിനു കൂടി സാക്ഷ്യം വഹിച്ചു. കേരള നിയമസഭ പാസ്സാക്കിയ ഏക അനൗദ്യോഗിക ബില്ലെന്ന ഖ്യാതി ഈ നിയമത്തിനു ലഭിക്കുകയുണ്ടായി. മന്ത്രിമാർ, സ്പീക്കർ, ഡെപ്യൂട്ടി സ്പീക്കർ എന്നിവർ ഒഴികെയുള്ള നിയമസഭാ സാമാജികരുടെ ശമ്പളം അപര്യാപ്തമാണെന്ന പശ്ചാത്തലത്തിൽ ഡോ. എം. ഉമേഷ് റാവു എന്ന അനൗദ്യോഗികാംഗം അവതരിപ്പിച്ച ബിൽ 1958 മാർച്ച് 25-ാം തീയതി അതേ രൂപത്തിൽ സഭ പാസ്സാക്കുകയാണുണ്ടായത്. (1958-ലെ 25-ാം ആക്ട്)

## രണ്ടാം കേരള നിയമസഭ (1960-64)

രണ്ടാം കേരള നിയമസഭയുടെ കാലയളവിൽ 161 നിയമങ്ങൾ പാസ്സാക്കി. അവയിൽ 69 ഒറിജിനൽ നിയമങ്ങളും 68 ഭേദഗതിനിയമങ്ങളും 24 ധനവിനിയോഗ നിയമങ്ങളും ഉൾപ്പെടുന്നു. തദ്ദേശഭരണ സ്ഥാപനങ്ങളുമായി ബന്ധപ്പെട്ടതും റവന്യൂ സംബന്ധമായ നിയമങ്ങളുമായിരുന്നു പ്രധാനപ്പെട്ടവ. ഭരണഘടനയുടെ 40-ാം അനുച്ഛേദത്തിൽ വിഭാവനം ചെയ്തിരിക്കുന്ന പ്രകാരം പഞ്ചായത്തുകളെ സ്വയംഭരണ സ്ഥാപനങ്ങളാക്കി മാറ്റുന്നതിനും പഞ്ചായത്ത് ഭരണസമിതിയുടെ രൂപീകരണം, പ്രധാനപ്പെട്ട ചുമതലകൾ എന്നിവയും വ്യവസ്ഥ ചെയ്യുന്നതായിരുന്നു 1960-ലെ കേരള പഞ്ചായത്ത് ആക്ട്. കേരള സംസ്ഥാനത്തെ മുനിസിപ്പൽ ഭരണവുമായി ബന്ധപ്പെട്ട നിയ



മങ്ങൾ 1960-ലെ കേരള മുനിസിപ്പാലിറ്റീസ് ആക്ടിലൂടെ വ്യവസ്ഥ ചെയ്യപ്പെട്ടു. 1963-ലെ കേരള ലോക്കൽ അതോറിറ്റീസ് ലോൺസ് ആക്ടിലൂടെ തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ കടമെടുക്കാനുള്ള അധികാരങ്ങൾ സംബന്ധിച്ച നിയമങ്ങൾ ഏകീകരിക്കപ്പെട്ടു. വിനോദ നികുതി ചുമത്തുന്നതിനും പിരിച്ചെടുക്കുന്നതിനുമുള്ള അധികാരം പൂർണ്ണമായും തദ്ദേശഭരണ സ്ഥാപനങ്ങളെ ഏല്പിക്കുന്ന നിയമമായിരുന്നു 1961-ലെ കേരള ലോക്കൽ അതോറിറ്റീസ് എന്റർടെയ്ൻമെന്റ് ടാക്സ് ആക്ട്.

കൃഷിഭൂമിയിൽ നിന്ന് കർഷകരെ ഒഴിപ്പിക്കുന്നത് തടയുന്നതിനും കുടിയാന്മാർക്ക് വസ്തുവിൽ ഉടമസ്ഥാവകാശം നൽകുന്നതിനും കൈവശഭൂമിക്ക് പരിധി ഏർപ്പെടുത്തുവാനും പരിധിയിൽ കവിഞ്ഞ ഭൂമി സർക്കാരിൽ നിക്ഷിപ്തമാക്കുവാനും മിച്ചഭൂമി ഭൂരഹിതർക്ക് വിതരണം ചെയ്യുവാനും വ്യവസ്ഥ ചെയ്ത 1963-ലെ കേരള ലാൻഡ് റിഫോംസ് ആക്ടായിരുന്നു രണ്ടാം കേരള നിയമസഭയുടെ ചരിത്രപ്രധാനമായ നിയമനിർമ്മാണം. ഈ നിയമം നിലവിൽ വന്നതോടെ 1960-ലെ കാർഷിക ബന്ധ നിയമം റദ്ദാക്കപ്പെട്ടു. 1961-ലെ ലാൻഡ് അക്വിസിഷൻ ആക്ടിലൂടെ പൊതു ആവശ്യങ്ങൾക്കു വേണ്ടിയും കമ്പനികൾക്കു വേണ്ടിയും സ്ഥലം ഏറ്റെടുക്കുന്നത് സംബന്ധിച്ച നിയമങ്ങൾ ഏകീകരിക്കുകയും നഷ്ടപരിഹാര തുക നിജപ്പെടുത്തുകയും ചെയ്തു. സർക്കാർ ഭൂമി പതിച്ചു കൊടുക്കുന്നത് സംബന്ധിച്ച വ്യവസ്ഥകളടങ്ങിയതായിരുന്നു 1960-ലെ കേരള ഗവൺമെന്റ് ലാന്റ് അസൈൻമെന്റ് ആക്ട്. മണ്ണ് സംരക്ഷണം, മണ്ണൊലിപ്പു തടയൽ, തരിശുഭൂമി ഉപയോഗപ്പെടുത്തൽ എന്നിവ സംബന്ധിച്ച വ്യവസ്ഥകളായിരുന്നു 1964-ലെ കേരള ലാൻഡ് ഡവലപ്മെന്റ് ആക്ടിൽ ഉൾപ്പെടുത്തിയിരുന്നത്. വനം കൈയേറ്റം, വന നശീകരണം എന്നിവ തടഞ്ഞ് വനസംരക്ഷണം ഉറപ്പുവരുത്തുന്ന നിയമമായിരുന്നു 1961-ലെ കേരള ഫോറസ്റ്റ് ആക്ട്.

കേരളത്തിലെ സാധാരണക്കാരായ കർഷകർക്ക് ലളിതമായ വ്യവസ്ഥയിൽ വായ്പ ലഭ്യമാക്കുവാൻ വ്യവസ്ഥ ചെയ്യുകയും കൃഷിഭൂമി മെച്ചപ്പെടുത്താൻ സർക്കാർ നൽകുന്ന വായ്പകൾ സംബന്ധിച്ച നിയമങ്ങൾ ക്രോഡീകരിക്കുകയും ചെയ്ത നിയമമായിരുന്നു 1961-ലെ കേരള അഗ്രികൾച്ചറിസ്റ്റ്സ് ലോൺസ് ആക്ട്.

മരണപ്പെട്ട ആളുകളുടെ കണ്ണുകൾ ചികിത്സാപരമായ ആവശ്യങ്ങൾക്കും മെഡിക്കൽ വിദ്യാർത്ഥികൾക്ക് പഠനസംബന്ധമായ കാര്യങ്ങൾക്കും ഉപയോഗപ്പെടുത്തുവാൻ വ്യവസ്ഥ ചെയ്ത 1963-ലെ കേരള കോർണിയൽ ഗ്രാഫ്റ്റിംഗ് ആക്ട് ആരോഗ്യരംഗത്തെ സുപ്രധാനമായ നിയമനിർമ്മാണമായിരുന്നു. 1960-ലെ കേരള പോലീസ് ആക്ട് സംസ്ഥാനത്തെ പോലീസ് സംവിധാനത്തെ ഒരു ഏകീകൃത നിയമത്തിൻകീഴിലാക്കി. മരുമക്കത്തായ നിയമ പ്രകാരം ജീവിച്ചു വരുന്ന മുസ്ലീം തറവാട്ടിലെ പിന്തുടർച്ചാവകാശം മുസ്ലീം വ്യക്തിനിയമ പ്രകാരം (ശരീഅത്ത്) കൈമാറ്റം ചെയ്യപ്പെടണമെന്ന് 1963-ലെ മാപ്പിള മരുമക്കത്തായം (അമെന്റ്മെന്റ്) ആക്ട് വ്യവസ്ഥ ചെയ്തു. 1960-ലെ കേരള ഷോപ്സ് ആന്റ് കൊമേഴ്സ്യൽ എസ്റ്റാബ്ലിഷ്മെന്റ് ആക്ട്, കടകളിലും വാണിജ്യസ്ഥാപനങ്ങളിലും മറ്റ് ഇതര സ്ഥാപനങ്ങളിലും ജോലി ചെയ്യുന്ന തൊഴിലാളികളുടെ തൊഴിൽ വ്യവസ്ഥകൾ ക്രമപ്പെടുത്തി. സുപ്രധാന നികുതി നിർദ്ദേശങ്ങളടങ്ങിയ 1963-ലെ കേരള ജനറൽ സെയിൽസ് ടാക്സ് ആക്ട്, 1961-ലെ കേരള ലാൻഡ് ടാക്സ് ആക്ട്, 1963-ലെ കേരള മോട്ടോർ വെഹിക്കിൾസ് ടാക്സേഷൻ ആക്ട്, 1961-ലെ കേരള ബിൽഡിംഗ് ടാക്സ് ആക്ട് എന്നിവ രണ്ടാം കേരള നിയമസഭയുടെ കാലയളവിലെ ശ്രദ്ധേയമായ നിയമങ്ങളായിരുന്നു.

## മൂന്നാം കേരള നിയമസഭ (1967-70)

മൂന്നാം കേരള നിയമസഭയുടെ കാലയളവിൽ 102 നിയമങ്ങൾ പാസ്സാക്കി. അവയിൽ 27 ഒറിജിനൽ നിയമങ്ങളും 58 ഭേദഗതി നിയമങ്ങളും 17 ധനവിനിയോഗനിയമങ്ങളും ഉൾപ്പെടുന്നു.



സഹകരണ സംഘങ്ങളുടെ പ്രവർത്തന മേഖലയിലുണ്ടായ വളർച്ച ഉൾക്കൊള്ളുന്നതിനും സഹകരണ സംഘങ്ങളുടെ രൂപീകരണം, നിയന്ത്രണം, സഹകരണ സംഘങ്ങളുടെ ഭരണ നിർവ്വഹണത്തിൽ സർക്കാരിനുള്ള പങ്കാളിത്തം, ട്രൈബ്യൂണലുകളുടെ രൂപീകരണം എന്നിവ സംബന്ധിച്ച വ്യവസ്ഥകൾ ഉൾപ്പെടുത്തിയ 1969-ലെ കേരള കോ-ഓപ്പറേറ്റീവ് സൊസൈറ്റീസ് ആക്ടായിരുന്നു ഈ കാലഘട്ടത്തിലെ സുപ്രധാനമായ നിയമനിർമ്മാണങ്ങളിൽ ഒന്ന്. വിദ്യാഭ്യാസ രംഗത്തെ വളർച്ചയ്ക്ക് അനുസൃതമായി ഉന്നത വിദ്യാഭ്യാസ മേഖല കൂടുതൽ മികവുറ്റതാക്കുവാൻ കണ്ണൂർ, കോഴിക്കോട്, പാലക്കാട്, തൃശ്ശൂർ എന്നീ റവന്യൂ ജില്ലകൾ അധികാരപരിധിയായി കോഴിക്കോട് സർവ്വകലാശാല രൂപീകരിക്കുവാൻ വ്യവസ്ഥ ചെയ്ത നിയമമായിരുന്നു 1968-ലെ കാലിക്കറ്റ് യൂണിവേഴ്സിറ്റി ആക്ട്. കേരള സർവ്വകലാശാലയുടെ അദ്ധ്യാപന, വിദ്യാഭ്യാസ ഗവേഷണ നിലവാരം ഉയർത്തുവാനായി സർവ്വകലാശാലയുടെ സമൂലമായ പുന:സംഘടന വിഭാവനം ചെയ്ത നിയമമായിരുന്നു 1969-ലെ കേരള യൂണിവേഴ്സിറ്റി ആക്റ്റ്. 1957-ലെ നിയമപ്രകാരം കേരള സർവ്വകലാശാലയുടെ അധികാര പരിധി കേരളം മുഴുവനായിരുന്നു. എന്നാൽ കാലിക്കറ്റ് സർവ്വകലാശാല നിലവിൽ വന്നതിനാൽ കേരള സർവ്വകലാശാലയുടെ അധികാരപരിധി തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, കോട്ടയം, എറണാകുളം എന്നീ റവന്യൂ ജില്ലകളിൽ മാത്രമാക്കി ചുരുക്കുന്നതിന് ഈ നിയമത്തിൽ വ്യവസ്ഥ ചെയ്തിരുന്നു.

നികുതി വസൂലാക്കുന്നതിനുള്ള നടപടിക്രമങ്ങളും സ്ഥാവര, ജംഗമ വസ്തുക്കളുടെ ജപ്തി, ജപ്തിയിൽ നിന്ന് ഏതൊക്കെ സാധനങ്ങൾ ഒഴിവാക്കണമെന്നും ജപ്തി ചെയ്യുന്ന വസ്തുക്കൾ ലേലം ചെയ്യുന്നതിനുള്ള വ്യവസ്ഥയും നികുതി അടയ്ക്കുന്നതിൽ അധികാരങ്ങളും വ്യവസ്ഥ ചെയ്യുന്ന നിയമമായിരുന്നു 1968-ലെ കേരള റവന്യൂ റിക്കവറി ആക്ട്. 1968-ലെ കേരള റെക്കോർഡ് ഓഫ് റൈറ്റ്സ് ആക്ട് ഭൂസർവ്വേ രേഖകളിൽ വസ്തു ഉടമസ്ഥരുടെയും കുടിയാന്മാരുൾപ്പെടെയുള്ള കൈവശക്കാരുടെയും പേരു വിവരങ്ങൾ ഉൾക്കൊള്ളിക്കുവാൻ വ്യവസ്ഥ ചെയ്തു. മുൻ തിരുവിതാംകൂർ പ്രദേശത്തെ ജന്മിമാർക്ക് ലഭിച്ചിരുന്ന പ്രത്യേക അവകാശമായ തിരുപ്പുവാരം നിർത്തലാക്കുന്നതിനായി കാർഷിക പരിഷ്കരണങ്ങളുടെ ഭാഗമായി കൊണ്ടുവന്ന ശ്രദ്ധേയമായ നിയമമായിരുന്നു 1969-ലെ തിരുപ്പുവാരം പേയ്മെന്റ് (അബോളിഷൻ) ആക്ട്.

കേരള സംസ്ഥാനത്തെ പബ്ലിക് സർവ്വീസിലേക്കുള്ള തെരഞ്ഞെടുപ്പും സേവനവ്യവസ്ഥകളും നിയന്ത്രിക്കുന്നതിനുള്ള ചട്ടങ്ങൾ ഉണ്ടാക്കുവാനുള്ള അധികാരം സർക്കാരിൽ നിക്ഷിപ്തമാക്കിക്കൊണ്ടുള്ള നിയമ നിർമ്മാണമായിരുന്നു 1968-ലെ കേരള പബ്ലിക് സർവ്വീസസ് ആക്ട്. മലയാളത്തെ കേരളത്തിന്റെ ഔദ്യോഗിക ഭാഷയായി പ്രഖ്യാപിച്ച നിയമമായിരുന്നു 1969-ലെ കേരള ഒഫീഷ്യൽ ലാംഗ്വേജ് (ലെജിസ്ലേഷൻ) ആക്ട്.

## നാലാം കേരള നിയമസഭ (1970-77)

കേരള നിയമസഭയുടെ ചരിത്രത്തിൽ ഏറ്റവുമധികം നിയമനിർമ്മാണങ്ങൾക്കു സാക്ഷ്യം വഹിച്ച സഭയായിരുന്നു നാലാം കേരള നിയമസഭ. ഈ സഭയുടെ കാലയളവിൽ 226 നിയമങ്ങൾ പാസ്സാക്കി. അവയിൽ 91 ഒറിജിനൽ നിയമങ്ങളും 126 സംസ്ഥാന നിയമങ്ങളുടെ ഭേദഗതി നിയമങ്ങളും 9 കേന്ദ്രനിയമങ്ങളുടെ ഭേദഗതി നിയമങ്ങളും ഉൾപ്പെടുന്നു. ഒട്ടാകെ പാസ്സാക്കിയ 226 നിയമങ്ങളിൽ 94 എണ്ണം ഇക്കാലയളവിൽ പുറപ്പെടുവിച്ച ഓർഡിനൻസുകൾക്കു പകരമുള്ള നിയമനിർമ്മാണമായിരുന്നു. നാലാം കേരള നിയമസഭ മൊത്തം 412 മണിക്കൂർ നിയമ നിർമ്മാണത്തിനായി വിനിയോഗിക്കുകയുണ്ടായി. അതിൽ, 1972-ലെ കേരള അഗ്രികൾച്ചറൽ വർക്കേഴ്സ് ബില്ലിന്റെ പരിഗണനക്കായി മാത്രം 39 മണിക്കൂറും 27 മിനിറ്റും 1972-ലെ കേരള യൂണിവേഴ്സിറ്റി ബില്ലിനുവേണ്ടി 22 മണിക്കൂറും 4 മിനിറ്റും വിനിയോഗിക്കുകയുണ്ടായി. 1971-ലെ ശ്രീ പണ്ടാരവക ലാൻഡ്സ് (വെസ്റ്റിംഗ് ആന്റ് എൻഫ്രാഞ്ചൈസ്മെന്റ്) ആക്ട് പ്രകാരം പണ്ടാരവക



ഭൂമി കൈവശം വച്ചിരുന്നവരുടെ താൽപര്യം സംരക്ഷിക്കുവാനായി ഈ ഭൂമികളിൽ ക്ഷേത്രത്തിനുണ്ടായിരുന്ന അവകാശം ആവശ്യമായ നഷ്ടപരിഹാരം നൽകി നിർത്തലാക്കുവാനും കൈവശക്കാർക്ക് ഭൂമിയിൽ സ്ഥിരമായ ഉടമസ്ഥാവകാശം നൽകുന്നതിനും വ്യവസ്ഥ ചെയ്തു. കൂട്ടായുള്ള വസ്തു കയ്യേറ്റം തടയുന്നതിനും അങ്ങനെ വസ്തു കയ്യേറിയവരെ ഒഴിപ്പിക്കുന്നതിനും ജില്ലാകളക്ടർമാർക്ക് അധികാരം നൽകുവാൻ വ്യവസ്ഥ ചെയ്ത നിയമമായിരുന്നു 1971-ലെ കേരള ലാൻഡ് കൺസർവൻസി (അമെന്റ്മെന്റ്) ആക്ട്. കണ്ണൻദേവൻ കുന്നുകൾ ഏറ്റെടുക്കുവാൻ ലാൻഡ് കൺസർവൻസി നിയമപ്രകാരം പ്രായോഗിക ബുദ്ധിമുട്ട് നേരിട്ട പശ്ചാത്തലത്തിൽ പ്രസ്തുത കുന്നുകൾ സർക്കാർ ഏറ്റെടുക്കുവാൻ 1971-ലെ കണ്ണൻ ദേവൻ ഹിൽസ് (റിസംപ്ഷൻ ഓഫ് ലാൻഡ്സ്) ആക്ട് പ്രകാരം വ്യവസ്ഥ ചെയ്തു. ജന്മിക്കരത്തിന്റെ കുടിശ്ശിക കാണം കുടികിടപ്പുകാരിൽ നിന്ന് പിരിക്കുന്നത് നിർത്തലാക്കുവാൻ 1974-ലെ സ്റ്റേ ഓഫ് റിക്കവറി ഓഫ് അരിയേഴ്സ് ഓഫ് ജന്മിക്കരം ആക്ട് വ്യവസ്ഥ ചെയ്തു. കൃഷിക്കാരനും സർക്കാരിനും മദ്ധ്യേയുള്ള ഇടനിലക്കാരായ ജന്മിമാരെ ഒഴിവാക്കുവാനും ജന്മിക്കരം സ്വീകരിക്കുന്നതിൽ നിന്ന് അവരെ ഒഴിവാക്കുവാനും വ്യവസ്ഥ ചെയ്ത നിയമമായിരുന്നു 1976-ലെ കാണം ടെനൻസി അബോളിഷൻ ആക്ട്. കേരള ലാൻഡ് ഡെവലപ്മെന്റ് കോർപ്പറേഷന് സംസ്ഥാനത്തെ ഭൂവികസന പ്രവർത്തനങ്ങൾ ഏറ്റെടുത്ത് നടപ്പാക്കുവാൻ അധികാരം നൽകിയ നിയമമായിരുന്നു 1974-ലെ കേരള ലാൻഡ് ഡെവലപ്മെന്റ് കോർപ്പറേഷൻ ലിമിറ്റഡ് (സ്പെഷ്യൽ പവേഴ്സ്) ആക്ട് അതുപോലെ ഗുരുവായൂർ ദേവസ്വത്തിന്റെയും കൂടൽ മാണിക്യം ദേവസ്വത്തിന്റെയും ഭരണ നിർവ്വഹണം ചിട്ടപ്പെടുത്തുന്നതിനായി നിർമ്മിക്കപ്പെട്ട നിയമങ്ങളാണ് 1971-ലെ ഗുരുവായൂർ ദേവസ്വം ആക്ടും 1971-ലെ കൂടൽ മാണിക്യം ദേവസ്വം ആക്ടും.

കേരള സംസ്ഥാനത്ത് ഉപേക്ഷിക്കപ്പെടുന്നവരായോ അല്ലെങ്കിൽ കുറ്റം ചെയ്യുന്നവരായോ ഉള്ള കുട്ടികളുടെ പരിരക്ഷ, ക്ഷേമം, പരിശീലനം, വിദ്യാഭ്യാസം, പുനരധിവാസം, കുറ്റം ചെയ്യുന്ന കുട്ടികളുടെ വിചാരണ എന്നിവയ്ക്ക് 1972--ലെ കേരള ചിൽഡ്രൻസ് ആക്ട് വ്യവസ്ഥ ചെയ്യുന്നു. 1975-ലെ കേരള ഹിന്ദു ജോയിന്റ് ഫാമിലി സിസ്റ്റം (അബോളിഷൻ) ആക്ട് മുഖാന്തിരം കേരളത്തിലെ ഹിന്ദു സമുദായത്തിൽ കൂട്ടുകുടുംബ വ്യവസ്ഥിതി ഇല്ലാതായി. സ്വകാര്യ വനഭൂമി കൈവശമുള്ളവർ പ്രസ്തുത ഭൂമി ബന്ധപ്പെട്ട ജില്ലാകളക്ടറുടെ മുൻകൂർ അനുമതിയില്ലാതെ വിൽക്കുവാനോ പണയപ്പെടുത്തുവാനോ അന്യാധീനപ്പെടുത്തുവാനോ പാടില്ലെന്ന് 1972-ലെ കേരള പ്രിസർവേഷൻ ഓഫ് പ്രൈവറ്റ് ഫോറസ്റ്റ് ആക്ട് വ്യവസ്ഥ ചെയ്തു. 1971-ലെ കൊച്ചിൻ യൂണിവേഴ്സിറ്റി ആക്ടിലൂടെ കൊച്ചിയിൽ ബിരുദാനന്തര ബിരുദ പഠനങ്ങൾക്കും ഗവേഷണങ്ങൾക്കുമായി ഫെഡറൽ മാതൃകയിലുള്ള ഒരു സർവ്വകലാശാല സ്ഥാപിക്കപ്പെട്ടു. ഇതിനുപുറമേ 1971-ലെ കേരള അഗ്രിക്കൾച്ചറൽ യൂണിവേഴ്സിറ്റി ആക്ട്, 1972-ലെ കേരള യൂണിവേഴ്സിറ്റി ആക്ട്, 1975-ലെ കാലിക്കറ്റ് യൂണിവേഴ്സിറ്റി ആക്ട് എന്നിവയും നാലാം കേരള നിയമസഭയിലെ സുപ്രധാന നിയമനിർമ്മാണങ്ങളാണ്.

ഗ്രാമപ്രദേശങ്ങളിലെ ജലവിതരണം, ഡ്രെയിനേജ്, മറ്റു വികസന പ്രവർത്തനങ്ങൾ എന്നിവയ്ക്ക് ആവശ്യമായ ധനസഹായം എൽ.ഐ.സി. ഉൾപ്പെടെയുള്ള ധനകാര്യ സ്ഥാപനങ്ങളിൽ നിന്ന് പഞ്ചായത്തുകൾക്ക് ലഭ്യമാക്കുന്നതിനായി ഒരു സ്റ്റാറ്റ്യൂട്ടറി ബോർഡ് സ്ഥാപിക്കുവാൻ 1971-ലെ കേരള സ്റ്റേറ്റ് റൂറൽ ഡെവലപ്മെന്റ് ബോർഡ് ആക്ട് വ്യവസ്ഥ ചെയ്തു. 1971-ലെ കേരള സ്റ്റേറ്റ് ഹൗസിംഗ് ബോർഡ് ആക്ട് സംസ്ഥാനത്തെ ഭവനനിർമ്മാണ പ്രശ്നങ്ങൾക്ക് പരിഹാരമായി ഒരു ഭവന നിർമ്മാണ ബോർഡ് സ്ഥാപിക്കുവാൻ വ്യവസ്ഥ ചെയ്തു. സർക്കാർ ആശുപത്രികൾ, സ്റ്റോറുകൾ, ഡിസ്പെൻസറികൾ എന്നിവ വഴി വിതരണം ചെയ്യേണ്ട മരുന്നുകളും മറ്റ് ഉപകരണങ്ങളും അനധികൃതമായി പൊതുവിപണിയിലും സ്വകാര്യ വ്യക്തികളുടെ കടകളിലും വില്പന നടത്തുന്നവരെ മാതൃകാപരമായി ശിക്ഷിക്കുവാൻ 1971-ലെ കേരള ഡ്രഗ്സ് ആന്റ് അദർ സ്റ്റോഴ്സ് (അൺലോഫുൾ പൊസ്സഷൻ) ആക്ട് വ്യവസ്ഥ ചെയ്തു. 1976-ന് ശേഷം കമ്മീഷൻ ചെയ്തതും



15 ലക്ഷം രൂപയോ അതിൽ കൂടുതലോ മുതൽ മുടക്കുള്ളതുമായ പാലങ്ങളിൽ കൂടി കടന്നുപോകുന്ന വാഹനങ്ങൾക്ക് ചുങ്കം പിരിക്കുവാൻ വ്യവസ്ഥ ചെയ്ത നിയമമായിരുന്നു 1976-ലെ കേരള ടോൾസ് ആക്ട്. ചിട്ടികളെ സംബന്ധിച്ച ഏകീകൃത നിയമമായ 1975-ലെ കേരള ചിട്ടീസ് ആക്ട്, പുതിയ നികുതി നിർദ്ദേശങ്ങളടങ്ങിയ 1976-ലെ കേരള ടാക്സ് ഓൺ ലക്ഷ്വറീസ് ഇൻ ഹോട്ടൽസ് ആന്റ് ലോഡ്ജിംഗ് ഹൗസസ് ആക്ട്, 1976-ലെ കേരള ടാക്സ് ഓൺ എംപ്ലോയ്മെന്റ് ആക്ട് എന്നിവയും തൊഴിലാളി ക്ഷേമം ലക്ഷ്യമിട്ട 1974-ലെ കേരള അഗ്രികൾച്ചറൽ വർക്കേഴ്സ് ആക്ട്, 1975-ലെ കേരള ലേബർ വെൽഫെയർ ആക്ട് എന്നിവയും ശ്രദ്ധേയമാണ്. എന്നാൽ സംസ്ഥാനത്തൊട്ടാകെ ബാധകമാകത്തക്കവിധം ഒരു മെഡിക്കൽ പ്രാക്ടീഷനേഴ്സ് നിയമം നടപ്പാക്കുവാൻ ഉദ്ദേശിച്ചു കൊണ്ട് പാസ്സാക്കിയ 1972-ലെ കേരള മെഡിക്കൽപ്രാക്ടീഷനേഴ്സ് ബിൽ ഭരണഘടനയുടെ ആർട്ടിക്കിൾ 201 അനുസരിച്ച് പുനഃപരിശോധനക്കായി രാഷ്ട്രപതി തിരിച്ചയയ്ക്കുകയുണ്ടായി. പക്ഷെ നിയമസഭ ഈ ബിൽ പുനഃപരിശോധിക്കുകയുണ്ടായില്ല. അതുപോലെ വിവാഹമോചന കാര്യത്തിൽ ആചാരങ്ങൾ, സംസ്ഥാന നിയമങ്ങൾ എന്നിവയ്ക്കുണ്ടായിരുന്ന അധികാരിത മാറ്റിക്കൊണ്ട് 1954-ലെ സ്പെഷ്യൽ മാര്യേജ് ആക്ടിലെ 28-ാം വകുപ്പിലെ വ്യവസ്ഥകൾ നമ്പൂതിരിമാരൊഴികെയുള്ള എല്ലാ ഹിന്ദുക്കൾക്കും ബാധകമാക്കുക എന്ന ഉദ്ദേശത്തോടുകൂടി പാസ്സാക്കിയ 1973-ലെ ഹിന്ദു മാര്യേജ് (കേരള അമെന്റ്മെന്റ്) ബില്ലിന് രാഷ്ട്രപതി അനുമതി നിഷേധിക്കുകയുണ്ടായി.

## അഞ്ചാം കേരള നിയമസഭ (1977-79)

അഞ്ചാം കേരള നിയമസഭയുടെ കാലയളവിൽ 87 നിയമങ്ങൾ പാസ്സാക്കുകയുണ്ടായി. അവയിൽ 19 ഒറിജിനൽ നിയമങ്ങളും 56 ഭേദഗതിനിയമങ്ങളും 12 ധനവിനിയോഗ നിയമങ്ങളും ഉൾപ്പെടുന്നു. ജനാധിപത്യപരമായ ഭരണാധികാരങ്ങൾ ജില്ലാതലത്തിൽ വികേന്ദ്രീകരിക്കുന്നതിനായി ജില്ലാ കൗൺസിലുകൾ രൂപീകരിക്കുന്നതിനും സംസ്ഥാന സർക്കാരിന്റെ ഏതാനും അധികാരങ്ങളും ചുമതലകളും ഇത്തരം കൗൺസിലുകൾക്ക് ഏൽപ്പിച്ചു കൊടുക്കുവാനും 1979-ലെ കേരള ഡിസ്ട്രിക്ട് അഡ്മിനിസ്ട്രേഷൻ ആക്ട് വ്യവസ്ഥ ചെയ്തു. സൈലന്റ് വാലി പ്രദേശത്തെ പരിസ്ഥിതി നിരീക്ഷണ സമിതി എന്ന പേരിൽ ഒരു പരിസ്ഥിതി നിരീക്ഷണ സമിതി രൂപീകരിക്കുവാനും പ്രസ്തുത സമിതിയുടെ പ്രവർത്തന രീതിയും അധികാരങ്ങളും 1979-ലെ സൈലന്റ് വാലി പ്രൊട്ടക്ട്ഡ് ഏരിയ (പ്രൊട്ടക്ഷൻ ഓഫ് ഇക്കോളജിക്കൽ ബാലൻസ്) ആക്ടിലൂടെ വ്യവസ്ഥ ചെയ്യപ്പെട്ടു. 1978-ലെ കേരള ഫോറസ്റ്റ് പ്രൊഡ്യൂസ് (ഫിക്സേഷൻ ഓഫ് സെല്ലിംഗ് പ്രൈസ്) ആക്ട് മുഖാന്തിരം പ്രധാനപ്പെട്ട വനോല്പന്നങ്ങളുടെ വിൽപ്പനവില നിജപ്പെടുത്തി. കേരള നിയമസഭയിൽ മലയാളത്തിൽ അവതരിപ്പിച്ച ആദ്യത്തെ ബില്ലാണിത്.

മൂവായിരം രൂപയിൽ താഴെമാത്രം വാർഷിക വരുമാനമുള്ള വ്യക്തികളുടെയും കുടുംബങ്ങളുടെയും മൂവായിരം രൂപയിൽ താഴെയുള്ള ബാദ്ധ്യതകൾ എഴുതിത്തള്ളുന്നതിന് വ്യവസ്ഥ ചെയ്ത നിയമമാണ് 1977-ലെ കേരള ഡെബ്റ്റ് റിലീഫ് ആക്ട്. 1978 ഏപ്രിൽ 1 മുതൽ വില്പന നികുതി 20% വർദ്ധിപ്പിച്ച് അധിക നികുതി ഇനത്തിൽ ചുമത്തുവാൻ 1978-ലെ കേരള അഡീഷണൽ സെയിൽസ് ടാക്സ് ആക്ട് വ്യവസ്ഥ ചെയ്തു. കേരളത്തിലെ ഗ്രന്ഥശാലകളുടെ കാര്യക്ഷമമായ ഭരണ നിർവ്വഹണത്തിന് സ്ഥിരം സംവിധാനം ഏർപ്പെടുത്തുന്നതു വരെ ഗ്രന്ഥശാലകളുടെ ഭരണ നിർവ്വഹണം സർക്കാർ ഏറ്റെടുക്കുവാൻ വ്യവസ്ഥ ചെയ്ത 1977-ലെ കേരള ഗ്രന്ഥശാലാ സംഘം (മാനേജ്മെന്റ് ഏറ്റെടുക്കൽ) ആക്ട്, തൊഴിലാളിക്ഷേമം ലക്ഷ്യമിട്ട 1979-ലെ കേരള കാഷ്യൂ വർക്കേഴ്സ് റിലീഫ് ആന്റ് വെൽഫെയർ ഫണ്ട് ആക്ട്, 1989-ലെ കേരള കാഷ്വൽ, ടെംപററി ആന്റ് ബദ്‌ലി വർക്കേഴ്സ് (വേജസ്) ആക്ട് (ഈ നിയമം 1977 ആഗസ്റ്റ് 10-ന് നിയമസഭ പാസ്സാക്കിയെങ്കിലും ബഹു. രാഷ്ട്രപതിയുടെ നിർദ്ദേശപ്രകാരം 1989 ആഗസ്റ്റ് 11-ന് സഭ പുനഃപരിഗണിച്ചു വീണ്ടും പാസ്സാക്കുകയായിരുന്നു. 1990-ലെ 1-ാം ആക്ട്) എന്നിവയും ശ്രദ്ധേയമായ നിയമങ്ങളാണ്.



## ആറാം കേരള നിയമസഭ (1980-82)

കേരള നിയമസഭയുടെ ചരിത്രത്തിൽ ഏറ്റവും കുറവ് നിയമനിർമ്മാണങ്ങൾക്ക് സാക്ഷ്യം വഹിച്ച സഭയാണിത്. ഈ കാലയളവിൽ 47 നിയമങ്ങൾ പാസ്സാക്കി. അവയിൽ 10 ഒറിജിനൽ നിയമങ്ങളും 23 ഭേദഗതിനിയമങ്ങളും 14 ധനവിനിയോഗ നിയമങ്ങളും ഉൾപ്പെടുന്നു. സംസ്ഥാനത്തെ വിവിധ പട്ടണപ്രദേശങ്ങളിലുള്ള ചേരികൾ നിർമ്മാർജ്ജനം ചെയ്യുന്നതിനും പരിഷ്കരിച്ചു നന്നാക്കുന്നതിനും ചേരി പ്രദേശത്തെ ഭൂമി ഏറ്റെടുക്കുന്നതിനും അവിടെ വസിക്കുന്നവരെ പുനരധിവസിപ്പിക്കുന്നതിനും കുടികിടക്കുന്നവരെ സംരക്ഷിക്കുന്നതിനുമുള്ള വ്യവസ്ഥകൾ ഉൾപ്പെടുത്തിയ 1981-ലെ കേരള ചേരിപ്രദേശ (പരിഷ്കരണ നിർമ്മാർജ്ജന) ആക്ട് വളരെയധികം പ്രാധാന്യമർഹിക്കുന്ന ഒരു നിയമനിർമ്മാണമായിരുന്നു. 1980-ലെ കേരള മറൈൻ ഫിഷിംഗ് റെഗുലേഷൻ ആക്ട് മുഖാന്തിരം പരമ്പരാഗത മത്സ്യത്തൊഴിലാളികളുടെ താല്പര്യങ്ങളും കേരളത്തിലെ മത്സ്യസമ്പത്തും സംരക്ഷിക്കുന്നതിനായി കേരള സമുദ്രാതിർത്തിയിൽ ബോട്ടുകളും ട്രോളറുകളും ഉപയോഗിച്ചുള്ള മത്സ്യബന്ധനം നിരോധിക്കുവാൻ വ്യവസ്ഥ ചെയ്തു. പാട്ടഭൂമിയിലെ വൃക്ഷങ്ങളുടെ വിലയും പാട്ടവും കാലോചിതമായി പരിഷ്കരിക്കുവാൻ 1980-ലെ കേരള ഗ്രാന്റ്സ് ആന്റ് ലീസസ് (മോഡിഫിക്കേഷൻ ഓഫ് റൈറ്റ്സ്) ആക്ട് വ്യവസ്ഥ ചെയ്തു. സർക്കാരിന് ഏതെങ്കിലും ഒരു വസ്തു പൊതു ആവശ്യത്തിലേക്കായി ഏറ്റെടുക്കേണ്ടിവരുമ്പോൾ പാലിക്കേണ്ട നടപടിക്രമങ്ങൾ, നഷ്ടപരിഹാരം നൽകുന്നതിനു പിന്തുടരേണ്ട തത്വങ്ങൾ എന്നിവയെ സംബന്ധിച്ച് വ്യവസ്ഥ ചെയ്ത നിയമമാണ് 1981-ലെ കേരള റിക്വിസിഷനിംഗ് ആന്റ് അക്വിസിഷൻ ഓഫ് പ്രോപ്പർട്ടി ആക്ട്. 1980-ലെ കേരള അഡ്വക്കേറ്റ്സ് വെൽഫെയർ ഫണ്ട് ആക്ടിലൂടെ കേരള സംസ്ഥാനത്തെ അഡ്വക്കേറ്റുമാരുടെ ക്ഷേമം ഉറപ്പുവരുത്തുന്നതിനും അവർക്ക് റിട്ടയർമെന്റ് ആനുകൂല്യങ്ങൾ നൽകുന്നതിനുമായി ഒരു ക്ഷേമനിധി രൂപീകരിക്കപ്പെട്ടു.

1979-ലെ കേരള ലാന്റ് റിഫോംസ് (അമെന്റ്മെന്റ്) ആക്ട് ഭേദഗതി ചെയ്തു കൊണ്ട് 1-4-1964-നുശേഷം ഭൂമി പാട്ടത്തിനെടുത്തിട്ടുള്ളവരും ദേഹണ്ഡങ്ങൾ ചെയ്തു രൂപഭേദം വരുത്തിയവരുമായ പാട്ടക്കാർക്ക് സംരക്ഷണം നൽകുന്നതിന് നിയമനിർമ്മാണം നടത്തിയിരുന്നു. എന്നാൽ 1-4-1964-നുശേഷം ഉണ്ടായ പുതിയ ടെനൻസികൾ അനുവദിക്കേണ്ടതില്ലെന്ന തീരുമാനത്തിന്റെ അടിസ്ഥാനത്തിൽ പൂർവ്വസ്ഥിതി നിലനിർത്തുന്നതിന് ഉദ്ദേശിച്ചുകൊണ്ട് 1980-ൽ പാസ്സാക്കിയ കേരള ലാന്റ് റിഫോംസ് (അമെന്റ്മെന്റ്) ബിൽ ഗവർണ്ണർ രാഷ്ട്രപതിയുടെ അനുമതിക്കായി സമർപ്പിച്ചെങ്കിലും രാഷ്ട്രപതി പ്രസ്തുത ബില്ലിന് അനുമതി നൽകുകയുണ്ടായില്ല.

## ഏഴാം കേരള നിയമസഭ (1982-87)

ഏഴാം കേരള നിയമസഭയുടെ കാലഘട്ടത്തിൽ 118 ബില്ലുകൾ പാസ്സാക്കി. അവയിൽ 19 ഒറിജിനൽ നിയമങ്ങളും 49 ഭേദഗതി നിയമങ്ങളും 50 ധനവിനിയോഗ നിയമങ്ങളും ഉൾപ്പെടുന്നു. കാര്യക്ഷമവും നിയന്ത്രിതവുമായ ജലവിനിയോഗം ഉറപ്പുവരുത്തി വെള്ളത്തിന്റെയും ഭൂമിയുടെയും പ്രയോജനകരമായ ഉപയോഗത്താൽ പരമാവധി ഉല്പാദനം വർദ്ധിപ്പിക്കുകയെന്ന ലക്ഷ്യം മുൻനിർത്തി ഓരോ കമാന്റ് ഏരിയായിലും ഒരു അതോറിറ്റി രൂപീകരിക്കുന്നതിന് വ്യവസ്ഥ ചെയ്ത സുപ്രധാന നിയമമായിരുന്നു 1986-ലെ കേരള കമാൻഡ് ഏരിയ വികസന ആക്ട്. കേരളത്തിലെ സഹകരണ കാർഷിക വികസന ബാങ്കുകളുടെ പ്രവർത്തനം ശക്തിപ്പെടുത്തുന്നതിനായി 1960-ലെ ഭൂപണയബാങ്ക് നിയമത്തിനു പകരം നിലവിൽ വന്നതും വായ്പ നൽകലും തിരിച്ചടവും ലളിതവല്ക്കരിക്കുന്ന രീതിയിലുള്ള വായ്പാ നയം വ്യവസ്ഥ ചെയ്തതുമായ നിയമമായിരുന്നു 1984-ലെ കേരള സ്റ്റേറ്റ് കോ-ഓപ്പറേറ്റീവ് അഗ്രികൾച്ചറൽ ഡെവലപ്മെന്റ് ബാങ്ക്സ് ആക്ട്. അനധികൃതവും നിയന്ത്രണാതീതവുമായ വനനശീകരണത്തിന്റെ ഫലമായി ഉണ്ടാകുന്ന വനസമ്പത്തിന്റെ ശോഷണവും തൻമൂലമുള്ള പാരിസ്ഥിതിക പ്രത്യാഘാതങ്ങളും നിയന്ത്രിക്കുവാനുള്ള



വ്യവസ്ഥകൾ ഉൾപ്പെടുത്തിയതാണ് 1986-ലെ കേരള പ്രസർവേഷൻ ഓഫ് ട്രീസ് ആക്ട്. 1985-ലെ ലാൻഡ് അകിസിഷൻ (കേരള അമെന്റ്മെന്റ്) ആക്ടിലൂടെ ഭൂമി ഏറ്റെടുക്കൽ സംബന്ധിച്ച് സംസ്ഥാന സർക്കാരിൽ നിക്ഷിപ്തമായ ചില അധികാരങ്ങൾ റവന്യൂ ബോർഡിനും ജില്ലാ കളക്ടർക്കും കല്പിച്ചു നൽകുവാൻ വ്യവസ്ഥ ചെയ്തു.

ഒരു സാമ്പത്തിക വർഷത്തെ വാർഷിക ധനകാര്യ സ്റ്റേറ്റ്മെന്റിലെ (ബഡ്ജറ്റ്) നികുതി നിർദ്ദേശങ്ങൾ എല്ലാം ക്രോഡീകരിച്ച് ബന്ധപ്പെട്ട മൂലനിയമങ്ങളിൽ വരുത്തേണ്ട ഭേദഗതി നിർദ്ദേശങ്ങൾ ഒരു ബില്ലായി സമർപ്പിക്കുന്ന രീതി കേരള നിയമസഭയുടെ ചരിത്രത്തിൽ ആദ്യമായി ആരംഭിച്ചത് ഏഴാം കേരള നിയമസഭയുടെ കാലത്ത് 1983-ലാണ്. അതിൻപ്രകാരം ആദ്യമായി പാസ്സാക്കിയ നിയമമാണ് 1983-ലെ കേരള ധനകാര്യ ആക്ട്. ധനകാര്യവും നിയമവും വകുപ്പുമന്ത്രിയായിരുന്ന ശ്രീ. കെ. എം. മാണിയാണ് ബിൽ സഭയിൽ അവതരിപ്പിച്ചത്. എല്ലാ സാമ്പത്തിക വർഷത്തിലും ബഡ്ജറ്റിനോടൊപ്പം ബഡ്ജറ്റിലെ ധനപരമായ ശിപാർശകൾ പ്രാബല്യത്തിലാക്കുവാനായി ഒരു ധനകാര്യബിൽ അവതരിപ്പിക്കണമെന്നും പ്രസ്തുത ബില്ലിലെ വ്യവസ്ഥകൾക്ക് സാമ്പത്തിക വർഷത്തിന്റെ തുടക്കം മുതൽ പ്രാബല്യമുണ്ടായിരിക്കുമെന്നും 1985-ലെ കേരള പ്രൊവിഷണൽ കളക്ഷൻ ഓഫ് റവന്യൂസ് ആക്ട് വ്യവസ്ഥ ചെയ്തു.

1983-ലെ പബ്ലിക്മെൻസ് (പ്രിവൻഷൻ ഓഫ് കറപ്ഷൻ) ആക്ട്, പൊതുപ്രവർത്തകരുടെ അഴിമതി സംബന്ധിച്ച് പരാതികൾ സ്വീകരിച്ച് അന്വേഷണം നടത്തി അഴിമതിക്കാർക്കെതിരെ ഉചിതമായ നടപടി സ്വീകരിക്കുവാനും സമൂഹത്തിൽ പൊതു പ്രവർത്തനത്തിന്റെയും പൊതു പ്രവർത്തകരുടെയും മാന്യത ഉയർത്തുവാനും ലക്ഷ്യമിട്ട് ഒരു സ്വതന്ത്ര സംവിധാനം രൂപീകരിക്കുവാൻ വ്യവസ്ഥ ചെയ്തു. 1986-ലെ കൊച്ചി ശാസ്ത്ര - സാങ്കേതിക ശാസ്ത്ര സർവ്വകലാശാലാ ആക്ടിലൂടെ സംസ്ഥാനത്ത് ശാസ്ത്രത്തിനും സാങ്കേതിക ശാസ്ത്രത്തിനും ഒരു ഉപരിപഠന കേന്ദ്രം സ്ഥാപിക്കുവാനായി കൊച്ചി സർവ്വകലാശാലയെ ഘടനാപരമായ മാറ്റങ്ങൾ വരുത്തി ഒരു ശാസ്ത്ര സാങ്കേതിക സർവ്വകലാശാലയാക്കുവാൻ വ്യവസ്ഥ ചെയ്തു. 1985-ലെ ഗാന്ധിജി യൂണിവേഴ്സിറ്റി ആക്ട് മുഖാന്തിരം കേരള സർവ്വകലാശാലയുടെ പരിധിയിലുണ്ടായിരുന്ന മദ്ധ്യകേരളത്തിലെ ഏതാനും പ്രദേശങ്ങൾ അധികാരപരിധിയായി ഗാന്ധിജി യൂണിവേഴ്സിറ്റി രൂപീകരിച്ചു. തൊഴിലാളിക്ഷേമം ലക്ഷ്യമിട്ട 1986-ലെ കേരള മോട്ടോർ ട്രാൻസ്പോർട്ട് വർക്കേഴ്സ് വെൽഫെയർ ഫണ്ട് ആക്ട്, 1985-ലെ കേരള ഫിഷർമെൻസ് വെൽഫെയർ ഫണ്ട് ആക്ട് എന്നിവയും ഏഴാം കേരള നിയമസഭാ കാലയളവിലെ ശ്രദ്ധേയമായ നിയമനിർമ്മാണങ്ങളാണ്.

## എട്ടാം കേരള നിയമസഭ (1987-91)

എട്ടാം കേരള നിയമസഭയുടെ കാലയളവിൽ 129 നിയമങ്ങൾ പാസ്സാക്കി. അവയിൽ 17 ഒറിജിനൽ നിയമങ്ങളും 73 ഭേദഗതി നിയമങ്ങളും 39 ധനവിനിയോഗ നിയമങ്ങളും ഉൾപ്പെടുന്നു. സമൂഹത്തിൽ സ്ത്രീപുരുഷ തുല്യത കൈവരിക്കുക എന്ന ലക്ഷ്യത്തോടെ സ്ത്രീകൾക്ക് നേരെയുള്ള അടിമത്ത മനോഭാവവും ചൂഷണവും അവസാനിപ്പിക്കുന്നതിനുള്ള നടപടിക്രമങ്ങൾ ആവിഷ്കരിക്കുന്നതിനും സ്ത്രീകളുടെ ഉന്നമനത്തിനായി നിയമനടപടികൾ സ്വീകരിക്കുന്നതിനും ഒരു വനിതാകമ്മീഷൻ രൂപീകരിക്കുവാനും അതിന്റെ പ്രവർത്തന രീതികളും വ്യവസ്ഥ ചെയ്ത ചരിത്ര പ്രധാനമായ നിയമനിർമ്മാണമായിരുന്നു 1991-ലെ കേരള വനിതാ കമ്മീഷൻ ആക്ട്. സംസ്ഥാനത്തെ വിനോദസഞ്ചാരത്തിന്റെ സമഗ്രവികസനത്തിനും വിനോദസഞ്ചാരികളുമായി ഇടപാടു നടത്തുന്ന വ്യക്തികളുടെ രജിസ്ട്രേഷനും ബന്ധപ്പെട്ട മറ്റു കാര്യങ്ങളും വ്യവസ്ഥ ചെയ്ത നിയമമാണ് 1991-ലെ കേരള ടൂറിസ്റ്റ് ട്രേഡ് രജിസ്ട്രേഷൻ ആക്ട്.

1990-ലെ കേരള സിവിൽ കോർട്സ് (അമെന്റ്മെന്റ്) ആക്ട് മുഖാന്തരം 1957-ലെ കേരള സിവിൽ കോടതികൾ ആക്ടിന്റെ കീഴിൽ പുറപ്പെടുവിച്ചിട്ടുള്ള ചട്ടങ്ങളും വിജ്ഞാപനങ്ങളും



നിയമസഭ മുമ്പാകെ വയ്ക്കണമെന്ന് വ്യവസ്ഥ ചെയ്തു. കേരള സംസ്ഥാന വിദ്യുച്ഛക്തി ബോർഡ് വിതരണം ചെയ്യുന്ന ഹൈടെൻഷൻ എനർജിക്കും എക്സ്ട്രാ ഹൈടെൻഷൻ എനർജിക്കും സർചാർജ് ചുമത്തുവാനും ഈടാക്കുവാനും 1989-ലെ കേരള വിദ്യുച്ഛക്തി സർചാർജ് (ചുമത്തലും ഈടാക്കലും) ആക്ട് വ്യവസ്ഥ ചെയ്തു. വ്യവസ്ഥകൾക്ക് വിധേയമായി ഓരോ വ്യക്തിയുടെയും മുൻവർഷത്തെ മൊത്തം കാർഷികാദായത്തിന്മേൽ നിശ്ചിത നിരക്കിൽ നികുതി ചുമത്താൻ വ്യവസ്ഥ ചെയ്ത നിയമമാണ് 1991-ലെ കേരള അഗ്രികൾച്ചറൽ ഇൻകം ടാക്സ് ആക്ട്. കയർ വ്യവസായത്തിലേർപ്പെട്ടിരിക്കുന്ന തൊഴിലാളികളുടെ ക്ഷേമത്തിനായി ഒരു ക്ഷേമനിധി ഏർപ്പെടുത്തുവാൻ കേരള കയർ വർക്കേഴ്സ് വെൽഫെയർ ഫണ്ട് ആക്ട് 1987-ലും മദ്യ വ്യവസായത്തിൽ ഏർപ്പെട്ടിരിക്കുന്നവരുടെ ക്ഷേമത്തിനായി കേരള അബ്കാരി വർക്കേഴ്സ് വെൽഫെയർ ഫണ്ട് ആക്ടും 1989-ലും നിലവിൽ വന്നു. എന്നാൽ ആലുവയിൽ കീഴ്മാട്ടുള്ള അന്ധവിദ്യാലയം പൊതുതാല്പര്യം കണക്കിലെടുത്ത് ഒരു നിശ്ചിത കാലയളവിലേക്ക് സർക്കാർ ഏറ്റെടുക്കാൻ ഉദ്ദേശിച്ചു കൊണ്ട് 1987 നവംബർ 19-ന് നിയമസഭ പാസ്സാക്കിയ 1987-ലെ കേരള അന്ധവിദ്യാലയ സൊസൈറ്റി, ആലുവ (ഭരണനിർവ്വഹണം ഏറ്റെടുക്കൽ) ബില്ലിന് ഗവർണ്ണർ അനുമതി നൽകിയില്ല.

## ഒൻപതാം കേരള നിയമസഭ (1991-96)

ഒൻപതാം കേരള നിയമസഭയുടെ കാലയളവിൽ 84 നിയമങ്ങൾ പാസ്സാക്കി. അവയിൽ 18 ഒറിജിനൽ നിയമങ്ങളും 43 ഭേദഗതി നിയമങ്ങളും 23 ധനവിനിയോഗ നിയമങ്ങളും ഉൾപ്പെടുന്നു. ത്രിതല പഞ്ചായത്ത് സംവിധാനവുമായി ബന്ധപ്പെട്ട നിയമനിർമ്മാണങ്ങളാൽ ശ്രദ്ധേയമായിരുന്നു ഒൻപതാം കേരള നിയമസഭ. 1992-ലെ 73-ാമത് ഭരണഘടനാ ഭേദഗതിക്ക് അനുസൃതമായി ത്രിതല പഞ്ചായത്തുകളുടെ രൂപീകരണം, ഘടന, ഭരണം, തെരഞ്ഞെടുപ്പ് നടപടികൾ, അംഗങ്ങളെ സംബന്ധിച്ച വ്യവസ്ഥകൾ, ഉദ്യോഗസ്ഥരെ സംബന്ധിച്ച വ്യവസ്ഥകൾ, ധനകാര്യ കമ്മീഷനും അതിന്റെ അധികാരങ്ങളും, വിവിധ നികുതി നിരക്കുകൾ എന്നിവ സമഗ്രമായും വ്യക്തമായും വ്യവസ്ഥ ചെയ്ത നിയമമായിരുന്നു 1994-ലെ കേരള പഞ്ചായത്ത് രാജ് ആക്ട്. അതുപോലെ മുനിസിപ്പാലിറ്റികൾക്ക് സ്വയംഭരണാധികാരം നൽകുന്നതിനും സാമ്പത്തിക വികസനത്തിനും സാമൂഹിക നീതിക്കും വേണ്ടിയുള്ള പദ്ധതികൾ തയ്യാറാക്കി നടപ്പാക്കുവാൻ കഴിയുമാറുള്ള വിപുലമായ വ്യവസ്ഥകൾ 1994-ലെ കേരള മുനിസിപ്പാലിറ്റി ആക്ടിൽ വ്യവസ്ഥ ചെയ്യുന്നു. കൂടാതെ കേരളത്തിൽ തദ്ദേശാധികാര സ്ഥാപനങ്ങൾ രൂപീകരിക്കുന്നതിനും അവയുടെ അംഗബലം നിശ്ചയിക്കുന്നതിനും നിയോജകമണ്ഡലങ്ങളുടെ അതിർത്തി നിർണ്ണയിക്കുന്നതിനും വോട്ടർപട്ടിക തയ്യാറാക്കുന്നതിനുമുള്ള വ്യവസ്ഥകൾ ഉൾപ്പെടുത്തി 1994-ലെ കേരള തദ്ദേശാധികാര സ്ഥാപനങ്ങൾ (രൂപീകരണവും വോട്ടർപട്ടിക തയ്യാറാക്കലും) ആക്ടും ഇക്കാലയളവിൽ പാസ്സാക്കുകയുണ്ടായി. സംസ്ഥാനത്തെ തദ്ദേശാധികാരസ്ഥാപനങ്ങളുടെ ഭരണത്തിലും നിയന്ത്രണത്തിലുമുള്ള സ്ഥാപനങ്ങളുടെ കണക്കുകൾ ലോക്കൽ ഫണ്ട് ആഡിറ്റ് വകുപ്പിന് പരിശോധിക്കുന്നതിനും ആഡിറ്റു ചെയ്യുന്നതിനും ലോക്കൽ ഫണ്ട് ആഡിറ്റ് ക്രമപ്പെടുത്തുന്നതിനും വ്യവസ്ഥ ചെയ്യുന്ന നിയമമായിരുന്നു 1994-ലെ കേരള ലോക്കൽഫണ്ട് ആഡിറ്റ് ആക്ട്.

ദേശീയ പിന്നാക്കകമ്മീഷന്റെ മാതൃകയിൽ സംസ്ഥാനത്ത് പിന്നോക്ക സമുദായ കമ്മീഷൻ രൂപീകരിക്കുന്നതിനായി വ്യവസ്ഥ ചെയ്ത നിയമമാണ് 1993-ലെ കേരള സ്റ്റേറ്റ് കമ്മീഷൻ ഫോർ ബാക്ക് വേർഡ് ക്ലാസസ് ആക്ട്. സംസ്കൃതത്തിന്റെ വിവിധ ശാഖകളിൽ ആഴത്തിലുള്ള ഗവേഷണം, ഭാരതീയ ചരിത്ര സാഹിത്യാദികളുടെയും തത്വശാസ്ത്രത്തിന്റെയും മറ്റ് ഭാരതീയ ഭാഷകളുടെയും സമഗ്രമായ പഠനം എന്നിവ ലക്ഷ്യമിട്ട് കേരളം മുഴുവൻ അധികാരപരിധിയായി ഒരു സർവ്വകലാശാല രൂപീകരിക്കുവാൻ വ്യവസ്ഥ ചെയ്ത നിയമമായിരുന്നു 1994-ലെ ശ്രീ



ശങ്കരാചാര്യ യൂണിവേഴ്സിറ്റി ഓഫ് സാൻസ്ക്രിറ്റ് ആക്ട്. സംസ്ഥാനത്ത് വ്യവസായ വികസന കേന്ദ്രങ്ങൾ രൂപീകരിക്കുന്നതിനും അടിസ്ഥാന സൗകര്യങ്ങൾ ഏർപ്പെടുത്തുന്നതിനും നിയമപരമായ അധികാരങ്ങളോടെ ഒരു വ്യവസായ അടിസ്ഥാന സൗകര്യ വികസന കോർപ്പറേഷൻ രൂപീകരിക്കുവാൻ 1993-ലെ കേരള ഇൻഡസ്ട്രിയൽ ഇൻഫ്രാസ്ട്രക്ചർ ഡെവലപ്മെന്റ് ആക്ട് വ്യവസ്ഥ ചെയ്തു. പൊതുജന താല്പര്യം മുൻനിർത്തി ചിലതരം സർവ്വീസുകളെ അവശ്യസർവ്വീസുകളായി പ്രഖ്യാപിക്കുന്നതിനും അത്തരം സർവ്വീസുകളിലെ പണിമുടക്ക് നിരോധിക്കുന്നതിനും സർക്കാരിന് അധികാരം നൽകിയ സുപ്രധാന നിയമമാണ് 1994-ലെ കേരള അവശ്യ സർവ്വീസുകൾ സംരക്ഷണ ആക്ട്. സംസ്ഥാനത്ത് വിൽപ്പനയ്ക്കായോ ഉപയോഗത്തിനായോ കൊണ്ടുവരുന്നതും സംസ്ഥാനത്ത് രജിസ്റ്റർ ചെയ്യേണ്ടതുമായ വാഹനങ്ങൾക്ക് നികുതി ഏർപ്പെടുത്തുവാൻ വ്യവസ്ഥ ചെയ്ത 1994-ലെ കേരള ടാക്സ് ഓൺ എൻട്രി ഓഫ് മോട്ടോർ വെഹിക്കിൾസ് ഇന്റു ലോക്കൽ ഏരിയാസ് ആക്ടും ഒൻപതാം കേരള നിയമസഭയുടെ സംഭാവനയാണ്. 1996-ലെ കേരള ധനകാര്യ ആക്ട് (1996-ലെ 33) മുഖാന്തരം ഈ നിയമത്തിന്റെ ദീർഘശീർഷകം, പീഠിക എന്നിവ ഭേദഗതി ചെയ്യുകയും നിയമത്തിന്റെ പേര് "1994-ലെ കേരള ടാക്സ് ഓൺ എൻട്രി ഓഫ് ഗുഡ്സ് ഇൻ ടു ലോക്കൽ ഏരിയാസ് ആക്ട്" എന്ന് മാറ്റുകയും ചെയ്തു.

## പത്താം കേരള നിയമസഭ (1996-2001)

കേരളത്തിന്റെ വ്യാവസായിക മേഖലയിലും വിദ്യാഭ്യാസ മേഖലയിലും നിർണ്ണായക സ്വാധീനം ചെലുത്തിയ നിയമനിർമ്മാണങ്ങളാൽ ശ്രദ്ധേയമായിരുന്നു 1996-2001 കാലഘട്ടം. പത്താം കേരള നിയമസഭയുടെ ഈ കാലയളവിൽ 104 നിയമങ്ങൾ പാസ്സാക്കി. അവയിൽ 26 ഒറിജിനൽ നിയമങ്ങളും 39 ഭേദഗതിനിയമങ്ങളും 39 ധനവിനിയോഗനിയമങ്ങളും ഉൾപ്പെടുന്നു. വിദ്യാഭ്യാസ നിലവാരം ഉയർത്തുകയെന്ന ലക്ഷ്യത്തോടെ ദേശീയ വിദ്യാഭ്യാസ നയത്തിനനുസൃതമായി കേരളത്തിലെ യൂണിവേഴ്സിറ്റികളിൽ നിലവിലുണ്ടായിരുന്ന പ്രീഡിഗ്രി കോഴ്സ് 1997-98 അദ്ധ്യയന വർഷം മുതൽ ഘട്ടംഘട്ടമായി നിർത്തലാക്കുവാനും പകരം കൂടുതൽ ഹയർസെക്കണ്ടറി സ്ക്കൂളുകൾ ആരംഭിക്കുവാനും 1997-ലെ പ്രീഡിഗ്രി കോഴ്സ് (നിർത്തലാക്കൽ) ആക്ട് വ്യവസ്ഥ ചെയ്തു. സംസ്ഥാനത്ത് വ്യവസായ സംരംഭങ്ങൾ ആരംഭിക്കുന്നതിന് വിവിധ സംസ്ഥാന നിയമങ്ങൾ അനുസരിച്ച് ക്ലിയറൻസുകൾ, സർട്ടിഫിക്കറ്റുകൾ, ലൈസൻസുകൾ എന്നിവ വേഗത്തിൽ ലഭ്യമാക്കുന്നതിനായി സംസ്ഥാന തലത്തിൽ ഒരു ക്ലിയറൻസ് ബോർഡും രണ്ട് ലക്ഷം രൂപയിൽ കൂടുതൽ മൂലധന നിക്ഷേപമുള്ള ചെറുകിട വ്യവസായ സംരംഭങ്ങൾക്ക് ജില്ലാതലത്തിൽ ക്ലിയറൻസ് ബോർഡുകളും, സർക്കാർ കാലാകാലങ്ങളിൽ വ്യവസായ പ്രദേശങ്ങളായി പ്രഖ്യാപിക്കുന്ന സ്ഥലങ്ങളിൽ ചെറുകിട വ്യവസായ സംരംഭങ്ങൾ ആരംഭിക്കുന്നതിന് ലൈസൻസുകളും ക്ലിയറൻസുകളും സർട്ടിഫിക്കറ്റുകളും നൽകുന്നതിന് വ്യവസായ പ്രദേശ ഏകജാലക ക്ലിയറൻസ് ബോർഡുകളും രൂപീകരിക്കുന്നതിന് വ്യവസ്ഥ ചെയ്ത സുപ്രധാന നിയമമായിരുന്നു 1999-ലെ കേരള വ്യവസായ ഏകജാലക ക്ലിയറൻസ് ബോർഡുകളും വ്യവസായ നഗരപ്രദേശ വികസനവും ആക്ട്. കേരള സംസ്ഥാനത്തിന്റെ നിയന്ത്രണത്തിലുള്ള പൊതുമേഖലാ വ്യവസായ സംരംഭങ്ങളുടെയും മറ്റ് വ്യവസായങ്ങളുടെയും പുനരുദ്ധാരണത്തിനായി ഒരു നിധി രൂപീകരിക്കുന്നതിനും നിധിയുടെ വിനിയോഗം സംബന്ധിച്ചും വ്യവസ്ഥ ചെയ്ത നിയമമാണ് 1999-ലെ കേരള വ്യവസായ പുനരുദ്ധാരണ നിധി ആക്ട്. സംസ്ഥാനത്തെ അടിസ്ഥാന സൗകര്യവികസന പദ്ധതികളിൽ പണം മുടക്കുന്നതിനായി ഒരു നിധി രൂപീകരിക്കുന്നതിനും ഫണ്ട് സ്വരൂപിക്കുവാൻ കേരള അടിസ്ഥാന സൗകര്യ നിക്ഷേപനിധി പദ്ധതി ആരംഭിക്കുവാനും സർക്കാരിന് അധികാരം നൽകിയ നിയമമായിരുന്നു 1999-ലെ കേരള അടിസ്ഥാന സൗകര്യ നിക്ഷേപ നിധി ആക്ട്.

പട്ടികവർഗ്ഗക്കാരനായ ഒരു വ്യക്തി തന്റെ കൈവശത്തിലോ അനുഭവത്തിലോ ഉടമസ്ഥതയിലോ ഉള്ള ഭൂമിയുടെ അധികാരസ്ഥന്റെ മുൻകൂട്ടിയുള്ള രേഖാമൂലമായ അനുവാദം കൂടാതെ പട്ടികവർഗ്ഗ



ക്കാരനല്ലാത്ത ഒരാൾക്ക് നടത്തുന്ന ഏതൊരു കൈമാറ്റവും അസാധുവായിരിക്കുന്നതാണെന്ന് വ്യവസ്ഥ ചെയ്ത 1999-ലെ കേരള പട്ടികവർഗ്ഗ ഭൂമികൈമാറ്റ നിയന്ത്രണവും പുനരവകാശ സ്ഥാപനവും ആക്ട് ഈ രംഗത്തെ സുപ്രധാനമായ ഒരു നിയമനിർമ്മാണമായിരുന്നു. 1996 സെപ്തംബർ 23-ന് നിയമസഭ പാസ്സാക്കിയതും രാഷ്ട്രപതി അനുമതി നൽകാതെ തിരിച്ചയച്ചതുമായ 1996-ലെ കേരള പട്ടിക വർഗ്ഗക്കാർ (ഭൂമി കൈമാറ്റം നിയന്ത്രണവും അന്യാധീനപ്പെടുത്തിയ ഭൂമി തിരിച്ചു കൊടുക്കലും) ഭേദഗതി നിയമത്തിനു പകരമായി സഭ പാസ്സാക്കിയതായിരുന്നു പ്രസ്തുത നിയമം. ജനാധിപത്യ സംവിധാനത്തിൽ കൂടുതൽ ഫലപ്രദമായി റവന്യൂ ഭരണ സംവിധാനത്തെ ഉപയോഗിക്കുന്നതിനായി റവന്യൂ ബോർഡ് പിരിച്ചു വിടുന്നതിന് വ്യവസ്ഥ ചെയ്ത നിയമമാണ് 1996-ലെ കേരള റവന്യൂ ബോർഡ് നിർത്തലാക്കൽ ആക്ട്. വസ്തു കൈമാറ്റം സംബന്ധിച്ചുള്ള ആധാരങ്ങൾ രജിസ്റ്റർ ചെയ്യുമ്പോൾ കൃത്യമായ സ്റ്റാമ്പ് ഡ്യൂട്ടി അടയ്ക്കുന്നത് ഉറപ്പാക്കുവാനുള്ള വ്യവസ്ഥകളടങ്ങിയ നിയമമായിരുന്നു 1998-ലെ രജിസ്ട്രേഷൻ (കേരള അമെന്റ്മെന്റ്) ആക്ട്.

സംസ്ഥാനത്തെ തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിൽ നിക്ഷിപ്തമായിട്ടുള്ള അവകാശങ്ങളും ചുമതലകളും കാര്യക്ഷമമായി നടപ്പാക്കുവാൻ കൂടുതൽ അധികാരങ്ങൾ തദ്ദേശഭരണ സ്ഥാപനങ്ങൾക്ക് കൈമാറുന്നതിനായി ബന്ധപ്പെട്ട 34 നിയമങ്ങൾ ഭേദഗതി ചെയ്യുന്നതിനും 3 നിയമങ്ങൾ റദ്ദു ചെയ്യുന്നതിനും കേരള സ്റ്റേറ്റ് റൂറൽ ഡവലപ്മെന്റ് ബോർഡിന്റെ ആസ്തികളും ബാദ്ധ്യതകളും സർക്കാരിലേക്ക് കൈമാറ്റം ചെയ്യുന്നതിനും വ്യവസ്ഥ ചെയ്ത നിയമമാണ് 2000-ലെ കേരള ഡീസെൻട്രലൈസേഷൻ ഓഫ് പവേഴ്സ് ആക്ട്. തദ്ദേശഭരണ സ്ഥാപനങ്ങളിലെ തെരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികളുടെ കൂറുമാറ്റം നിരോധിക്കുവാൻ 1999-ലെ കേരള തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾ (കൂറുമാറ്റം നിരോധിക്കൽ) ആക്ട് വ്യവസ്ഥ ചെയ്തു. പൊതുപ്രവർത്തകരുടെയും ഗവൺമെന്റ് ഉദ്യോഗസ്ഥരുടെയും ഇടയിലുള്ള അഴിമതി ഫലപ്രദമായി തടയുന്നതിനുവേണ്ടി 1999-ൽ കേരള ലോക് ആയുക്ത ആക്ട് നിലവിൽ വന്നു.

വടക്കേ മലബാറിലെ ഉന്നത വിദ്യാഭ്യാസ രംഗത്ത് കൂടുതൽ അവസരങ്ങൾ സൃഷ്ടിക്കുവാനും കോഴിക്കോട് സർവ്വകലാശാലയുടെ ഭരണനിർവ്വഹണം സുഗമമാക്കുവാനും കോഴിക്കോട് സർവ്വകലാശാലയുടെ പരിധിയിലുണ്ടായിരുന്ന കാസർഗോഡ്, കണ്ണൂർ റവന്യൂ ജില്ലകളിലെയും വയനാട് റവന്യൂ ജില്ലയിലെ മാനന്തവാടി താലൂക്കിലെയും കോളേജുകൾ അഫിലിയേറ്റ് ചെയ്ത് കണ്ണൂർ ആസ്ഥാനമായി പുതിയ സർവ്വകലാശാല രൂപീകരിക്കുവാൻ 1996-ലെ കണ്ണൂർ യൂണിവേഴ്സിറ്റി ആക്ട് വ്യവസ്ഥ ചെയ്തു. സംസ്ഥാനത്തെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ റാഗിംഗ് നിരോധിക്കുവാൻ വ്യവസ്ഥ ചെയ്ത നിയമമാണ് 1998-ലെ കേരള റാഗിംഗ് നിരോധന ആക്ട്. കായിക വിനോദങ്ങളുടേയും കളികളുടേയും സമഗ്രവികസനം ലക്ഷ്യമാക്കി സംസ്ഥാന തലത്തിലും ജില്ലാ തലത്തിലും പ്രാദേശിക തലത്തിലും സ്പോർട്സ് കൗൺസിലുകൾ രൂപീകരിക്കുവാനും അവയുടെ പ്രത്യേക അധികാരങ്ങളും ചുമതലകളും സംബന്ധിച്ച് വ്യവസ്ഥ ചെയ്യുകയും ചെയ്ത 2000-ലെ കേരള സ്പോർട്സ് ആക്ട് ശ്രദ്ധേയമായ നിയമനിർമ്മാണമായിരുന്നു.

## പതിനൊന്നാം കേരള നിയമസഭ (2001-2006)

പതിനൊന്നാം കേരള നിയമസഭ 165 ബില്ലുകൾ പാസ്സാക്കി. അതിൽ 27 എണ്ണം ഒറിജിനൽ നിയമങ്ങളും 62 എണ്ണം ഭേദഗതിനിയമങ്ങളും 76 എണ്ണം ധനവിനിയോഗ നിയമങ്ങളുമാണ്. നദികളെയും നദീതീരങ്ങളെയും അവയുടെ ജൈവ-ഭൗതിക പരിസ്ഥിതിയെയും സംരക്ഷിക്കുന്നതിനും മണൽ വാരലിൽ ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നതിനുമായി കൊണ്ടുവന്ന നിയമമാണ് 2001-ലെ കേരള നദീതീര സംരക്ഷണവും മണൽവാരൽ നിയന്ത്രണവും ആക്ട്. പതിനൊന്നാം കേരള നിയമസഭയിലെ ഏറ്റവും പ്രധാനപ്പെട്ട നിയമനിർമ്മാണങ്ങളിൽ ഒന്നായ ഈ നിയമത്തിൽ സംസ്ഥാനത്തെ നദികളിൽ നിന്നുള്ള വിവേചന രഹിതവും അനിയന്ത്രിതവുമായ മണൽ വാരൽ നിയന്ത്രിക്കുന്നതിനുള്ള വ്യവസ്ഥകൾ ഉൾക്കൊള്ളിച്ചിരിക്കുന്നു.



സംസ്ഥാനത്തെ പരിസ്ഥിതിശാസ്ത്രപരമായി ദുർബലമായ ഭൂപ്രദേശങ്ങളെ സർക്കാർ ഉടമസ്ഥതയിൻ കീഴിൽ കൊണ്ടുവരുന്നതിനും സമൂഹത്തിന്റെയും രാജ്യത്തിന്റെയും ക്ഷേമത്തിനായി അവയുടെ സംരക്ഷണം ഉറപ്പുവരുത്തുന്നതിനും കൊണ്ടുവന്ന നിയമമാണ് 2005-ലെ കേരള വനം (പരിസ്ഥിതിശാസ്ത്രപരമായി ദുർബലമായ ഭൂപ്രദേശങ്ങളുടെ നിക്ഷിപ്തമാക്കലും കാര്യകർതൃത്വം നടത്തിപ്പും) ആക്ട്. 2005-ലെ നാഷണൽ യൂണിവേഴ്സിറ്റി ഓഫ് അഡ്വാൻസ്ഡ് ലീഗൽ സ്റ്റഡീസ് ആക്ട് അനുസരിച്ച് നിയമ വിദ്യാഭ്യാസത്തിനും പരിശീലനത്തിനുമായി സംസ്ഥാനത്താദ്യമായി ഒരു നിയമ സർവ്വകലാശാല സ്ഥാപിതമായി.

തോട്ടഭൂമി മറ്റാവശ്യങ്ങൾക്കായി ഉപയോഗിച്ചാൽ അതിന്റെ സ്വഭാവം മാറുകയും ഭൂപരിധി വ്യവസ്ഥ ബാധകമാകുകയും ചെയ്യുമെന്ന 1963-ലെ കേരള ഭൂപരിഷ്കരണ നിയമത്തിൽ പതിനൊന്നാം കേരള നിയമസഭ വരുത്തിയ ഭേദഗതിയാണ് 2005-ൽ സഭ പാസ്സാക്കുകയും 2012-ൽ പ്രസിഡന്റിന്റെ അനുമതി ലഭിക്കുകയും ചെയ്ത 2005-ലെ കേരള ഭൂപരിഷ്കരണ (രണ്ടാം ഭേദഗതി) ആക്ട്. കശുമാവ് കൃഷി, തോട്ടത്തിന്റെ പരിധിയിലാക്കുകയും തോട്ടഭൂമിയുടെ അഞ്ച് ശതമാനം ഹോട്ടൽ, റിസോർട്ട്, മറ്റ് ടൂറിസം പദ്ധതികൾ എന്നിവയ്ക്കോ പച്ചക്കറി, വാനില, ഔഷധസസ്യങ്ങൾ എന്നിവ കൃഷി ചെയ്യാനോ വിനിയോഗിക്കാമെന്ന് ഈ നിയമത്തിൽ വ്യവസ്ഥ ചെയ്യുന്നു.

സംസ്ഥാനത്ത് പ്രൊഫഷണൽ വിദ്യാഭ്യാസരംഗത്ത് കൂടുതൽ വിദ്യാർത്ഥികൾക്ക് പഠന സൗകര്യം ലഭിക്കത്തക്കവിധം കൂടുതൽ സ്ഥാപനങ്ങൾ അനുവദിക്കുന്നതിനും അവയുടെ പ്രവർത്തനം നിയന്ത്രിക്കുന്നതിനും വ്യവസ്ഥ ചെയ്തു കൊണ്ട് നിർമ്മിക്കപ്പെട്ട സുപ്രധാനമായൊരു നിയമമാണ് 2004-ലെ കേരള സെൽഫ് ഫിനാൻസിംഗ് പ്രൊഫഷണൽ കോളേജസ് (പ്രൊഹിബിഷൻ ഓഫ് ക്യാപ്പിറ്റേഷൻ ഫീസ് ആന്റ് പ്രൊസീഡിയർ ഫോർ അഡ്മിഷൻ ആന്റ് ഫിക്സേഷൻ ഓഫ് ഫീസ്) ആക്ട്. അതുപോലെ സംസ്ഥാനത്തെ കർഷകർക്ക് ധനകാര്യസ്ഥാപനങ്ങൾ വഴി വായ്പയെടുക്കുന്നതിനുള്ള ബുദ്ധിമുട്ട് ഒഴിവാക്കുന്നതിനും അവരുടെ കൃഷിഭൂമിയെ സംബന്ധിച്ച അവകാശങ്ങളുടെയും ബാദ്ധ്യതകളുടെയും രേഖ ഉൾക്കൊള്ളുന്ന കിസാൻ പാസ് ബുക്ക് നൽകുന്നതിനും അതുവഴി അവരുടെ ഭൂമി അനാവശ്യമായി പണയപ്പെടുത്തുന്നത് ഒഴിവാക്കുന്നതിനും ഉദ്ദേശിച്ചു നിർമ്മിച്ച ഒരു നിയമമാണ് 2005-ലെ കേരള കിസ്സാൻ പാസ് ബുക്ക് ആക്ട്.

ഡാമുകളുടെ സുരക്ഷ ഉറപ്പു വരുത്തുന്നതിനായി കേരള ഡാം സേഫ്റ്റി അതോറിറ്റി രൂപീകരിക്കുവാൻ വ്യവസ്ഥ ചെയ്യുന്ന 2003-ലെ കേരള ഇറിഗേഷൻ ആന്റ് വാട്ടർ കൺസർവേഷൻ നിയമം, 2003-ലെ കേരള മൂല്യവർദ്ധിത നികുതി നിയമം, 2005-ലെ പേപ്പർ ലോട്ടറികളിന്മേലുള്ള കേരള നികുതി നിയമം, പൊതുജനങ്ങളുടെയും ക്ഷേത്രാരാധകരുടെയും താല്പര്യാർത്ഥം ദേവസ്വത്തിനനുയോജ്യമായ ഭരണനിർവ്വഹണത്തിനുള്ള വ്യവസ്ഥകൾ ഉൾക്കൊള്ളുന്ന ഒരു നിയമം 1978-ലെ ഗുരുവായൂർ ദേവസ്വം നിയമത്തിന്റെ മാതൃകയിൽ നിർമ്മിക്കണമെന്ന ഉദ്ദേശ്യത്തോടെ നിർമ്മിച്ച 2005-ലെ കൂടൽ മാണിക്യം ദേവസ്വം നിയമം എന്നിവ പതിനൊന്നാം കേരള നിയമസഭയുടെ സംഭാവനകളാണ്.

## പന്ത്രണ്ടാം കേരള നിയമസഭ (2006-2011)

പന്ത്രണ്ടാം കേരള നിയമസഭ 138 ബില്ലുകൾ പാസ്സാക്കി. അതിൽ 44 ഒറിജിനൽ നിയമങ്ങളും 47 ഭേദഗതിനിയമങ്ങളും 47 ധനവിനിയോഗ നിയമങ്ങളും ഉൾപ്പെടുന്നു. സംസ്ഥാനത്തെ പ്രൊഫഷണൽ വിദ്യാഭ്യാസ രംഗത്ത് ക്യാപ്പിറ്റേഷൻ ഫീസ് നിരോധിക്കുക, പ്രവേശനം നിയന്ത്രിക്കുക, ഫീസ് നിശ്ചയിക്കുക തുടങ്ങിയ കാര്യങ്ങൾ ഉറപ്പാക്കുന്നതിലേക്കായി പന്ത്രണ്ടാം കേരള നിയമസഭയുടെ കാലത്ത് നിർമ്മിക്കപ്പെട്ട സുപ്രധാനമായൊരു നിയമമാണ് 2006-ലെ കേരള പ്രൊഫഷണൽ കോളേജുകൾ (ക്യാപ്പിറ്റേഷൻ ഫീസ് നിരോധിക്കലും പ്രവേശനം നിയന്ത്രിക്കലും ചൂഷണ രഹിത ഫീസ് നിശ്ചയിക്കലും പ്രൊഫഷണൽ വിദ്യാഭ്യാസത്തിൽ നീതിയും മികവും



ഉറപ്പു വരുത്തുന്നതിനുള്ള മറ്റ് നടപടികളും) ആക്ട്. കേരളത്തിലെ നെൽവയലുകളും നീർത്തടങ്ങളും സംരക്ഷിക്കുകയും അവ പരിവർത്തനപ്പെടുത്തുകയും രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നത് നിയന്ത്രിക്കുന്നതിനും സംസ്ഥാനത്തിന്റെ പാരിസ്ഥിതിക അവസ്ഥ പൊതുവായി മെച്ചപ്പെടുത്തുന്നതിനും വേണ്ടി 2008-ൽ കേരള നെൽവയൽ-തണ്ണീർത്തട സംരക്ഷണ ആക്ട് നിലവിൽ വന്നു. കേരള ഫിഷറീസിനും സമുദ്രപഠനങ്ങൾക്കുമുള്ള സർവ്വകലാശാല, കേരള വെറ്ററിനറിയും ജന്തുശാസ്ത്രങ്ങളും സർവ്വകലാശാല, ആരോഗ്യ സർവ്വകലാശാല എന്നീ പുതിയ 3 സർവ്വകലാശാലകൾക്കുവേണ്ടിയുള്ള നിയമങ്ങൾ 2010-ൽ പാസ്സാക്കി. പോലീസ് സംവിധാനം അടിമുടി പരിഷ്കരിക്കുന്നതിനുള്ള നിരവധി വ്യവസ്ഥകൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ളതാണ് 2011-ലെ കേരള പോലീസ് ആക്ട്. ഈ നിയമം നിലവിൽ വന്നതോടെ 1960-ലെ കേരള പോലീസ് ആക്ട് റദ്ദാക്കപ്പെട്ടു.

സംസ്ഥാനത്തെ കടബാദ്ധ്യതയിൽപ്പെട്ടിട്ടുള്ള കർഷകർക്കും മത്സ്യത്തൊഴിലാളികൾക്കും ആശ്വാസം നൽകുന്നത് സുഗമമാക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള നിയമങ്ങളാണ് 2006-ലെ കേരള കർഷക കടാശ്വാസ കമ്മീഷൻ ആക്ടും 2008-ലെ കേരള മത്സ്യത്തൊഴിലാളി കടാശ്വാസ കമ്മീഷൻ ആക്ടും. കാർഷിക കടക്കാരുടെയും മത്സ്യത്തൊഴിലാളികളുടെയും ആവലാതികൾ അന്വേഷിക്കുന്നതിനും പരിഹാര നടപടികൾ സ്വീകരിക്കുന്നതിനും ജുഡീഷ്യൽ സ്വഭാവമുള്ളതും വിപുലമായ അധികാരത്തോട് കൂടിയതുമായ കടാശ്വാസ കമ്മീഷൻ രൂപീകരിക്കുവാൻ ഈ ആക്ടുകളിൽ വ്യവസ്ഥയുണ്ട്.

പൊതുജനങ്ങൾക്ക് പൊതുപാതകൾ ഉപയോഗിക്കുന്നതിനുള്ള അവകാശങ്ങളിന്മേൽ ന്യായമായ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്ന 2011-ലെ കേരള പൊതു പാതകൾ (സംഘം ചേരലിനും ജാഥകൾക്കും നിയന്ത്രണം ഏർപ്പെടുത്തൽ) ആക്ടും സാമൂഹ്യവിരുദ്ധ പ്രവർത്തനങ്ങൾ തടയുന്നതിനുള്ള 2007-ലെ കേരള സാമൂഹ്യവിരുദ്ധ പ്രവർത്തനങ്ങൾ (തടയൽ) ആക്ടും, 2008-ലെ പ്രവാസി കേരളീയരുടെ ക്ഷേമ ആക്ടും, 2010-ലെ കേരള പ്രിസണുകളും സംശുദ്ധീകരണ സാന്മാർഗ്ഗീകരണ സേവനങ്ങളും (നിർമ്മാർജ്ജനം) ആക്ടും പന്ത്രണ്ടാം കേരള നിയമസഭയുടെ കാലത്താണ് നിലവിൽ വന്നത്.

സംസ്ഥാനത്ത് ഭൂമിയുടെ വില്പനകരാറുകൾ, കുടുംബാംഗങ്ങൾ തമ്മിൽ ഒപ്പിട്ടു പൂർത്തീകരിച്ച അവകാശങ്ങൾ സൃഷ്ടിക്കുന്നതൊഴികെയുള്ള മുക്ത്യാറുകൾ എന്നിവയുടെ രജിസ്ട്രേഷൻ നിർബന്ധിതമാക്കുന്നതിനുള്ള വ്യവസ്ഥകൾ ഉൾപ്പെടുത്തിയ 2009-ലെ രജിസ്ട്രേഷൻ (കേരള ഭേദഗതി) ബിൽ 2010 മാർച്ച് മാസം 31-ാം തീയതി നിയമസഭ പാസ്സാക്കുകയും രാഷ്ട്രപതിയുടെ അംഗീകാരത്തിനായി സമർപ്പിക്കുകയും ചെയ്തു. ഭേദഗതിയോടു കൂടി സഭ പുനഃപരിഗണിക്കണമെന്ന രാഷ്ട്രപതിയുടെ നിർദ്ദേശാനുസരണമുള്ള ഗവർണ്ണറുടെ സന്ദേശത്തോടെ തിരിച്ചയച്ച പ്രസ്തുത ബിൽ 13-ാം കേരള നിയമസഭയുടെ കാലയളവിൽ 2012 ഡിസംബർ 13-ാം തീയതി സഭ പുനഃപരിഗണിക്കുകയും രാഷ്ട്രപതി നിർദ്ദേശിച്ച ഭേദഗതിയോടെ പാസ്സാക്കുകയും ചെയ്തു.

കുറ്റാരോപണം ചെയ്യപ്പെട്ടയാളെ നേരിട്ടോ അല്ലെങ്കിൽ ഇലക്ട്രോണിക് വീഡിയോ ലിങ്കേജ് മാധ്യമം വഴിയോ ഹാജരാക്കുന്ന പക്ഷം ജുഡീഷ്യൽ കസ്റ്റഡിയിലുള്ള തടഞ്ഞുവയ്ക്കൽ മജിസ്ട്രേറ്റിനു വീണ്ടും നീട്ടി നൽകാവുന്നതാണെന്നു വ്യവസ്ഥ ചെയ്ത് 1973-ലെ ക്രിമിനൽ നടപടി നിയമസംഹിത ആക്ടിന്റെ 167-ാം വകുപ്പ് ഭേദഗതി ചെയ്യുകയും വിചാരണയ്ക്കിടയിലോ, അല്ലെങ്കിൽ മറ്റു നടപടി ക്രമത്തിനിടയിലോ കോടതിക്ക്, തടങ്കലിൽ കഴിയുന്ന ആളുടെ ഹാജരാകൽ ഇലക്ട്രോണിക് വീഡിയോ ലിങ്കേജ് മാധ്യമത്തിലൂടെ ഉറപ്പാക്കുവാൻ ഉത്തരവിടാവുന്നതാണെന്ന് വ്യവസ്ഥ ചെയ്യുന്ന 267 എ എന്ന പുതിയ വകുപ്പ് ചേർക്കുകയും ചെയ്ത 2008-ലെ ക്രിമിനൽ നടപടി നിയമസംഹിത (കേരള ഭേദഗതി) ബിൽ 2009 സെപ്തംബർ മാസം 17-ാം തീയതി നിയ



മസഭ പാസ്സാക്കുകയും രാഷ്ട്രപതിയുടെ അംഗീകാരത്തിനായി സമർപ്പിക്കുകയും ചെയ്തു. എന്നാൽ ബില്ലിന്റെ 2-ാം ഖണ്ഡ പ്രകാരം പ്രധാന ആക്റ്റിലെ 167-ാം വകുപ്പിനു നിർദ്ദേശിച്ച ഭേദഗതിക്കു സമാനമായ വ്യവസ്ഥ കേന്ദ്രനിയമത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളതിനാൽ ആവശ്യമില്ലെന്നും, 267 എ എന്ന പുതിയ വകുപ്പ് കൂട്ടിച്ചേർക്കുന്നതിനായി ഒരു പുതിയ ബിൽ കൊണ്ടുവരാവുന്നതാണെന്നും രാഷ്ട്രപതിയുടെ നിർദ്ദേശ പ്രകാരം ഗവർണ്ണർ നൽകിയ സന്ദേശത്തിന്റെ വെളിച്ചത്തിൽ 2008-ലെ ക്രിമിനൽ നടപടി നിയമസംഹിത (കേരള ഭേദഗതി) ബിൽ പതിമൂന്നാം കേരള നിയമസഭയുടെ കാലയളവിൽ 2012 ഡിസംബർ മാസം 13-ാം തീയതി കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ ചട്ടം 94 പ്രകാരം സഭ പിൻവലിച്ചു.

പ്ലാച്ചിമട കൊക്കകോള കമ്പനിയിൽ നിന്നും ദുരിതബാധിതർക്ക് നഷ്ടപരിഹാരം ഈടാക്കി നൽകുന്നതിനായി ഒരു പ്രത്യേക ട്രൈബ്യൂണൽ രൂപീകരിക്കുന്നതിനുവേണ്ടി കേരള പ്ലാച്ചിമട കൊക്കകോള ദുരിതബാധിതർക്ക് ദുരിതാശ്വാസവും നഷ്ടപരിഹാരവും ആവശ്യപ്പെടുന്നതിനുള്ള പ്രത്യേക ട്രൈബ്യൂണൽ ബിൽ 2011-ൽ പാസ്സാക്കിയെങ്കിലും നാളിതുവരെ ഗവർണ്ണറുടെ അനുമതി ലഭിച്ചിട്ടില്ല.

## പതിമൂന്നാം കേരള നിയമസഭ (2011- )

2011 മെയ് 14-ന് നിലവിൽ വന്ന പതിമൂന്നാം കേരള നിയമസഭ രണ്ടു വർഷത്തിനുള്ളിൽ 23 ധനവിനിയോഗ ബില്ലുകൾ ഉൾപ്പെടെ 68 ബില്ലുകൾ പാസ്സാക്കി. ഈ നിയമസഭ പാസ്സാക്കിയ സുപ്രധാന നിയമങ്ങളിൽ ഒന്നാണ് 2012-ലെ കേരള സംസ്ഥാന സേവനാവകാശ നിയമം. ഭരണത്തിൽ സുതാര്യത ഉറപ്പുവരുത്തുന്നതിനായി പാർലമെന്റ് 2005-ൽ പാസ്സാക്കിയ വിവരാവകാശ നിയമത്തിന്റെ ചുവടുപിടിച്ച് സംസ്ഥാനത്തുണ്ടാക്കിയ നിയമമാണിത്. പൗരന്മാരുടെ സങ്കടങ്ങൾക്ക് ഫലപ്രദവും സമയബന്ധിതവുമായ പരിഹാരത്തിന് വ്യവസ്ഥ ചെയ്യുന്നതിനും നിശ്ചിത സമയ പരിധിക്കുള്ളിൽ പൊതുജനങ്ങൾക്ക് സേവനം നൽകുന്നതിനും സർക്കാർ ജീവനക്കാരെ അവർ വീഴ്ച വരുത്തുന്ന കാര്യങ്ങളിൽ ഉത്തരവാദികളാക്കുന്നതിനും ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ നിയമം. 2013 ഏപ്രിൽ 9-ാം തീയതി ഏകകണ്ഠമായി പാസ്സാക്കിയ 2013-ലെ തുഞ്ചത്ത് എഴുത്തച്ഛൻ മലയാളം സർവ്വകലാശാല നിയമവും ശ്രദ്ധേയമാണ്.

### അവലോകനം

രാഷ്ട്രീയവും സാമൂഹികവും സാംസ്കാരികവും സാമ്പത്തികവുമായ പരിവർത്തനത്തിന്റെ വിവിധ കാലഘട്ടങ്ങളിൽ കേരളം അഭിമുഖീകരിച്ച പ്രതിസന്ധികൾ മാതൃകാപരമായ നിയമ നിർമ്മാണങ്ങളിലൂടെ തരണം ചെയ്യുന്നതിന് തിരുവിതാംകൂർ, കൊച്ചി, തിരു-കൊച്ചി, കേരള സംസ്ഥാന നിയമ നിർമ്മാണ സഭകൾ പ്രകടിപ്പിച്ച ആർജ്ജവത്തിന്റെ പ്രൗഢോജ്ജ്വല ചരിത്രമാണ് അവയെ ഇൻഡ്യയിലെ മറ്റു സംസ്ഥാന നിയമനിർമ്മാണ സഭകളുടെയും ഒരു പക്ഷേ പാർലമെന്റിന്റെയും നിയമ നിർമ്മാണ പ്രക്രിയയിൽ നിന്ന് അനുപമമാക്കുന്നത്.



# നിയമനിർമ്മാണസഭകളിലുണ്ടായിട്ടുള്ള നിർണ്ണയാധികാര വോട്ട്

ജനാധിപത്യവ്യവസ്ഥ പ്രകാരമുള്ള ഭരണ സംവിധാനത്തിൽ കാര്യങ്ങൾ തീരുമാനിക്കുന്നതും നിയമങ്ങൾ പാസാക്കുന്നതും പ്രസ്തുത വ്യവസ്ഥപ്രകാരം നിലവിലിരിക്കുന്ന സർക്കാരിന്റെ സ്ഥിതി തുടരേണ്ടതുണ്ടോ എന്ന് തീരുമാനിക്കപ്പെടുന്നതും അതുമായി ബന്ധപ്പെട്ട ചർച്ചകളുടെ അവസാനം നടത്തുന്ന വോട്ടിംഗ് ഫലത്തെ ആശ്രയിച്ചാണിരിക്കുന്നത്. പ്രസ്തുത വോട്ടിംഗ് പ്രധാനമായും മൂന്ന് രീതിയിൽ നടത്താവുന്നതാണ്. വിഷയത്തിന് അനുകൂലമായി ഭൂരിപക്ഷം വോട്ടുചെയ്യുക, പ്രതികൂലമായി ഭൂരിപക്ഷം വോട്ട് ചെയ്യുക, വിഷയത്തിൽ അനുകൂലമായും പ്രതികൂലമായും തുല്യ എണ്ണം വോട്ടുകൾ ലഭിക്കുക. വിഷയത്തിൽ അനുകൂലമായും പ്രതികൂല മായും തുല്യ എണ്ണം വോട്ടുകൾ ലഭിക്കുന്ന അവസ്ഥയിൽ കാര്യങ്ങൾ നടക്കാതെ വരികയും ഭരണ സ്തംഭനം സംജാതമാകുകയും ചെയ്യുന്നു. പ്രസ്തുത അവസ്ഥയെ തരണം ചെയ്യുന്നതിന് നിയമസഭാ തലത്തിൽ അദ്ധ്യക്ഷന്മാർക്കോ അദ്ധ്യക്ഷ പദവിയിൽ ഇരിക്കുന്നവർക്കോ നിർണ്ണയാധികാര വോട്ട് (കാസ്റ്റിംഗ് വോട്ട്) ചെയ്യുന്നതിനുള്ള അധികാരം നൽകിയിരിക്കുന്നു. സ്പീക്കറോ, അദ്ധ്യക്ഷനോ അല്ലെങ്കിൽ അങ്ങനെ പകരം നോക്കുന്ന ആളോ സാധാരണ ആദ്യാവസരത്തിൽ വോട്ട് ചെയ്യുവാൻ പാടുള്ളതല്ല. എന്നാൽ വോട്ടിംഗ് തുല്യതയുടെ സംഗതിയിൽ അപ്പോൾ നിർണ്ണയാധികാര വോട്ട് ഉണ്ടായിരിക്കുന്നതാണ്. അത് പ്രയോഗിക്കേണ്ടതുമാണ്. ഇന്ത്യൻ ഭരണഘടന നിലവിൽ വരുന്നതിനുമുൻപും നാട്ടു രാജ്യങ്ങൾ ഇന്ത്യൻ യൂണിയനിൽ ലയിക്കുന്നതിനുമുൻപും അതത് സ്ഥലങ്ങളിലെ ജനാധിപത്യ ഭരണ സംവിധാനത്തിലുള്ള നിർണ്ണയാധികാര വോട്ട് പ്രസ്തുത പ്രദേശങ്ങളിൽ നിലവിലിരുന്ന റെഗുലേഷൻ നിയമങ്ങളിൽ വ്യവസ്ഥ ചെയ്തിരുന്ന പ്രകാരമാണ് നടത്തിയിരുന്നത്. ഇന്ത്യൻ ഭരണഘടനയിൽ പ്രസ്തുത അധികാരം അനുഛേദം 189(1) അനുസരിച്ചാണ് തുടർന്ന് വരുന്നത്.

തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിൽ 2 പ്രാവശ്യവും ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിലിൽ 3 പ്രാവശ്യവും ശ്രീമൂലം അസംബ്ലിയിൽ 2 പ്രാവശ്യവും കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിലിൽ 15 പ്രാവശ്യവും തിരു-കൊച്ചി നിയമസഭയിൽ 1 പ്രാവശ്യവും കേരള നിയമസഭയിൽ 9 പ്രാവശ്യവും കാസ്റ്റിംഗ് വോട്ട് നടന്നിട്ടുണ്ട്. അതിന്റെ വിശദാംശം താഴെ ചേർക്കുന്നു :

## തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിലെ കാസ്റ്റിംഗ് വോട്ട്

1895 മേയ് 11-ാം തീയതി രജിസ്ട്രേഷൻ ബില്ലിന്റെ ചർച്ചാവേളയിൽ കൃഷ്ണസ്വാമി റാവു കൊണ്ടുവന്ന ഭേദഗതിയിന്മേൽ വോട്ടെടുപ്പ് നടന്നപ്പോൾ രണ്ട് അംഗങ്ങൾ ഭേദഗതിയെ അനുകൂ ലിച്ചും രണ്ട് അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. പ്രസിഡന്റ് ശങ്കര സുബ്ബയ്യർ ഭേദ ഗതിക്ക് പ്രതികൂലമായി തന്റെ വോട്ട് രേഖപ്പെടുത്തുകയും ഭേദഗതി നിരാകരിക്കുകയും ചെയ്തു.

1898 ജൂൺ 16-ാം തീയതി ക്രിമിനൽ പ്രൊസീഡ്വർ കോഡിന്റെ പരിഗണനാവേളയിൽ 143-ാം വകുപ്പിന് ഭേദഗതി നിർദ്ദേശിച്ചുകൊണ്ട് പട്ടം താണുപിള്ള അവതരിപ്പിച്ച ഉപക്ഷേപം വോട്ടിനിട്ടപ്പോൾ 4 അംഗങ്ങൾ അനുകൂലിക്കുകയും പ്രസിഡന്റ് ഉൾപ്പെടെ 4 അംഗങ്ങൾ പ്രതികൂ ലിക്കുകയും ചെയ്തു. അന്ന് സഭയിൽ അദ്ധ്യക്ഷത വഹിച്ച കൃഷ്ണസ്വാമി റാവു ഉപക്ഷേപത്തെ എതിർത്ത് കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തിയതിനാൽ ഉപക്ഷേപം നിരാകരിക്കപ്പെട്ടു.

## ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിലിലെ കാസ്റ്റിംഗ് വോട്ട്

1935 നവംബർ 23-ാം തീയതി 'ദി ട്രാവൻകൂർ ലിമിറ്റേഷൻ റെഗുലേഷൻ (അമെന്റ്മെന്റ്) ബില്ലി'ന് അവതരണാനുമതി തേടിക്കൊണ്ട് ജി. നാരായണ അയ്യർ കൊണ്ടുവന്ന പ്രമേയം എതിർക്ക പ്പെട്ട സാഹചര്യത്തിൽ പ്രമേയം വോട്ടിന് ഇടുകയും 16 അംഗങ്ങൾ പ്രമേയത്തെ അനുകൂലിച്ചും



16 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തുകയും ചെയ്തു. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ പ്രസിഡന്റ് മുഹമ്മദ് ഹബീബുള്ള സാഹിബ് പ്രമേയത്തെ പ്രതികൂലിച്ച് കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം നിരാകരിക്കുകയും ചെയ്തു.

1936 ഏപ്രിൽ 28-ാം തീയതി 'ദി ട്രാവൻകൂർ മെക്കാനിക്കൽ ലൈറ്റേഴ്സ് (എക്സൈസ് ഡ്യൂട്ടി) ബില്ലി'ന്റെ പരിഗണനാ വേളയിൽ ബില്ലിന്റെ രണ്ടാം വകുപ്പിൽ ഭേദഗതി വരുത്തണമെന്ന പ്രമേയത്തിന്മേൽ വോട്ടെടുപ്പ് നടത്തി. 12 അംഗങ്ങൾ പ്രമേയത്തെ അനുകൂലിച്ചും 13 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. 7 അംഗങ്ങൾ നിഷ്പക്ഷത പാലിച്ചു. ഈ സാഹചര്യത്തിൽ പ്രസിഡന്റ് മുഹമ്മദ് ഹബീബുള്ള സാഹിബ് പ്രമേയത്തെ അനുകൂലിച്ച് അംഗമെന്ന നിലയിൽ തന്റെ ആദ്യവോട്ട് രേഖപ്പെടുത്തി. തുല്യത വന്നതിനാൽ അദ്ദേഹം തന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം അംഗീകരിക്കുകയും ചെയ്തു.

1941 ഡിസംബർ 8-ാം തീയതി എ. ഗോപാലപിള്ള അവതരിപ്പിച്ച ധനപരിപോഷണ ബോർഡ് നിലവിലുള്ള രീതിയിൽ പ്രവർത്തനം തുടരണമോ എന്ന കാര്യം ചർച്ച ചെയ്യണമെന്ന ഉപക്ഷേപത്തിന്മേൽ ധനപരിപോഷണ ബോർഡ് പുനഃസംഘടിപ്പിക്കുവാൻ സഭ തീരുമാനിക്കുകയും ഇതിനെ തുടർന്ന് ധനപരിപോഷണ ബോർഡും കാർഷിക ബോർഡും കൂടി സംയോജിപ്പിക്കണെമെന്ന് കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള ഒരു പ്രമേയം അവതരിപ്പിക്കുകയും ചെയ്തു. ഈ പ്രമേയം വോട്ടിനിടണമെന്ന ആവശ്യം സഭയിൽ ഉയർന്നു. പ്രമേയത്തിന് അനുകൂലമായി 7 അംഗങ്ങളും പ്രതികൂലമായി 7 അംഗങ്ങളും വോട്ട് രേഖപ്പെടുത്തി. 12 അംഗങ്ങൾ നിഷ്പക്ഷത പാലിച്ചു. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ ദിവാൻ പ്രസിഡന്റ് സി. പി. രാമസ്വാമി അയ്യർ പ്രമേയത്തെ അനുകൂലിച്ച് തന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം അംഗീകരിച്ചതായി പ്രഖ്യാപിക്കുകയും ചെയ്തു.

## തിരുവിതാംകൂർ ശ്രീമൂലം അസംബ്ലിയിലെ കാസ്റ്റിംഗ് വോട്ട്

1935 ആഗസ്റ്റ് 2-ാം തീയതി എക്സൈസ് വകുപ്പുമായി ബന്ധപ്പെട്ട X-ാം നമ്പർ ധനാഭ്യർത്ഥനയുടെ ചർച്ചാ വേളയിൽ ഉപ്പ് ഫാക്ടറികൾക്കായി നീക്കിവച്ച 11,400 രൂപ 10 രൂപയായി കുറവ് ചെയ്യണമെന്ന ഖണ്ഡനോപക്ഷേപം പി. കെ. നാരായണപിള്ള അവതരിപ്പിക്കുകയുണ്ടായി. പ്രസ്തുത ഖണ്ഡനോപക്ഷേപം വോട്ടിനിട്ടപ്പോൾ 20 അംഗങ്ങൾ അനുകൂലിക്കുകയും 20 അംഗങ്ങൾ പ്രതികൂലിക്കുകയും 10 അംഗങ്ങൾ നിഷ്പക്ഷത പാലിക്കുകയും ചെയ്തു. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ ദിവാൻ പ്രസിഡന്റ് തോമസ് ഓസ്റ്റിൻ ഖണ്ഡനോപക്ഷേപത്തിനെതിരെ തന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും ഖണ്ഡനോപക്ഷേപം നിരാകരിക്കുകയും ചെയ്തു.

1945 ഫെബ്രുവരി 21-ാം തീയതി 'ദി ട്രാൻവൻകൂർ കോമ്പൻസേഷൻ ഫോർ ഇംപ്രൂവ്മെന്റ്സ് ബില്ലി'ന്റെ അവതരണാനുമതിക്കുള്ള പ്രമേയം കെ. ജി. കേശവൻ നായർ അവതരിപ്പിച്ചു. പ്രസ്തുത പ്രമേയത്തെ എതിർത്ത സാഹചര്യത്തിൽ പ്രമേയം വോട്ടിനിട്ടു. 20 അംഗങ്ങൾ പ്രമേയത്തെ അനുകൂലിച്ചും 20 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. 21 അംഗങ്ങൾ നിഷ്പക്ഷത പാലിച്ചു. തുല്യത വന്ന സാഹചര്യത്തിൽ ദിവാൻ പ്രസിഡന്റ് സി. പി. രാമസ്വാമി അയ്യർ ബില്ലിന്റെ അവതരണാനുമതിക്കുള്ള പ്രമേയത്തെ എതിർത്ത് തന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തിയതിനാൽ പ്രമേയം നിരാകരിക്കപ്പെട്ടു.

## കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിലിലെ കാസ്റ്റിംഗ് വോട്ട്

1926 നവംബർ 29-ാം തീയതി 'ദി കൊച്ചിൻ കോർട്ട് ഓഫ് വാർഡ്സ് (അമെന്റ്മെന്റ്) ബിൽ അവതരിപ്പിക്കുന്നതിനുള്ള പ്രമേയം കെ. അച്ചുതമേനോൻ സഭയിൽ കൊണ്ടുവന്നു. പ്രസ്തുത



പ്രമേയത്തെ എതിർത്തതിനാൽ വോട്ടിംഗ് നടത്തി. 18 അംഗങ്ങൾ അനുകൂലിച്ചും 18 അംഗങ്ങൾ പ്രതികൂലിച്ചും 3 അംഗങ്ങൾ നിഷ്പക്ഷത പാലിച്ചും വോട്ട് രേഖപ്പെടുത്തി. പ്രസിഡന്റ് റാവു ബഹാദൂർ ടി. എസ്. നാരായണ അയ്യർ പ്രമേയത്തെ അനുകൂലിച്ച് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം അംഗീകരിക്കപ്പെടുകയും ചെയ്തു.

1927 ഏപ്രിൽ 8-ാം തീയതി ഡോ: എ. ആർ. മേനോൻ അവതരിപ്പിച്ച 'ദി കൊച്ചിൻ മെഡിക്കൽ റിലീഫ് ബിൽ' പരിഗണനയ്ക്ക് എടുക്കണമെന്ന പ്രമേയം വോട്ടിനിട്ടപ്പോൾ പ്രമേയത്തെ അനുകൂലിച്ച് 18 അംഗങ്ങളും പ്രതികൂലിച്ച് 18 അംഗങ്ങളും വോട്ട് രേഖപ്പെടുത്തി. ഒരംഗം നിഷ്പക്ഷത പാലിച്ചു. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ ദിവാൻ പ്രസിഡന്റ് റാവു ബഹാദൂർ ടി. എസ്. നാരായണ അയ്യർ പ്രമേയത്തെ എതിർത്ത് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം നിരാകരിക്കുകയും ചെയ്തു.

1927 ജൂലൈ 28-ാം തീയതി ധനാഭ്യർത്ഥന ചർച്ചാവേളയിൽ കോളേജ് വിദ്യാഭ്യാസത്തിന് അനുവദിക്കണമെന്ന് ആവശ്യപ്പെട്ട 1,14,190 രൂപ 50,000 രൂപയായി കുറയ്ക്കണമെന്ന ഖണ്ഡനോപക്ഷേപം ഡോ. എ. ആർ. മേനോൻ അവതരിപ്പിച്ചു. പ്രസ്തുത ഖണ്ഡനോപക്ഷേപം വോട്ടിനിട്ടപ്പോൾ 18 അംഗങ്ങൾ അനുകൂലിച്ചും 18 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. ദിവാൻ പ്രസിഡന്റ് റാവു ബഹാദൂർ ടി. എസ്. നാരായണ അയ്യർ ഖണ്ഡനോപക്ഷേപത്തെ എതിർത്ത് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും അത് നിരാകരിക്കുകയും ചെയ്തു.

1927 ജൂലൈ 29-ാം തീയതി ഡിമാന്റ് ചർച്ചാവേളയിൽ എറണാകുളം ജനറൽ ആശുപത്രിക്ക് പേ വാർഡ് പണിയുന്നതിനായി ആവശ്യപ്പെട്ട 40,000 രൂപ നല്കരുതെന്ന സി. എ. കുഞ്ഞുണ്ണി രാജ കൊണ്ടുവന്ന ഖണ്ഡനോപക്ഷേപത്തെ 17 അംഗങ്ങൾ അനുകൂലിക്കുകയും 17 അംഗങ്ങൾ പ്രതികൂലിക്കുകയും ചെയ്തു. 3 അംഗങ്ങൾ നിഷ്പക്ഷത പാലിച്ചു. ദിവാൻ പ്രസിഡന്റ് റാവു ബഹാദൂർ ടി. എസ്. നാരായണ അയ്യർ ഖണ്ഡനോപക്ഷേപത്തെ എതിർത്ത് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും അത് നിരാകരിക്കുകയും ചെയ്തു.

1930 ആഗസ്റ്റ് 11-ാം തീയതി ധനാഭ്യർത്ഥനകളുടെ ചർച്ചാവേളയിൽ പൊതുമരാമത്തിനായി 16,04,134 രൂപ അനുവദിക്കണമെന്ന ഉപക്ഷേപം സഭ അംഗീകരിക്കരുതെന്ന് ആവശ്യപ്പെട്ട് എ. ബി. സലാം കൊണ്ടുവന്ന ഖണ്ഡനോപക്ഷേപം വോട്ടിനിടുകയുണ്ടായി. 15 അംഗങ്ങൾ അനുകൂലിച്ചും 15 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. തുല്യത വന്ന സാഹചര്യത്തിൽ ദിവാൻ പ്രസിഡന്റ് റാവു ബഹാദൂർ ടി. എസ്. നാരായണ അയ്യർ ഖണ്ഡനോപക്ഷേപത്തെ എതിർത്ത് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും ഖണ്ഡനോപക്ഷേപം തള്ളുകയും ചെയ്തു.

1930 ആഗസ്റ്റ് 13-ാം തീയതി സയന്റിഫിക് മുതലായ വകുപ്പുകളുടെ ധനാഭ്യർത്ഥന ചർച്ചാവേളയിൽ XXIX-ാം നമ്പർ ധനാഭ്യർത്ഥനയിൽ വകകൊള്ളിച്ചിട്ടുള്ള 1,56,964 രൂപയിൽ നിന്ന് ഒരു രൂപ കുറവ് ചെയ്ത് അനുവദിക്കണമെന്ന ഉപക്ഷേപം വോട്ടിനിട്ടപ്പോൾ 15 അംഗങ്ങൾ ഉപക്ഷേപത്തെ അനുകൂലിച്ചും 15 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. ദിവാൻ പ്രസിഡന്റ് റാവു ബഹാദൂർ ടി. എസ്. നാരായണ അയ്യർ ഉപക്ഷേപത്തെ അനുകൂലിച്ച് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും ഉപക്ഷേപം അംഗീകരിക്കുകയും ചെയ്തു.

1930 ഡിസംബർ 5-ാം തീയതി തോമസ് മാഞ്ഞൂരാൻ രാമപുരത്തെ നിയുക്ത കോളേജ് ഒരു ടെക്നോളജിക്കൽ ഇൻസ്റ്റിറ്റ്യൂട്ടാക്കി മാറ്റണമെന്ന പ്രമേയം അവതരിപ്പിച്ചു. കോളേജ് എറണാകുളത്തു നിന്നും ആനപ്പാറയിലേക്ക് മാറ്റുവാനുള്ള നീക്കത്തെ അദ്ദേഹം ശക്തമായി എതിർത്തു. പ്രമേയം വോട്ടിനിട്ടപ്പോൾ 19 അംഗങ്ങൾ വീതം അനുകൂലിച്ചും പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തിയ സാഹചര്യത്തിൽ പ്രസിഡന്റ് സി. ജി. ഹെർബർട്ട് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് പ്രമേയത്തിന് എതിരായി രേഖപ്പെടുത്തുകയും പ്രമേയം നിരാകരിക്കുകയും ചെയ്തു.



1933 മാർച്ച് 27-ാം തീയതി കോ-ഓപ്പറേറ്റീവ് സൊസൈറ്റീസ് (അമെന്റ്മെന്റ്) ബില്ലിന് അവതരണാനുമതി തേടിക്കൊണ്ട് കെ. അച്ചുതമേനോൻ അവതരിപ്പിച്ച പ്രമേയത്തെ 16 അംഗങ്ങൾ അനുകൂലിച്ചും 16 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. ഡെപ്യൂട്ടി പ്രസിഡന്റ് അമ്പാട്ട് ഗോവിന്ദമേനോൻ പ്രമേയത്തിന് അനുകൂലമായി അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം പാസ്സായതായി പ്രഖ്യാപിക്കുകയും ചെയ്തു.

1933 ആഗസ്റ്റ് 7-ാം തീയതി ധനാഭ്യർത്ഥന ചർച്ചാവേളയിൽ ഡയറക്ടർ ഓഫ് പബ്ലിക് ഇൻസ്ട്രക്ഷനുവേണ്ടി ആവശ്യപ്പെട്ട 55,713 രൂപ ഒരു രൂപയായി കുറവ് ചെയ്യണമെന്ന പി. കുമാരൻ എഴുത്താശാന്റെ ഖണ്ഡനോപക്ഷേപം വോട്ടിനിട്ടപ്പോൾ 15 അംഗങ്ങൾ വീതം അനുകൂലിച്ചും പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ ആക്റ്റിംഗ് ദിവാൻ വി. വി. കസ്തൂരിരംഗ അയ്യർ ഖണ്ഡനോപക്ഷേപത്തെ എതിർത്ത് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും ഖണ്ഡനോപക്ഷേപം തള്ളുകയും ചെയ്തു.

1934 ജനുവരി 25-ാം തീയതി 'ഡീഫോൾട്ടഡ് പ്രൈസ് സബ്സ്ക്രൈബേഴ്സ് ഓഫ് കുറീസി'നെ സംബന്ധിച്ച് ഒരു പ്രൊക്ലമേഷൻ പുറപ്പെടുവിക്കണമെന്ന് ആവശ്യപ്പെട്ട് കെ. മുഹമ്മദ് സീതി അവതരിപ്പിച്ച പ്രമേയത്തിന്മേൽ വോട്ടെടുപ്പ് നടത്തിയപ്പോൾ 14 അംഗങ്ങൾ വീതം അനുകൂലമായും പ്രതികൂലമായും വോട്ട് രേഖപ്പെടുത്തി. ഡെപ്യൂട്ടി പ്രസിഡന്റ് എ. ഗോവിന്ദമേനോൻ പ്രമേയത്തെ അനുകൂലിച്ച് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം പാസ്സായതായി പ്രഖ്യാപിക്കുകയും ചെയ്തു.

1934 നവംബർ 28-ാം തീയതി കൊച്ചിൻ പ്രസ്സ് ആന്റ് രജിസ്ട്രേഷൻ ഓഫ് ബുക്സ് റെഗുലേഷൻ (അമെന്റ്മെന്റ്) ബില്ലിന്റെ ചർച്ചാവേളയിൽ 3 പ്രാവശ്യം കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തേണ്ട സാഹചര്യമുണ്ടായി. ബിൽ വീണ്ടും സെലക്ട് കമ്മിറ്റിയുടെ പരിഗണനയ്ക്ക് അയയ്ക്കണമെന്ന കെ. എം. ഇബ്രാഹിമിന്റെ പ്രമേയത്തിന് അനുകൂലമായി 17 അംഗങ്ങളും പ്രതികൂലമായി 17 അംഗങ്ങളും വോട്ട് രേഖപ്പെടുത്തി. ഒരംഗം നിഷ്പക്ഷത പാലിച്ചു. ദിവാൻ പ്രസിഡന്റ് സി. ജി. ഹെർബർട്ട് പ്രമേയത്തെ എതിർത്ത് തന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം നിരാകരിക്കപ്പെടുകയും ചെയ്തു. ഈ ബില്ലിന്റെ ചർച്ച നിർത്തിവച്ച് കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിൽ സ്റ്റാൻഡിംഗ് ഉത്തരവിന്റെ 26-ാം വകുപ്പ് പ്രകാരം അജണ്ടയിലെ അടുത്ത ഇനത്തിലേക്ക് കടക്കണമെന്ന് ആവശ്യപ്പെട്ട് ഇ. ഇക്കണ്ടവാര്യർ ഒരു പ്രമേയം അവതരിപ്പിക്കുകയുണ്ടായി. ഇതിന്മേൽ വോട്ടെടുപ്പ് നടത്തുകയും 17 അംഗങ്ങൾ വീതം അനുകൂലിച്ചും പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തിയ സാഹചര്യത്തിൽ ദിവാൻ പ്രസിഡന്റ് സി. ജി. ഹെർബർട്ട് പ്രമേയത്തെ എതിർത്ത് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും ഇ. ഇക്കണ്ടവാര്യർ അവതരിപ്പിച്ച പ്രമേയം സഭ നിരാകരിക്കുകയും ചെയ്തു.

കൊച്ചിൻ പ്രസ്സ് ആന്റ് രജിസ്ട്രേഷൻ ഓഫ് ബുക്സ് റെഗുലേഷൻ (ഭേദഗതി) ബിൽ അടുത്ത വെള്ളിയാഴ്ച സഭ പാസ്സാക്കണമെന്ന തോമസ് മാഞ്ഞൂരാന്റെ പ്രമേയത്തെ അനുകൂലിച്ചും പ്രതികൂലിച്ചും 17 അംഗങ്ങൾവീതം വോട്ട് രേഖപ്പെടുത്തി. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ ദിവാൻ പ്രസിഡന്റ് ഹെർബർട്ട് പ്രമേയത്തെ അനുകൂലിച്ച് മൂന്നാമത്തെ തവണയും കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തി പ്രമേയം അംഗീകരിച്ചതായി പ്രഖ്യാപിച്ചു.

1937 ആഗസ്റ്റ് 16-ാം തീയതി സെലക്ട് കമ്മിറ്റി റിപ്പോർട്ട് ചെയ്ത പ്രകാരമുള്ള 'ദി കൊച്ചിൻ മുൻസിപ്പൽ ബില്ലി'ന്റെ പരിഗണനാവേളയിൽ കെ. കുമാരൻ എഴുത്താശാൻ കൊണ്ടുവന്ന ഒരു ഭേദഗതി വോട്ടിനിട്ടപ്പോൾ 19 അംഗങ്ങൾവീതം അനുകൂലിച്ചും പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ ഡെപ്യൂട്ടി പ്രസിഡന്റ് എ.ശങ്കരമേനോൻ പ്രമേയത്തെ അനുകൂലിച്ച് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും ഭേദഗതി അംഗീകരിച്ചതായി പ്രഖ്യാപിക്കുകയും ചെയ്തു.

1938 ഫെബ്രുവരി 2-ാം തീയതി വധശിക്ഷ നിർത്തലാക്കി പകരം കൊലപാതക കുറ്റത്തിന് ജീവപര്യന്തം തടവുശിക്ഷ നല്കണമെന്ന് ഗവൺമെന്റിനോട് ശുപാർശ ചെയ്യുന്ന ഒരു പ്രമേയം വി.കെ.കൃഷ്ണൻ കുട്ടി അവതരിപ്പിക്കുകയുണ്ടായി. പ്രസ്തുത പ്രമേയം എതിർക്കപ്പെട്ട സാഹചര്യത്തിൽ അത് വോട്ടിനിടുകയുണ്ടായി. 19 അംഗങ്ങൾ അനുകൂലിച്ചും 19 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. പ്രസിഡന്റ് ഷൺമുഖം ചെട്ടി പ്രമേയത്തെ എതിർത്ത് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം നിരാകരിച്ചതായി പ്രഖ്യാപിക്കുകയും ചെയ്തു. (ഈ വോട്ടിംഗ് ഉച്ചയ്ക്ക് ശേഷം അസാധുവാക്കുകയും പ്രമേയം സഭ പാസ്സാക്കുകയും ചെയ്തു.)

## തിരുവിതാംകൂർ-കൊച്ചി ലെജിസ്ലേറ്റീവ് കൗൺസിലിലെ കാസ്റ്റിംഗ് വോട്ട്

ദി ട്രാവൻകൂർ-കൊച്ചിൻ ഇറിഗേഷൻ ടാക്സ് (പ്രിസർവേഷൻ ആന്റ് ഇംപ്രൂവ്മെന്റ്) ബില്ലിന്റെ വകുപ്പ് തിരിച്ചുള്ള പരിഗണന 1952 നവംബർ 4-ാം തീയതി സഭയിൽ നടന്നു. ഈ ബില്ലിന്റെ 7-ാം വകുപ്പിന്റെ രണ്ടാം ഉപവകുപ്പിന് പി. എസ്. നടരാജപിള്ള കൊണ്ടുവന്ന ഭേദഗതി വോട്ടിനിട്ടപ്പോൾ 41 അംഗങ്ങൾ അനുകൂലിക്കുകയും 41 അംഗങ്ങൾ പ്രതികൂലിക്കുകയും ചെയ്തു. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ സ്പീക്കർ കെ. പി. നീലകണ്ഠപിള്ള ഭേദഗതിയെ എതിർത്ത് അദ്ദേഹത്തിന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും ഭേദഗതി നിരാകരിക്കുകയും ചെയ്തു.

## കേരള നിയമസഭയിലെ കാസ്റ്റിംഗ് വോട്ട്

കേരള നിയമസഭയിൽ ഒരു സ്പീക്കറും ഒരു ഡെപ്യൂട്ടി സ്പീക്കറും ഭരണഘടനയുടെ അനുച്ഛേദം 189 നല്കുന്ന അധികാരം വിനിയോഗിച്ച് കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തിയിട്ടുണ്ട്. കെ. കരുണാകരന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭയ്ക്ക് എതിരെ എ. സി. ഷൺമുഖദാസ് അവതരിപ്പിച്ച അവിശ്വാസ പ്രമേയം 1982 ഫെബ്രുവരി 4-ാം തീയതിയാണ് വോട്ടിനിട്ടത്. ഭരണപക്ഷത്തും പ്രതിപക്ഷത്തും 70 അംഗങ്ങൾ വീതമായിരുന്നു അന്നുണ്ടായിരുന്നത്. 70 അംഗങ്ങൾ പ്രമേയത്തെ അനുകൂലിച്ചും 70 അംഗങ്ങൾ പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ സ്പീക്കർ എ. സി. ജോസ് ഭരണഘടനയുടെ അനുച്ഛേദം 189 നല്കുന്ന അധികാരം വിനിയോഗിക്കുകയുണ്ടായി. പ്രമേയത്തെ എതിർത്ത് അദ്ദേഹം തന്റെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും അവിശ്വാസ പ്രമേയം നിരാകരിക്കുകയും ചെയ്തു.

1982 ഫെബ്രുവരി 9-ാം തീയതി ഗവർണ്ണറുടെ പ്രസംഗത്തിന് നന്ദി രേഖപ്പെടുത്തുന്ന പ്രമേയത്തിന്മേൽ ചർച്ചയും വോട്ടെടുപ്പും സഭയിൽ നടന്നു. നന്ദിപ്രമേയത്തിന് 6 ഭേദഗതികൾ പ്രതിപക്ഷ ഭാഗത്തുനിന്നും അവതരിപ്പിക്കുകയുണ്ടായി. ഈ 6 തവണയും 70 അംഗങ്ങൾ വീതം ഭേദഗതിയെ അനുകൂലിച്ചും പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തിയ സാഹചര്യത്തിൽ സ്പീക്കർ എ. സി. ജോസ് ഭേദഗതികൾക്ക് എതിരായി കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും അവ തള്ളുകയും ചെയ്തു. തുടർന്ന് നന്ദിപ്രമേയം വോട്ടിനിട്ടപ്പോഴും 70 അംഗങ്ങൾവീതം അതിന് അനുകൂലമായും പ്രതികൂലമായും വോട്ട് രേഖപ്പെടുത്തി. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ സ്പീക്കർ 7-ാം തവണയും കാസ്റ്റിംഗ് വോട്ട് പ്രമേയത്തിന് അനുകൂലമായി രേഖപ്പെടുത്തുകയും പ്രമേയം പാസ്സായതായി പ്രഖ്യാപിക്കുകയും ചെയ്തു.

1986 ഒക്ടോബർ 24-ാം തീയതി അനൗദ്യോഗികാംഗങ്ങളുടെ ദിവസമായിരുന്നു. നെൽ കൃഷിക്കാരുടെ പ്രശ്നങ്ങൾ പഠിച്ച് റിപ്പോർട്ട് സമർപ്പിച്ച ജനാർദ്ദനൻ നായർ കമ്മീഷൻ റിപ്പോർട്ടിലെ നിർദ്ദേശങ്ങൾ ഉടനടി അംഗീകരിച്ച് നടപ്പിലാക്കണമെന്ന് കെ. പി. പ്രഭാകരൻ അവതരിപ്പിച്ച പ്രമേയം വോട്ടിനിട്ടപ്പോൾ 51 അംഗങ്ങൾ വീതം അനുകൂലിച്ചും പ്രതികൂലിച്ചും വോട്ട് രേഖപ്പെടുത്തി. വോട്ടിംഗിൽ തുല്യത വന്ന സാഹചര്യത്തിൽ പ്രസ്തുത സമയം സഭ നിയന്ത്രിച്ചിരുന്ന ഡെപ്യൂട്ടി സ്പീക്കർ കൊരമ്പയിൽ അഹമ്മദ് ഹാജി പ്രമേയത്തിന് എതിരെ കാസ്റ്റിംഗ് വോട്ട് രേഖപ്പെടുത്തുകയും പ്രമേയം നിരാകരിച്ചതായി പ്രഖ്യാപിക്കുകയും ചെയ്തു.



# നിയമസഭാ സമിതികളുടെ പ്രവർത്തനം

ലോകത്തെ ഏറ്റവും വലിയ പാർലമെന്ററി ജനാധിപത്യ രാജ്യമായ ഇന്ത്യ, ഫെഡറൽ സംവിധാനത്തിലാണ് ഭരണ നിർവ്വഹണം നടത്തിവരുന്നത്. ജനങ്ങളുടെ ദൈനംദിന ജീവിതത്തിലെ പല പ്രധാന കാര്യങ്ങളുമായി ബന്ധപ്പെട്ട ഭരണ നിർവ്വഹണം നടത്തുന്നത് സംസ്ഥാന സർക്കാരുകൾ ആയതിനാൽ സംസ്ഥാന നിയമസഭ എല്ലായ്പോഴും ജനങ്ങളുടെ ആഗ്രഹാഭിലാഷങ്ങൾ പ്രതിഫലിപ്പിക്കാറുണ്ട്. അതുകൊണ്ടുതന്നെ നിയമസഭയുടെ ചെറുരൂപമായ നിയമസഭാ കമ്മിറ്റികൾക്കും പൊതുജനത്തിന്റെ ജീവിത സാഹചര്യങ്ങൾ മെച്ചപ്പെടുത്തുന്നതിന് ചെറുതല്ലാത്ത പങ്കുണ്ട്.

"Committee" എന്നത് ഒരു ലാറ്റിൻ പദമാണ്. ഈ പദത്തിന്, ഏല്പിച്ചുകൊടുക്കുക, പരിഷ്ക്കരിക്കുക എന്നീ അർത്ഥങ്ങളാണുള്ളത്. ഒരു വലിയ സംഘത്തിന്റെ ചില കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിനായി ആ സംഘത്തിൽപ്പെട്ട ഏതാനും പേരെ ചുമതലപ്പെടുത്തുക എന്ന അർത്ഥത്തിലാണ് പുരാതന കാലം മുതൽ **Committee** എന്ന സംജ്ഞ പ്രയോഗിച്ചു വരുന്നത്. ഏല്പിച്ചുകൊടുക്കപ്പെട്ട വിഷയങ്ങളെ സംബന്ധിച്ച് ആഴത്തിൽ പഠിക്കുന്നതിനും, ശുപാർശ സമർപ്പിക്കുന്നതിനും അനുവാദവും അധികാരവും കമ്മിറ്റികൾക്ക് ഉണ്ട്.

സഭാസമിതികൾ അംഗസംഖ്യയിൽ ചെറുതാണ്. അതുകൊണ്ടുതന്നെ അവരെ ഏൽപ്പിച്ചിരിക്കുന്ന വിഷയത്തിൽ കൂടുതൽ ഗ്രാഹ്യം ലഭിക്കുകയും വളരെ കൃത്യതയോടെ അവരുടെ മുന്നിലുള്ള പ്രശ്നങ്ങളിൽ ജനനന്മയെ മുൻനിർത്തി ഏകകണ്ഠമായി തീരുമാനം സ്വീകരിക്കുവാൻ കഴിയുകയും ചെയ്യുന്നു. സഭാസമിതികൾ മിനിയേച്ചർ സഭ എന്ന നിലയിൽ പ്രവർത്തിക്കുന്നതിനാൽ നിയമസഭയുടെ എല്ലാ പരിരക്ഷകളും അവകാശങ്ങളും സഭാസമിതികൾക്ക് ഉണ്ട്.

നിയമസഭാ പ്രവർത്തനം എന്ന് പൊതുവേ അംഗീകരിക്കപ്പെട്ടിരിക്കുന്നത് നിയമസഭ സമ്മേളിക്കുമ്പോൾ നടക്കുന്ന പ്രവർത്തനങ്ങൾ എന്ന അർത്ഥത്തിൽ മാത്രമാണ്. എന്നാൽ യഥാർത്ഥത്തിൽ നിയമസഭാ കമ്മിറ്റികളുടെ പ്രവർത്തനമാണ് നിയമസഭയുടെ പ്രവർത്തനത്തിന്റെ സിംഹഭാഗവും. എക്സിക്യൂട്ടീവിനെ ഫലപ്രദമായി നിയന്ത്രിക്കുന്നത് ഈ കമ്മിറ്റികൾ മുഖാന്തരമാണ്. ബ്യൂറോക്രസിയുടെ വഴിവിട്ടുള്ള സ്വതന്ത്രവിഹാരം തടയുന്നതും പൗരാവകാശങ്ങളുടെമേലുള്ള കൈകടത്തലിനെ നിയന്ത്രിക്കുന്നതും ഈ കമ്മിറ്റികളാണ്. ശബ്ദായമാനമായ നിയമസഭാതലത്തിൽ നിന്നും വിഭിന്നമായി പൊതുജനങ്ങൾക്കോ പത്രപ്രതിനിധികൾക്കോ പ്രവേശനമില്ലാത്ത കമ്മിറ്റി യോഗങ്ങളിൽ കാര്യങ്ങൾ വസ്തുനിഷ്ഠമായും ചിട്ടയായും ചർച്ച ചെയ്ത് തീരുമാനിക്കപ്പെടുന്നു. വിവിധ രാഷ്ട്രീയ പാർട്ടികളിലെ അംഗങ്ങൾ ഒരുമിച്ചിരുന്ന് കാര്യമാത്രപ്രസക്തമായ ചർച്ചയിലൂടെ സുപ്രധാനമായ തീരുമാനങ്ങൾ കൈകൊള്ളുന്നു എന്നു മാത്രമല്ല നിയമസഭാ തലത്തിൽ പ്രകടമാകുന്ന കക്ഷി രാഷ്ട്രീയ ചേരിതിരിവുകൾ കമ്മിറ്റി പ്രവർത്തനങ്ങളിൽ ഉണ്ടാകാറുമില്ല. നിയമസഭക്കകത്ത് ഭരണപക്ഷം വൻതോതിൽ സർക്കാരിനെ പിൻതാങ്ങാൻ ബാദ്ധ്യസ്ഥരായിത്തീരുമ്പോൾ അത്തരത്തിലൊരു ബാദ്ധ്യത അതേ അളവിൽ കമ്മിറ്റികളിൽ പ്രകടിപ്പിക്കാറില്ല എന്നത് കമ്മിറ്റികളുടെ പ്രവർത്തനത്തിന്റെ മറ്റൊരു പ്രത്യേകതയായി കണക്കാക്കാവുന്നതാണ്.

പാർലമെന്ററി ജനാധിപത്യത്തിൽ, നിയമനിർമ്മാണ സഭ അതിന്റെ പൂർണ്ണതയിലെത്തുന്നത് നിയമസഭാ കമ്മിറ്റികളിലൂടെയാണ്. നിയമസഭയുടെ മുന്നിൽ വരുന്ന വിഷയങ്ങളുടെ ബാഹുല്യം പലപ്പോഴും അംഗങ്ങളെ അവയുടെ വിശദാംശങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുന്നതിൽ നിന്നും തടസ്സപ്പെടുത്തുന്നുണ്ട്. അത്തരം അവസരങ്ങളിൽ പ്രസ്തുത വിഷയങ്ങളിന്മേലുള്ള വിശദമായ ചർച്ചയ്ക്കും കണ്ടെത്തലുകൾക്കും സാദ്ധ്യമാക്കുന്നത് നിയമസഭാകമ്മിറ്റികളാണ്. നിയമനിർമ്മണവും, ബജറ്റ് അവതരണവും, ഗവൺമെന്റ് നയങ്ങളുടെ പരിശോധനയും മാത്രമായി നിയമസഭയുടെ കർത്തവ്യങ്ങൾ ചുരുക്കപ്പെടുന്നില്ല. മറിച്ച് സൂക്ഷ്മമായ ധനകാര്യ പരിശോധനയും, നിയമങ്ങളുടെ വകുപ്പുതിരി



ച്ചുള്ള പരിഗണനയും, ധനവിനിയോഗ കണക്കുകളുടെ ക്രമീകരണവുമെല്ലാം നിയമസഭയുടെ കർമ്മ മേഖലകളാണ്. ഇത്തരം അവസരങ്ങളിൽ നിയമനിർമ്മാണ സഭയ്ക്ക് മുഴുവനായി വിശ്വാസത്തിലെടുക്കേണ്ടുന്ന ഒരു ഇതര സംവിധാനത്തിന്റെ ആവശ്യകത പാർലമെന്ററി ജനാധിപത്യത്തിന് വേണ്ടി വരാറുണ്ട്. ഇവ പൂർത്തീകരിക്കുന്നതിനായാണ് നിയമനിർമ്മാണ സഭ, നിയമസഭാ കമ്മിറ്റികളിൽ അവ ഏല്പിക്കുന്നത്. ആയതുകൊണ്ടുതന്നെ നിയമസഭാ കമ്മിറ്റികളുടെ പ്രാധാന്യം ദിനംപ്രതി വർദ്ധിച്ചുവരുന്നു.

## നിയമസഭാ കമ്മിറ്റികളുടെ ചരിത്രം

വാച്യാർത്ഥം പോലെതന്നെ, നിയമസഭാ കമ്മിറ്റികൾ, നിയമസഭ തെരഞ്ഞെടുക്കുന്നതോ നാമനിർദ്ദേശം ചെയ്യുന്നതോ അല്ലെങ്കിൽ ബഹു. സ്പീക്കർ നാമനിർദ്ദേശം ചെയ്യുന്നതോ ആയ അംഗങ്ങൾ ചേർന്നുണ്ടാകുന്നവയാണ്. ഈ കമ്മിറ്റികളെല്ലാം കേരള നിയമസഭയുടെ `നടപടി ക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളി'ലെ വ്യവസ്ഥകൾക്കും, ബഹു. സ്പീക്കറുടെ കാലാകാലങ്ങളിലുള്ള നിർദ്ദേശങ്ങൾക്കും അനുസൃതമായി പ്രവർത്തിക്കുന്നവയുമാണ്.

1888-ലെ തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിന്റെ രണ്ടാം സമ്മേളനത്തിൽത്തന്നെ കൗൺസിലിൽ അവതരിപ്പിക്കപ്പെട്ട ബില്ലുകളുടെ വിവിധ വശങ്ങൾ പഠിച്ച് റിപ്പോർട്ട് ചെയ്യുവാൻ ഒരു സെലക്ട് കമ്മിറ്റി രൂപീകരിച്ചതോടെയാണ് നിയമസഭാ കമ്മിറ്റികളുടെ ചരിത്രം നമ്മുടെ സംസ്ഥാനത്ത് ആരംഭിക്കുന്നത്.

1907 നവംബർ 20-ാം തീയതി ശ്രീമൂലം പോപ്പുലർ അസംബ്ലിയിൽ അനന്തരാവകാശ രീതിയെക്കുറിച്ചും മരുമക്കത്തായത്തെക്കുറിച്ചും പരിശോധിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിന് 5 അംഗങ്ങളുടെ ഒരു സമിതി രൂപീകരിക്കുകയുണ്ടായി. 1922 നവംബർ 20-ാം തീയതി ഉദ്യോഗസ്ഥരും അനുദ്യോഗസ്ഥരുമടങ്ങിയ നാല് സമിതികൾ താഴെപ്പറയുന്ന കാര്യങ്ങൾക്കായി രൂപീകൃതമായി :

1. ശ്രീമൂലം പോപ്പുലർ അസംബ്ലിയുടെ ഭരണഘടനയുടെ നടത്തിപ്പിനുള്ള പുതുക്കിയ കരട് ചട്ടങ്ങൾ പരിഗണിക്കുന്നതിന്.
2. സർക്കാർ പ്രസ്സിന്റെ പ്രവർത്തനം പരിശോധിക്കുന്നതിന്
3. വിദ്യാഭ്യാസ സ്കോളർഷിപ്പുകളുമായി ബന്ധപ്പെട്ട ചട്ടങ്ങൾ പരിഗണിക്കുന്നതിന്
4. തിരുവന്തപുരത്തെ മഹാരാജാസ് കോളേജ് പ്രവേശനവുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ പരിഹരിക്കുന്നതിന്.

ബഡ്ജറ്റിന്റെ കരട് പരിശോധിക്കുന്നതിനും അസംബ്ലിയുടെ വോട്ട് ആവശ്യമായ ഉപധനാഭ്യർത്ഥനകളെ സംബന്ധിച്ച അപേക്ഷകൾ പരിശോധിക്കുന്നതിനുമായി 1923 ജനുവരി 12-ാം തീയതി ഒരു ധനകാര്യ സ്റ്റാന്റിംഗ് കമ്മിറ്റി രൂപീകരിക്കുയുണ്ടായി.

1925 മുതൽ കൊച്ചി-ലെജിസ്ലേറ്റീവ് കൗൺസിലിലും ധനകാര്യ സ്റ്റാന്റിംഗ് കമ്മിറ്റികൾ നിലവിൽ വന്നിരുന്നു. 1935-ൽ കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിലിന്റെ നാല് സ്റ്റാന്റിംഗ് ഉപദേശക സമിതികൾ രൂപീകരിക്കപ്പെട്ടു. രണ്ടാം ലോക മഹായുദ്ധത്തിനുശേഷം കൊച്ചി രാജാവ് ലെജിസ്ലേറ്റീവ് കൗൺസിലിൽ ഒരു യുദ്ധാനന്തര പുനരുദ്ധാരണ സമിതിയും ആറ് വിഷയ നിർണ്ണയ സമിതികളും രൂപീകരിക്കുകയുണ്ടായി. കൊച്ചി ലെജിസ്ലേറ്റീവ് കൗൺസിലിൽ പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി നിലവിൽ വന്നത് 1946-ൽ ആയിരുന്നു. 1948-ലെ കൊച്ചിൻ ലെജിസ്ലേറ്റീവ് അസംബ്ലി റൂൾസ് ആന്റ് സ്റ്റാന്റിംഗ് ഓർഡർ അനുസരിച്ച് കൊച്ചി നിയമസഭയിൽ ഒരു ഹൗസ് കമ്മിറ്റി സ്ഥാപിക്കാനുള്ള ചട്ടങ്ങൾ കൊണ്ടു വന്നു.



കൊല്ലവർഷം 1108-ലെ (1932) ട്രാവൻകൂർ ലെജിസ്ലേറ്റീവ് റീഫോംസ് റെഗുലേഷനിൽ തിരുവിതാംകൂറിൽ ഒരു പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി സ്ഥാപിക്കാനുള്ള വ്യവസ്ഥ ഉൾപ്പെടുത്തിയിരുന്നു. ഹർജികൾ സംബന്ധിച്ച സമിതിയുണ്ടാക്കുന്നതിനുള്ള ചട്ടങ്ങൾ 1948-ലെ തിരുവിതാംകൂർ നിയമസഭാ ചട്ടങ്ങളിൽത്തന്നെ ഉൾപ്പെടുത്തുകയും സഭയിൽ അവതരിപ്പിക്കപ്പെടുന്ന ബില്ലുകളെ സംബന്ധിച്ചുള്ള പരാതികൾ സമിതിക്ക് റഫർ ചെയ്യുകയും ചെയ്തിരുന്നു. 1954-ൽ ഈ ചട്ടം ഭേദഗതി ചെയ്യുകയും പ്രസ്തുത കമ്മിറ്റികളുടെ അധികാരങ്ങൾ വിപുലീകരിക്കുകയും ചെയ്തു.

1949-ലെ തിരു-കൊച്ചി നിയമസഭാ ചട്ടപ്രകാരം ധനകാര്യസ്റ്റാന്റിംഗ് കമ്മിറ്റികളുടെ സ്ഥാനത്ത് എസ്റ്റിമേറ്റ്സ് കമ്മിറ്റി രൂപീകൃതമായി. പ്രിവിലേജസ് കമ്മിറ്റി 1950-ലും ലൈബ്രറി അഡ്വൈസറി കമ്മിറ്റി 1952-ലും റൂൾസ് കമ്മിറ്റി 1953-ലുമാണ് രൂപീകൃതമായത്. 1954-ൽ അനൗദ്യോഗിക പ്രമേയങ്ങളും ബില്ലുകളും സംബന്ധിച്ച സമിതിയും സബോർഡിനേറ്റ് ലെജിസ്ലേഷൻ കമ്മിറ്റിയും ഗവൺമെന്റ് നൽകുന്ന ഉറപ്പുകൾ സംബന്ധിച്ച സമിതിയും രൂപീകരിച്ചു.

## കേരള നിയമസഭ രൂപം കൊണ്ടതിന് ശേഷമുള്ള വികസനങ്ങൾ

1957 ആഗസ്റ്റ് 22-ാം തീയതിയാണ് കാര്യോപദേശക സമിതി ആദ്യമായി രൂപീകരിക്കപ്പെട്ടത്. 1961-ൽ ധനകാര്യ സമിതികളായ പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റിയുടെയും എസ്റ്റിമേറ്റ്സ് കമ്മിറ്റിയുടെയും അംഗസംഖ്യ ഏഴിൽ നിന്ന് ഒൻപതായി വർദ്ധിപ്പിച്ചു. 1968-ൽ പൊതുമേഖലാ സ്ഥാപനങ്ങൾക്കായുള്ള സമിതി രൂപീകരിക്കപ്പെട്ടു. 1970 മാർച്ച് 11-ാം തീയതി സ്പീക്കർ പുറപ്പെടുവിച്ച നിർദ്ദേശത്തിന്റെ അടിസ്ഥാനത്തിൽ വ്യക്തികളിൽ നിന്നും ലഭിക്കുന്ന പരാതികൾ, കത്തുകൾ, ടെലിഗ്രാം എന്നിവ ഹർജികൾ സംബന്ധിച്ച സമിതിയുടെ പരിഗണനയ്ക്ക് വിധേയമാക്കുവാൻ ആരംഭിച്ചു. പട്ടികജാതി/പട്ടികവർഗ്ഗക്കാരുടെ ക്ഷേമത്തിനായുള്ള സമിതി രൂപീകരിച്ചത് 1972 നവംബറിലാണ്.

1976 ജൂണിൽ പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി, എസ്റ്റിമേറ്റ്സ് കമ്മിറ്റി, പൊതുമേഖലാ സ്ഥാപനങ്ങൾക്കായുള്ള സമിതി എന്നിവയിലെ അംഗസംഖ്യ 9-ൽ നിന്ന് 11 ആയി ഉയർത്തുകയും ഇവയുടെ കാലാവധി 2 വർഷമായി വർദ്ധിപ്പിക്കുകയും ചെയ്തു. ഇതോടൊപ്പം തന്നെ പ്രിവിലേജസ് കമ്മിറ്റിയുടെയും സബോർഡിനേറ്റ് ലെജിസ്ലേഷൻ കമ്മിറ്റിയുടെയും ഗവൺമെന്റ് നൽകുന്ന ഉറപ്പുകൾ സംബന്ധിച്ച സമിതിയുടെയും അംഗസംഖ്യ 7-ൽ നിന്ന് 9 ആയി വർദ്ധിപ്പിച്ചു. 1980 മാർച്ചിൽ 10 സബ്ജക്ട് കമ്മിറ്റികൾ രൂപീകരിച്ചതോടു കൂടി കമ്മിറ്റി സമ്പ്രദായത്തിന് പുതിയ മാനം കൈവന്നു.

ഒൻപതാം കേരള നിയമസഭയുടെ കാലത്ത് നാല് പുതിയ നിയമസഭാ സമിതികൾ രൂപീകരിക്കുകയുണ്ടായി. 1992 ജൂലൈ 27-ാം തീയതി സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമത്തിനായുള്ള സമിതി, പരിസ്ഥിതി സമിതി എന്നിവ നിലവിൽ വന്നു. പിന്നോക്ക സമുദായ ക്ഷേമ സമിതി 1993 ഫെബ്രുവരി 2-ാം തീയതിയും മേശപ്പുറത്തു വച്ച കടലാസ്സുകൾ സംബന്ധിച്ച സമിതി 1995 ഏപ്രിൽ 28-ാം തീയതിയുമാണ് നിലവിൽ വന്നത്.

1999 ജൂലൈ മാസത്തിൽ അന്ന് നിലവിലുണ്ടായിരുന്ന മൂന്നു ധനകാര്യ കമ്മിറ്റികളുടെയും കാലാവധി 30 മാസമായി വർദ്ധിപ്പിക്കുകയും പ്രിവിലേജ് കമ്മിറ്റി, സ്ത്രീകളുടെയും കുട്ടികളുടേയും ക്ഷേമം സംബന്ധിച്ച സമിതി എന്നിവയുടെ അധികാര പരിധി വിപുലീകരിക്കുകയും പ്രിവിലേജസ് കമ്മിറ്റിയുടെ പേര് പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച കമ്മിറ്റി എന്നും സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമം സംബന്ധിച്ച സമിതിയുടെ പേര് സ്ത്രീകളുടെയും കുട്ടികളുടെയും വികലാംഗരുടെയും ക്ഷേമം സംബന്ധിച്ച് സമിതി എന്നും മാറ്റുകയുമുണ്ടായി.

പതിനൊന്നാം കേരള നിയമസഭയുടെ കാലയളവിൽ (2003 ഫെബ്രുവരി 18-ാം തീയതി) ലോക്കൽ ഫണ്ട് അക്കൗണ്ട്സ് സമിതി, ഔദ്യോഗിക ഭാഷാ സമിതി എന്നിങ്ങനെ രണ്ടു പുതിയ

നിയമസഭാ സമിതികൾ കൂടി രൂപീകൃതമായി. പന്ത്രണ്ടാം കേരള നിയമസഭയുടെ കാലയളവിൽ (2010 ഏപ്രിൽ 8-ാം തീയതി) നിലവിലുള്ള 10 സബ്ജക്ട് കമ്മിറ്റികൾക്കു പുറമേ 4 പുതിയ സബ്ജക്ട് കമ്മിറ്റികളും മത്സ്യത്തൊഴിലാളികളുടെയും അനുബന്ധ തൊഴിലാളികളുടെയും ക്ഷേമം സംബന്ധിച്ച സമിതി, പ്രവാസി മലയാളികളുടെ ക്ഷേമം സംബന്ധിച്ച സമിതി, യുവജനക്ഷേമവും യുവജനകാര്യവും സംബന്ധിച്ച സമിതി, മുതിർന്ന പൗരന്മാരുടെ ക്ഷേമം സംബന്ധിച്ച സമിതി എന്നീ 4 സമിതികളും കൂടി പുതിയതായി രൂപീകൃതമായി.

## കമ്മിറ്റികളുടെ തരംതിരിവ്

നിയമസഭാ സമിതികളുടെ സ്വഭാവമനുസരിച്ച് അവയെ സ്റ്റാന്റിംഗ് കമ്മിറ്റികളെന്നും അഡ്ഹോക്ക് കമ്മിറ്റികളെന്നും പൊതുവെ രണ്ടായി തരം തിരിക്കാവുന്നതാണ്. സ്ഥിരമായി പ്രവർത്തിക്കുന്നവയാണ് സ്റ്റാന്റിംഗ് കമ്മിറ്റികൾ. ഇവയെപ്പറ്റി നിയമസഭാ ചട്ടങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. എന്നാൽ നിയമസഭാ ചട്ടങ്ങളിൽ നിബന്ധന ചെയ്യാത്ത ലൈബ്രറി അഡ്വൈസറി കമ്മിറ്റി, ഹൗസ് കമ്മിറ്റി എന്നീ രണ്ട് കമ്മിറ്റികൾ കൂടി സ്ഥിരമായി പ്രവർത്തിക്കുന്നുണ്ട്. എന്തെങ്കിലും പ്രത്യേക കാര്യങ്ങളെപ്പറ്റി പഠിച്ച് റിപ്പോർട്ട് ചെയ്യുന്നതിനുള്ളതാണ് അഡ്ഹോക്ക് കമ്മിറ്റികൾ. നമ്മുടെ സഭയിൽ സബ്ജക്ട് കമ്മിറ്റികൾ പ്രയോഗത്തിൽ കൊണ്ടുവരുന്നതിനെപ്പറ്റി പഠിച്ച് റിപ്പോർട്ട് ചെയ്യുവാൻ ശ്രീ. ചാക്കീരി അഹമ്മദുകുട്ടി സ്പീക്കറായിരുന്നപ്പോൾ ഒരു അഡ്ഹോക് കമ്മിറ്റിയെ നിയമിച്ചിട്ടുണ്ട്. തുടർന്ന് സബ്ജക്ട് കമ്മിറ്റികളുടെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുന്നതിനെക്കുറിച്ച് പഠിച്ച് നിർദ്ദേശങ്ങൾ സമർപ്പിക്കുന്നതിലേക്കായി പത്താം കേരള നിയമസഭയിൽ ഒരു അഡ്ഹോക് കമ്മിറ്റി രൂപീകരിക്കുകയുണ്ടായി. അതുപോലെ നിയമസഭാ നടപടി ചട്ടങ്ങളിൽ കാലോചിതമായ മാറ്റങ്ങൾ നിർദ്ദേശിക്കുന്നതിലേക്കായി പന്ത്രണ്ടാം കേരള നിയമസഭയുടെ കാലത്തും ഒരു അഡ്ഹോക് കമ്മിറ്റിക്ക് രൂപം നൽകിയിരുന്നു. എട്ടാം കേരള നിയമസഭയിൽ (1987-91) അന്നത്തെ വിദ്യാഭ്യാസവും നിയമവും വകുപ്പുമന്ത്രി കെ. ചന്ദ്രശേഖരനെതിരെ ഉന്നയിക്കപ്പെട്ട ആരോപണങ്ങളെ സംബന്ധിച്ച ഫയൽ പരിശോധിച്ച് റിപ്പോർട്ട് നൽകുന്നതിനായി രൂപീകരിക്കപ്പെട്ട സമിതിയും പതിമൂന്നാം കേരള നിയമസഭയിൽ പ്രതിപക്ഷ നേതാവായ ശ്രീ. വി. എസ്. അച്ചുതാനന്ദനെതിരെ ശ്രീ. പി. സി. വിഷ്ണുനാഥ് എം.എൽ.എ. സഭയിൽ ഉന്നയിച്ച ആരോപണങ്ങളെക്കുറിച്ച് അന്വേഷിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിനായി ശ്രീ. വി. ഡി. സതീശൻ എം.എൽ.എ. അദ്ധ്യക്ഷനായി രൂപീകരിക്കപ്പെട്ട സമിതിയും കേരള നിയമസഭയിൽ രൂപീകരിക്കപ്പെട്ട അഡ്ഹോക് സമിതികളാണ്.

ഓരോ സ്റ്റാന്റിംഗ് കമ്മിറ്റിയും നിർവ്വഹിക്കുന്ന കർത്തവ്യങ്ങളുടെ അടിസ്ഥാനത്തിൽ അവയെ താഴെപ്പറയും പ്രകാരം തരംതിരിക്കാമെന്ന് പ്രാക്ടീസ് ആന്റ് പ്രൊസീഡിയർ ഓഫ് പാർലമെന്റ് എന്ന ഗ്രന്ഥത്തിൽ പറയുന്നു:

1. *ഗവൺമെന്റിന്റെ സാമ്പത്തികവും ഭരണപരവുമായ അധികാരങ്ങളെ നിയന്ത്രിക്കുന്നതിനുള്ള സമിതി :* സഭയുടെ ധനകാര്യ സമിതികൾ ഗവൺമെന്റിന്റെ സാമ്പത്തികവും ഭരണപരവുമായ അധികാരങ്ങളെ നിയന്ത്രിക്കുക എന്ന ഉദ്ദേശത്തോടുകൂടി പ്രവർത്തിക്കുന്നവയാണ്. ഈ സമിതികൾ ഗവൺമെന്റിന് മുഖാമുഖമായി ഒരു തടസ്സ-തുലന സ്ഥാപനമായി പ്രവർത്തിച്ച് സഭയ്ക്ക് ഗവൺമെന്റിന്റെ മേലുള്ള മേൽനോട്ടവും നിയന്ത്രണവും ഫലപ്രദമായി പ്രാവർത്തികമാക്കുന്നു.

2. *സൂക്ഷ്മ പരിശോധന നടത്തുന്നതിനുള്ള സമിതികൾ* : അതതു സമിതികളുടെ വിഷയ പരിധിക്കുള്ളിൽ നിന്നുകൊണ്ട് കൂലങ്കഷ പരിശോധന നടത്തി വീഴ്ചകളും പാളിച്ചകളും ഒഴിവാക്കി പൊതു താൽപ്പര്യം സംരക്ഷിക്കുന്ന ഉത്തരവാദിത്തം അർപ്പിക്കപ്പെട്ട സമിതിയാണിവ. സബോർഡിനേറ്റ് ലെജിസ്ലേഷൻ കമ്മിറ്റിയും അഷ്വറൻസ് കമ്മിറ്റിയും ഇതിനുദാഹരണങ്ങളാണ്.



3. *അന്വേഷണം നടത്തുന്നതിനുള്ള സമിതികൾ* : ഗവൺമെന്റിന്റെ പ്രവർത്തനഫലമായി പൗരന്മാർക്കുണ്ടാകുന്ന അവശതകളെപ്പറ്റി അന്വേഷണ ത്വരയോടെ പരിശോധിച്ച് പരിഹാരം കണ്ടെത്തുന്ന കർത്തവ്യമാണ് ഇത്തരം സമിതികൾക്കുള്ളത്. ഹർജികൾ സംബന്ധിച്ച സമിതി ഇതിനുദാഹരണമാണ്.

4. *സഭയുടെ കാര്യങ്ങളുമായി ബന്ധപ്പെട്ട സമിതികൾ* : സഭയുടെ ദൈനംദിന കാര്യങ്ങൾ നന്നായ നിലയിൽ നടത്തികൊണ്ടുപോകുവാൻ സഹായകമായി പ്രവർത്തിക്കുന്ന സമിതികളാണിവ. കാര്യോപദേശകസമിതി, ചട്ടങ്ങൾ സംബന്ധിച്ച സമിതി, മേശപ്പുറത്തു വച്ച കടലാസുകൾ സംബന്ധിച്ച സമിതി മുതലായവ ഈ ഗണത്തിൽപ്പെടുന്നു

5. *സഭാംഗങ്ങളുടെ സൗകര്യത്തിനുവേണ്ടി പ്രവർത്തിക്കുന്ന സമിതികൾ:* സഭാംഗങ്ങളുടെ മെച്ചപ്പെട്ട പ്രവർത്തനങ്ങൾക്ക് അനുഗുണമായ കാര്യങ്ങൾ നോക്കുന്നതുമായി ബന്ധപ്പെട്ട പ്രവർത്തനം നടത്തുന്ന സമിതികളാണിവ. ലൈബ്രറി ഉപദേശക സമിതി, ഹൗസ് കമ്മിറ്റി എന്നിവ ഉദാഹരണങ്ങൾ.

6. *ക്ഷേമാന്വേഷണ സമിതി :* സമൂഹത്തിൽ അവശത അനുഭവിക്കുന്ന ജനവിഭാഗങ്ങളുടെ ക്ഷേമം ഉറപ്പുവരുത്തുന്നതിനുള്ള നിർദ്ദേശങ്ങൾ നൽകുന്നവയാണ് ഇത്തരം സമിതികൾ പട്ടികജാതി-പട്ടികവർഗ്ഗ ക്ഷേമസമിതി, പിന്നോക്കസമുദായ ക്ഷേമസമിതി, സ്ത്രീകളുടെയും കുട്ടികളുടെയും വികലാംഗരുടെയും ക്ഷേമസമിതി എന്നിവ ഈ വിഭാഗത്തിൽപ്പെടുന്ന സമിതികളാണ്.

7. *ഗവൺമെന്റിന്റെ പ്രവർത്തനങ്ങളിൽ പങ്കാളിത്തം നേടുന്നതിനുള്ള സമിതികൾ* : ഗവൺമെന്റിന്റെ പ്രവർത്തനങ്ങളിൽ സഭയ്ക്ക് പങ്കാളിത്തം നേടുന്നതിനുള്ള ഉദ്ദേശമാണ് ചില കമ്മിറ്റികൾക്കുള്ളത്. ബഡ്ജറ്റിന്റെ പരിശോധന, ചട്ടങ്ങളുടെ ഡ്രാഫ്റ്റ് പരിശോധന മുതലായവയിലൂടെ ഈ ലക്ഷ്യങ്ങൾ നേടുന്നു. സബ്ജക്ട് കമ്മിറ്റികൾ ഈ ഗണത്തിൽപ്പെടുന്നു.

8. *പ്രത്യേക കാര്യത്തിനുള്ള സമിതികൾ* : ബില്ലുകളുടെ വ്യവസ്ഥകൾ പരിശോധിച്ച് സഭയ്ക്ക് റിപ്പോർട്ട് ചെയ്യുന്നതിനായി സഭ നിയോഗിക്കുന്ന കമ്മിറ്റികളാണ് ഈ ഗണത്തിൽപ്പെടുന്നവ. ഇവ സെലക്ട് കമ്മിറ്റിയെന്ന പേരിൽ അറിയപ്പെടുന്നു.

സംസ്ഥാന പുനരേകീകരണത്തിനും കേരള നിയമസഭയിലേക്കുള്ള 1957-ലെ പൊതു തെരഞ്ഞെടുപ്പിനും ശേഷം സമിതികളുടെ എണ്ണത്തിലും ഗുണത്തിലും പ്രവർത്തന മികവിലും അഭൂതപൂർവ്വമായ വർദ്ധനവാണുണ്ടായിട്ടുള്ളത്. ജനങ്ങളുടെ ആശയാഭിലാഷങ്ങൾ പ്രതിഫലിപ്പിക്കുവാൻ ജനപ്രതിനിധികൾ അംഗങ്ങളായ നിയമസഭാ സമിതികൾക്കു കഴിഞ്ഞിട്ടുണ്ട്. ഇന്ത്യക്കാകമാനം മാതൃകയായി മാറുവാൻ അതുമൂലം കേരള നിയമസഭയ്ക്ക് സാധിച്ചിട്ടുണ്ട്. നിലവിലുള്ള 37 നിയമസഭാ സമിതികളെ ചുവടെപ്പറയും പ്രകാരം തരംതിരിക്കാവുന്നതാണ്.

## I. ധനകാര്യ സമിതികൾ

(i) *പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി*

നിയമസഭ ഗവൺമെന്റിന് ചെലവഴിക്കുവാൻ വേണ്ടി വോട്ടു ചെയ്തു നൽകിയ തുക ശരിയായ രീതിയിലാണോ ചെലവഴിച്ചത്, ഉദ്ദേശ്യലക്ഷ്യങ്ങൾ നിറവേറ്റിയോ തുടങ്ങിയ കാര്യങ്ങൾ പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി നിരീക്ഷിക്കുന്നു. കൂടാതെ ബഡ്ജറ്റിന് ഉപരിയായി തുക ചെലവഴിച്ചിട്ടുണ്ടെങ്കിൽ അതു ക്രമീകരിക്കാനുള്ള ശിപാർശ നൽകേണ്ടതും പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റിയാണ്. ഭരണഘടനയുടെ 151 (2) അനുഛേദ പ്രകാരം സംസ്ഥാനത്തെ കണക്കിനങ്ങളുടെ റിപ്പോർട്ട് സി ആന്റ് എ.ജി ക്രോഡീകരിച്ച് നിയമസഭയിൽ സമർപ്പിക്കേണ്ടതുണ്ട്. സഭയ്ക്ക് പ്രസ്തുത



റിപ്പോർട്ടുകളിലെ വിശദാംശങ്ങൾ ഒന്നൊന്നായി ചർച്ച ചെയ്യാൻ കഴിയാത്തതിനാൽ പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി അവയുടെ വിശദമായ ചർച്ച നടത്തുന്നു. കേരള നിയമസഭയുടെ ആദ്യ പബ്ലിക് അക്കൗണ്ട്സ് സമിതി 1957-ൽ രൂപീകൃതമായി. ഏഴ് അംഗങ്ങൾ മാത്രമുണ്ടായിരുന്ന സമിതിയുടെ അംഗസംഖ്യ 1962-ൽ ഒമ്പതാക്കി വർദ്ധിപ്പിച്ചു. 1977-ലാണ് പ്രസ്തുത സമിതിയുടെ അംഗസംഖ്യ ഇന്നത്തെപ്പോലെ പതിനൊന്നാക്കി വർദ്ധിപ്പിച്ചത്. ആരംഭത്തിൽ ഒരു വർഷവും പിന്നീട് 1977 മുതൽ രണ്ടു വർഷവുമായിരുന്ന സമിതിയുടെ കാലയളവ് 1999 മുതൽ 30 മാസമാക്കി വർദ്ധിപ്പിച്ചിട്ടുണ്ട്. സാധാരണയായി പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി മാസത്തിൽ 4 യോഗങ്ങൾ ചേരാറുണ്ട്. മറ്റെല്ലാ സമിതികളും അനുവർത്തിക്കുന്നതു പോലെ ആവശ്യമെങ്കിൽ, ബഹു. സ്പീക്കറുടെ ഉത്തരവിൻ പ്രകാരം സമിതിയുടെ യോഗം നിയമസഭാ സമുച്ചയത്തിനു വെളിയിൽ നടത്താറുണ്ട്. സമിതിയിലെ അംഗങ്ങളെ പ്രാതിനിധ്യസ്വഭാവമുള്ള തെരഞ്ഞെടുപ്പിലൂടെ നിയമസഭാംഗങ്ങളിൽ നിന്നും തെരഞ്ഞെടുക്കുകയാണ് ചെയ്യുന്നത്. ഒരു പരമ്പരാഗത കീഴ്വഴക്കമെന്ന നിലയ്ക്ക് പ്രതിപക്ഷ പാർട്ടിയിൽ നിന്നുമുള്ള ഒരു അംഗത്തെയാണ് സമിതിയുടെ ചെയർമാനായി സ്പീക്കർ നിയമിക്കുന്നത്.

(ii) *പബ്ലിക് അണ്ടർടേക്കിംഗ്സ് കമ്മിറ്റി*

ഗവൺമെന്റ് നിയന്ത്രണത്തിലുള്ള പൊതുമേഖലാ സ്ഥാപനങ്ങളുടെ ധനപരമായ കണക്കുകളിന്മേൽ നിയമസഭ നിയന്ത്രണം നടത്തുന്നത് പബ്ലിക് അണ്ടർടേക്കിംഗ് കമ്മിറ്റി മുഖേനയാണ്. 1968-ലാണ് ആദ്യ പി.യു.സി രൂപീകൃതമായത്. പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റിയെപ്പോലെ തന്നെ പബ്ലിക് അണ്ടർടേക്കിംഗ്സ് കമ്മിറ്റിയിലും 11 അംഗങ്ങളാണുള്ളത്. കേരള നിയമസഭയുടെ നടപടിക്രമങ്ങളും കാര്യനിർവ്വഹണവും സംബന്ധിച്ച നാലാം പട്ടികയിൽ പറഞ്ഞിരിക്കുന്ന പൊതുമേഖലാ സ്ഥാപനങ്ങളും ഗവൺമെന്റ് കാലാകാലങ്ങളിൽ വിജ്ഞാപനം ചെയ്യുന്നവയും ആണ് പി.യു.സി യുടെ പരിഗണനാ മേഖലയിൽപ്പെടുന്നത്. സി ആന്റ് എ.ജി. യുടെ കൊമേഴ്സ്യൽ റിപ്പോർട്ടുകളിലെ ആഡിറ്റ് പാരഗ്രാഫുകൾ സമിതിയുടെ പരിഗണനയ്ക്ക് പാത്രമാകുന്നു. പ്രസ്തുത പൊതുമേഖലാ സ്ഥാപനങ്ങളുടെ നയങ്ങൾ, ധനമാനേജ്മെന്റ്, പ്രോഗ്രാമുകൾ ഇവയെല്ലാം കമ്മിറ്റി പരിശോധനയ്ക്കു വിധേയമാക്കുന്നു.

(iii) *എസ്റ്റിമേറ്റ്സ് കമ്മിറ്റി*

ഭരണഘടനയുടെ ആർട്ടിക്കിൾ 203 അനുസരിച്ച് സഞ്ചിത നിധിയിൽ ചാർജ്ജ് ചെയ്ത തുകയൊഴിച്ച് ചെലവിന് വേണ്ടിവരുന്ന എസ്റ്റിമേറ്റ് ധനാഭ്യർത്ഥനയുടെ രൂപത്തിൽ നിയമസഭയ്ക്ക് സമർപ്പിക്കേണ്ടതാണ്. സഭയ്ക്ക് അതിന് അനുമതി നൽകുകയോ അനുമതി നിഷേധിക്കുകയോ തുകയിൽ കുറവ് വരുത്തിക്കൊണ്ട് അനുമതി നൽകുകയോ ചെയ്യാവുന്നതാണ്. സഭ ഈ ധനാഭ്യർത്ഥനകളെപ്പറ്റി ചർച്ച നടത്തുന്നുണ്ട്. എന്നാലും ഈ എസ്റ്റിമേറ്റുകളുടെ വിശദാംശങ്ങളെപ്പറ്റിയോ സാങ്കേതിക വശങ്ങളെപ്പറ്റിയോ ചർച്ച ചെയ്യുവാൻ സഭയ്ക്ക് സമയം ലഭിക്കുന്നില്ല. ഈ ഉത്തരവാദിത്തം നിറവേറ്റുന്നതിനാണ് സഭ എസ്റ്റിമേറ്റ്സ് കമ്മിറ്റിക്ക് രൂപം കൊടുത്തിട്ടുള്ളത്.

ബ്രിട്ടനിൽ ആദ്യത്തെ എസ്റ്റിമേറ്റ്സ് കമ്മിറ്റി 1912-ൽ രൂപീകരിച്ചു. 1971-ൽ അതിന്റെ സ്ഥാനത്ത് അവിടെ എക്സ്പെൻഡിച്ചർ കമ്മിറ്റി വന്നു. 1978-ൽ നടപടിക്രമം സംബന്ധിച്ച സെലക്ട് കമ്മിറ്റിയുടെ ശുപാർശയിന്മേൽ എക്സ്പെൻഡിച്ചർ കമ്മിറ്റിക്കും മറ്റു ചില കമ്മിറ്റികൾക്കും പകരം ഗവൺമെന്റ് വകുപ്പുകളെ സംബന്ധിക്കുന്ന സെലക്ട് കമ്മിറ്റികൾക്ക് രൂപം കൊടുത്തു.

ഇൻഡ്യയിൽ 1937 മുതൽ തന്നെ എസ്റ്റിമേറ്റ്സ് കമ്മിറ്റിയുടെ രൂപീകരണത്തെ സംബന്ധിച്ച സെൻട്രൽ ലെജിസ്ലേറ്റീവ് അസംബ്ലിയിൽ അന്വേഷണം വന്നെങ്കിലും ഭരണഘടന നിലവിൽ വന്ന



ശേഷമാണ് ലോക്സഭയിൽ എസ്റ്റിമേറ്റ്സ് കമ്മിറ്റി രൂപം കൊണ്ടത്. നമ്മുടെ നിയമസഭയിൽ ഈ കമ്മിറ്റി ആദ്യമായി രൂപീകരിച്ചത് 1957 മേയ് 3-ാം തീയതിയായിരുന്നു.

എസ്റ്റിമേറ്റുകൾ പരിശോധിക്കുകയാണ് ഈ സമിതിയുടെ പ്രധാന കർത്തവ്യം. എസ്റ്റിമേറ്റിനാധാരമായ നയത്തിനനുഗുണമായി ഏത് വിധത്തിൽ മിതവ്യയമോ ഘടനാരീതിയോ കാര്യക്ഷമതയോ മെച്ചപ്പെടുത്താമെന്നും ഭരണപരിഷ്ക്കാരം നടപ്പാക്കാമെന്നും റിപ്പോർട്ട് ചെയ്യുക, ഭരണത്തിൽ കാര്യക്ഷമതയും മിതവ്യയവും കൊണ്ടുവരുന്നതിനായി പകരം നയങ്ങൾ നിർദ്ദേശിക്കുക, എസ്റ്റിമേറ്റിൽ സൂചിപ്പിച്ചിട്ടുള്ള നയത്തിന്റെ പരിധിയിൽ നിന്നുകൊണ്ട് പണം നന്നായി ചെലവഴിച്ചിട്ടുണ്ടോ എന്ന് പരിശോധിക്കുക, എസ്റ്റിമേറ്റുകൾ ഏത് ഫോമിൽ സഭയിൽ സമർപ്പിക്കണമെന്ന് നിർദ്ദേശിക്കുക എന്നിവയും സമിതിയുടെ ഉത്തരവാദിത്തങ്ങളിൽപ്പെടുന്നു.

(iv) *ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റി*

ഭരണഘടനയുടെ 73, 74 ഭേദഗതികൾ അനുസരിച്ച് പഞ്ചായത്തീരാജ്, നഗരപാലികാ സ്ഥാപനങ്ങൾ ഭരണഘടനാ സ്ഥാപനങ്ങളായി അംഗീകരിക്കപ്പെടുകയും 1994-ൽ കേരള പഞ്ചായത്ത് രാജ് ആക്ടും, കേരള മുനിസിപ്പാലിറ്റി ആക്ടും നിയമസഭ പാസ്സാക്കുകയുമുണ്ടായി. വികേന്ദ്രീകരണം കൂടുതൽ ഫലപ്രദമായി നടപ്പാക്കാൻ തുടങ്ങിയപ്പോൾ വികസന പ്രക്രിയയിൽ തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾ നിർണ്ണായക പങ്ക് വഹിക്കുവാൻ തുടങ്ങി.

സംസ്ഥാന പദ്ധതി വിഹിതത്തിന്റെ 40% ത്തോളം ഇപ്പോൾ തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾക്കായി നീക്കിവയ്ക്കപ്പെടുന്നു. ഈ വസ്തുത പരിഗണിച്ച് തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെ ധനവിനിയോഗം സംബന്ധിച്ച് നിയമസഭയുടെ മേൽനോട്ടവും പരിശോധനയും ആവശ്യമാണെന്ന് ചൂണ്ടിക്കാട്ടിയ 11-ാം ധനകാര്യ കമ്മീഷൻ പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റിയുടെ മാതൃകയിൽ ഒരു സമിതി സംസ്ഥാന നിയമസഭകളിൽ രൂപീകരിക്കണമെന്ന് നിർദ്ദേശിക്കുകയുണ്ടായി. ഈ നിർദ്ദേശം അംഗീകരിച്ചുകൊണ്ടാണ് കേരള നിയമസഭയിൽ 2003 ഫെബ്രുവരിയിൽ ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റി രൂപീകരിക്കുന്നതിനായുള്ള ചട്ടങ്ങൾ നിർമ്മിക്കപ്പെട്ടത്.

**കമ്മിറ്റിയുടെ ചുമതലകൾ**

1. സംസ്ഥാനത്തെ തദ്ദേശ ഭരണസ്ഥാപനങ്ങൾ, അതോറിറ്റികൾ എന്നിവയ്ക്ക് നിയമസഭ അനുവദിച്ച തുകകളുടെ വിനിയോഗത്തെ സംബന്ധിച്ചുള്ള പരിശോധനയും തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ, സഭ മുമ്പാകെ സമർപ്പിക്കുന്ന അക്കൗണ്ടുകളുടെ പരിശോധനയും നടത്തുക.
2. മുൻസിപ്പൽ കോർപ്പറേഷനുകൾ, മുനിസിപ്പാലിറ്റികൾ, പഞ്ചായത്തുകൾ, സർവ്വകലാശാലകൾ, വികസന അതോറിറ്റികൾ 1994-ലെ കേരള ലോക്കൽ ഫണ്ട് ആക്ടിലെ വകുപ്പ് 3(1)-ൽ പരാമർശിച്ചിരിക്കുന്ന പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുള്ള ലോക്കൽ ഫണ്ടുകൾ എന്നിവയുടെ വരവ് ചെലവ് കണക്കുകളുടെ പരിശോധന നടത്തുക.
3. നിയമനിർമ്മാണ സഭയുടെ ഒരു നിയമം മൂലം ലോക്കൽ ഫണ്ട് ആഡിറ്റ് ഡയറക്ടർ ആഡിറ്റ് നടത്താവുന്ന സ്വയംഭരണ, അർദ്ധസ്വയംഭരണ സ്ഥാപനങ്ങളുടെ വരവ്-ചെലവ് കണക്കുകളുടെ സ്റ്റേറ്റ്മെന്റ് പരിശോധിക്കുക.
4. ലോക്കൽ ഫണ്ട് ആഡിറ്റ് ഡയറക്ടർ ആഡിറ്റ് ചെയ്ത് തയ്യാറാക്കി നിയമസഭയിൽ സമർപ്പിക്കുന്ന കണക്കുകളുടെ സമാഹൃത റിപ്പോർട്ട് പരിശോധിക്കുക.
5. തദ്ദേശ ഭരണസ്ഥാപനങ്ങളെ സംബന്ധിച്ച് കംപ്ട്രോളർ ആന്റ് ആഡിറ്റർ ജനറൽ തയ്യാറാക്കി നിയമസഭയിൽ സമർപ്പിക്കുന്ന കണക്കുകളുടെ പരിശോധന നടത്തുക.



**സമിതിയുടെ ഘടന**

തുടക്കത്തിൽ സമിതിയിൽ ആകെ 9 അംഗങ്ങളാണുണ്ടായിരുന്നത്. സമിതി അംഗങ്ങളെ ബഹു. സ്പീക്കർ നാമനിർദ്ദേശം ചെയ്തുവന്നു. എന്നാൽ 2010-ൽ ചട്ടങ്ങളിൽ ദേദഗതി വരുത്തുകയും സമിതിയെ ഫിനാൻസ് കമ്മിറ്റിയുടെ പദവിലേയ്ക്ക് ഉയർത്തുകയും ചെയ്തു. അതിനെത്തുടർന്ന് സമിതി അംഗങ്ങളുടെ എണ്ണം 9-ൽ നിന്നും 11 ആയി വർദ്ധിപ്പിക്കുകയും അംഗങ്ങളെ ആനുപാതിക തത്വമനുസരിച്ച് കൈമാറ്റം ചെയ്യാവുന്ന ഒറ്റ വോട്ടുവഴി തെരഞ്ഞെടുക്കുന്ന രീതി നിലവിൽ വരികയും ചെയ്തു.

**(II) സ്പീക്കർ നാമനിർദ്ദേശം ചെയ്യുന്ന സമിതികൾ**

താഴെപ്പറയുന്ന 17 സമിതികൾ സഭാ രൂപീകരണത്തിന്റെ ആരംഭത്തിലോ ആവശ്യമായ മറ്റു സമയങ്ങളിലോ സ്പീക്കർ നാമനിർദ്ദേശം ചെയ്യുന്നു. ഈ സമിതികളുടെ ചെയർമാന്മാരെയും സ്പീക്കർ നിയമിക്കുന്നു. എന്നാൽ ഡെപ്യൂട്ടി സ്പീക്കർ ഏതെങ്കിലും സമിതിയിൽ അംഗമാണെങ്കിൽ അദ്ദേഹത്തെ പ്രസ്തുത സമിതിയുടെ അദ്ധ്യക്ഷനായി നിയമിക്കേണ്ടതാണ് എന്ന് ചട്ടത്തിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട്. കാര്യോപദേശക സമിതി, അനൗദ്യോഗിക പ്രമേയങ്ങളും ബില്ലുകളും സംബന്ധിച്ച സമിതി, പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതി, ചട്ടങ്ങൾ സംബന്ധിച്ച സമിതി, വിഷയനിർണ്ണയ സമിതികൾ എന്നിവ ഒഴിച്ച് മറ്റു കമ്മിറ്റികളിൽ ഒന്നിലും മന്ത്രിമാർ അംഗങ്ങളാകാൻ പാടില്ല.

(i) *കാര്യോപദേശക സമിതി*

ഒൻപത് അംഗങ്ങൾ ഉള്ള ഈ സമിതിയുടെ എക്സ്-ഒഫിഷ്യോ ചെയർമാൻ സ്പീക്കറാണ്. സഭാ നേതാവുമായി ആലോചിച്ച് സമിതിക്ക് റഫർ ചെയ്യുന്നതിന് സ്പീക്കർ നിർദ്ദേശിക്കാവുന്ന ഗവൺമെന്റ് ബില്ലുകളുടെയും മറ്റു കാര്യങ്ങളുടെയും ഒരു ഘട്ടത്തിലോ വിവിധ ഘട്ടങ്ങളിലോ ചർച്ചയ്ക്കായി നീക്കിവയ്ക്കേണ്ട സമയം ശിപാർശ ചെയ്യുക എന്നതാണ് കമ്മിറ്റിയുടെ പ്രധാന കർത്തവ്യം. നിയമസഭാ സമ്മേളനത്തിന്റെ ആരംഭത്തിലോ അതിനുശേഷം ആവശ്യമെന്നു തോന്നുന്ന സന്ദർഭത്തിലോ സമിതി യോഗം ചേരുന്നതാണ്.

(ii) *അനൗദ്യോഗിക പ്രമേയങ്ങളും ബില്ലുകളും സംബന്ധിച്ച സമിതി*

ഈ സമിതിയുടെ അംഗസംഖ്യ ഏഴാണ്. എല്ലാ അനൗദ്യോഗിക ബില്ലുകളും അവതരിപ്പിച്ചതിനുശേഷം അവ സഭ പരിഗണനയ്ക്കെടുക്കുന്നതിനു മുമ്പ് പരിശോധിക്കുകയും അവയുടെ സ്വഭാവം, അത്യാവശ്യം, പ്രാധാന്യം എന്നിവയനുസരിച്ച് തരംതിരിക്കുക, അവയുടെ ചർച്ചയ്ക്കായി സമയം അനുവദിക്കുക, സഭ മുമ്പാകെ വരുന്ന സ്വകാര്യ ബില്ലുകൾ സഭയുടെ നിയമനിർമ്മാണാധികാരത്തിന് പുറത്തുള്ളവയാണോ എന്നു പരിശോധിക്കുക, അനൗദ്യോഗിക പ്രമേയങ്ങളുടെ ചർച്ചയ്ക്കുള്ള സമയം നിശ്ചയിക്കുക എന്നിവയാണ് സമിതിയുടെ പ്രധാന ചുമതലകൾ. കാലാകാലങ്ങളിൽ സഭ പാസ്സാക്കുന്ന പ്രമേയങ്ങൾ നടപ്പിലാക്കിയിട്ടുണ്ടോ എന്നും അനൗദ്യോഗിക ബില്ലുകളും പ്രമേയങ്ങളും സംബന്ധിച്ച് സഭാ തലത്തിൽ നൽകിയ ഉറപ്പുകളും വാഗ്ദാനങ്ങളും നടപ്പിലാക്കിയിട്ടുണ്ടോ എന്നും പരിശോധിച്ച് റിപ്പോർട്ട് ചെയ്യുന്നതും സമിതിയുടെ ചുമതലയിൽ വരുന്നവയാണ്.

(iii) *ഹർജികൾ സംബന്ധിച്ച സമിതി*

ഒൻപത് അംഗങ്ങളുള്ള ഈ സമിതിയുടെ പ്രധാന കർത്തവ്യം സമിതിയുടെ അഭിപ്രായത്തിനയയ്ക്കുന്ന ഹർജികളിൽ പറഞ്ഞിട്ടുള്ള പ്രത്യേക പരാതികളെക്കുറിച്ച് തെളിവെടുത്തതിനുശേഷം പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിച്ചുകൊണ്ട് സഭയ്ക്ക് റിപ്പോർട്ട് ചെയ്യുക എന്നതാണ്. പൊതുജനങ്ങളിൽ നിന്നും ലഭിക്കുന്ന പരാതികളും നിവേദനങ്ങളും സമിതി പരിശോധിക്കുകയും അവ തീർപ്പാക്കുന്നതിന് നിർദ്ദേശം സമർപ്പിക്കുകയും ചെയ്യുന്നു.



(iv) *പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതി*

ഈ സമിതിയിൽ ഒൻപത് അംഗങ്ങൾ ഉണ്ട്. അംഗങ്ങളുടെയോ, സഭയുടെയോ, സഭാ സമിതികളുടെയോ അവകാശ ലംഘനം സംബന്ധിച്ച് സമിതിക്ക് റഫർ ചെയ്യുന്ന ഓരോ പ്രശ്നവും പരിഗണിച്ച് അവകാശലംഘനം ഉണ്ടായിട്ടുണ്ടോ എന്നു പരിശോധിക്കുകയാണ് സമിതിയുടെ പ്രധാന ചുമതല.

സ്പീക്കർ റഫർ ചെയ്യുന്നതനുസരിച്ച് അംഗങ്ങളുടെ സഭയ്ക്കകത്തും പുറത്തുമുള്ള പെരുമാറ്റത്തിലെ ധാർമ്മികവും സദാചാരപരവുമായ കാര്യങ്ങൾ പരിശോധിക്കുക എന്നതും ഈ സമിതിയുടെ ചുമതലയാണ്.

നിയമസഭാ നടപടിക്രമങ്ങൾക്കനുസൃതമായി അംഗങ്ങൾ പെരുമാറ്റ ചട്ടങ്ങൾ പാലിക്കുന്നുണ്ടോ എന്ന് വിലയിരുത്തുന്നതിനും നിയമസംഹിതയിൽ കാലാകാലങ്ങളിൽ ഭേദഗതികൾ വരുത്തുന്നതിനും ഈ സമിതിയെ ചുമതലപ്പെടുത്തിയിരിക്കുന്നു. സ്പീക്കർ നിർദ്ദേശിക്കുന്നതനുസരിച്ച് പെരുമാറ്റചട്ട ലംഘനം സംബന്ധിച്ച വിഷയങ്ങൾ പരിശോധിച്ച് സമിതി റിപ്പോർട്ട് സമർപ്പിക്കേണ്ടതുണ്ട്.

(v) *സബോർഡിനേറ്റ് ലെജിസ്ലേഷൻ സമിതി*

ഈ സമിതിയിൽ ഒൻപത് അംഗങ്ങൾ ഉണ്ട്. റഗുലേഷനുകൾ, ചട്ടങ്ങൾ, ഉപചട്ടങ്ങൾ, ബൈലാകൾ മുതലായവ ഉണ്ടാക്കാൻ ഭരണഘടന പ്രകാരം ലഭിച്ചിട്ടുള്ളതോ പാർലമെന്റോ നിയമസഭയോ നിർമ്മിച്ച ഒരു നിയമംമൂലം ഏല്പിച്ചു കൊടുത്തിട്ടുള്ളതോ ആയ അധികാരങ്ങൾ അങ്ങനെ ഏൽപ്പിച്ചു കെടുക്കപ്പെട്ട അധികാരങ്ങളുടെ പരിധിക്കുള്ളിൽ ശരിയായി വിനിയോഗിക്കപ്പെടുന്നുണ്ടോ എന്ന് പരിശോധിച്ച് സഭയ്ക്ക് റിപ്പോർട്ടു ചെയ്യുകയാണ് സമിതിയുടെ പ്രധാന കർത്തവ്യം.

(vi) *ഗവൺമെന്റ് നൽകുന്ന ഉറപ്പുകൾ സംബന്ധിച്ച സമിതി*

ഒൻപത് അംഗങ്ങളുള്ള ഈ സമിതിയിൽ പ്രതിപക്ഷത്തു നിന്നുള്ള ഒരംഗത്തെയാണ് സാധാരണയായി അദ്ധ്യക്ഷനായി നിയമിക്കുന്നത്. സഭാതലത്തിൽ മന്ത്രിമാർ നൽകുന്ന ഉറപ്പുകൾ, വാഗ്ദാനങ്ങൾ മുതലായവ പരിശോധിക്കുകയും അവ എത്രത്തോളം നടപ്പിൽ വരുത്തിയിട്ടുണ്ടെന്നും നടപ്പിൽ വരുത്തിയിട്ടുള്ളപക്ഷം അക്കാര്യത്തിൽ ആവശ്യമുള്ള ഏറ്റവും കുറഞ്ഞ സമയത്തിനുള്ളിൽത്തന്നെയാണോ നടപ്പാക്കിയിട്ടുള്ളതെന്നും പരിശോധിച്ച് സഭയ്ക്ക് റിപ്പോർട്ട് ചെയ്യുകയുമാണ് സമിതിയുടെ പ്രധാന ചുമതല.

(vii) *പട്ടികജാതി-പട്ടികവർഗ്ഗ ക്ഷേമം സംബന്ധിച്ച സമിതി*

പതിനൊന്ന് അംഗങ്ങളടങ്ങിയ ഈ സമിതിയിൽ 7 അംഗങ്ങൾ പട്ടികജാതി/പട്ടികവർഗ്ഗ വിഭാഗത്തിൽപ്പെട്ടവരായിരിക്കും. പട്ടികജാതി-പട്ടികവർഗ്ഗ വിഭാഗക്കാരുടെ ക്ഷേമം സംബന്ധിച്ച് സംസ്ഥാന സർക്കാർ എടുത്തിട്ടുള്ള നടപടികൾ പരിശോധിക്കുക, ഭരണഘടനയുടെ 335-ാം വകുപ്പിലെ വ്യവസ്ഥകൾ പരിഗണിച്ചുകൊണ്ട് സംസ്ഥാന സർക്കാരിലും അതിന്റെ നിയന്ത്രണത്തിൻ കീഴിലുള്ള സർവ്വീസുകളിലും പട്ടികജാതിപട്ടികവർഗ്ഗ വിഭാഗക്കാരുടെ അവസ്ഥയിൽ പുരോഗതി കൈവരുത്താനുള്ള സർക്കാർ നയത്തിന്റെ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള മാർഗ്ഗങ്ങളും ഉപാധികളും നിർദ്ദേശിക്കുകയും സമിതിയുടെ ചുമതലയാണ്.

(viii) *സ്ത്രീകളുടെയും കുട്ടികളുടെയും വികലാംഗരുടെയും ക്ഷേമം സംബന്ധിച്ച സമിതി*

ഇതിൽ 9 അംഗങ്ങളുണ്ട്. സ്ത്രീകളോടും കുട്ടികളോടുമുള്ള ക്രൂരകൃത്യങ്ങൾ, അക്രമങ്ങൾ, ഹീനപ്രവൃത്തികൾ, ചൂഷണങ്ങൾ, സ്ത്രീധനവുമായി ബന്ധപ്പെട്ട സ്ത്രീകളുടെ മരണം, കൊലപാതകം എന്നിവ സംബന്ധിച്ച പരാതികൾ പരിശോധിക്കുക, 14 വയസ്സിനു താഴെ പ്രായമുള്ള കുട്ടികളെ ഹോട്ടലുകളിൽ ജോലി ചെയ്യിക്കുക, അല്ലെങ്കിൽ ഏതെങ്കിലും ദുഷ്കരവും അഥവാ കഠിനവുമായ



തൊഴിലിൽ ഏർപ്പെടുത്തുകയോ നിർബന്ധിത ജോലികളിലേക്ക് കുട്ടികളെ വിധേയരാക്കുകയോ ചെയ്യുന്നതുമായി ബന്ധപ്പെട്ട പരാതികൾ പരിശോധിക്കുക, ശാരീരികമായും മാനസികമായും അംഗവൈകല്യം ബാധിച്ചവർക്കെതിരെയുള്ള ക്രൂരതകൾ, ഹീന പ്രവൃത്തികൾ, ചൂഷണം എന്നിവ സംബന്ധിച്ച പരാതികൾ പരിശോധിക്കുക എന്നിവയാണ് സമിതിയുടെ പ്രധാന കർത്തവ്യങ്ങൾ.

(ix) *പരിസ്ഥിതി സമിതി*

ഒൻപത് അംഗങ്ങൾ ഉള്ള സമിതിയാണ് പരിസ്ഥിതി സമിതി. സംസ്ഥാനത്തെ പരിസ്ഥിതി പ്രശ്നങ്ങളെപ്പറ്റി പഠിച്ച് അവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങൾ ശിപാർശ ചെയ്യുക, വിവിധതരം മലിനീകരണം മൂലമുണ്ടാകുന്ന പരിസ്ഥിതി അസന്തുലിതാവസ്ഥയുടെ സ്വഭാവം, അളവ്, വ്യാപ്തി എന്നിവ പരിശോധിച്ച് അത് തടയുന്നതിന് പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുക എന്നിവയാണ് സമിതിയുടെ പ്രധാന ചുമതലകൾ

(x) *പിന്നോക്ക സമുദായക്ഷേമം സംബന്ധിച്ച സമിതി*

ഒൻപതിൽ കവിയാത്ത അംഗങ്ങൾ അടങ്ങിയ ഈ സമിതിയിലെ 6 അംഗങ്ങൾ പിന്നാക്കസമുദായത്തിൽ നിന്നുള്ളവരായിരിക്കും. സംസ്ഥാന സർവ്വീസ്, പൊതുമേഖലാ സ്ഥാപനങ്ങൾ, യൂണിവേഴ്സിറ്റികൾ എന്നിവയിലോ സംസ്ഥാന സർക്കാരിന്റെ നിയന്ത്രണത്തിൽ വരുന്ന മറ്റു സ്ഥാപനങ്ങളിലോ തസ്തികകളിലോ സേവനങ്ങളിലോ പിന്നാക്ക സമുദായങ്ങൾക്ക് നിർണ്ണയിക്കപ്പെട്ട പ്രാതിനിധ്യം ഉണ്ടോ എന്നു പരിശോധിക്കുക, അവയിൽ അവർക്ക് അർഹമായ പ്രാതിനിധ്യം ഉറപ്പു വരുത്തുന്നതിനുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിക്കുക എന്നിവയാണ് സമിതിയുടെ പ്രധാന കർത്തവ്യങ്ങൾ. പിന്നാക്കവിഭാഗ സമുദായങ്ങളിൽപ്പെടുന്നവർക്ക് ലഭ്യമാകുന്ന പ്രവേശനത്തിന്റെ പര്യാപ്തത തിട്ടപ്പെടുത്തുന്നതിനും അവ മെച്ചപ്പെടുത്തുന്നതിനും വേണ്ട മാർഗ്ഗങ്ങൾ നിർദ്ദേശിക്കുക, ഇതു സംബന്ധിച്ച് ലഭിക്കുന്ന പരാതികൾ പരിശോധിക്കുക എന്നിവയും സമിതിയുടെ ചുമതലയാണ്.

(xi) *മേശപ്പുറത്തു വച്ച കടലാസുകൾ സംബന്ധിച്ച സമിതി*

ഈ സമിതിയിൽ ഒൻപത് അംഗങ്ങൾ ഉണ്ട്. പ്രതിപക്ഷ പാർട്ടിയിൽപ്പെട്ട അംഗത്തിനെയാണ് സമിതി ചെയർമാനായി നിയോഗിക്കുന്നത്. മന്ത്രിമാർ സഭയുടെ മേശപ്പുറത്ത് വയ്ക്കുന്ന കടലാസുകൾ പരിശോധിക്കുക, ഭരണഘടനയോ, ആക്ടോ, ചട്ടമോ, റെഗുലേഷനോ അനുസരിച്ച് മേശപ്പുറത്ത് വയ്ക്കുന്ന കടലാസുകൾ അവയുടെ വ്യവസ്ഥകൾ പാലിച്ചു കൊണ്ടാണോ എന്നും, കടലാസുകൾ മേശപ്പുറത്തു വയ്ക്കുന്നതിന് അകാരണമായ കാലതാമസം ഉണ്ടായിട്ടുണ്ടോ എന്നും പരിശോധിച്ച് റിപ്പോർട്ട് നൽകുക എന്നിവയാണ് സമിതിയുടെ പ്രധാന കർത്തവ്യം.

(xii) *ഔദ്യോഗിക ഭാഷാ സമിതി*

ഈ സമിതിയിൽ ഒൻപത് അംഗങ്ങളുണ്ട്. ഗവൺമെന്റിന്റെ ഔദ്യോഗിക ഭാഷാ നയം നടപ്പിലാക്കുന്നതിലെ പുരോഗതി വിലയിരുത്തുകയാണ് സമിതിയുടെ പ്രധാന കർത്തവ്യം. വിവിധ വകുപ്പുകളിൽ മലയാളം ഔദ്യോഗിക ഭാഷയായി അനായാസം കൈകാര്യം ചെയ്യുന്നതിനുള്ള നിർദ്ദേശങ്ങൾ സമർപ്പിക്കുക, ഗവൺമെന്റ് ഉത്തരവുകൾ, ഫോറങ്ങൾ, ഔദ്യോഗിക പദങ്ങൾ മുതലായവ കാലാകാലങ്ങളിൽ മലയാളത്തിലേക്ക് തർജ്ജമ ചെയ്യുന്നുണ്ടെന്ന് ഉറപ്പു വരുത്തുക എന്നിവയാണ് മറ്റു ചുമതലകൾ. ഉപഭോക്തൃസംരക്ഷണ സമിതി, ഓംബുഡ്സ്മാൻ, വനിതാ കമ്മീഷൻ എന്നിവിടങ്ങളിൽ മലയാളം വ്യവഹാര ഭാഷയായി ഉപയോഗിക്കുന്നതിന് സഹായകമായ മാർഗ്ഗനിർദ്ദേശം നൽകുന്നതും സമിതിയുടെ ചുമതലയിൽപ്പെടുന്നു.

(xiii) *ചട്ടങ്ങൾ സംബന്ധിച്ച സമിതി*

പതിനൊന്ന് അംഗങ്ങൾ ഉള്ള ഈ സമിതിയുടെ എക്സ്-ഒഫിഷ്യോ ചെയർമാൻ സ്പീക്കറാണ്. നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങൾ പരിഗണിക്കു

കയും ആവശ്യമായ ഏതെങ്കിലും ഭേദഗതികളോ കൂട്ടിച്ചേർക്കലോ വരുത്താൻ ശിപാർശ ചെയ്യുകയുമാണ് ഈ സമിതിയുടെ ചുമതല.

(xiv) *മത്സ്യത്തൊഴിലാളികളുടെയും അനുബന്ധ തൊഴിലാളികളുടെയും ക്ഷേമം സംബന്ധിച്ച സമിതി*

ഒൻപതിൽ കവിയാത്ത അംഗങ്ങളുള്ള ഒരു സമിതിയാണ് ഇത്. മത്സ്യത്തൊഴിലാളികളുടെയും അനുബന്ധ തൊഴിലുകളിലേർപ്പെട്ടിരിക്കുന്നവരുടെയും വിവിധ പ്രശ്നങ്ങൾ സംബന്ധിച്ച പരാതികൾ പരിശോധിക്കുകയും അവർ നേരിടുന്ന പ്രശ്നങ്ങൾ പഠിച്ച് പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയുമാണ് സമിതിയുടെ മുഖ്യചുമതല.

(xv) *പ്രവാസി മലയാളികളുടെ ക്ഷേമം സംബന്ധിച്ച സമിതി*

ഈ സമിതിയിൽ ഒൻപതിൽ കവിയാത്ത അംഗങ്ങൾ അടങ്ങുന്നു. ദേശീയ-അന്തർദേശീയ തൊഴിൽ മേഖലകളിൽ പ്രവാസി മലയാളികൾ നേരിടുന്ന പ്രശ്നങ്ങൾ, കേരളത്തിൽ നിന്നും അന്യദേശത്തെത്തുന്ന തൊഴിലാളികളും തൊഴിൽദാതാക്കളും തമ്മിലുണ്ടാകുന്ന തർക്കങ്ങൾ, പ്രവാസി മലയാളികൾക്കു നേരെ ഉണ്ടാകുന്ന അനീതി, അക്രമം, ചൂഷണം എന്നിവ പരിശോധിച്ച് പരിഹാരങ്ങൾ നിർദ്ദേശിക്കുക, ഇത്തരക്കാരുടെ വിവിധ പ്രശ്നങ്ങൾ സംബന്ധിച്ച പരാതികൾ പരിശോധിക്കുക, അവ പഠിച്ച് പരിഹാരമാർഗങ്ങൾ നിർദ്ദേശിക്കുക എന്നിവ സമിതിയുടെ ചുമതലകളിൽപ്പെടുന്നു.

(xvi) *യുവജനക്ഷേമവും യുവജനകാര്യവും സംബന്ധിച്ച സമിതി*

ഒൻപതിൽ കവിയാത്ത അംഗങ്ങൾ അടങ്ങുന്നതാണ് ഈ സമിതി. കേരള സംസ്ഥാന യുവജനക്ഷേമ ബോർഡ് വഴി നടപ്പിലാക്കി വരുന്ന യുവജനക്ഷേമ പദ്ധതികളുടെ നടത്തിപ്പ് സംബന്ധിച്ച കാര്യങ്ങൾ പരിശോധിക്കുകയും യുവജനക്ഷേമത്തിനായുള്ള സർക്കാർ ഫണ്ടുകൾ ദുർവിനിയോഗം ചെയ്യപ്പെടാതെ നിർദ്ദിഷ്ട പ്രവർത്തനങ്ങൾക്കായി തന്നെ വിനിയോഗിക്കപ്പെടുന്നുണ്ടെന്ന് ഉറപ്പുവരുത്തുകയും യുവജനങ്ങളുടെ വിവിധ പ്രശ്നങ്ങൾ സംബന്ധിച്ച പരാതികൾ പരിശോധിക്കുകയും അവർ നേരിടുന്ന പ്രശ്നങ്ങൾ പഠിച്ച് പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയും ചെയ്യുക എന്നിവയാണ് സമിതിയുടെ പ്രധാന കർത്തവ്യങ്ങൾ.

(xvii) *മുതിർന്ന പൗരന്മാരുടെ ക്ഷേമം സംബന്ധിച്ച സമിതി*

ഈ സമിതിയിൽ ഒൻപത് അംഗങ്ങൾ വരെ ആകാവുന്നതാണ്. സ്റ്റേറ്റ് കൗൺസിൽ, ഡിസ്ട്രിക്റ്റ് കൗൺസിൽ എന്നിവ വഴി സംസ്ഥാനത്തെ മുതിർന്ന പൗരന്മാർക്കായി നടപ്പിലാക്കി വരുന്ന പദ്ധതികളുടെ പ്രവർത്തനം പരിശോധിച്ച് വിലയിരുത്തുകയും മുതിർന്ന പൗരന്മാരുടെ ക്ഷേമത്തിനായി അനുവദിക്കുന്ന ഫണ്ടുകൾ വേണ്ടപോലെ ചെലവഴിക്കപ്പെടുന്നുണ്ടെന്ന് ഉറപ്പുവരുത്തുകയും മുതിർന്ന പൗരന്മാരുടെ പ്രശ്നങ്ങളെ സംബന്ധിച്ച പരാതികൾ പരിശോധിക്കുകയും അവ പഠിച്ച് പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയും ചെയ്യുകയുമാണ് സമിതിയുടെ പ്രധാന ചുമതലകൾ.

## III **വിഷയനിർണ്ണയ സമിതികൾ (സബ്ജക്ട് കമ്മിറ്റികൾ)**

നിയമസഭാ പ്രവർത്തനങ്ങൾ കൂടുതൽ കാര്യക്ഷമമാക്കുവാനും എക്സിക്യൂട്ടീവിന് സഭയോടുള്ള ഉത്തരവാദിത്തം ഉറപ്പുവരുത്തുന്നതിനും വേണ്ടി രൂപീകരിക്കപ്പെട്ടവയാണ് സബ്ജക്ട് കമ്മിറ്റികൾ. പതിനാല് സബ്ജക്ട് കമ്മിറ്റികൾ പ്രവർത്തിക്കുന്നു. അവ താഴെപ്പറയുന്നവയാണ്.



| | | | | |
|---|---|---|---|---|
| 1. | സബ്ജക്ട് കമ്മിറ്റി | I | - | കൃഷിയും മൃഗസംരക്ഷണവും മത്സ്യബന്ധനവും |
| 2. | സബ്ജക്ട് കമ്മിറ്റി | II | - | ഭൂനികുതിയും ദേവസ്വവും |
| 3. | സബ്ജക്ട് കമ്മിറ്റി | III | - | ജലവിഭവം |
| 4. | സബ്ജക്ട് കമ്മിറ്റി | IV | - | വ്യവസായവും ധാതുക്കളും |
| 5. | സബ്ജക്ട് കമ്മിറ്റി | V | - | പൊതുമരാമത്തും ഗതാഗതവും വാർത്താവിനിമയവും |
| 6. | സബ്ജക്ട് കമ്മിറ്റി | VI | - | വിദ്യാഭ്യാസം |
| 7. | സബ്ജക്ട് കമ്മിറ്റി | VII | - | വിദ്യുച്ഛക്തിയും തൊഴിലും തൊഴിലാളിക്ഷേമവും |
| 8. | സബ്ജക്ട് കമ്മിറ്റി | VIII | - | സാമ്പത്തിക കാര്യങ്ങൾ |
| 9. | സബ്ജക്ട് കമ്മിറ്റി | IX | - | തദ്ദേശസ്വയംഭരണവും ഗ്രാമവികസനവും ഭവന നിർമ്മാണവും |
| 10. | സബ്ജക്ട് കമ്മിറ്റി | X | - | വനവും പരിസ്ഥിതിയും വിനോദസഞ്ചാരവും |
| 11. | സബ്ജക്ട് കമ്മിറ്റി | XI | - | ഭക്ഷ്യവും പൊതുവിതരണവും സഹകരണവും |
| 12. | സബ്ജക്ട് കമ്മിറ്റി | XII | - | ആരോഗ്യവും കുടുംബക്ഷേമവും |
| 13. | സബ്ജക്ട് കമ്മിറ്റി | XIII | - | സാമൂഹ്യക്ഷേമം |
| 14. | സബ്ജക്ട് കമ്മിറ്റി | XIV | - | ആഭ്യന്തരകാര്യങ്ങൾ |

ഓരോ സമിതിയിലും സ്പീക്കർ നാമനിർദ്ദേശം ചെയ്യുന്ന 11-ൽ കവിയാത്തതും 7-ൽ കുറയാത്തതുമായ അംഗങ്ങൾ ഉണ്ടായിരിക്കും. സമിതി ചെയർമാൻമാരെ നാമനിർദ്ദേശം ചെയ്യുന്നത് സ്പീക്കറാണ്. എന്നാൽ ഒരു മന്ത്രിയെ അദ്ദേഹത്തിന്റെ ചുമതലയിൽ വരുന്ന വിഷയമോ, വിഷയങ്ങളോ സംബന്ധിച്ച് ഓരോ സമിതിയിലും ഔദ്യോഗിക നിലയിലുള്ള (എക്സ്-ഒഫിഷ്യോ) അംഗമായി നിയോഗിക്കാവുന്നതാണ്. കമ്മിറ്റിയുടെ കാലാവധി 30 മാസമാണ്.

ധനാഭ്യർത്ഥനകൾ സൂക്ഷ്മപരിശോധന നടത്തുക, നിയമനിർമ്മാണം സംബന്ധിച്ച കാര്യങ്ങൾ പരിശോധിക്കുക, വിപുലമായ പൊതുതാൽപര്യാർത്ഥം സർക്കാർ പ്രവർത്തനങ്ങളുടെ നിർദ്ദിഷ്ട വ്യാപ്തിയെയോ അല്ലെങ്കിൽ പൊതുക്ഷേമത്തെ ലാക്കാക്കിയുള്ള പദ്ധതിയെയോ ആസൂത്രണത്തെയോ സംരംഭത്തെയോപറ്റി പഠിച്ച് റിപ്പോർട്ട് സമർപ്പിക്കുക എന്നിവയാണ് സമിതിയുടെ പ്രധാന കർത്തവ്യങ്ങൾ. സംസ്ഥാനത്തിന്റെ പഞ്ചവൽസര പദ്ധതികളെക്കുറിച്ചും അവയുടെ നടത്തിപ്പിനെക്കുറിച്ചും സംസ്ഥാനത്തിനെ ബാധിക്കുന്നിടത്തോളം കേന്ദ്ര സംസ്ഥാന ബന്ധങ്ങളെക്കുറിച്ചും, പബ്ലിക് സർവ്വീസ് കമ്മീഷന്റെ റിപ്പോർട്ടുകളെക്കുറിച്ചും, പൊതുമേഖലാ സ്ഥാപനങ്ങളുടെ റിപ്പോർട്ടിനെക്കുറിച്ചും, സ്റ്റാറ്റ്യൂട്ടറി സമിതിയുടെയോ അല്ലെങ്കിൽ മറ്റു സമിതികളുടെയോ റിപ്പോർട്ടിനെക്കുറിച്ചും, സർക്കാർ പുറപ്പെടുവിക്കുന്ന കരട് ചട്ടങ്ങളെക്കുറിച്ചും, സർക്കാർ വകുപ്പുകളുടെ പെർഫോമൻസ് റിപ്പോർട്ടിനെ സംബന്ധിച്ചും പരിശോധന നടത്തുന്നതും സമിതിയുടെ ചുമതലകളിൽപ്പെടും. എന്നാൽ ദൈനംദിന ഭരണകാര്യങ്ങളെ സംബന്ധിച്ച് അന്വേഷിക്കുവാനോ പരിശോധിക്കുവാനോ സമിതിയ്ക്ക് അധികാരം നൽകിയിട്ടില്ല.

## IV സെലക്ട് കമ്മിറ്റികൾ

നിയമനിർമ്മാണ പ്രക്രിയയിൽ ഒരു ബില്ലിന്റെ വ്യവസ്ഥകളെപ്പറ്റി കൂടുതൽ വ്യാപകമായ തോതിലുള്ള പഠനം ആവശ്യമാണെന്ന് ബില്ലിന്റെ ചുമതലയുള്ള മന്ത്രിക്കോ സഭയിലെ ഭൂരിപക്ഷം അംഗങ്ങൾക്കോ തോന്നുന്നപക്ഷം പ്രസ്തുത ബിൽ പരിഗണിക്കുന്നതിനായി രൂപീകരിക്ക



പ്പെടുന്ന സമിതികളെയാണ് സെലക്ട് കമ്മിറ്റികൾ എന്നു പറയുന്നത്. കേരള നിയമസഭയുടെ പ്രാരംഭം മുതൽ 1980-ൽ സബ്ജക്ട് കമ്മിറ്റികൾ നിലവിൽ വരുന്നതുവരെയുള്ള കാലയളവിലുള്ള പ്രധാനപ്പെട്ട നിയമനിർമ്മാണങ്ങളിലെല്ലാം തന്നെ ബില്ലുകൾ സെലക്ട് കമ്മിറ്റിയുടെ പരിഗണനയ്ക്കാണ് അയച്ചിരുന്നത്. 1980-ൽ സബ്ജക്ട് കമ്മിറ്റികൾ നിലവിൽ വന്നതിനെത്തുടർന്ന് ധനവിനിയോഗബില്ലുകൾ ഒഴികെയുള്ള ബില്ലുകൾ ഒട്ടുമിക്കവയും ബന്ധപ്പെട്ട സബ്ജക്ട് കമ്മിറ്റികളുടെ പരിഗണനയ്ക്കായി അയക്കുകയാണ് പതിവ്. എന്നാൽ സുപ്രധാനമായ നിയമനിർമ്മാണങ്ങളെ സംബന്ധിച്ച ബില്ലുകൾ സെലക്ട് കമ്മിറ്റികൾ രൂപീകരിച്ച് അവയുടെ പരിഗണനയ്ക്ക് അയയ്ക്കുന്ന പതിവ് 1980-ന് ശേഷവും തുടർന്നുവരുന്നുണ്ട്.

ഒരു ബിൽ സെലക്ട് കമ്മിറ്റിയുടെ പരിഗണനയ്ക്ക് അയയ്ക്കണമെന്ന പ്രമേയം അവതരിപ്പിക്കുമ്പോഴോ പ്രമേയം പാസ്സാക്കുന്നതിനു മുമ്പോ കമ്മിറ്റിയിൽ സേവനമനുഷ്ഠിക്കേണ്ട അംഗങ്ങളുടെ പേരുവിവരം സഭയിൽ പ്രഖ്യാപിക്കേണ്ടതാണ്. പ്രസ്തുത അംഗങ്ങൾ ഉൾക്കൊള്ളുന്ന സെലക്ട് കമ്മിറ്റിയെ നിയോഗിക്കുന്നത് സഭയാണ്. കമ്മിറ്റിയിൽ ഉൾക്കൊള്ളുന്ന അംഗങ്ങൾക്ക് കമ്മിറ്റിയിൽ സേവനമനുഷ്ഠിക്കുവാനുള്ള സമ്മതം നേടേണ്ടത് ബില്ലിന്റെ ചുമതല വഹിക്കുന്ന മന്ത്രിയാണ്. സാധാരണയായി നിയമസഭയിലെ കക്ഷിനേതാക്കളുമായി ആലോചിച്ചാണ് അംഗങ്ങളെ സമിതിയിൽ നിയോഗിക്കുന്നത്. ഒരു സെലക്ട് കമ്മിറ്റി രൂപീകരിച്ചു കഴിഞ്ഞാൽ അതിലെ അംഗസംഖ്യ വർദ്ധിപ്പിക്കുവാൻ സഭയ്ക്കു മാത്രമേ അധികാരമുള്ളു. അതുകൊണ്ട് സഭ പാസ്സാക്കുന്ന ഒരു പ്രമേയം മുഖേന മാത്രമേ സെലക്ട് കമ്മിറ്റിയിൽ കൂടുതൽ അംഗങ്ങളെ ഉൾപ്പെടുത്തുവാൻ കഴിയുകയുള്ളു.

കേരള നിയമസഭയിലെ കീഴ്‌വഴക്കപ്രകാരം ബില്ലിന്റെ ചുമതല വഹിക്കുന്ന മന്ത്രി സമിതിയിൽ അംഗമായിരിക്കും. അദ്ദേഹത്തെയാണ് സമിതി അദ്ധ്യക്ഷനായി സ്പീക്കർ നിയോഗിക്കുന്നത്. ഏതെങ്കിലും കാരണവശാൽ ഒരു സെലക്ട് കമ്മിറ്റി ചെയർമാനായിരുന്ന മന്ത്രിയ്ക്ക് സ്ഥാനം നഷ്ടപ്പെടാനിടയാവുകയോ മരണപ്പെടുകയോ ചെയ്യുന്ന പക്ഷം തൽസ്ഥാനത്ത് മന്ത്രിയാകുന്ന അംഗത്തെ സ്പീക്കർ സെലക്ട് കമ്മിറ്റി ചെയർമാനായി നിയോഗിക്കുകയാണ് പതിവ്. ഒരു സെലക്ട് കമ്മിറ്റിയിൽ ഇത്ര അംഗങ്ങൾ ഉണ്ടായിരിക്കണമെന്ന് കണക്കില്ല. ഇതുവരെ സെലക്ട് കമ്മിറ്റിയിൽ നിയോഗിക്കപ്പെട്ടിട്ടുള്ള ഏറ്റവും ചുരുങ്ങിയ അംഗങ്ങളുടെ എണ്ണം പത്തും ഏറ്റവും കൂടിയ അംഗങ്ങളുടെ എണ്ണം നാൽപത്തി ഒന്നുമാണ്.

സെലക്ട് കമ്മിറ്റിയുടെ പരിഗണനയ്ക്കു വരുന്ന ബില്ലിന്റെ വകുപ്പു തിരിച്ചുള്ള പരിഗണന നടത്തി റിപ്പോർട്ടു നൽകുക എന്നതാണ് കമ്മിറ്റിയുടെ കർത്തവ്യം. ഇതിനായി വിദഗ്ദ്ധരിൽ നിന്നും താല്പര്യമുള്ള മറ്റുള്ളവരിൽ നിന്നും ബില്ലിന്റെ വ്യവസ്ഥകളെ സംബന്ധിക്കുന്ന അഭിപ്രായങ്ങളും നിർദ്ദേശങ്ങളും സ്വീകരിക്കാവുന്നതും തെളിവെടുപ്പ് നടത്താവുന്നതും ഗവൺമെന്റ് ഉദ്യോഗസ്ഥരിൽ നിന്നും ഓരോ വകുപ്പിനെയും പറ്റി അഭിപ്രായം തേടാവുന്നതുമാണ്.

ബില്ലിന്മേലുള്ള പൊതു ചർച്ച നടത്തി സെലക്ട് കമ്മിറ്റിയ്ക്ക് ബിൽ അയക്കണമെന്ന പ്രമേയം പാസ്സാക്കുന്നതിന്റെ അർത്ഥം സഭ ബില്ലിന്റെ തത്വങ്ങൾ അംഗീകരിച്ചുവെന്നാണ്. അതുകൊണ്ട് ബില്ലിന്റെ തത്വത്തെ നിഹനിക്കുന്നതോ നശിപ്പിക്കുന്നതോ ആയ ഭേദഗതികൾ വരുത്തുവാൻ സമിതിക്ക് അധികാരമുണ്ടായിരിക്കുന്നതല്ല. സമിതി നിർദ്ദേശിക്കുന്ന ഭേദഗതികൾ ബില്ലിന്റെ ലക്ഷ്യത്തിന് വിധേയമായിരിക്കണം. മാത്രവുമല്ല ഭേദഗതികൾക്ക് ബില്ലിന്റെ വിഷയവുമായി പ്രസക്തിയുണ്ടായിരിക്കുകയും വേണം. ഈ തത്വങ്ങൾക്ക് വിധേയമായി ബില്ലിൽ ഭേദഗതി നിർദ്ദേശിക്കുന്നതിന് സമിതിക്ക് അധികാരമുണ്ട്. ഗവൺമെന്റിന്റെ നയങ്ങളെ സംബന്ധിച്ച പ്രഖ്യാപനമാണ് ഒരു ബിൽ എന്നതിനാൽ സെലക്ട് കമ്മിറ്റി റിപ്പോർട്ട് ചെയ്ത പ്രകാരമുള്ള ബില്ലിന്മേൽ ഏതൊരു സമിതി അംഗത്തിനും ഭിന്നാഭിപ്രായക്കുറിപ്പ് അഥവാ വിയോജനക്കുറിപ്പ് രേഖപ്പെടുത്താവുന്നതാണ്.



എന്നാൽ ഭിന്നാഭിപ്രായക്കുറിപ്പ് മാന്യവും അന്തസുറ്റതുമായ ഭാഷയിലായിരിക്കണമെന്നും അത് കമ്മിറ്റിയുടെ ചർച്ചയെ സൂചിപ്പിക്കുവാൻ പാടില്ലാത്തതും കമ്മിറ്റിയെ നിന്ദിക്കുന്ന തരത്തിൽ ആയിരിക്കരുതെന്നും വ്യവസ്ഥ ചെയ്യപ്പെട്ടിട്ടുണ്ട്. സമിതിയുടെ പരിഗണനയ്ക്ക് ബില്ലയക്കുമ്പോൾ റിപ്പോർട്ട് സമർപ്പിക്കേണ്ടതായ തീയതി നിർദ്ദേശിച്ചിട്ടുള്ള പക്ഷം ആ തീയതിക്ക് മുമ്പായി റിപ്പോർട്ട് സമർപ്പിക്കേണ്ടതാണ്. എന്നാൽ അപ്രകാരം തീയതി പറയാത്ത പക്ഷം ബിൽ കമ്മിറ്റിയുടെ പരിഗണനയ്ക്കയച്ച തീയതി മുതൽ മൂന്നുമാസത്തിനകം സമിതിയുടെ റിപ്പോർട്ട് സമർപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുള്ളിൽ റിപ്പോർട്ടു നൽകാൻ കഴിയാത്ത പക്ഷം റിപ്പോർട്ട് സമർപ്പിക്കുന്നതിനുള്ള തീയതി ദീർഘിപ്പിച്ചു കൊണ്ടുള്ള പ്രമേയം സഭ പാസ്സാക്കേണ്ടതുണ്ട്. റിപ്പോർട്ട് സമർപ്പിക്കുന്നതോടെ സമിതിയുടെ കാലാവധി അവസാനിക്കുന്നു.

സെലക്ട് കമ്മിറ്റി ബിൽ പരിഗണിക്കുന്ന അതേ നടപടിക്രമം തന്നെയാണ് സബ്ജകട് കമ്മിറ്റികൾ ബിൽ പരിഗണിക്കുന്ന കാര്യത്തിലും സ്വീകരിച്ചിട്ടുള്ളത്.

## V സ്പീക്കർ പുറപ്പെടുവിച്ച ചട്ടങ്ങളുടെ അടിസ്ഥാനത്തിൽ രൂപീകരിക്കപ്പെടുന്ന സമിതികൾ

താഴെപ്പറയുന്ന രണ്ട് സമിതികൾ സ്പീക്കർ പുറപ്പെടുവിച്ച ചട്ടങ്ങൾ അനുസരിച്ച് രൂപീകരിക്കപ്പെടുന്നവയാണ്.

(i) *ഹൗസ് കമ്മിറ്റി*

സ്പീക്കർ നാമനിർദ്ദേശം ചെയ്യുന്ന 7 അംഗങ്ങൾ ഉള്ള സമിതിയാണിത്. സഭാംഗങ്ങളുടെ തിരുവനന്തപുരത്തുള്ള താമസവുമായി ബന്ധപ്പെട്ട എല്ലാ പ്രശ്നങ്ങളും പരിശോധിക്കുകയാണ് സമിതിയുടെ പ്രധാന ചുമതല. സഭാംഗങ്ങളുടെ താമസം, ആഹാരം, ചികിത്സ എന്നിവയുമായി ബന്ധപ്പെട്ട സൗകര്യങ്ങളുടെ മേൽനോട്ടം ഈ സമിതിക്കാണ്. ഒരു ഉപദേശക സമിതി എന്ന നിലയിൽ പ്രവർത്തിക്കുന്ന ഈ സമിതിയുടെ കാലാവധി ഒരു വർഷമാണ്.

(ii) *ലൈബ്രറി ഉപദേശക സമിതി*

എട്ട് അംഗങ്ങൾ ഉള്ള ഈ സമിതിയിൽ 7 നിയമസഭാംഗങ്ങളും നിയമസഭാ സെക്രട്ടറിയും അംഗങ്ങളായിരിക്കും. കേരള നിയമസഭാ ലൈബ്രറി ചട്ടങ്ങൾ അനുസരിച്ച് നിയമസഭാ ലൈബ്രറിയുടെ ശരിയായ പ്രവർത്തനം ഉറപ്പുവരുത്തുന്നതിന് ആവശ്യമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകുകയാണ് സമിതിയുടെ ചുമതല.

### ഉപസംഹാരം

1980-ലാണ് കേരള നിയമസഭയിൽ കമ്മിറ്റി പ്രവർത്തന രംഗത്ത് ഒരു നൂതന പരീക്ഷണമായ സബ്ജക്ട് കമ്മിറ്റികൾ രൂപീകൃതമായത്. സബ്ജക്ട് കമ്മിറ്റികളുടെ നാളിതുവരെയുള്ള പ്രവർത്തനങ്ങൾ അതിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ പൂർണ്ണമായി നിറവേറ്റത്തക്ക രീതിയിലായില്ല എന്നത് ഒരു അംഗീകരിക്കപ്പെട്ട വസ്തുതയാണ്. തനതു പ്രവർത്തനശൈലിയിൽ നിന്നും വിട്ടുമാറി, ചട്ടങ്ങൾ നൽകുന്ന വിപുലമായ അധികാരാവകാശങ്ങൾ വിനിയോഗിച്ച് പ്രവർത്തനങ്ങൾക്ക് പുതിയ മാനങ്ങൾ കണ്ടെത്താൻ കാലാകാലങ്ങളിൽ മാറിമാറിവന്ന വിവിധ കമ്മിറ്റികൾക്ക് കഴിയാതിരുന്നതും സബ്ജക്ട് കമ്മിറ്റികളുടെ പ്രവർത്തനരീതികളുമായി പൊരുത്തപ്പെടാൻ എക്സിക്യൂട്ടിവിനുള്ള വിമുഖതയുമാണ് ഇതിനു പ്രധാന കാരണമായി ചൂണ്ടിക്കാണിക്കപ്പെടുന്നത്. കീഴ്വഴക്കപ്രകാരം ബന്ധപ്പെട്ട മന്ത്രിമാരെയാണ് അതതു സബ്ജക്ട് കമ്മിറ്റികളുടെ അദ്ധ്യക്ഷന്മാരായി നിയോഗിക്കുന്നത്. മന്ത്രിസഭയിലെ അംഗങ്ങൾക്ക് ഭരണപരവും രാഷ്ട്രീയവുമായ ഭാരിച്ച ജോലിത്തിരക്കുമൂലം സബ്ജകട് കമ്മിറ്റികളുടെ അദ്ധ്യക്ഷനെന്ന നിലയിൽ യഥാസമയം കമ്മിറ്റിയോഗങ്ങൾ വിളിച്ചു കൂട്ടുന്നതിന് സാധിക്കാതെ വരുന്നു. മന്ത്രിമാർ കമ്മിറ്റി യോഗങ്ങളിൽ ആദ്ധ്യക്ഷം വഹിക്കുമ്പോൾ പലപ്പോഴും



അംഗങ്ങൾക്ക് വകുപ്പുകളിൽ ഉണ്ടാകുന്ന ഭരണ പരാജയങ്ങളും വീഴ്ചകളും ചൂണ്ടിക്കാണിക്കുന്നതിന് പരിമിതികൾ ഉണ്ടാകുന്നു. മാത്രവുമല്ല മന്ത്രിമാർ നേരിട്ടു ഉത്തരവാദിത്തം വഹിക്കേണ്ട വീഴ്ചകൾ ചിലവകുപ്പിന്റെ ഭരണത്തിൽ കണ്ടെന്നുവന്നേക്കാം. അത്തരം വീഴ്ചകളുടെ സത്യാവസ്ഥ സംബന്ധിച്ച് അന്വേഷിച്ചറിയിക്കേണ്ടിവരുമ്പോൾ അദ്ധ്യക്ഷപദവിയിലിരിക്കുന്ന മന്ത്രിയെ പ്രതികൂട്ടിലാക്കാൻ അംഗങ്ങൾക്ക് ബുദ്ധിമുട്ടുണ്ടാകും. സബ്ജക്ട് കമ്മിറ്റി പരിശോധിച്ച് റിപ്പോർട്ട് ചെയ്യുന്ന പല ശിപാർശകളും ഭേദഗതികളും നടപ്പിലാക്കാതെ വരുന്നുണ്ട്. അത്തരം സന്ദർഭങ്ങളിൽ ഉദ്യോഗസ്ഥ മേധാവികളെ ഫലപ്രദമായി വിസ്തരിക്കുവാനോ അതിനുള്ള കാരണങ്ങളാരായാനോ അംഗങ്ങൾക്ക് കഴിയാതെ വരുന്നു. ഇക്കാരണങ്ങളാൽ സബ്ജക്ട് കമ്മിറ്റികളുടെ ആരോഗ്യകരമായ പ്രവർത്തനത്തിന് മന്ത്രിമാരെ അദ്ധ്യക്ഷപദവിയിൽ നിന്നും ഒഴിവാക്കി എക്സ്-ഒഫിഷ്യോ മെമ്പർമാരാക്കുകയും ആവശ്യമായി വരുന്ന ഘട്ടങ്ങളിൽ മാത്രം അവരെ ക്ഷണിക്കുന്നതിനുമുള്ള നിബന്ധനകൾ ചട്ടങ്ങളിൽ ചേർക്കണമെന്നുള്ള വാദഗതികൾ പിൽക്കാലത്ത് ഉയർന്നു വരികയുമുണ്ടായി. എന്നാൽ സബ്ജക്ട് കമ്മിറ്റികളുടെ പ്രവർത്തനം മെച്ചപ്പെടുത്തുന്നതിനുള്ള ശിപാർശകൾ സമർപ്പിക്കുന്നതിനായി പത്താം കേരള നിയമസഭയിൽ ഭക്ഷ്യ-വിനോദസഞ്ചാര-നിയമ വകുപ്പു മന്ത്രി ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ അദ്ധ്യക്ഷനായി നിയോഗിക്കപ്പെട്ട കമ്മിറ്റിയോ തുടർന്ന് നിയമസഭാ ചട്ടങ്ങൾ സമഗ്രമായി പരിഷ്കരിക്കുന്നതിനാവശ്യമായ ശിപാർശകൾ നൽകുന്നതിനായി പന്ത്രണ്ടാം കേരള നിയമസഭയിൽ പാർലമെന്ററികാര്യവും നിയമവും സ്പോർട്സും യുവജനക്ഷേമവും വകുപ്പുമന്ത്രി എം. വിജയകുമാർ അദ്ധ്യക്ഷനായി നിയോഗിക്കപ്പെട്ട സമിതിയോ ഇത്തരം മാറ്റങ്ങൾ ചട്ടങ്ങളിൽ വരുത്തുവാൻ ശിപാർശ ചെയ്യുകയുണ്ടായില്ല.

കേരള സംസ്ഥാന രൂപീകരണം മുതലുള്ള കേരള നിയമസഭാ കമ്മിറ്റികളുടെ പ്രവർത്തനം പരിശോധിച്ചാൽ ഏറെക്കുറെ കാര്യക്ഷമമായ രീതിയിൽ വിവിധ കമ്മിറ്റികൾ പ്രവർത്തിച്ചു വന്നിരുന്നതായി കാണാവുന്നതാണ്. ക്രിയാത്മകമായ നിരവധി ശിപാർശകളും നിർദ്ദേശങ്ങളും നൽകാനും നിരവധി ക്രമക്കേടുകൾ വെളിച്ചത്തു കൊണ്ടുവരുവാനും കഴിഞ്ഞകാലങ്ങളിൽ കമ്മിറ്റികൾക്കു കഴിഞ്ഞു എന്ന കാര്യം നിസ്തർക്കമായ ഒന്നാണ്. എന്നിരുന്നാലും നിലനില്ക്കുന്ന കമ്മിറ്റിസംവിധാനവും പ്രവർത്തനരീതികളും തീർത്തും കുറ്റമറ്റതാണെന്ന് അവകാശപ്പെടുവാൻ കഴിയില്ല. ഉദാഹരണത്തിന് ധനകാര്യകമ്മിറ്റികളുടെ പ്രവർത്തനം പരിശോധിച്ചാൽ പല പോരായ്മകളും കാണാവുന്നതാണ്. കമ്മിറ്റികൾ തീർക്കേണ്ട ജോലിയിൽ കാര്യമായ കുടിശ്ശിക വരുന്നുണ്ട്. ആഡിറ്റ് പാരഗ്രാഫ് ലഭിക്കുന്നതിനും അവ പരിശോധിച്ച് യഥാസമയം തീർപ്പാക്കുന്നതിലും കാലതാമസം നേരിടുന്നുണ്ട്. സമിതികൾ ആവശ്യപ്പെടുന്ന വിവരങ്ങൾ സമയബന്ധിതമായി ലഭ്യമാക്കുന്ന കാര്യത്തിൽ ബന്ധപ്പെട്ട വകുപ്പുകളുടെ അനാസ്ഥയോ സഹകരണക്കുറവോ ഇതിനൊരു കാരണമായി ചൂണ്ടിക്കാണിക്കപ്പെടുന്നു.

മറ്റൊരു പ്രധാനപ്പെട്ട നിയമസഭാ സമിതി ആയ ഉറപ്പുകൾ സംബന്ധിച്ച സമിതിയുടെ പ്രവർത്തനം കമ്പ്യൂട്ടർ അധിഷ്ഠിത ഓൺലൈൻ സംവിധാനത്തിലേയ്ക്ക് (അഷ്വറൻസ് ഇംപ്ലിമെന്റേഷൻ ഡെസ്ക്) പരിവർത്തനം ചെയ്തതിലൂടെ പ്രസ്തുത കമ്മിറ്റിയുടെ പ്രവർത്തനം കാര്യക്ഷമമാക്കാൻ സാധിച്ചിട്ടുണ്ട്. വിവിധ ക്ഷേമകാര്യ സമിതികളായ ഹർജ്ജികൾ സംബന്ധിച്ച സമിതി, സ്ത്രീകളുടെയും കുട്ടികളുടെയും വികലാംഗരുടെയും ക്ഷേമം സംബന്ധിച്ച സമിതി, പട്ടികജാതി പട്ടികവർഗ്ഗക്ഷേമം സംബന്ധിച്ച സമിതി, പിന്നോക്ക സമുദായക്ഷേമ സമിതി എന്നിവയുടെ പ്രവർത്തനങ്ങളും കാലോചിതമായി പരിഷ്ക്കരിക്കുകയും മെച്ചപ്പെടുത്തുകയും ചെയ്യേണ്ടതായിട്ടുണ്ട്. ചില പ്രത്യേക മേഖലകളിലുള്ള ഗവൺമെന്റ് നടപടികൾ സൂക്ഷ്മപരിശോധന നടത്തുവാൻ നിഷ്ക്കർഷിക്കപ്പെട്ടിട്ടുള്ള സമിതികളായ സബോർഡിനേറ്റ് ലെജിസ്ലേഷൻ സമിതി, മേശപ്പുറത്തു വച്ച കടലാസ്സുകൾ സംബന്ധിച്ച സമിതി എന്നിവയുടെ പ്രവർത്തനങ്ങൾ കാര്യക്ഷമവും സമയബന്ധിതവുമായി പൂർത്തീകരിക്കുവാൻ ആവശ്യമായ നടപടികളും അനിവാര്യമായിത്തീർന്നിരിക്കുന്നു.

ജനപ്രതിനിധികൾക്ക് ഗവൺമെന്റിന്റെ പ്രവർത്തനം വിലയിരുത്തുന്നതിനും അതിന്മേൽ അവരുടെ അഭിപ്രായം പ്രകടിപ്പിക്കുന്നതിനുമുള്ള ഏറ്റവും നല്ല ഉപാധിയാണ് നിയമസഭാ സമിതികൾ.



മാത്രമല്ല സർക്കാരിന്റെ പ്രവർത്തനങ്ങൾ ജാഗരൂകമായി വീക്ഷിക്കുകയും അതിലുള്ള പ്രശ്നങ്ങൾ അപ്പോഴപ്പോൾ ചൂണ്ടിക്കാട്ടി ഒരു തിരുത്തൽശക്തിയായി പ്രവർത്തിക്കുവാനുമുള്ള സൗകര്യം നിയമസഭാ സമിതികൾക്കും അതിലൂടെ നിയമസഭാംഗങ്ങൾക്കും ലഭിക്കുന്നു. ഇപ്രകാരം നിരന്തരം നിരീക്ഷിക്കപ്പെടുന്നു എന്ന തോന്നൽ സർക്കാരിന്റെ കാര്യനിർവ്വഹണം നടത്തുന്നവർക്ക് നേരായ ദിശയിലൂടെയും മാർഗ്ഗത്തിലൂടെയും പ്രവർത്തിക്കുവാൻ പ്രേരണ നൽകുന്നു. ഇതുവഴി സർക്കാരിന്റെ പ്രവർത്തനങ്ങൾ ശരിയായ രീതിയിൽ നടത്തുന്നതിനുള്ള പ്രചോദനവും നൽകുന്നു. ഗവൺമെന്റിന് നിയമസഭയോടുള്ള ഉത്തരവാദിത്തം ഉറപ്പു വരുത്തുന്നതിന് ഏറ്റവും ഫലപ്രദമായ മാർഗ്ഗമാണ് നിയമസഭാ സമിതികളുടെ പ്രവർത്തനം. സാമാജികർക്ക് ഗവൺമെന്റിന്റെ പ്രവർത്തനത്തെക്കുറിച്ചും നയപരവും സാങ്കേതികവുമായ കാര്യങ്ങളെക്കുറിച്ചും വ്യക്തമായ ധാരണ നൽകുന്നതിന് ഇവ സഹായിക്കുന്നു. സമിതി അംഗങ്ങൾക്ക് ബന്ധപ്പെട്ട വിഷയങ്ങളെപ്പറ്റി കൂടുതൽ ഗ്രാഹ്യം ലഭിക്കുന്നു എന്നതിനാൽ അവരുടെ ചർച്ചയും വിമർശനങ്ങളും കൂടുതൽ ഫലപ്രദവും പ്രയോജനപ്രദവുമായി തീരുന്നു. സാധാരണ ജനങ്ങളുടെ പ്രശ്നങ്ങൾ ഗവൺമെന്റിന്റെ ശ്രദ്ധയിൽകൊണ്ടുവരുവാനും അവരുടെ പങ്കാളിത്തം ഗവൺമെന്റിന്റെ പ്രവർത്തനങ്ങളിൽ ഉറപ്പു വരുത്തുന്നതിനും നിയമസഭാ സമിതികളുടെ പ്രവർത്തനങ്ങളിലൂടെ സാധിക്കുന്നു. കൂടാതെ കക്ഷിരാഷ്ട്രീയ പരിഗണനകൾക്കതീതമായി ഒരു സ്ഥാപനമെന്ന നിലയിൽ പ്രവർത്തിക്കുന്നതിനുള്ള മാനസിക അടുപ്പവും ഐക്യവും അംഗങ്ങൾക്കിടയിൽ ഉണ്ടാകുന്നതിന് നിയമസഭാ സമിതികളുടെ പ്രവർത്തനം കാരണമാകുന്നു. ഇക്കാരണങ്ങൾ കൊണ്ടാണ് ‘മിനി നിയമസഭ’ എന്ന പേരിൽ അറിയപ്പെടുന്ന നിയമസഭാ സമിതികളുടെ പ്രാധാന്യം ദിനം തോറും വർദ്ധിച്ചു വരുന്നത്.

നിയമസഭാ കമ്മിറ്റികളുടെ ഇതഃപര്യന്തമുള്ള പ്രവർത്തനങ്ങൾക്ക് എക്സിക്യൂട്ടീവിനുമേൽ ഏതെല്ലാം വിധത്തിൽ സ്വാധീനം ചെലുത്തുവാൻ സാധിച്ചിട്ടുണ്ട് എന്ന വിഷയത്തിൽ അടുത്ത കാലത്തു നടത്തിയ പഠനങ്ങൾ വെളിവാക്കുന്നത് എക്സിക്യൂട്ടീവിന്റെ സ്വതസിദ്ധമായ പ്രവർത്തനശൈലയിൽ കാര്യമായ മാറ്റങ്ങൾ വരുത്തുന്ന കാര്യത്തിൽ നിയമസഭകളും അതിന്റെ കമ്മിറ്റികളും കാര്യമായ നേട്ടം കൈവരിച്ചില്ലെങ്കിൽ പോലും നിയമസഭാ കമ്മിറ്റികളെ അഭിമുഖീകരിക്കുന്ന കാര്യത്തിൽ ഒരു ഭയം ബ്യൂറോക്രസിയുടെ മനസ്സിൽ വളർത്തുവാൻ കഴിഞ്ഞിട്ടുണ്ട് എന്നാണ്. കൂടാതെ മാറിമാറിവരുന്ന സർക്കാരുകൾക്ക് നിയമനിർമ്മാണ സഭകളോടുള്ള ഉത്തരവാദിത്തം (Accountability) ഊട്ടി ഉറപ്പിക്കുവാനും കമ്മിറ്റി പ്രവർത്തനങ്ങൾ മൂലം കഴിഞ്ഞിട്ടുണ്ടെന്നും വിലയിരുത്തപ്പെടുന്നു.

നമ്മുടെ ഭരണഘടന വിഭാവനം ചെയ്തിരിക്കുന്ന ജനാധിപത്യ വ്യവസ്ഥ നിലനിർത്തുന്നതിനായി രൂപീകരിക്കപ്പെട്ടിട്ടുള്ള ജനപ്രതിനിധി സഭകളിന്മേലും അതിലെ അംഗങ്ങളിന്മേലും ജനങ്ങൾക്കുള്ള വിശ്വാസം ഏറെക്കുറെ അതതു സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങളെ ആശ്രയിച്ചാണ് നിലകൊള്ളുന്നത്. അത്തരത്തിൽ വിലയിരുത്തുമ്പോൾ സഭാ നടപടികളിൽ ഏറിയ കൂറും നടക്കുന്ന വിവിധ കമ്മിറ്റികളുടെ പ്രവർത്തനം ഏറെ പ്രാധാന്യമർഹിക്കുന്നു. ജനാധിപത്യ വ്യവസ്ഥയിൽ ജനങ്ങൾക്കുള്ള വിശ്വാസവും ആദരവും നഷ്ടപ്പെടാതെ ഊട്ടിഉറപ്പിക്കുന്നതിന് ആരോഗ്യകരമായ പാർലമെന്ററി പ്രവർത്തനം ഉറപ്പുവരുത്തേണ്ടതായിട്ടുണ്ട്. അതിനായി നിയമസഭാ സമിതികളുടെ പ്രവർത്തനം കൂടുതൽ മെച്ചപ്പെടുത്തേണ്ടത് അനിവാര്യമായിത്തീർന്നിരിക്കുന്നു.



# നിയമസഭാ പ്രൊസീഡിംഗ്സിന്റെ ഡിജിറ്റൈസേഷൻ, വെബ്കാസ്റ്റിംഗ്

ഇന്ത്യയിൽ ആദ്യമായി മുഴുവൻ നിയമസഭാ രേഖകളും ഡിജിറ്റൈസ് ചെയ്ത് ഇന്റർനെറ്റ് വഴി ലഭ്യമാകുന്ന സംവിധാനം ഏർപ്പെടുത്തിയത് കേരള നിയമസഭയാണ്. ശ്രീ. മഞ്ഞളാംകുഴി അലി എം.എൽ.എ. ചെയർമാനായിരുന്ന പന്ത്രണ്ടാം കേരള നിയമസഭയുടെ ലൈബ്രറി ഉപദേശക സമിതിയാണ് ഡിജിറ്റൈസേഷൻ സംബന്ധിച്ച ശിപാർശ സമർപ്പിച്ചത്. ആദ്യകാല നിയമസഭാ രേഖകൾ സംരക്ഷിച്ച് സൂക്ഷിക്കുകയും സാമാജികർക്കും പൊതുജനങ്ങൾക്കും അവ ആവശ്യാനുസരണം ലഭ്യമാക്കികൊടുക്കുകയും ചെയ്യുക എന്ന ഉദ്ദേശത്തോടെയാണ് 1888 മുതൽ 1956 വരെയുള്ള തിരുവിതാംകൂർ, കൊച്ചി, തിരു-കൊച്ചി നിയമനിർമ്മാണ സഭകളടെയും 1957 മുതലുള്ള കേരള നിയമസഭയുടെയും നടപടികൾ ഡിജിറ്റൈസ് ചെയ്യുന്നത്.

1957 മുതൽ 1959 വരെയുള്ള ഒന്നാം കേരള നിയമസഭയുടെ ഡിജിറ്റൈസ് ചെയ്ത നടപടികളുടെ സി.ഡി.യുടെ പ്രകാശനം രാഷ്ട്രപതിയായിരുന്ന ശ്രീമതി പ്രതിഭാ ദേവീസിംഗ് പാട്ടീൽ 30-04-2008-ൽ നിർവ്വഹിച്ചു.

ഡിജിറ്റൈസേഷന്റെ ഒന്നാംഘട്ടം 4-3-2009-ൽ സ്പീക്കറായിരുന്ന ശ്രീ. കെ. രാധാകൃഷ്ണനാണ് ഉദ്ഘാടനം ചെയ്തത്. ആദ്യഘട്ടത്തിൽ ഒന്നു മുതൽ ആറ് വരെയുള്ള നിയമസഭകളുടെ പ്രൊസീഡിംഗ്സ് ആണ് ഡിജിറ്റൈസ് ചെയ്തത്. 1.32 ലക്ഷം പേജുകളാണ് ആദ്യഘട്ടത്തിൽ ഇന്റർനെറ്റിൽ ലഭ്യമാക്കിയത്.

രണ്ടാം ഘട്ടത്തിൽ 1888 മുതൽ 1956 വരെയുള്ള തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ, ശ്രീമൂലം പ്രജാസഭ, ശ്രീമൂലം അസംബ്ലി, ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ, കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിൽ, തിരുവിതാംകൂർ നിയമസഭ/റെപ്രസന്റേറ്റീവ് ബോഡി/തിരുവിതാംകൂർ കൊച്ചി നിയമസഭ എന്നിവയുടെയും ഏഴുമുതൽ നാളിതുവരെയുള്ള നിയമസഭകളുടെയും പ്രൊസീഡിംഗ്സ്, ബുള്ളറ്റിനുകൾ, സഭ പാസ്സാക്കിയ ബില്ലുകൾ, നിയമസഭാ കമ്മിറ്റി റിപ്പോർട്ടുകൾ, ലൈബ്രറിയിൽ ലഭ്യമായിട്ടുള്ള വിവിധ കമ്മീഷൻ/കമ്മിറ്റി റിപ്പോർട്ടുകൾ, സഭയുമായി ബന്ധപ്പെട്ട തെരഞ്ഞെടുത്ത ന്യൂസ് പേപ്പർ കട്ടിംഗുകൾ എന്നിവയുടെ ഡിജിറ്റൈസേഷൻ ജോലികൾ പുരോഗമിച്ചു കൊണ്ടിരിക്കുന്നു.

1888 മുതലുള്ള സഭാ നടപടികളുടെ പ്രൊസീഡിംഗ്സും 1957 മുതൽ നാളിതുവരെ സഭ പാസ്സാക്കിയ മുഴുവൻ ബില്ലുകളും സേർച്ച് സൗകര്യത്തോടുകൂടി klaproceedings.niyamasabha.org എന്ന വെബ്സൈറ്റിൽ ലഭ്യമാക്കിയിട്ടുണ്ട്. അസംബ്ലി, സെഷൻ, തീയതി, കാര്യപരിപാടി, സാമാജികർ, വിഷയം എന്നിവ ഉപയോഗിച്ച് സെർച്ച് ചെയത് പ്രിന്റ് എടുക്കാം. മലയാളത്തിലോ ഇംഗ്ലീഷിലോ ടൈപ്പ് ചെയ്താൽ സർച്ച് റിസൽട്ട് ലഭിക്കും. നിയമസഭാ രേഖകളുടെ ഏകദേശം 8 ലക്ഷത്തിലധികം പേജുകളാണ് ഇപ്രകാരം ഇന്റർനെറ്റുവഴി ലഭ്യമാക്കുന്നത്.

## വെബ് കാസ്റ്റിംഗ്

കമ്പ്യൂട്ടറും കമ്പ്യൂട്ടർ അധിഷ്ഠിത വിവര സാങ്കേതികവിദ്യയും ആധുനിക മനുഷ്യന്റെ ജീവിതത്തിന്റെ സമസ്ത മേഖലകളെയും കീഴടക്കി കഴിഞ്ഞിരിക്കുന്നു. കമ്പ്യൂട്ടറും ഇന്റർനെറ്റും ഉൾപ്പെടെയുള്ള വിവരസാങ്കേതികവിദ്യ ഒരു തലത്തിൽ അല്ലെങ്കിൽ മറ്റൊരു തലത്തിൽ ഉപയോഗപ്പെടുത്താത്ത മേഖലകൾ വിരളമാണ്. ഇത്തരം ഒരു സാഹചര്യത്തിൽ നിയമസഭയ്ക്കും നിയമസഭാ നടപടിക്രമങ്ങളുടെ കുറ്റമറ്റ രീതിയിലുള്ള നിർവ്വഹണത്തിലും വിവര സാങ്കേതിക വിദ്യയെ ഒഴിച്ചു നിർത്താൻ കഴിയുകയില്ല. നിയമസഭാ നടപടികൾ പൂർണ്ണമായും തത്സമയ



സംപ്രേഷണത്തിലൂടെ പൊതുജനങ്ങൾക്ക് ലഭ്യമാക്കുക എന്ന ബൃഹത്തും ചെലവേറിയതുമായ ലക്ഷ്യത്തിലേക്കുള്ള ആദ്യ ചുവടുവയ്പ് എന്ന നിലയിലാണ് നിയമസഭാ നടപടികളുടെ വെബ്കാസ്റ്റിംഗ് എന്ന ആശയം ബഹു. സ്പീക്കർ ശ്രീ. ജി. കാർത്തികേയൻ മുന്നോട്ട് വച്ചതും അതിനുള്ള നടപടികൾ ആരംഭിച്ചതും.

പതിമൂന്നാം കേരള നിയമസഭയുടെ നാലാം സമ്മേളനത്തിലാണ് നിയമസഭാ നടപടികളുടെ വെബ് കാസ്റ്റിംഗ് ആരംഭിച്ചത്. 01.03.2012-ൽ നടന്ന ബഹുമാനപ്പെട്ട ഗവർണ്ണറുടെ നയപ്രഖ്യാപന പ്രസംഗമാണ് കേരള നിയമസഭയുടെ ഔദ്യോഗിക വെബ് സൈറ്റായ www.niyamasabha.org മുഖേന ആദ്യമായി ലൈവ് വെബ്കാസ്റ്റിംഗ് നടത്തിയത്. പ്രസ്തുത സമ്മേളനത്തിലെ മറ്റ് നിയമസഭാ നടപടികൾ പൂർണ്ണമായും തൽസമയമല്ലാതെ ടെലികാസ്റ്റ് ചെയ്തു.

നിയമസഭാ നടപടികളുടെ വീഡിയോ ദൃശ്യങ്ങൾ ആവശ്യാനുസരണം ലഭ്യമാകുന്ന വീഡിയോ ഓൺ ഡിമാന്റ് വെബ്കാസ്റ്റിംഗ് പതിമൂന്നാം കേരള നിയമസഭയുടെ അഞ്ചാം സമ്മേളനത്തിൽ നിലവിൽ വന്നു. 05-07-2012-ന് ബഹുമാനപ്പെട്ട നിയമസഭാ സ്പീക്കർ ശ്രീ. ജി. കാർത്തികേയൻ ഈ സംവിധാനം ഉദ്ഘാടനം ചെയ്തു. സഭാ നടപടികൾ അര മണിക്കൂർ വീതം ദൈർഘ്യമുള്ള സ്ലോട്ടുകളായി വെബ് ആർക്കൈവ്സിൽ സൂക്ഷിക്കുകയും അതിൽ നിന്ന് ആവശ്യമായ ഭാഗങ്ങൾ ലഭ്യമാക്കുകയും ചെയ്യുന്നതാണ് വീഡിയോ ഓൺ ഡിമാന്റ് വെബ്കാസ്റ്റിംഗ് സംവിധാനം. ഈ സൗകര്യം ലഭിക്കുന്നതിനായി നിയമസഭയുടെ വെബ്സൈറ്റിലെ ഹോം പേജിൽ ലഭ്യമായ *ഓൺ ഡിമാന്റ് വെബ് കാസ്റ്റിംഗ്* എന്ന ലിങ്കിൽ ക്ലിക്ക് ചെയ്താൽ മതിയാകും. ഏതെങ്കിലും നിയമസഭാംഗത്തെ സംബന്ധിച്ചോ, പ്രത്യേക സംഭവം സംബന്ധിച്ചോ, പ്രത്യേക തീയതിയിലെ നിയമസഭാ നടപടികൾ സംബന്ധിച്ചോ ഏതെങ്കിലും സമ്മേളനം സംബന്ധിച്ചോ ഉള്ള കാര്യങ്ങൾ പരിശോധിച്ചെടുക്കുവാൻ ഓൺ ഡിമാന്റ് വെബ് കാസ്റ്റിംഗ് വഴി സാധിക്കും. ഒരു സമ്മേളനത്തിന്റെ നടപടികൾ അടുത്ത സമ്മേളനം വരെ ലഭ്യമാകും. നയപ്രഖ്യാപനം, ബഡ്ജറ്റ് പ്രസംഗം എന്നിവ അടുത്ത വർഷം വരെയും ലഭ്യമാകും. നിയമസഭാ നടപടികൾ വെബ്കാസ്റ്റ് ചെയ്യുമ്പോൾ തത്സമയം കാണാൻ കഴിയാത്തവർക്കും വീണ്ടും കാണാൻ താൽപര്യമുള്ളവർക്കും വീഡിയോ ഓൺ ഡിമാന്റ് വഴി ആവശ്യാനുസരണം ദൃശ്യങ്ങൾ ലഭ്യമാകുമെന്നുള്ളതാണ് വെബ്കാസ്റ്റിംഗ് നടത്തുന്നതു മൂലമുള്ള നേട്ടം.



# മുൻമുഖ്യമന്ത്രിമാരുടെയും വിശിഷ്ടവ്യക്തികളുടെയും പ്രസംഗങ്ങൾ

## കേരള കർഷകബന്ധ ബിൽ സെലക്ട് കമ്മിറ്റിയുടെ പരിഗണനയ്ക്ക് അയയ്ക്കണമെന്ന പ്രമേയം അവതരിപ്പിച്ചുകൊണ്ട് റവന്യൂ മന്ത്രിയായിരുന്ന ശ്രീമതി കെ. ആർ. ഗൗരി 1957 ഡിസംബർ 21-ന് നിയമസഭയിൽ നടത്തിയ പ്രസംഗം

**ശ്രീമതി കെ. ആർ. ഗൗരി.**—സർ, ഈ ബില്ല് നിയമസഭയിൽ അവതരിപ്പിക്കുന്നതിന് എനിക്ക് അതിയായ സന്തോഷമുണ്ട്. കേരളത്തിലെ ഭൂവുടമബന്ധങ്ങളിൽ സമഗ്രവും സമൂലവുമായ പരിഷ്ക്കാരങ്ങൾ കൊണ്ടുവരുന്നതിന് ഉദ്ദേശിച്ചുകൊണ്ട് തയ്യാറാക്കിയിട്ടുള്ളതാണ് ഈ ബില്ല്. ഇന്നത്തെ ഭരണഘടനയുടെ വ്യവസ്ഥകൾക്കു വിധേയമായി കൃഷിഭൂമി കൃഷിക്കാരന് എന്ന നമ്മുടെ ദേശീയപ്രസ്ഥാനത്തിന്റെ മൗലികമായ മുദ്രാവാക്യം നടപ്പിലാക്കാനുള്ള സംരംഭമാണ് ഇതിനുള്ളത്. കൃഷിചെയ്യുന്ന കർഷകർക്കു സ്ഥിരാവകാശം, കുടിയാനു മര്യാദപ്പാട്ടം, ഭൂവുടമസ്ഥതയ്ക്കു പരിധി നിർണ്ണയിക്കുക, കൃഷിക്കാർക്കു അവർ കൈവശംവയ്ക്കുന്ന ഭൂമി ജന്മികളുടെ കയ്യിൽനിന്ന് ന്യായമായി പ്രതിഫലം കൊടുത്ത് വിലയ്ക്കു വാങ്ങുവാൻ അധികാരം നൽകുക ഇവയെല്ലാം കൂടി ഉൾക്കൊള്ളുന്ന നിയമനിർമ്മാണം എന്ന നിലയ്ക്കു നമ്മുടെ സ്റ്റേറ്റിലെ ഭൂവുടമബന്ധനിയമനിർമ്മാണത്തിന്റെ ചരിത്രത്തിൽ ഇത് ഒരു അതിപ്രധാനമായ നാഴികക്കല്ലാണെന്നു ഞാൻ പ്രസ്താവിച്ചുകൊള്ളട്ടെ.

കേരളത്തിലെ ഭൂപരിഷ്ക്കാരനിയമങ്ങൾക്കു ദീർഘമായ ഒരു ചരിത്രമുണ്ട്. ജന്മികൾക്കു യഥേഷ്ടം ഒഴിപ്പിക്കാനും പാട്ടം പിരിക്കാനും ഉണ്ടായിരുന്ന സ്വേച്ഛാധികാരത്തെ പടിപടിയായി നിയന്ത്രിക്കുകയും യഥാർത്ഥകൃഷിക്കാർക്കു കൂടുതൽ കൂടുതൽ സംരക്ഷണം നൽകുകയും ചെയ്യാനുള്ള ഒരു പരിശ്രമത്തിന്റെ ചരിത്രമാണത്. 1929-ലെ മലബാർ കുടിയായ്മ നിയമം, 1934-ലെ കൊച്ചി വെറുംപാട്ടം കുടിയാൻ നിയമം, 1950-ലെ തിരുവിതാംകൂർ-കൊച്ചി വിധിനടത്തു നിറുത്തിവയ്ക്കൽ നിയമം, കുടിയൊഴിപ്പിക്കൽ നിരോധനനിയമം, 1954-ലെ തിരുവിതാംകൂർ-കൊച്ചി ഗവണ്മെന്റ് അവതരിപ്പിച്ച കാർഷികപരിഷ്ക്കാരബില്ലുകൾ, 1957-ലെ ഒഴിപ്പിക്കൽ നിരോധനനിയമം ഇവയെല്ലാം ഈ അവസരത്തിൽ സ്മരണീയങ്ങളാണ്.

കാർഷികപരിഷ്ക്കാരത്തിന്റെ പരമപ്രാധാന്യം ഞാൻ പ്രത്യേകം എടുത്തുപറയേണ്ടതില്ല. ഒന്നാം പഞ്ചവത്സരപദ്ധതിയിൽത്തന്നെ ഇൻഡ്യയിലെ പ്ലാനിംഗിൽ കാർഷികോൽപ്പാദനം വർദ്ധിപ്പിക്കുന്നതിന് കാർഷികപരിഷ്ക്കരണക്കാര്യത്തിൽ സംസ്ഥാനങ്ങൾ മുൻഗണന നൽകണമെന്ന് ഊന്നി പ്രസ്താവിച്ചിട്ടുണ്ട്. പരിഷ്ക്കാരത്തിന്റെ ദേശീയലക്ഷ്യം ഭക്ഷണത്തിൽ കമ്മിയായ നമ്മുടെ രാജ്യം സ്വയംപര്യാപ്തതയിൽ എത്തുകയും രാജ്യത്തിന്റെ വ്യവസായവളർച്ചയ്ക്ക് ആവശ്യമായ വിളകൾ വർദ്ധിപ്പിച്ചു രാജ്യത്തിലെ മൗലികപ്രശ്നങ്ങൾ പരിഹരിക്കുകയും ചെയ്യുക എന്നുള്ളതാണ്. ഈ ലക്ഷ്യങ്ങൾ നേടാൻ വേണ്ടി രണ്ടാം പഞ്ചവത്സരപദ്ധതിയിൽ കാർഷികപരിഷ്ക്കരണങ്ങൾക്കു നിദാനമായിരിക്കേണ്ട രണ്ടു മൗലികപ്രമാണങ്ങൾ പ്ലാനിംഗ് കമ്മിഷൻ ഊന്നി പ്രതിപാദിച്ചിട്ടുണ്ട്.

(1) ഭൂവുടമബന്ധങ്ങളുടെ ഇന്നത്തെ സ്വഭാവത്തിൽനിന്നുദിക്കുന്ന കാർഷികോൽപ്പാദനത്തിന്മേലുള്ള തടസ്സങ്ങൾ നീക്കുക.

(2) ഉയർന്ന കാര്യക്ഷമതയും ഉൽപ്പാദനക്ഷമതയുമുള്ള ഒരു കാർഷികവ്യവസ്ഥ കഴിയുന്നതും വേഗം വാർത്തെടുക്കുന്നതിന് ആവശ്യമായ സാഹചര്യങ്ങൾ സൃഷ്ടിക്കുക ഇവയാണ്.



കാർഷികപരിഷ്ക്കരണങ്ങളെ സംബന്ധിച്ചിടത്തോളം പ്ലാനിംഗ് കമ്മിഷന്റെ മുഖ്യശുപാർശകൾ താഴെ പറയുന്നവയാണ്:—

(1) മദ്ധ്യവർത്തികളെ ഒഴിവാക്കുക.

(2) സ്ഥിരാവകാശം, മര്യാദപ്പാട്ടം, സ്ഥിരകുടിയാന്മാർക്കു ഭൂമിയിൽ ഉടമസ്ഥത, ഉടമാവകാശം ഉൾപ്പെടെയുള്ള ഭൂമികൾക്കു പരിധിനിർണ്ണയം.

(3) തുണ്ടുഭൂമികൾ ഒന്നിച്ചുചേർത്ത് കൃഷി ശാസ്ത്രീയവും ആദായകരവുമാക്കുക, കൃഷിനടത്തിപ്പിൽ കാര്യക്ഷമതയുണ്ടാക്കുക, സഹകരണാടിസ്ഥാനത്തിന്മേലുള്ള കൃഷി വളർത്തുക എന്നിവയാണ്.

ഈ ശിപാർശകളിൽ ഒന്നിലും രണ്ടിലും അടങ്ങിയ ഭൂവുടമബന്ധത്തിൽ വരുത്തേണ്ട മാറ്റങ്ങളെയാണ് ഈ ബില്ലിൽ കൈകാര്യം ചെയ്തിട്ടുള്ളത്.

ഈ ബില്ലിലെ പ്രധാന വ്യവസ്ഥകൾ താഴെ പറയുംപ്രകാരമാണ്:—

1. *സ്ഥിരാവകാശം:* കൃഷിക്കാർ പാട്ടത്തിന് എടുത്തു കൃഷിചെയ്യുന്ന ഭൂമിയിൽ സ്ഥിരാവകാശം കിട്ടുക എന്നതാണ് നമ്മുടെ പ്രധാന ആവശ്യം. ഇന്ന് നമ്മുടെ സ്റ്റേറ്റിൽ നിലവിലുള്ളതും ഇതിനുമുൻപ് അവതരിപ്പിക്കപ്പെട്ടതുമായ നിയമനിർമ്മാണങ്ങളിൽ എല്ലാവിഭാഗം കുടിയാന്മാരെയും ഉൾക്കൊള്ളിക്കുകയോ, അവർക്കെല്ലാം സ്ഥിരാവകാശം നൽകപ്പെടുകയോ ചെയ്തിരുന്നില്ല. എന്നാൽ, ഈ ബില്ലിൽ യാതൊരു പരിത:സ്ഥിതിയിലും സ്ഥിരം കുടിയാന്മാരെ ഒഴിപ്പിക്കാൻ പാടില്ലാ എന്നു വ്യവസ്ഥചെയ്തിരിക്കുകയാണ്. കാണം, കുഴിക്കാണം, കാണംകുഴിക്കാണം, കസ്റ്റമറി വെറുംപാട്ടം, മലബാറിൽ 1957 ഏപ്രിൽ പതിനൊന്നിനുമുൻപ് അഞ്ചുകൊല്ലം തുടർച്ചയായി വസ്തു കൈവശം വെച്ചുകൊണ്ടിരിക്കുന്നതായിട്ടുള്ള പാട്ടം, സ്റ്റേറ്റിന്റെ മറ്റു ഭാഗങ്ങളിൽ 1957 ഏപ്രിൽ പതിനൊന്നിനുമുൻപ് പത്തുകൊല്ലം തുടർച്ചയായി ഭൂമി കൈവശം വച്ചുകൊണ്ടിരിക്കുന്ന പാട്ടക്കാർ, കുടിയിരിപ്പുകാർ ഇവരെല്ലാം യാതൊരു കാരണവശാലും ഒഴിപ്പിക്കാൻ പാടില്ലാത്ത സ്ഥിരം കുടിയായ്മകളാണ്. സ്ഥിരം കുടിയാന്മാരല്ലാത്തവരെപ്പോലും കുടികിടപ്പുകാരെയും ഒഴിപ്പിക്കാനുള്ള ജന്മിയുടെ അവകാശം പരമാവധി പരിമിതപ്പെടുത്തിയിട്ടുണ്ട്. ബില്ലിലെ രണ്ടാമദ്ധ്യായത്തിൽ ആറാം വകുപ്പിൽ ഈ ഉപാധികൾ വിവരിച്ചിട്ടുമുണ്ട്. ഇങ്ങനെ ഒഴിപ്പിച്ചെടുക്കുന്ന ഭൂമിപോലും ഒഴിപ്പിച്ചിട്ടുള്ള ആവശ്യങ്ങൾക്ക് ഇനി അടുത്ത അഞ്ചുകൊല്ലക്കാലം ഏതെങ്കിലും കൊല്ലത്തിൽ ഉപയോഗിക്കപ്പെടാതിരിക്കുകയാണെങ്കിൽ തിരിയെ ഒഴിപ്പിച്ച് കുടിയാന് അവകാശപ്പെടാവുന്നതാണ്. അതുപോലെതന്നെ കുടിയാന്മാരുടെ വിവരണത്തിൽ പാലക്കാട്ടു ജില്ലയിലെ ശമ്പളപ്പാട്ടക്കാരെയും കൂലിപ്പാട്ടക്കാരെയും വടക്കേ മലബാറിലെ പുന:കൃഷിക്കാരെയും കുട്ടനാട്ടിലെ ലൈസൻസികളെയും ചില പ്രത്യേക വാരക്കാരെയും സ്ഥിരാവകാശത്തിന് അർഹതയുള്ള കുടിയാന്മാരുടെ കൂട്ടത്തിൽപ്പെടുത്തിയിട്ടുണ്ട്.

2. *മര്യാദപ്പാട്ടം:* ബില്ലിന്റെ മറ്റൊരു പ്രധാന തത്വം, കുടിയാൻ കൊടുക്കേണ്ടതായിട്ടുള്ള മര്യാദപ്പാട്ടത്തിന്റെ ഏറ്റവും കൂടുതൽ തോതും ചുരുങ്ങിയ തോതും ബില്ലിലെ ഒന്നാം പട്ടികയായി ചേർത്തിട്ടുണ്ട്. കൃഷിക്കാരൻ കൊടുക്കേണ്ടതായിട്ടുള്ള പാട്ടം ഇതിൽ ഏതെങ്കിലും മര്യാദപ്പാട്ടമോ, ഉടമ്പടി അനുസരിച്ചുള്ള പാട്ടമോ ഏതാണു കുറവ് എന്നുവെച്ചാൽ അതായിരിക്കും. ഓരോതരം ഭൂമികൾക്കും അതിന്റെ പ്രത്യേകത അനുസരിച്ചുള്ള മര്യാദപ്പാട്ടമാണു നിശ്ചയിച്ചിട്ടുള്ളത്. പട്ടികയിൽ കൊടുത്തിട്ടുള്ള തോതുകളിൽനിന്നുകൊണ്ട് ഓരോ പ്രത്യേക പ്രദേശത്തും മര്യാദപ്പാട്ടം എന്തായിരിക്കണമെന്നു ഗവണ്മെന്റ് നിശ്ചയിച്ചു ഗസറ്റുമുഖേന പ്രസിദ്ധപ്പെടുത്തുന്നതാണ്. ഇങ്ങനെ നിശ്ചയിക്കുന്ന മര്യാദപ്പാട്ടം തങ്ങളുടെ ഭൂമിക്കു നിശ്ചയിച്ചുകിട്ടാൻ ഓരോ കുടിയാനും ലാൻഡ് ട്രൈബ്യൂണലിന്റെ അടുത്തു ഹർജി സമർപ്പിക്കേണ്ടതുമാകുന്നു. 33-ാം വകുപ്പ് അനുസരിച്ച് 1957



ഏപ്രിൽ 11-നുമുമ്പ് കുടിയാൻ കൊടുക്കേണ്ടതായിട്ടുള്ള പാട്ടബാക്കി ചില വ്യവസ്ഥകളിന്മേൽ റദ്ദാക്കാൻ ബില്ലിൽ വ്യവസ്ഥചെയ്തിട്ടുണ്ട്. തിരുവിതാംകൂർ-കൊച്ചിയിലെ അഞ്ചേക്കറിൽ കവിയാത്ത ചെറുഭൂവുടമകളുടെ കാര്യത്തിൽ ഇവർക്കു ഒഴിപ്പിച്ചെടുക്കാൻ ചില പ്രത്യേക വ്യവസ്ഥകൾ ബില്ലിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. എല്ലാ വിഭാഗത്തിലുംപെട്ടിട്ടുള്ള കുടിയാന്മാർക്ക് സ്ഥിരാവകാശം നൽകുന്നതിന്റെ ഫലമായി ചെറുഭൂവുടമകൾക്കു നേരിടുന്ന വിഷമതകൾ കുറയ്ക്കാനുദ്ദേശിച്ചു കൊണ്ടുള്ളതാണ് ഈ വ്യവസ്ഥകൾ. ഒരു ചെറുഭൂവുടമയോ, അയാളുടെ കീഴിലുള്ള കുടിയാനോ ഭൂവുടമ ഒഴിപ്പിച്ചെടുക്കുകയോ ചെയ്യേണ്ട ഭൂമിയുടെ വ്യാപ്തി ലാൻഡ് ട്രൈബ്യൂണലിനോട് ആവശ്യപ്പെടാവുന്നതാണ്. ലാൻഡ് ട്രൈബ്യൂണൽ അവരുടെ ധനസ്ഥിതിയും സാഹചര്യങ്ങളും നോക്കി അനുരഞ്ജനനടപടിപ്രകാരം തീരുമാനം ചെയ്യാവുന്നതുമാണ്.

3. *സ്ഥിരം കുടിയാന്മാർക്കു ഭൂമി വാങ്ങാനുള്ള അവകാശം:* ബില്ലിലെ അതിപ്രധാനമായ മറ്റൊരു വ്യവസ്ഥ സ്ഥിരം കുടിയാന്മാർക്ക് അവർ പാട്ടത്തിനെടുത്തു കൃഷിചെയ്യുന്ന ഭൂമി ഒരു കുടുംബത്തിനു കൈവശം വെയ്ക്കാവുന്ന ഭൂമിയുടെ പരിധിവരെ ജന്മിയുടെ കൈവശത്തിൽ നിന്നും പ്രതിഫലം കൊടുത്തു വിലയ്ക്കു വാങ്ങാവുന്ന അവകാശമാണ്. ഇങ്ങനെ വിലയ്ക്കു വാങ്ങുമ്പോൾ കുടിയാൻ കൊടുക്കേണ്ട പ്രതിഫലം ബില്ലിൽ നിശ്ചയിച്ചിട്ടുള്ള മര്യാദപ്പാട്ടത്തിന്റെ പതിനാറിരട്ടിയാണ്. പ്രതിഫലം പതിനാറു വാർഷികഗഡുക്കളിലായോ, ഒന്നിച്ചോ അടയ്ക്കാവുന്ന താണ്. ഒന്നിച്ചടയ്ക്കുന്ന കുടിയാൻ പ്രതിഫലത്തിന്റെ എഴുപത്തഞ്ചു ശതമാനം കൊടുത്താൽ മതി. ജന്മിക്കു കിട്ടുന്ന പ്രതിഫലത്തോത് രണ്ടാം പട്ടികയിൽ ബില്ലിൽ ചേർത്തിട്ടുണ്ട്.

4. *പരിധിനിർണ്ണയം*: ഒരാൾക്കോ ഒറ്റ കുടുംബത്തിനോ കൈവശം വെച്ചുകൊണ്ടിരിക്കാവുന്ന ഭൂമിയുടെ പരിധി ബില്ലിൽ വ്യവസ്ഥചെയ്തിട്ടുണ്ട്. ആ പരിധി അഞ്ചംഗങ്ങളുള്ള ഒരുകുടുംബ ത്തിനു പതിനഞ്ചേക്കർ ഇരുപ്പൂനിലമോ തത്തുല്യമായ മറ്റു ഭൂമിയോ ആയിരിക്കും. കുടുംബത്തിൽ കൂടുതൽ അംഗങ്ങൾ ഉണ്ടെങ്കിൽ അതിനനുസരിച്ച് ഒരംഗത്തിന് ഒരേക്കർ കൂടുതൽ വീതം ഇരുപത്തഞ്ച് ഏക്കർവരെ പരമാവധി പരിധി നിശ്ചയിച്ചിട്ടുണ്ട്. പരിധിനിർണ്ണയത്തിൽനിന്ന് ഗവണ്മെന്റുഭൂമികളെയും, തോട്ടങ്ങളെയും, പൊതുമതസ്ഥാപനങ്ങളെയും പൊതുമതധർമ്മ സ്ഥാപനങ്ങളെയും ഒഴിവാക്കിയിട്ടുണ്ട്. പരിധിയിൽ കൂടുതലുള്ള ഭൂമി സർക്കാരിനെ ഏൽപ്പി ക്കേണ്ടതും, അങ്ങനെ ഏൽപ്പിക്കുന്ന ഭൂമിക്കു ലഭിക്കുന്ന പ്രതിഫലം രണ്ടാം പട്ടികയിൽ കാണി ച്ചിട്ടുമുണ്ട്. വളരെ സാമാന്യമായും പൂർണ്ണത ഇല്ലാതെയും മാത്രമാണ് ബില്ലിലെ വ്യവസ്ഥകളെപ്പറ്റി ഞാൻ വിവരിച്ചിട്ടുള്ളത്. ഭൂവുടമബന്ധപരിഷ്ക്കാരത്തിന്റെ പ്രശ്നത്തെ പ്ലാനിംഗ് കമ്മിഷന്റെ നിർദ്ദേശങ്ങൾക്ക് അനുസരണമായി ഈ ഗവണ്മെന്റ് എങ്ങനെയാണു സമീപിച്ചിട്ടുള്ളതെന്നു മൊത്തത്തിൽ ചൂണ്ടിക്കാണിക്കുക മാത്രമാണ് എന്റെ ഉദ്ദേശം. ബില്ലിലെ വ്യവസ്ഥകൾ വിശദമായി പഠിക്കാനും ചർച്ചചെയ്യാനും ബഹുമാനപ്പെട്ട മെമ്പറന്മാർ തയ്യാറാകണമെന്നും നിങ്ങളുടെ വിലയേ റിയ അഭിപ്രായങ്ങൾ അറിയിക്കാനും ഞാൻ അഭ്യർത്ഥിക്കുന്നു. അതിലേക്ക് ആവശ്യമായിട്ടുള്ള അവസരം തരുന്നതിനും ഗവണ്മെന്റ് തീരുമാനിച്ചിട്ടുണ്ട്.

ഭൂമിയേയും കൃഷിയേയും ആശ്രയിച്ചു ജീവിക്കുന്നവർ നമ്മുടെ സ്റ്റേറ്റിലെ ജനസംഖ്യയിൽ 70 ശതമാനത്തോളം ആളുകൾക്കു പരമാവധി ഗുണം ചെയ്യുന്നതിനുള്ള ആഗ്രഹത്തിന്റെ അടിസ്ഥാ നത്തിലാണ് ഈ ബില്ല് തയ്യാറാക്കിയിട്ടുള്ളത്. കുടിയാനു സ്ഥിരാവകാശവും മര്യാദപ്പാട്ടവും ഭൂമിയിൽ ഉടമസ്ഥാവകാശവും അങ്ങനെ കൂടുതൽ അവകാശങ്ങൾ അനുവദിക്കുന്നതോടൊപ്പം തന്നെ ഇടത്തരക്കാരായ ഭൂവുടമകൾക്കു കഴിയുന്നതും ആശ്വാസം നൽകുന്നതിനും ഈ ബില്ലിൽ ശ്രദ്ധിച്ചിട്ടുണ്ട്.

ഈ ബില്ല് തയ്യാറാക്കുന്നതിൽ ഗവണ്മെന്റിനു നേരിട്ടിട്ടുള്ള ചില വിഷമതകളും അതുമൂലം ബില്ലിലെ ചില വ്യവസ്ഥകളിൽ വന്നുചേരാൻ ഇടയുള്ള അപൂർണ്ണതകളെയും ബഹുമാനപ്പെട്ട മെമ്പറന്മാരെ അറിയിക്കുന്നതിനു ഞാൻ ആഗ്രഹിക്കുന്നു. ബില്ലിലെ വ്യവസ്ഥകൾ നടപ്പിൽ



വന്നാൽ എത്ര കുടിയാന്മാർക്കു സ്ഥിരാവകാശവും, ഉടമാവകാശവും കിട്ടുമെന്നോ, അഞ്ചേക്കറിൽ കൂടുതൽ ഭൂമി ഇല്ലാത്ത ചെറുഭൂവുടമകൾ എത്ര ഉണ്ടെന്നോ ഭൂമിയിന്മേൽ ബാദ്ധ്യതപ്പെടുത്തിയിട്ടുള്ള കടം എത്ര സംഖ്യ വരുമെന്നോ വ്യക്തമാക്കുന്ന കണക്കുകൾ ഗവണ്മെന്റിന്റെ കൈവശം ഇല്ല. അതുകൊണ്ട് എത്ര സംഖ്യ പ്രതിഫലമായി കൊടുക്കേണ്ടിവരുമെന്ന് ഖണ്ഡിതമായി കണക്കാക്കുവാൻ കഴിഞ്ഞിട്ടില്ല. സ്റ്റാറ്റിസ്റ്റിക്സ് വകുപ്പിൽനിന്നു കിട്ടിയ കണക്കുകൾ അനുസരിച്ചു 15 ഏക്കറിൽ കൂടുതൽ ഭൂമി കൈവശമുള്ള ആളുകൾ 86,000-ൽപ്പരവും അവരുടെ കൈവശമുള്ള ഭൂമി 34-ൽപ്പരം ലക്ഷം ഏക്കറുമാണ്. ഇതിൽനിന്നു തോട്ടങ്ങളെയും മതസ്ഥാപനങ്ങളുടെ കൈവശമുള്ള ഭൂമികളെയും ഒഴിവാക്കേണ്ടതായിട്ടുണ്ട്. ഇതുകൊണ്ടുമാത്രം പരിധി നിർണ്ണയിച്ചതിനുശേഷം ഭൂമി ഇല്ലാത്തവർക്ക് വിതരണം ചെയ്യുവാൻ ഗവൺമെന്റിനു കിട്ടാനിടയുള്ള ഭൂമി എത്രയാണെന്നു കണക്കാക്കുവാൻ അഞ്ചേക്കറിനുതാഴെ ഭൂമി കൈവശമുള്ള വസ്തു ഉടമസ്ഥന്മാരുടെ എണ്ണം 23,47,476 എന്നാണു തിട്ടപ്പെടുത്തിക്കാണുന്നത്. ഇവരുടെ കൈവശമുള്ള ഭൂമിയുടെ വിസ്തീർണ്ണം 26,21,472 ഏക്കർ ആണ്. ഇവർ പാട്ടത്തിനു കൊടുത്തിട്ടുള്ള ഭൂമിയുടെ വിസ്തീർണ്ണം 61,271 ഏക്കർ എന്നാണു കണക്കിൽ കാണുന്നത്.

അഞ്ചു ഏക്കറിനു മുകളിൽ 15 ഏക്കറിൽ താഴെ ഭൂമിയുള്ള വസ്തു ഉടമസ്ഥന്മാരുടെ എണ്ണം 2,34,830 ആണ്. അവരുടെ കൈവശമുള്ള ഭൂമിയുടെ വിസ്തീർണ്ണം 20,92,958. ഇവർ പാട്ടത്തിനു കൊടുത്തിട്ടുള്ള ഭൂമിയുടെ വിസ്തീർണ്ണം 81,665 ഏക്കറുമാണ്.

എന്നാൽ ഈ കണക്കുകൾക്കും വളരെ പരിമിതികളുണ്ട്. മലബാറിൽ പാട്ടത്തിനു പോയിട്ടുള്ള ഭൂമിയുടെ കൈവശം തിട്ടപ്പെടുത്തിയപ്പോൾ Malabar Tenancy Act പ്രകാരം സ്ഥിരാവകാശം കിട്ടിയിട്ടുള്ള കുടിയാന്മാരെ വസ്തു ഉടമസ്ഥന്മാരായി കണക്കാക്കിയിട്ടാണു കാണുന്നത്. അതുപോലെ ഒരുപ്പൂനിലമോ, ഇരുപ്പൂനിലമോ, തോപ്പുകളോ, തരംതിരിച്ചു കണക്കെടുത്തിട്ടുമില്ല. ഇവയെല്ലാംകൊണ്ട് ഈ നിയമം ഉളവാക്കുന്ന ബാദ്ധ്യത ഗുണം കിട്ടുന്ന കുടിയാന്മാരുടെ എണ്ണമോ വാങ്ങിക്കുന്ന ഭൂമിയുടെ വിസ്തീർണ്ണമോ തിട്ടപ്പെടുത്തുവാൻ കഴിഞ്ഞിട്ടില്ല. കാർഷിക പരിഷ്ക്കരണം ഒരു ദേശീയപ്രശ്നമായിക്കാണുന്നതിനും അങ്ങനെ അതിന് ഒരു പരിഹാരം കാണാൻ ശ്രമിക്കുകയും ചെയ്യണമെന്നു ഞാൻ അഭ്യർത്ഥിക്കുന്നു. നമ്മുടെ ദേശീയപ്രസ്ഥാനത്തിലും സ്വാതന്ത്ര്യസമരത്തിലും കോടിക്കണക്കിനു കൃഷിക്കാർ അണിനിരക്കുകയും, ധീരോദാത്തമായി പോരാടുകയും ചെയ്തത്, കൃഷിഭൂമി കൃഷിക്കാർക്ക് എന്ന മുദ്രാവാക്യം മുഴക്കിക്കൊണ്ടാണ്. ഇന്ന് ആ മുദ്രാവാക്യത്തിന് ഒരു പുതിയ രൂപം കൈവന്നിട്ടുണ്ട്. നമുക്കു കൈവന്നിട്ടുള്ള സ്വാതന്ത്ര്യം കോടിക്കണക്കിനുള്ള ജനങ്ങളുടെ സാമ്പത്തിക മോചനത്തിൽക്കൂടി സാക്ഷാത്ക്കരിക്കേണ്ടതാണ്. അതിനുള്ള ചുമതലയും ബഹുമതിയുമാണ് നമുക്കു വന്നുചേർന്നിരിക്കുന്നത്. മാത്രമല്ല, ഭക്ഷണപ്രശ്നം പരിഹരിക്കുന്നതിനും രണ്ടാം പഞ്ചവത്സരപദ്ധതി വിജയിപ്പിക്കുന്നതിനും പ്രധാന ഉപാധികൂടി ആയിരിക്കണം നമ്മുടെ കാർഷികപരിഷ്ക്കാരങ്ങൾ. ആ നിലയ്ക്ക് ഈ ബില്ലിനെ സമീപിക്കണമെന്നും, ബില്ലിലെ വ്യവസ്ഥകൾ ഇനിയും നന്നാക്കാനുള്ള ക്രിയാത്മകമായ നിർദ്ദേശങ്ങൾ നൽകി സഹായിക്കണമെന്നും ഞാൻ ബഹുമാനപ്പെട്ട മെമ്പറന്മാരോടു മാത്രമല്ല ഇന്നാട്ടിലെ എല്ലാ കൃഷിക്കാരോടും മുഴുവൻ ദേശാഭിമാനികളോടും അഭ്യർത്ഥിക്കുന്നു. ഈ പ്രശ്നം ഒരു പാർട്ടിയുടെ പ്രശ്നമല്ല. നമ്മുടെ നാട്ടിന്റെ പ്രശ്നമാണ്. ഈ ബില്ലിനെപ്പറ്റി ചർച്ചചെയ്യുമ്പോഴും അതിൽ വന്നിട്ടുള്ള പാകപ്പിഴകൾ തിരുത്തി നന്നാക്കുവാനുള്ള ശ്രമം നടക്കുമ്പോഴും കേരളത്തിലെ ജനങ്ങളുടെ അഭിലാഷം സാക്ഷാത്ക്കരിക്കുന്നതിനുള്ള ഉപാധിയായി വേണം ബില്ലിനെ കാണേണ്ടതെന്നും ഞാൻ ഒരിക്കൽക്കൂടി അഭ്യർത്ഥിക്കുകയാണ്. ഈ ബില്ലിൽ പല പാകപ്പിഴകളും വന്നേയ്ക്കാം. പരിപൂർണ്ണമാണെന്നു ഗവണ്മെന്റ് കരുതുന്നുമില്ല. പക്ഷേ, ഈ ബില്ല് ഈ നാട്ടിലെ സങ്കീർണ്ണമായ കാർഷികപ്രശ്നം പരിഹരിക്കുന്നതിനുള്ള ഞങ്ങളുടെ ആത്മാർത്ഥമായ ആഗ്രഹത്തിന്റെ പ്രതിഫലനമാണ് എന്നുമാത്രം പ്രസ്താവിക്കുവാൻ ആഗ്രഹിക്കുന്നു.



# ധനവിനിയോഗബില്ലിന്റെ ചർച്ചയിൽ പങ്കെടുത്തുകൊണ്ട് സി. എച്ച്. മുഹമ്മദ് കോയ 1959 മാർച്ച് 5-ന് നിയമസഭയിൽ നടത്തിയ പ്രസംഗം

ധനവിനിയോഗബില്ലിനെ സംബന്ധിച്ച് എന്റെ സ്നേഹിതന്മാരായ എം.എൽ.എ.മാർ ചെയ്ത ചില പരാമർശങ്ങൾ ഇവിടെ ആവർത്തിച്ച് അതിന്റെ വേറെ ചില വശങ്ങളെ സംബന്ധിച്ചു പറയുവാനാണു ഞാൻ മുതിരുന്നത്. ഗവണ്മെന്റിനെ വെറുതെ കുറ്റം പറയുകയാണെന്ന് ആരും തെറ്റിദ്ധരിക്കരുത്. ഒറ്റയ്ക്കുകണ്ടാൽ ഗവണ്മെന്റു പലതും അനീതിയായി ചെയ്തു പോകുന്നു ണ്ടെന്നു ഗവണ്മെന്റ് പക്ഷത്തുള്ള മെമ്പറന്മാർ സമ്മതിക്കാറുണ്ട്. ഈ ഗവണ്മെന്റ് അധികാരത്തിൽ വന്നതിനുശേഷം വിദ്യാഭ്യാസവകുപ്പിന്റെയും ഹെൽത്തു വകുപ്പിന്റെയും പ്രവർത്തനങ്ങൾ തൃപ്തി കരമായിട്ടല്ല നടക്കുന്നതെന്നുമാത്രമല്ല അതു വളരെ മോശമായിട്ടുണ്ടെന്നും സമ്മതിക്കാതെ നിവൃ ത്തിയില്ല. സത്യം പറയണമെന്നുള്ളതുകൊണ്ട് പറയുകയാണ്, വിദ്യാഭ്യാസവകുപ്പിനെ സംബന്ധിച്ചു ചില സംഗതികൾ ഇന്നലെ ഇവിടെ സ്പർശിക്കുക ഉണ്ടായി. അറബിക് മുൻഷിമാരുടെ നിസ്സഹായാവസ്ഥയെ സംബന്ധിച്ചു പറയുന്ന കൂട്ടത്തിൽ സാങ്കേതികമായ തടസ്സങ്ങൾ പറഞ്ഞുകൊണ്ടു വിദ്യാഭ്യാസ മേലദ്ധ്യക്ഷൻ ശമ്പളം അനുവദിച്ചുകൊടുക്കാത്തതു കൊണ്ട് കുറെ അദ്ധ്യാപകർ ഇന്നു ശമ്പളം കിട്ടാതെ പട്ടിണി കിടക്കുകയാണ് എന്നു ഞാൻ പറഞ്ഞു. ഇതിന്റെ ഗൗരവം മുഴുവനും ഗവണ്മെന്റു മനസ്സിലാക്കിയിട്ടില്ല എന്നാണു തോന്നുന്നത്.

അതുപോലെ മുസ്ലീം പെൺകുട്ടികളുടെ സ്ക്കോളർഷിപ്പു സംബന്ധിച്ച് പറയുമ്പോൾ ഒരു കൊല്ലമായി ചില മുസ്ലീം വിദ്യാർത്ഥിനികൾക്കു സ്ക്കോളർഷിപ്പു കിട്ടുന്നില്ല എന്നുള്ള വസ്തുത ഈ സഭയുടെ എല്ലാ ഭാഗത്തുനിന്നും പറഞ്ഞതു ഞാനോർക്കുന്നു. ഇതെല്ലാം രാഷ്ട്രീയ വൈരംകൊണ്ടു പറയുന്നതാണെന്നു വിചാരിക്കരുത്. ശ്രീമാൻ കെ. പി. ആർ. ഗോപാലനും, ശ്രീമാൻ ആർ. സുഗതനും പറയുന്നതുപോലെ അത്ര മൂർച്ചയുള്ള പ്രസംഗങ്ങൾ ഇവിടെ ഞങ്ങളാരും ചെയ്തിട്ടില്ല.

ആശുപത്രിയെ സംബന്ധിച്ച് ചിലർ പറഞ്ഞു കോഴിക്കോട്ട് ആശുപത്രിയിൽ രോഗികൾ വളരെയുണ്ട്. അതനുസരിച്ചു ഭക്ഷണം കൊടുക്കുന്നതിന് വകയില്ല. അതുകൊണ്ട് ഇപ്പോൾ കഞ്ഞിയാണ് അവിടത്തെ രോഗികൾക്കു കൊടുക്കുന്നത് എന്നുകൂടി കേട്ടു. ക്ഷയരോഗികൾക്കു പോലും പോഷകാംശമുള്ള ഭക്ഷണം കിട്ടുന്നില്ല എന്നു പത്രങ്ങളിൽ റിപ്പോർട്ടുകൾ വന്നിട്ടുണ്ട്. ആശുപത്രികളിൽ മരുന്നുകൾ ഇല്ല എന്നുള്ളതിനെ സംബന്ധിച്ച് ഡോക്ടർ എ. ആർ. മേനോന് അറിവില്ല. അവിടെ മരുന്നുകളൊക്കെ ധാരാളം ഉണ്ട് എന്ന് ഡോക്ടർ മേനോൻ ദേഷ്യപ്പെട്ടു കൊണ്ടു പറയും. ആശുപത്രികളിൽ ചെല്ലുമ്പോൾ വല്ല ചുവന്ന വെള്ളവും കുപ്പികളിൽ നിറച്ചു വെച്ചിരിക്കുന്നതു കണ്ട് ശുദ്ധാത്മാവായ മന്ത്രി തെറ്റിദ്ധരിക്കുന്നോ എന്നെനിക്കറിവില്ല. ഏതായാലും മരുന്നിനുവേണ്ടി പോകുന്ന ആളുകൾക്ക് അനുഭവം വളരെ നിരാശാജനകമാണ്. ഇവിടെ ആരോ സൂചിപ്പിച്ചതുപോലെ വെച്ചുകെട്ടാനുള്ള പഞ്ഞിപോലുമില്ല. ഈ സംഗതികളെല്ലാം വേണ്ടവണ്ണം ഗവണ്മെന്റ് എങ്ങനെ അറിയും? ഇതിന്റെ സത്യസ്ഥിതിയെക്കുറിച്ച് കുറെക്കൂടി കാര്യമായി ചിന്തിക്കേണ്ടതുണ്ട്.

വിദ്യാലയങ്ങൾ കൂടുതലായി ഉണ്ടാക്കുന്നതിനെ സംബന്ധിച്ചു ഇവിടെ പറഞ്ഞു. അതിനു പറഞ്ഞ മറുപടി അഞ്ചുകൊല്ലത്തേക്കു ആവശ്യമുള്ള സ്ക്കൂളുകൾ രണ്ടുകൊല്ലംകൊണ്ട് വാരിവലിച്ചു ഉണ്ടാക്കിക്കൊടുത്തു എന്നും, ഇനിയും കൊടുക്കാൻ നിവൃത്തിയില്ല എന്നും ആണ്. ധർമ്മം കൊടുക്കുന്നതുപോലെയാണ് സ്ക്കൂളുകൾ അനുവദിക്കുന്നതെന്നു തോന്നും ഇതു കേട്ടാൽ. വിദ്യാഭ്യാസപരമായി വളരെ അധികം ആനുകൂല്യങ്ങൾ ഇതിനു മുൻപ് ലഭിക്കാതി



രിക്കുകയും ബ്രിട്ടീഷ് ഗവണ്മെന്റിന്റെ ഉദാരപൂർവ്വമായ മനോഭാവം ഉണ്ടായിട്ടും വിദ്യാഭ്യാസപരമായി മുന്നോട്ടുവരാൻ സാദ്ധ്യതയില്ലാതിരിക്കുകയും ചെയ്ത സ്ഥലങ്ങളെ സംബന്ധിച്ചിടത്തോളം ഇതു വളരെ നിരാശാജനകമാണ്. അതുകൊണ്ട് പുതിയ സ്ക്കൂളുകൾ ഉണ്ടാക്കണം. കെട്ടിടങ്ങൾക്കു സൗകര്യമില്ലെങ്കിൽ പദ്ധതിതന്നെ ഒന്നു മാറ്റരുതോ? ഷിഫ്റ്റ് സിസ്റ്റത്തിനെതിരായി രണ്ടുഭാഗത്തുനിന്നും വാദങ്ങൾ മുഴങ്ങിക്കേട്ടു. പ്രായോഗികമായ കാര്യങ്ങൾ വരുമ്പോൾ പ്രതിപക്ഷത്തുള്ളവരുടെയും, ഗവണ്മെന്റു പക്ഷത്തുള്ളവരുടെയും അഭിപ്രായം ഒരുപോലെയല്ല എന്നു മി. അച്യുതമേനോൻ പറഞ്ഞു. അപ്പോൾ മുൻ മുദ്രാവാക്യങ്ങളിന്മേൽ പറ്റിപ്പിടിക്കരുത്. ഈ സംഗതിയെ സംബന്ധിച്ചിടത്തോളം ആദർശവാദമുപേക്ഷിച്ചാൽ ഇന്നുള്ളതിൽ ഇരട്ടി കുട്ടികളെ പഠിപ്പിക്കുവാൻ സാധിക്കും. ഷിഫ്റ്റ് സമ്പ്രദായം പുനഃസ്ഥാപിക്കുകയാണെങ്കിൽ അതു വളരെ സഹായകരമായിരിക്കും. ഇന്നു സാധുക്കളായ കുട്ടികൾ പല സ്ഥലത്തും സ്ക്കൂളുകളിൽ ചെന്നാൽ ഞങ്ങളുടെ സ്ക്കൂളിൽ സ്ഥലമില്ല, ഇവിടെ വേണ്ടത്ര കുട്ടികളായിപ്പോയി, വേണ്ടത്രക്ലാസ്സുകളായിപ്പോയി എന്നു പറയുന്നു. അതുകൊണ്ടു ഞാൻ ധൈര്യപൂർവ്വം പറയുന്നതു ഷിഫ്റ്റ് സമ്പ്രദായം തുടരേണ്ടതാണെന്നാണ്.

മറ്റൊരു സംഗതി എനിക്ക് ഈ അവസരത്തിൽ പറയാനുള്ളത്, വിദ്യാലയങ്ങളിൽ ഇന്നുള്ള പഠനസമയത്തെപ്പറ്റിയാണ്. കുട്ടികൾക്ക്, വിശേഷിച്ചും മുസ്ലീം വിദ്യാർത്ഥികൾക്ക് വളരെ അസൗകര്യമുള്ള വിധത്തിലാണ് ഇപ്പോൾ സമയം ക്ലിപ്തപ്പെടുത്തിയിരിക്കുന്നത്. പഴയ ഗവണ്മെന്റിന്റെ കാലത്തു തിരൂർ, ഏറനാടു മുതലായ സ്ഥലങ്ങളിൽ, അതായതു മുസ്ലീം വിദ്യാർത്ഥികൾ അധികമുള്ള സ്ഥലങ്ങളിൽ പത്തര മണിയായിരുന്നു നിശ്ചയിച്ചിരുന്നത്. അങ്ങനെ നിശ്ചയിച്ചിരുന്നതുകൊണ്ട് അവർക്ക് മതപഠനത്തിനും, മറ്റു വിദ്യാഭ്യാസത്തിനും സൗകര്യമുണ്ടായിരുന്നു. ഇപ്പോൾ മതപഠനത്തിനുള്ള സൗകര്യം ഇല്ലാത്ത ഒരു വ്യവസ്ഥയാണ് ഉണ്ടായിട്ടുള്ളത്. മുസ്ലീം വിദ്യാർത്ഥികളുടെ മാതാപിതാക്കൾക്ക് രണ്ടിലൊരുതരം വിദ്യാഭ്യാസത്തിനേ സൗകര്യമുള്ളൂവെങ്കിൽ തങ്ങളുടെ കുട്ടികളെ മതപഠനത്തിനു അയയ്ക്കുകയാണ് കൂടുതൽ സന്തോഷമായിട്ടുള്ളത്. എന്നാൽ ഇപ്പോഴാകട്ടെ മതപഠനത്തിനു സൗകര്യം കൊടുക്കാത്ത നിലയിൽ സമയം വെച്ചിരിക്കുകയാണ്. അതായത്, മുൻപ് പത്തരമണി എന്നു വെച്ചിരുന്നത് ഈ ഗവണ്മെന്റു വന്നതിൽ പിന്നീട് എടുത്തു കളഞ്ഞിരിക്കുകയാണ്. ഇപ്പോൾ 9 മണിക്കാണ് ക്ലാസ്സ് തുടങ്ങുന്നത്. ആയതിനാൽ മുസ്ലീം വിദ്യാർത്ഥികളുടെ മതപഠനത്തിനു അസൗകര്യമുണ്ടായ അവസ്ഥാവിശേഷത്തെപ്പറ്റി ഗവണ്മെന്റു ദയാപൂർവ്വം ചിന്തിക്കേണ്ടതാണെന്നാണ് എന്റെ അഭിപ്രായം.

ഈ നിയമസഭയിൽ പല അവസരങ്ങളിലും ബഹുമാനപ്പെട്ട മെഡിക്കൽ മന്ത്രി തന്നെ പറഞ്ഞിട്ടുണ്ട്, ആവശ്യമുള്ളത്ര ഡോക്ടറന്മാരെ ലഭിക്കുന്നില്ല എന്ന്. എം.ബി.ബി.എസ്സ്. പാസ്സായ ഒരു ഡോക്ടർ തിരൂർ ആശുപത്രിയിൽ നിയമനത്തിനുവേണ്ടി ഗവണ്മെന്റിനോടു അപേക്ഷിച്ചുവെങ്കിലും ആ അപേക്ഷയിന്മേൽ ഗവണ്മെന്റു മറുപടിപോലും നൽകിയില്ല. അതേ അവസരത്തിൽ ഡോക്ടറെ കിട്ടുന്നില്ലായെന്ന് മന്ത്രി കൂടെക്കൂടെ പറയുകയും ചെയ്യുന്നു. പരീക്ഷായോഗ്യതയുള്ള വ്യക്തികൾ വിശേഷിച്ചും, മെഡിക്കൽ വകുപ്പിൽ ഉദ്യോഗാർത്ഥികളായി അപേക്ഷിച്ചാൽ ഇനിമേലെങ്കിലും അങ്ങനെയുള്ള കാര്യം അവഗണിക്കാതെ നടപടി എടുക്കണമെന്നാണ് എന്റെ അഭിപ്രായം. രോഗികളെ ആശുപത്രിയിൽ പ്രവേശിപ്പിക്കുന്നതിനെ സംബന്ധിച്ചാണെങ്കിൽ മിക്കവാറും, സാമ്പത്തികശേഷിയില്ലാത്ത രോഗികളെ പറഞ്ഞയയ്ക്കുന്ന പതിവാണു കണ്ടുവരുന്നത്. ഇവിടത്തെ മെഡിക്കൽ കോളേജ് ആശുപത്രിയിൽ മറ്റു ആശുപത്രികളിൽ എടുക്കാത്ത രോഗികളെ പ്രവേശിപ്പിക്കുന്നതിനുവേണ്ടി ഒരു നിർദ്ദേശം വെച്ചുകണ്ടു. ആ രോഗി ഏതെല്ലാം ആശുപത്രികളിൽ ചെല്ലുന്നുവോ, ആ ആശുപത്രികളുടെയെല്ലാം സർട്ടിഫിക്കറ്റ് ഹാജരാക്കണമെന്നും പറഞ്ഞു. അതായത് ചെറിയ ആശുപത്രിയിൽ നിന്നും സർട്ടിഫിക്കറ്റ് വാങ്ങി താലൂക്കു ആശുപത്രികളിലും പിന്നെ ഉള്ളൂരിലും എത്തണമത്രെ. അനർഹരായവർ ഇങ്ങോട്ടു



വരാതിരിക്കയാണ് ഉദ്ദേശ്യം. സർട്ടിഫിക്കറ്റു വാങ്ങിക്കേണ്ട സമയത്തിനുള്ളിൽ ചിലപ്പോൾ രോഗി മരണമടഞ്ഞുവെന്നും വന്നേക്കും. ഇപ്രകാരം രോഗികളെ അങ്ങോട്ടുമിങ്ങോട്ടും ഇട്ടു ഓടിക്കുന്ന സമ്പ്രദായം പരീക്ഷണാർഹമല്ല എന്നാണ് എനിക്കു പറയുവാനുള്ളത്. ഈ കാര്യം പറയുമ്പോൾ വ്യവസായവകുപ്പിലെയും മറ്റും റെഡ്ടേപ്പിസംകൂടി ഞാൻ ഓർക്കുന്നുണ്ട്. പണ്ടൊരുത്തൻ ഒരു വീട്ടിൽച്ചെന്നു കുറെ ചാമവിത്തു ചോദിച്ചു. വീട്ടുകാരൻ പറഞ്ഞു തന്റെ അമ്മാവനോടു ചോദിക്കണം എന്ന്. അയാൾ അയാളുടെ അമ്മാവനോടു ചോദിക്കാൻ പറഞ്ഞു. ഒടുവിലത്തെ അമ്മാവനോടു ചോദിക്കാൻ ചെന്ന ആൾ മുഖവുരയായി പറഞ്ഞു. നിങ്ങൾക്കു കാരണവർ ഉണ്ടെങ്കിൽ എനിക്ക് ചാമവിത്ത് വേണ്ടാ എന്ന്. ഇതുപോലെയാണ് വ്യവസായവകുപ്പിലും മറ്റും അനുഭവപ്പെടുന്നത്. മെഡിക്കൽ കോളേജിൽ രോഗികളെ പ്രവേശിപ്പിക്കുന്നതിലും ഇതേ നില തുടർന്നാലോ? രോഗനിവാരണാർത്ഥം ആശുപത്രിയെ ശരണം പ്രാപിക്കുന്നവർ ചിലപ്പോൾ നേരത്തെ മരിച്ചെന്നും വരും. മറ്റൊരു കാര്യം എനിക്ക് പറയുവാനുള്ളത്, സംസ്ഥാനത്തെ ഭരണ പരമായ കാര്യങ്ങൾക്കുവേണ്ടി വർദ്ധിച്ചുവരുന്ന ചെലവിനെപ്പറ്റിയാണ്. പലയിനങ്ങളിലായി സർക്കാർ പണം ധാരാളം ചെലവാക്കുന്നു എന്ന് ഈ സഭയിൽ ബഹുമാനപ്പെട്ട പല മെമ്പറ ന്മാരും അഭിപ്രായപ്പെട്ടത് ഏറെക്കുറെ വാസ്തവം ആണെന്നാണ് എന്റെയും അഭിപ്രായം. സർക്കാർ പണം തന്നെയായാലും അനാവശ്യച്ചെലവുകൾ ചെയ്യുന്നതു സാധൂകരിക്കത്തക്കതല്ല. ഇവിടെ പള്ളിക്കൂടങ്ങളുണ്ടാക്കാൻ, എന്നു തുടങ്ങി ജനങ്ങളുടെ പല ആവശ്യങ്ങൾക്കും പണമില്ലെന്നു പറയുന്ന ഗവണ്മെന്റ് ഡൽഹിയിൽ പോലും ഇൻഫർമേഷൻ ആഫീസ് തുറക്കുന്നു. അതുകൂടാതെ കഴിക്കാമായിരുന്നു. എന്ത് ആവശ്യത്തിനാണു ഈ പണത്തിടുക്കു കാലത്തു ഡൽഹിയിൽ ഒരു ഇൻഫർമേഷൻ ആഫീസു സ്ഥാപിക്കുകയും അവിടെയൊരു ഉദ്യോഗസ്ഥനെ നിയമിക്കുകയും ചെയ്തതെന്നു എനിക്കു മനസ്സിലാകുന്നില്ല. മാത്രമല്ല പബ്ലിക്ക് സർവ്വീസ് കമ്മീഷൻ നേരത്തെ ജില്ലാ ആഫീസർമാരായി സെലക്ട് ചെയ്തവരിൽ ഒരാളെ ഇൻഫർമേഷൻ ആഫീസറായി നിയമിക്കാതെ ഡൽഹിയിൽ വേറെ ഒരു വ്യക്തിയെ കരാറിൽ നിയമിച്ചത് എന്തു കാരണത്താലാണെന്നു മനസ്സിലാക്കേണ്ടതുണ്ട്. മന്ത്രിമാരുടെ മനസ്സാക്ഷി ഇതേപ്പറ്റി എന്താണ് മന്ത്രിക്കുന്നത് എന്ന് എനിക്ക് അറിഞ്ഞുകൂടാ. അധികാരം ഗവണ്മെന്റിനുണ്ട്. ഏതുകാര്യത്തിനു വേണ്ടിയും എങ്ങനെയും ഗവണ്മെന്റ് അധികാരം ഉപയോഗിക്കാമോ? തങ്ങളിൽ നിക്ഷിപ്തമായിരി ക്കുന്ന അധികാരം അവർ ദുർവിനിയോഗം ചെയ്യുന്നത് അഭിലഷണീയമല്ല. സർവ്വീസ് കമ്മീഷൻ ജില്ലാ ആഫീസർമാരായി മൂന്നുപേരെ തെരഞ്ഞെടുത്തു അയച്ചതിൽനിന്ന് ഒരാളെ എടുക്കാമാ യിരുന്നു. പക്ഷേ, ഡൽഹിയിൽ വേറെ ഒരാളെ എടുക്കണമെന്നാണ് ഗവണ്മെന്റു വിചാരിച്ചത്. സർവ്വീസ് കമ്മീഷന്റെ അനുവാദമോ അഭിപ്രായമോ ചോദിക്കാമായിരുന്നു. മറ്റൊന്ന് ഈ ഗവണ്മെന്റ് വന്നതിനുശേഷം ഇവിടെ കുറെയധികം കമ്മിറ്റികളെ ഉണ്ടാക്കിയിരിക്കുകയാണ്. കമ്മിറ്റികൾക്കു വേണ്ടി വളരെയധികം പണവും ചെലവാക്കുന്നുണ്ട്. ജനായത്തഭരണത്തിൽ ചില രംഗങ്ങളിൽ കമ്മിറ്റികൾ രൂപീകരിച്ചാൽ മാത്രമേ ഭരണം ശരിയായി നടത്താൻ സാധിക്കുകയുള്ളൂ എന്നാണെങ്കിൽ, അതിനിടയിൽ സർക്കാരിന്റെ സാമ്പത്തികസ്ഥിതികൂടി ഒന്നു നോക്കേണ്ടതാണ്. സാമ്പത്തികമായി മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് നമ്മുടെ കേരളം വളരെ പുറകിലാണ്. അങ്ങനെ മോശമായ സ്ഥിതിയിൽ ദിവസംതോറും മന്ത്രിമാരിൽ ഓരോരുത്തരും അവരവരുടെ ഭാവനാവിലാസംപോലെ കമ്മിറ്റിയുണ്ടാക്കുകയും അതിനു പണം കോരിച്ചൊരിയുകയും ചെയ്യുന്നതു ശരിയാണോ? അങ്ങനെ കമ്മിറ്റിയുണ്ടാക്കുന്നത് ഇൻഡ്യയിലെ ഇതരസംസ്ഥാനങ്ങളും അംഗീകരിച്ചുവരുന്ന ഒരു സമ്പ്രദായം ആണെന്നും മറ്റും പറയുന്നു. പക്ഷേ, ഇൻഡ്യയിലുള്ള ഇതരസംസ്ഥാനങ്ങൾ ഈ ഒരു നിലപാടു സ്വീകരിക്കുന്നു എങ്കിൽത്തന്നെയും, നമ്മുടെ സംസ്ഥാനത്തെ സാമ്പത്തികശേഷി ഇത്രയധികം കമ്മിറ്റികളെ അനുവദിക്കുന്നില്ലായെന്നുള്ളത് പ്രത്യേകം ഓർമ്മിക്കേണ്ട കാര്യമാണ്. മറ്റൊന്ന് 40 ഗ്രാമസേവകന്മാരെയും, ഗ്രാമസേവികമാ രെയും നിയമിച്ചതാണ്. ഈ നിയമനങ്ങൾ നടത്തേണ്ടത് ഡിസ്ട്രിക്ടുവാർ അനുസരിച്ചായിരി



ക്കണമെന്നാണ് പബ്ലിക്ക് സർവ്വീസ് കമ്മീഷൻ ഗവണ്മെന്റിനെ അറിയിച്ചിരുന്നത് എങ്കിലും അപ്രകാരം അല്ല ഗവണ്മെന്റു ചെയ്തത്.

**പി. ടി. ചാക്കോ** : ഡിസ്ട്രിക്ടുവാർ ആയി നടത്തണമെന്ന് ഗവണ്മെന്റിനെ അറിയിച്ചുവെങ്കിലും അങ്ങനെ നടത്തേണ്ട കാര്യമില്ല എന്ന് ഗവണ്മെന്റു പബ്ലിക്ക് സർവ്വീസ് കമ്മീഷനെ അറിയിച്ചിട്ടുള്ളതായി അറിയാമോ ?

**സി. എച്ച്.** : ഇതു സംബന്ധിച്ചുള്ള എന്റെ അറിവിതാണ്. ഇവിടത്തെ ചീഫ് മന്ത്രി നൽകിയ വിവരം മറിച്ചാണ്. അദ്ദേഹം നൽകിയ വിവരങ്ങൾ കളവാണ് എന്നു ഞാൻ പറയുന്നില്ല എങ്കിലും അതു സത്യമാണെന്നു തോന്നുന്നില്ല. ഏതായാലും ഗ്രാമസേവികമാരെ ഡിസ്ട്രിക്ടുവാർ ആയി നിയമിക്കണമെന്ന് കമ്മീഷൻ നിർദ്ദേശിച്ചുവെന്നു ഞാൻ അറിഞ്ഞു. സർ, മറ്റൊരു കാര്യം വില്ലേജ് ആഫീസുകളുടെ വൈദ്യുതീകരണം സംബന്ധിച്ചാണ്. മലബാറിൽ പല സ്ഥലത്തും വില്ലേജ് ആഫീസുകൾ തന്നെയില്ല. ഈ ഗവണ്മെന്റു ചില നിയോജകമണ്ഡലങ്ങളോടും, ചില പ്രദേശങ്ങളോടും വളരെ പക്ഷപാതം കാണിക്കുന്നുണ്ടെന്നാണ് എന്റെ അഭിപ്രായം. ഞാൻ പ്രതിനിധീകരിക്കുന്ന നിയോജകമണ്ഡലത്തെ സംബന്ധിച്ചിടത്തോളം വികസനകാര്യങ്ങൾക്ക് ഗവണ്മെന്റിന്റെ യാതൊരു ആനുകൂല്യവും ഉണ്ടായിട്ടില്ല. എന്റെ നിയോജകമണ്ഡലത്തിൽ മുമ്പ് ഒരു റൂറൽ ഡിസ്പെൻസറി ഉണ്ടായിരുന്നത് ഉയർത്തിയതൊഴിച്ചാൽ യാതൊരു മാറ്റവും അവിടെ സംഭവിച്ചിട്ടില്ല. മുസ്ലീം ഭൂരിപക്ഷമുള്ള പിന്നോക്കനിയോജകമണ്ഡലങ്ങളിൽ റോഡുകളെ സംബന്ധിച്ചിടത്തോളവും ആശുപത്രികളെ സംബന്ധിച്ചിടത്തോളവും മറ്റും പ്രത്യേക പരിഗണന നൽകുമെന്നു പല അവസരങ്ങളിലും ഈ സഭയിൽ പറഞ്ഞിട്ടുണ്ട്. തൊഴിൽപരമായ യാതൊരു പ്രോത്സാഹനവും അവിടെ ഉണ്ടായിട്ടില്ല. ഖാദിബോർഡിന്റെ കാര്യത്തിൽ പോലും എന്റെ നിയോജകമണ്ഡലത്തിൽ അർഹിക്കുന്ന പ്രോത്സാഹനം ലഭിച്ചിട്ടില്ല. ഒരു കുഴിത്തറിപോലും അവിടെ സ്ഥാപിച്ചുതന്നില്ല. ഇതൊക്കെ വെച്ചുകൊണ്ടാണ് പക്ഷപാതമനഃസ്ഥിതിയോടുകൂടി പെരുമാറുന്നു എന്നു ഞാൻ പറയുന്നത്. സർ, ഗ്രാമസേവികമാർക്ക് ട്രെയിനിംഗ് കഴിഞ്ഞു വന്നാൽ ഉടനെ ജോലി കിട്ടുമെന്നായിരുന്നു അവരുടെ വിശ്വാസം. ട്രെയിനിംഗിന് എടുത്ത ഗ്രാമസേവികമാർ ആ പീരിയേഡ് കഴിയുമ്പോൾ അവർക്ക് ജോലി കൊടുക്കുന്നില്ല, മറ്റൊരു ജോലിക്കപേക്ഷിക്കാനും നിവൃത്തിയില്ല. കാരണം വേറെ ജോലിക്ക് പോയാൽ പരിശീലനപ്പണം തിരിയെ കൊടുക്കേണ്ടിവരും. ഒരു മുസ്ലീം ഗ്രാമസേവികയിൽനിന്നു എനിക്ക് ഒരെഴുത്തു കിട്ടിയിട്ടുണ്ട്. അവർക്ക് ഉദ്യോഗം കിട്ടിയില്ല. ഇത്തരക്കാരുടെ ദയനീയമായ നിലപാടിന് പരിഹാരം ഉണ്ടാക്കേണ്ടത് ഈ ഗവണ്മെന്റിന്റെ കടമയാണ്. ആ കാര്യത്തിൽ ഗവണ്മെന്റു വേണ്ടത്ര ശ്രദ്ധിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് ഞാൻ അവസാനിപ്പിക്കുകയാണ്.



# വർദ്ധിച്ചുവരുന്ന ഭരണച്ചെലവ് കുറയ്ക്കണമെന്ന ആവശ്യം ഉന്നയിച്ച് സി.എ. മാത്യു അവതരിപ്പിച്ച പ്രമേയത്തിന്മേൽ നടന്ന ചർച്ചയ്ക്ക് മറുപടിയായി 28-07-1960-ൽ മുഖ്യമന്ത്രി പട്ടം താണുപിള്ള നിയമസഭയിൽ നടത്തിയ പ്രസംഗം

Mr. Speaker, Sir, It is a rather difficult and I may even say, in some ways, a delicate question that I have now to tackle. That there is over expenditure on account of salaries and allowances is generally believed by the Hon. Members of this House and the public in general. Sir, I may be pardoned when I say that by and large I also share that view. But the solution is not so easy as some of my Hon. friends seem to believe.

Now, Sir, what are the facts? In regard to pay and allowances the statement before me gives the figure 38.44 as the percentage of expenditure under these heads to the total revenue. It is said to be a large percentage. The corresponding figure in Madras is 30.04, but then that does not take into account the recent orders of the Government of Madras relating to increase of pay. When that increase of pay and allowances is also taken into account, what will be the corresponding figure in Madras I do not know. Any way we take it that roughly our expenditure on account of pay and allowances is rather high. But then, how are we to tackle this problem? Sir, a few days ago one of the Secretaries in charge of the staff of the Secretariat told me that the delay in the transaction of business in the offices is to some extent due to the fact that clerks and superintendents and secretaries take leave all of a sudden and acting arrangements could not be made in time. So he suggested that hereafter leave should be granted before it is availed of; otherwise there would be difficulties in many cases. I asked him, 'have you not got enough clerks and superintendents to provide for work being done when leave is taken by some members of the staff?' He said that work is so arranged that it will be difficult to put one man in place of another who takes leave. So, that is the feeling in the Secretariat. Not that I accepted it in full. I also feel that reduction to a substantial extent is possible of employees in the Secretariat. It may be so in other departments. At the same time there are certain offices where the staff is not quite adequate. But then, Sir, the difficulty arises this way. Can we send away any man? Even here every day we hear the complaints that acting teachers who were appointed for a fixed period, for a few months on the understanding that we would be dispensing with their services when the vacancies are over-don't relieve any of them-don't we hear that demand everyday here? If you want to reduce expenditure, what justification is there for Hon. Members asking the Government not to relieve people who were appointed for a term in vacancies? I ask you that question. But is it possible today for Government to relieve such people? That question naturally arises and I personally feel for those people. When a man who is in service as a Government employee for a period, if he is sent back home, how can he get on? That question is there. If you reduce a



number of employees what will they do when they go home? What will their wives and children do? How can they live? Sir, here Government service is not merely a service problem. It has somehow become more an employment problem. The Government are the largest employers in this State. There is no use of ignoring that fact. That aspect of matter, Government are compelled always to keep before them when dealing with these things. Then what we can do is, as suggested here, not to put in new men when vacancies occur; try to adjust things in such a way that you can get on with the existing staff after some people retire. That will be possible is to be examined, Sir. But with this great employment problem before us, even in such cases how far we can reverse from employing new personnel-that also again is an employment problem. It is a very very vexed question. But don't misunderstand me by saying that I want to keep in service all those people who are there-all those clerks, superintendents and others who are idling their time. Not that. I only want this Hon. House to understand the difficulty of the situation.

Then, in regard to pay, increased pay and high salaries, did we not consciously, deliberately and I may also say conscientiously, increased the salaries of Government Servants in recent years? Is there a case for reduction of salaries, particularly in the lower ranks? I can understand it in the case of highly paid I.A.S. Officers' salaries; I can also understand that in the case of a few non-I.A.S. High paid officers; but in the lower ranks, where is the scope for reduction? Can we reduce the pay of clerks, superintendents or other low-paid officers? Certainly not, Sir. Our attempt must be to narrow the gulf between the highest income and the lowest income. So, it will be a question of at least leaving the salaries of these low-paid Government Servants. So reduction of salaries is impracticable except in the case of a few high-paid officers. I may tell you that cannot bring in much. So, up to a limit of Rs.300, can you think of substantially reducing the pay? You can do it only in the case of those drawing Rs. 500 and upwards; but then, there are practical difficulties. I do not know how to attempt it.

Now I may tell you, recently this Government was compelled to raise the salaries of certain Travancore-Cochin officers because an arrangement was made by the previous Government probably at the instance of Government of India that officers who came from Madras should be allowed to retain not only the scale of pay they were having when they came, but their increment should be also on the Madras pay basis. So, we had to sanction the increase of pay to the Travancore-Cochin personnel so that this disparity may be dispensed with. There are these practical difficulties.

Then it was mentioned here that certain courts may be abolished. I agree. Certain registration offices may be abolished, was another request. I agree. But even when we abolish these institutions the employment of the persons working there cannot be terminated. For at least some considerable time whatever you do, the actual reduction in expenditure can only be



wished for. Don't think I am pessimistic. Don't think, here is a Chief Minister who says, expenditure cannot be controlled. All the same I can understand the various suggestions that have been made here and I for one and the Cabinet will certainly see to it that wherever possible reduction in expenditure is resorted to. That assurance I give to this House. But at the same time do not forget the difficulties. Do not exaggerate the scope of possible retrenchment.

A comparison of expenditure was made. You must also realise certain peculiarities of our State. Take for instance, education. The salary of our teachers, both departmental and non-departmental, comes to a very large amount. If you compare the pay of Kerala Officers and the expenditure consequent on that with that of the Officers of Madras, you must realise that in Madras the departmental schools are comparatively few and therefore expenditure on account of education is ratably much lower in Madras than in this State. Similarly, with regard to the other institutions. The stage or level of development that we have reached in many lines has also to be taken into account when we compare these figures.

Then the appointment of women was mentioned by our humorous Member. Pardon me, when I say, his humour very often takes leave of the correct line. Anyway the normal natural functions of men and women must necessarily be allowed to continue and that should by no means be an obstacle to woman employment. That the tendencies are, particularly in our State, that so far as Government service is concerned, women are ousting men more rapidly and probably here more than in any other part of India.

Then there is I.A.S. and I.P.S. Officers. Whatever may be my personal views in regard to the high salaries paid to them, it is inevitable. But I may tell you personally that there is no justification for this enormous gulf that exists between the lowest pay and the highest pay in the State. I may assure you that so long as I am in office my efforts, even though I may not be able to bring into effect immediately, will be always to bridge this gulf and make the salaries approximate to one another as far as possible. Of course, it must be the endeavour of this Government and any Government that speakes of a socialistic pattern and of things of that sort to reduce the differences in the social plane. So it must be the constant endeavour of all of us. Do not for a moment imagine that this Chief Minister and his Cabinet do not keep in view the desired goal. We fully keep it in view. At any rate I am definite about it. At the same time there are difficulties of various kinds. But I can assure you, Mr. Mathew and other friends who moved the amendments that this Government is fully at one with you in the matter of appreciating the fact that no pie of the public money should be wasted, no pie should be paid to any one except for adequate return and that the expenditure under the heads of salaries and allowances and things of that kind should he reduced as far as possible. I give you definite assurance on behalf of Government, that the Government will take every possible step to reduce the expenditure. I feel that this assurance will satisfy the mover of the resolution and others who moved amendments and I hope they will all be withdrawn.



# ഗവർണ്ണറുടെ നന്ദിപ്രമേയത്തിന്മേൽ നടന്ന ചർച്ചയ്ക്ക് മറുപടി പറഞ്ഞുകൊണ്ട് ആർ. ശങ്കർ 08-01-1963-ൽ നിയമസഭയിൽ നടത്തിയ പ്രസംഗം

അതിനെപ്പറ്റി ഒരു വാദപ്രതിവാദത്തിന്റെ ആവശ്യമില്ല. ഞാൻ ചില ബുദ്ധിമുട്ടുകളെപ്പറ്റി പറഞ്ഞുവെന്നേയുള്ളൂ. സർ, എനിക്ക് ഒന്നേ അഭ്യർത്ഥിക്കുവാനുള്ളൂ. എല്ലാ സുഹൃത്തുക്കളും ഈ അപകടം നിറഞ്ഞ സന്ദർഭത്തിൽ, ആത്മാർത്ഥമായ സഹകരണം ഗവൺമെന്റിന് നൽകണം. ഈ രാജ്യത്തെ യുദ്ധയത്നങ്ങൾ പരാജയമായിരുന്നുവെന്ന്, വേണ്ടിടത്തോളം തീക്ഷ്ണതയില്ല എന്ന് ചിലർ സംസാരിച്ചതുകൊണ്ട്, അതു സംബന്ധിച്ച് ചെയ്തിട്ടുള്ള ചില കാര്യങ്ങളെപ്പറ്റി ഞാൻ എടുത്തു പറയുകയാണ്.

ഫണ്ടുപിരിവിനെപ്പറ്റി പറഞ്ഞു. ഇവിടെ ഒരു ചോദ്യത്തിന് ഉത്തരമായി മുൻപു പറഞ്ഞിട്ടുണ്ട്. ഡിസംബർ 31-ാം തീയതി വരെ ഒരു കോടി രൂപ ആയിട്ടുണ്ട് എന്ന്. അതിനുശേഷം ഒരാഴ്ച കൊണ്ട്, അനൗദ്യോഗികമായ കണക്കിന്റെ അടിസ്ഥാനത്തിൽ പറഞ്ഞാൽ പത്തിരുപതു ലക്ഷം രൂപ കൂടി പിരിഞ്ഞിട്ടുണ്ട്. ഇത് ഒരു കോടി എഴുപതുലക്ഷത്തിൽ വളരെ താഴെയാണെന്ന് അറിയാമെങ്കിലും, ഏതാണ്ട് അഭിമാനിക്കാവുന്ന രീതിയിലുള്ള ഒരു നേട്ടമാണെന്നുള്ളതിൽ സംശയമില്ല. ഡിസംബറിൽതന്നെ ലക്ഷ്യത്തിൽ എത്തിയാൽ കൊള്ളാമെന്നു വിചാരം ഉണ്ടായിരുന്നു. ജനുവരിയിലെങ്കിലും അതു സാധിക്കുമെന്നു വിശ്വസിക്കുന്നു. കുറേ കാലതാമസം ഉണ്ടായാലും ലക്ഷ്യം പ്രാപിക്കാമെന്നാണു വിശ്വാസം. കമ്മിറ്റിയുടെ പിരിവ് വീടുതോറുമുള്ള പിരിവ് നൂറുശതമാനം വിജയിച്ചു എന്ന് ഞങ്ങൾ അഭിമാനിക്കുന്നില്ല. എങ്കിലും വളരെയധികം വിജയിച്ചിട്ടുണ്ട്. ബഹുഭൂരിപക്ഷം വീടുകളിലും ഈ കമ്മിറ്റികളിലെ ആളുകൾ അതത് നാട്ടിലെ ബഹുജനങ്ങളുമായി സഹകരിച്ച് സന്ദർശനം നടത്തി പിരിവു നടത്തുകയാണുണ്ടായത്. ബാക്കിയുള്ള സ്ഥലങ്ങളിൽ ഈ സഭയിലെ ബഹുമാനപ്പെട്ട അംഗങ്ങളും മറ്റാളുകളുമായി സഹകരിച്ച് തുടർന്ന് പിരിവു നടത്തിയാൽ നമ്മുടെ ലക്ഷ്യത്തിൽ എത്താൻ വലിയ ബുദ്ധിമുട്ടുണ്ടാകുമെന്നു തോന്നുന്നില്ല. 170 ലക്ഷം എന്നു ഒരു ലക്ഷ്യം വച്ചത്, ഒരു പരമലക്ഷ്യമായി പ്രഖ്യാപിച്ചതല്ല. 170 ലക്ഷം ജനസംഖ്യ ഉള്ള ഈ സംസ്ഥാനത്തു നിന്ന് ഒരു രൂപ ക്രമത്തിൽ ഒരു കണക്ക് സ്വയം ലക്ഷ്യമായി പ്രഖ്യാപിച്ചുവെന്നേയുള്ളൂ. ഈ ധനസംഭരണം ഇനിയും തുടർന്നു നടത്തുകയാണ്. വേണ്ടി വന്നാൽ അതു തുടർന്നുപോകുകയും ചെയ്യും. പക്ഷേ ഇതു വിജയമായിരുന്നില്ല, പരാജയമായിരുന്നു എന്നൊക്കെ പറയുന്നതു അത്ര ശരിയല്ല.

സർ, ധനവാന്മാരെപ്പറ്റി ഇവിടെ പറഞ്ഞു, ധനവാന്മാരിൽ ഒരു വിഭാഗം ഹൃദയപൂർവ്വം സംഭാവന ചെയ്തിട്ടുണ്ട്. വളരെപ്പേർ അവരുടെ കഴിവിന് ഒത്ത് സംഭാവന ചെയ്തിട്ടില്ലെന്നുള്ളതു പരമാർത്ഥമാണ്. അതിനു കാരണമെന്താണെന്നു കണ്ടുപിടിക്കാൻ വലിയ വിഷമമില്ല; അതു ധനവാന്മാരുടെ സ്വഭാവമാണ്. ആ സ്വഭാവം മാറ്റാൻ അപ്പുറത്തിരിക്കുന്ന സുഹൃത്തുക്കൾക്കു എളുപ്പമാർഗ്ഗമുണ്ട്. ഞങ്ങൾക്കു പതുക്കെ നടപ്പാക്കുന്ന മാർഗ്ഗങ്ങളെ അറിയാവൂ. തൽക്കാലം ഞങ്ങൾ ഞങ്ങളുടെ മാർഗ്ഗം നോക്കും. തീരെ നിർവ്വാഹമില്ലാതെ വന്നാൽ മാത്രമേ, അവസാനമായി നിങ്ങളുടെ മാർഗ്ഗം അതിനു സ്വീകരിക്കുകയുള്ളു. ഒരു അവസരം അവർക്കു നല്കിയിട്ടു മറ്റു മാർഗ്ഗം നോക്കുകയാണല്ലോ ഭേദം. ഏതായാലും ഫണ്ടു പിരിവു വലിയ പരാജയം ഒന്നുമായിരുന്നില്ല. കുറേക്കൂടി ശ്രമിച്ചാൽ കൂടുതൽ ഫലം ഉണ്ടാകുമെന്നാണു വിശ്വാസം.

സ്വർണ്ണത്തിന്റെ കാര്യം പറഞ്ഞു. ഇരുപത്തയ്യായിരം ഗ്രാം സ്വർണ്ണം കിട്ടിയിട്ടുണ്ട്. സ്വർണ്ണം ശേഖരിക്കാൻ പ്രത്യേക ഏജൻസിയൊന്നും ഉണ്ടാക്കിയില്ല. അവിടവിടെയായി പല സ്ഥലത്തും സ്ത്രീകൾ ഉണ്ടാക്കിയ കമ്മിറ്റികളാണ് ഈ പിരിവു നടത്തിയിട്ടുള്ളത്. കുറേക്കൂടി കാര്യമായി ആ വശത്തു പ്രവർത്തിച്ചിരുന്നെങ്കിൽ സ്വർണ്ണം കൂടുതൽ കിട്ടുമായിരുന്നു എന്ന കാര്യത്തിൽ സംശ



യമില്ല. ഏതായാലും ഫണ്ടുപിരിവു ഒരുവിധം തൃപ്തികരമായി പുരോഗമിച്ചു എന്നു എല്ലാവരും സമ്മതിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

സർ, സിറ്റിസൻസ് കൗൺസിൽ, എട്ടൊമ്പതു സബ് കമ്മിറ്റികൾ വഴിയായി പല രംഗത്തും പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുകയാണ്. അതിനും പുറമേ യുദ്ധം ആരംഭിച്ചു കഴിഞ്ഞ ഉടൻ തന്നെ, ഇവിടത്തെ ഒട്ടുവളരെ ആളുകളെ പരിശീലനം കൊടുത്ത് യുദ്ധത്തിലും പുറകിലും സഹായിക്കാൻ തയ്യാറാക്കി നിറുത്തി. സത്യത്തിൽ ഇൻഡ്യാ ഗവൺമെന്റ് ആവശ്യപ്പെടുന്നതിനു മുമ്പു തന്നെ ഇവിടത്തെ പോലീസിന്റെ ഒരു വിഭാഗത്തെ അയച്ചു കൊടുക്കാൻ വേണ്ട നടപടി ഞങ്ങൾ സ്വീകരിച്ചു. അതിനുശേഷം ആവശ്യപ്പെടുകയും ചെയ്തു. ആവശ്യമുള്ള പരിശീലനം ലഭിച്ചിട്ടുള്ള എം.എസ്.പി. യിലെ ഒരു വിഭാഗത്തെയാണ് അയച്ചത്. ഏറ്റവും നല്ല പരിശീലനം ലഭിച്ചിട്ടുള്ളവരായിരുന്നു. അവർ. അവരെ അയയ്ക്കണമെന്നു ആവശ്യപ്പെട്ടയുടൻ അയയ്ക്കുകയുണ്ടായി. ഏറ്റവും അധികം ആളുകളെ കേരളത്തിൽ നിന്നാണ് അയയ്ക്കാൻ സാധിച്ചതെന്നു വളരെ സന്തോഷത്തോടുകൂടി പറയാം. അവർക്കു യാതൊരു ബുദ്ധിമുട്ടും വരാതിരിക്കത്തക്കവണ്ണം മഞ്ഞു കാലത്തേക്കാവശ്യമുള്ള വസ്ത്രങ്ങളും നല്ല സജ്ജീകരണങ്ങളും നല്ല വാഹനങ്ങളും നല്കിയി ട്ടാണ് അയച്ചത്. അവർ ഇന്നു നാഗാലാൻഡിൽ സേവനം അനുഷ്ഠിക്കുകയാണ്. നാഗാലാൻഡിൽ നിന്നിരുന്ന സൈന്യത്തിനു പകരം ഇവർ സേവനം അനുഷ്ഠിക്കുകയാണ്. ഇന്ത്യാ ഗവൺമെന്റിന്റെ ഹോം മിനിസ്റ്റർ ഉൾപ്പെടെയുള്ളവർ നമ്മുടെ യുദ്ധസന്നദ്ധഭടന്മാരെപ്പറ്റി വളരെ നല്ല അഭിപ്രായ മാണ് പറഞ്ഞിട്ടുള്ളത്. അവരെ പ്രശംസിച്ചുകൊണ്ടുള്ള അഭിപ്രായങ്ങൾ ഉന്നത സ്ഥാനങ്ങളിൽ നിന്നുണ്ടായിട്ടുണ്ടെന്നു ഈ സഭയെ അറിയിക്കാൻ എനിക്ക് വളരെ സന്തോഷമുണ്ട്. ഇത്രയും നല്ല രീതിയിൽ കാര്യക്ഷമമായി ജനരഞ്ജനയോടുകൂടി പെരുമാറുന്ന ഒരു സേനാവിഭാഗത്തെ നാഗാലാൻഡിൽ സേവനത്തിനു കിട്ടിയിട്ടില്ലെന്നാണ് പറയുന്നത്.

*ശ്രീ. എൻ. ഗോപാലക്കുറുപ്പ്* : യുദ്ധരംഗത്തു നമ്മുടെ ഭടന്മാരിൽ ആർക്കെങ്കിലും ബഹുമതി മുദ്ര ലഭിച്ചിട്ടുണ്ടോ; അതിനെപ്പറ്റി ഈ ഗവൺമെന്റ് അന്വേഷിച്ചിട്ടുണ്ടോ?

*ശ്രീ. ആർ. ശങ്കർ :* ആ വിവരങ്ങൾ അന്വേഷിച്ചുവരികയാണ്. യുദ്ധത്തിൽ മുറിവു ഏൽക്കു കയോ, മറ്റുവിധത്തിൽ പരിക്കേൽക്കുകയോ, അപകടമരണം സംഭവിക്കുകയോ ചെയ്തിട്ടുള്ള വരുടെ കുടുംബങ്ങൾക്കു സൗജന്യങ്ങൾ ചെയ്യാനുള്ള നടപടികൾ എടുത്തുവരുന്നുണ്ട്.

സർ, ഞാൻ പറഞ്ഞുവന്ന മറ്റുകാര്യങ്ങൾകൂടി പറഞ്ഞുകൊള്ളട്ടെ. അങ്ങനെ ഒരു വിഭാഗം ആളുകളെ അയച്ചതിനുശേഷം, ഉടൻ തന്നെ പകരം പലർക്കും ട്രെയിനിംഗ് കൊടുത്തുകൊണ്ടിരി ക്കുകയാണ്. ഇനിയും ഇങ്ങനെയുള്ള ആവശ്യം വന്നേക്കാമെന്നുള്ള കരുതലോടുകൂടി പകരം ആളുകളെ സജ്ജമാക്കിയിട്ടുണ്ട്. എസ്. എ. പി. യിലെ ഒരു ബറ്റാലിയനെ 15-ാം തീയതിയോ 16-ാം തീയതിയോ എല്ലാ ഉപകരണങ്ങളോടും കൂടി ഇവിടെ നിന്ന് അയയ്ക്കും. അതിനുപകരം ആളിനെ എടുത്തിട്ടുമുണ്ട്. ഇനിയും പെട്ടെന്നു ആവശ്യപ്പെട്ടാൽ ആളിനെ അയയ്ക്കത്തക്കവിധത്തിൽ ആളുകളെ സജ്ജരാക്കി നിറുത്താൻ വേണ്ട നടപടികൾ ഈ ഗവൺമെന്റു സ്വീകരിച്ചിട്ടുണ്ട്. കേരളം ഇൻഡ്യയിലെ ഏറ്റവും ചെറിയ സ്റ്റേറ്റാണെങ്കിലും ഈ അടിയന്തിരഘട്ടത്തിൽ സന്ദർഭത്തി നൊത്തുയരാനും, മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ചു കൂടുതൽ ആളുകളെ അയച്ചു സഹായി ക്കാനും സാധിച്ചിട്ടുണ്ടെന്നുള്ളതു നമുക്കു അഭിമാനകരമാണ്.

ഇതിനും പുറമേ വളരെയധികം ടെക്നീഷ്യൻസിനെയും സ്കിൽഡ് വർക്കേഴ്സിനെയും കേരളത്തിന്റെ ജനസംഖ്യയുടെ വ്യാപ്തിക്കനുസരണമായി കിട്ടാവുന്നതിലധികം പേരെ അയയ്ക്കാൻ കേരളം സന്നദ്ധമാണെന്ന് കേന്ദ്രത്തെ അറിയിക്കുകയും, അവർക്കു ആവശ്യമായ ട്രെയിനിംഗ് നല്കാൻ ഏർപ്പാടു ചെയ്യുകയും ചെയ്തിട്ടുണ്ട്. കൂടാതെ അയ്യായിരം ഡ്രൈവേ ഴ്സിനെ എടുത്തു അവർക്കു രണ്ടു മാസത്തെ ഇന്റൻസീവ് ട്രെയിനിംഗ് കൊടുക്കുന്നുണ്ട്.



പ്രൈവറ്റ് വർക്കു ഷാപ്പുകളിലും ഗവൺമെന്റ് വർക്കുഷാപ്പുകളിലുമായിട്ട് അവർക്കു വേണ്ട പരിശീലനം നൽകുന്നതാണ്. പോളിടെക്നിക്, ജൂനിയർ പോളിടെക്നിക്, എഞ്ചിനീയറിംഗ് കോളേജ് മുതലായ സ്ഥാപനങ്ങളിലെല്ലാം സ്കിൽഡ് വർക്കേഴ്സിനും ടെക്നീഷ്യൻസിനും ട്രെയിനിംഗ് നൽകുന്നുണ്ട്. എഞ്ചിനീയർമാരായും ഡോക്ടേഴ്സായിട്ടും എത്രപേരുടെ സേവനം ലഭിക്കുമോ അവരെയെല്ലാം യുദ്ധരംഗത്തേക്കു സഹായത്തിനു അയയ്ക്കാൻ ഈ ഗവൺമെന്റ് വേണ്ട നടപടികൾ സ്വീകരിച്ചിട്ടുണ്ട്. അതുപോലെതന്നെ എല്ലാ ഡിസ്ട്രിക്ട് ആശുപത്രികളിലും മെഡിക്കൽ കാളേജ് ആശുപത്രികളിലും ജനറൽ ആശുപത്രിയിലും നല്ല നിലയിൽ നടത്തുന്ന പ്രൈവറ്റ് ആശുപത്രികളിലും വേണ്ടിടത്തോളം നേഴ്സസിനെ പരിശീലിപ്പിക്കാൻ ഏർപ്പാടു ചെയ്തിട്ടുണ്ട്. ഈ രംഗത്തെല്ലാം സത്യത്തിൽ ഗവൺമെന്റ് ഊർജ്ജിതമായ നടപടികൾ എടുത്തു മുമ്പോട്ടു പോയിട്ടുണ്ടെന്നു കാണാം. ഇതിനു വേണ്ടി വരുന്ന ചെലവു കൂടുതലായിട്ടുണ്ട്. അതു ഇൻഡ്യാ ഗവൺമെന്റ് തരുമെന്നു പ്രതീക്ഷയുണ്ട്. ഏതായാലും, കഴിയുന്നത്ര ഈ ജോലികൾക്കു ആളുകളെ കിട്ടാതെ വരാതിരിക്കാൻ ഈ ഗവൺമെന്റ് തൽക്കാലം ആവശ്യമായ നടപടികൾ സ്വീകരിച്ചു മുമ്പോട്ടു പോകുകയാണ്.

ഇതിനും പുറമേ നിങ്ങൾക്കൊക്കെ അറിയാം, അയ്യായിരം ഹോം ഗാർഡ്സിനെ സെലക്ട് ചെയ്തിട്ടുണ്ട്. അവർക്കു ആവശ്യമായ ട്രെയിനിംഗ് കൊടുക്കാനും വ്യവസ്ഥ ചെയ്തിട്ടുണ്ട്. ആവശ്യമാണെന്നു കണ്ടാൽ കൂടുതൽ ആളുകളെ ഇനിയും ഹോംഗാർഡ്സിലേക്കു എടുക്കും.

കോളേജുകളിൽ ഇപ്പോൾ ഉള്ളതിനുപുറമേ പതിനാറായിരം കുട്ടികൾക്കു കൂടി എൻ.സി.സി. ട്രെയിനിംഗ് കൊടുക്കാൻ പരിപാടി സ്വീകരിച്ചിരിക്കുകയാണ്. ഇതോടുകൂടി കോളേജുകളിൽ പഠിക്കുന്ന ആൺകുട്ടികളിൽ ശരീരാരോഗ്യമുള്ളവർക്കെല്ലാം ഈ ട്രെയിനിംഗ് കിട്ടുന്നതാണ്. ഇതിൽ നിന്ന് അല്പം ഭിന്നമായി ഫിസിക്കൽ ട്രെയിനിംഗ് സ്കൂളുകളിലും, ഹൈസ്കൂളുകളിലും, മിഡിൽ സ്കൂളുകളിലും വേറെ ട്രെയിനിംഗ് ഉണ്ട്. ഇങ്ങനെ വരുന്ന തലമുറയെ കുറെ അച്ചടക്കബോധമുള്ളവരും, മിലിട്ടറി ട്രെയിനിംഗ് അല്ലെങ്കിലും ഏതാണ്ട് ആ വഴിക്കു തിരിക്കാൻ സഹായകമായ ഒരു പരിശീലനമുള്ളവരും ആക്കിത്തീർക്കുന്നതിനു ഗവൺമെന്റ് എല്ലാ നടപടികളും സ്വീകരിച്ചിട്ടുണ്ട്.

ഇതിനെല്ലാം പുറമേ, ഗ്രാമങ്ങളിൽ, വില്ലേജുവാളണ്ടിയർ കോർ ഏർപ്പെടുത്തി പ്രത്യേകം ട്രെയിനിംഗ് നൽകുന്നുണ്ട്. എല്ലാത്തരം പ്രവർത്തനങ്ങൾക്കും അവർക്കു അവസരം കിട്ടും. തങ്ങളുടെ സേവനം മുഴുവൻ രാജ്യത്തിനു വേണ്ടി നീക്കിവയ്ക്കാൻ, മാസത്തിൽ ഒരു ദിവസമെങ്കിലും ശ്രമദാനം ചെയ്യണമെന്നാണ് വ്യവസ്ഥ. ഓരോ ഗ്രാമത്തിലും 100 പേർ വീതം ഉൾപ്പെടുന്ന ഒരു പദ്ധതിയാണിത്. നമുക്കു 920 പഞ്ചായത്തുകളുണ്ട്. ഓരോ പഞ്ചായത്തിലും 100 പേർ വീതം ഈ സംഘടനയിൽ ചേർന്നാൽ അതു തന്നെ ഏകദേശം ഒരു ലക്ഷത്തോളം വരും.

സർ, സാധാരണ യുദ്ധംവരുമ്പോൾ സാധനങ്ങളുടെ വില വല്ലാതെ കുതിച്ചു കയറും. അതു നിയന്ത്രിക്കുന്നതിനുവേണ്ട നടപടികൾ ഈ ഗവൺമെന്റ് ആദ്യം തന്നെ എടുത്തു. വളരെ സന്തോഷപൂർവ്വം പറയാൻ കഴിയും, മറ്റ് കാര്യങ്ങളെ അപേക്ഷിച്ച് ഭിന്നമായിട്ടു ഈ കാര്യത്തിൽ കച്ചവടക്കാർ മുമ്പോട്ടു വന്നു പറഞ്ഞു. അവർ തന്നെ വില വർദ്ധിക്കാതിരിക്കാനുള്ള ഏർപ്പാടു ചെയ്തു കൊള്ളാമെന്ന്.

പിന്നൊരു പരാതി ഇവിടെ ഉണ്ടായതു ഉണക്ക മുളകിനും പയറിനും വില വല്ലാതെ കൂടിയിട്ടുണ്ടെന്നുള്ളതാണ്. ഉണക്ക മുളകിനു സ്വല്പം വില കൂടിയതു കൊണ്ട് വലിയ ദോഷമില്ല. കാരണം നമുക്കു ആവശ്യമുള്ള മുളകിന്റെ അഞ്ചോ ആറോ ഇരട്ടി മുളകു നാം ഇന്നു ഉപയോഗിക്കുന്നുണ്ട്. അപ്പോൾ വിലവർദ്ധനവുമൂലമെങ്കിലും നാം അതു കുറച്ചു ഉപയോഗിക്കുകയാണെങ്കിൽ അതു അത്രയും നല്ലതാണ്. മാത്രവുമല്ല ആഹാരസാധനങ്ങളിൽ നിസ്സാരമായ ഒരു ഭാഗത്തിൽ മാത്രമേ അതു പ്രതിഫലിക്കുന്നുള്ളു. അല്പം വിലകൂടുതൽ ഈ സാധനങ്ങൾക്കു ഉണ്ടായിട്ടുണ്ടെ



ന്നുള്ളതു സത്യമാണ്. അരിയുടെ വില എങ്ങനെ നിൽക്കുന്നു എന്നുള്ളതാണ് മുഖ്യമായിട്ടുള്ളത്. ഈ അടിയന്തര പരിതഃസ്ഥിതിയിൽ വില വർദ്ധിച്ചിട്ടില്ല എന്നു മാത്രമല്ല, ചില ബഹുമാനപ്പെട്ട മെമ്പറന്മാർ സൂചിപ്പിച്ചതുപോലെ ചാക്കൊന്നിനു ആറും ഏഴും രൂപ വില കുറയുകയുമാണ് ചെയ്തിരിക്കുന്നത്. ഇതിന്റെ ഇംപ്ലിക്കേഷൻ എന്താണെന്നു ധരിച്ചിട്ടുണ്ടോ? ഒരു ദിവസം കേരളത്തിലെ ജനങ്ങൾക്കു ഉണ്ണാൻ ആവശ്യമായ അരി ഏകദേശം അയ്യായിരം ടണ്ണോളമാണ്. ഈ അയ്യായിരം ടൺ അരി എന്നു പറയുന്നതു ഏകദേശം 75,000 ചാക്കു അരിയാണ്. ഒരു ചാക്ക് അരിക്ക് ആറും എട്ടും രൂപ വ്യത്യാസം വരുക എന്നു പറഞ്ഞാൽ എത്രവലിയ വ്യത്യാസമാണ് അതെന്നു നാം ഓർക്കണം. അതിനിടയ്ക്കു ഉണക്കമുളകിനു രണ്ടണ കൂട്ടി എന്നുള്ളതു ഒരു പ്രശ്നമേയല്ല. സത്യത്തിൽ മുഖ്യമായ ഭക്ഷ്യസാധനങ്ങളെ സംബന്ധിച്ചിടത്തോളം വില ഇങ്ങനെ നേരിടാൻ ഉള്ള ഒരു സാഹചര്യം എല്ലാവരും കൂടി ഉണ്ടാക്കിയത് വളരെ സന്തോഷകരമായ ഒരു കാര്യമാണ്. കൂടാതെ ഇവിടത്തെ ഭക്ഷ്യ സാധനങ്ങൾ സ്റ്റോക്കു ചെയ്തു വയ്ക്കണമെന്നും ഗവൺമെന്റിനു വിചാരമുണ്ട്. പന്തീരായിരത്തോളം ടൺ ഗോതമ്പു കയറ്റികൊണ്ടു വന്ന ഒരു കപ്പൽ ഡൈവർട്ട് ചെയ്തു അത് സ്റ്റോക്കു ചെയ്യുന്നതിനുള്ള ഏർപ്പാടു ചെയ്തിട്ടുണ്ട്. അങ്ങനെ ഗവൺമെന്റ് എല്ലാ നടപടികളും എടുത്തു വരികയാണ്. ഇങ്ങനെ വില കുറയ്ക്കുന്ന കാര്യത്തിൽ വാസ്തവത്തിൽ കച്ചവടക്കാർ ഉൾപ്പെടെയുള്ള എല്ലാവരും അഭിനന്ദനം അർഹിക്കുന്നുണ്ട്. കൂടാതെ വില കടകളിൽ എക്സിബിറ്റ് ചെയ്യണമെന്നുള്ളതുകൊണ്ടും ഈ കാര്യത്തിൽ കുറെ ഫലം ഉളവാക്കിയിട്ടുണ്ട്.

ഈ യുദ്ധത്തിൽ നാം വിജയിക്കണമെങ്കിൽ യുദ്ധയത്നങ്ങൾ നടത്തേണ്ടത് പാടത്തും വ്യവസായശാലകളിലുമാണ്. അതിനു ഈ ഗവൺമെന്റ് ചെയ്തിട്ടുള്ള യത്നങ്ങൾ വളരെ ഫലപ്രദമായിട്ടുള്ളവയാണ്. രണ്ടു ഡിസ്ട്രിക്റ്റുകളിൽ പാക്കേജ് പ്രോഗ്രാം വളരെ ശക്തിയായി മുന്നോട്ടു കൊണ്ടുവന്നിട്ടുണ്ട്. ഇങ്ങനെയുള്ള ഇന്റൻസീവ് കൾട്ടിവേഷൻ മറ്റ് സ്ഥലങ്ങളിലേക്കു വ്യാപിപ്പിക്കാൻ ഉള്ള ശ്രമം ഞങ്ങൾ നടത്തിവരുന്നുണ്ട്. അതിനും പുറമേ തൽക്കാലത്തേക്കു മരച്ചീനി ഉൾപ്പെടെയുള്ള കിഴങ്ങുവർഗ്ഗങ്ങൾ കൂടുതലായി ഉല്പാദിപ്പിക്കുവാൻ, പയർ വർഗ്ഗങ്ങൾ ഉല്പാദിപ്പിക്കുവാൻ ഒരു പദ്ധതി ഈ ഗവൺമെന്റു തയ്യാറാക്കുകയും അതിനു ഇൻഡ്യാ ഗവൺമെന്റിന്റെ അനുമതിക്കായി അപേക്ഷിക്കുകയും ചെയ്തിട്ടുണ്ട്. അവയിൽ കുറെ അനുവദിച്ചു കഴിഞ്ഞു. ബാക്കിയുള്ളവ പരിശോധിച്ചു കൊണ്ടിരിക്കുന്നു. നമ്മുടെ രണ്ടു നെൽകൃഷിയ്ക്കും ഇടയ്ക്കു വരുന്ന രണ്ടു മൂന്നു മാസക്കാലത്തേക്കു നീണ്ടുനിൽക്കുന്ന ആ സമയം കൃഷി ചെയ്യാനുള്ള ഒരു പദ്ധതിയാണ് അത്. അതുപോലെ തന്നെ കൂടുതൽ മരച്ചീനി ഉല്പാദിപ്പിക്കുവാനുള്ള ഒരു പദ്ധതിയും ഉണ്ട്. ആ പദ്ധതികൾ കൂടി വരുമ്പോൾ നമ്മുടെ ഭക്ഷ്യസാധനങ്ങൾ ലഭിക്കുന്നതിനു ഇപ്പോൾ നേരിടുന്ന പ്രയാസങ്ങൾ പരിഹരിക്കുവാൻ കഴിയുമെന്നുള്ളതിൽ എനിക്ക് യാതൊരു സംശയവുമില്ല. അതെല്ലാം പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. അതിലേക്ക് സഹായകമായി ജലസേചന പ്രവർത്തനങ്ങൾ കൂടുതൽ ശക്തിയായി നടത്തുക എന്നുള്ളതാണ് ഗവൺമെന്റിന്റെ നയം. അതുപോലെതന്നെ പവ്വർ പ്രൊഡക്ഷൻ, ഇലക്ട്രിസിറ്റി ഉല്പാദനം ഇന്നത്തെ അടിയന്തര പരിതസ്ഥിതിയിൽ നമുക്കുള്ള പദ്ധതികൾ ഇന്നത്തെ പ്രോഗ്രാമനുസരിച്ച് നടപ്പിൽ വരുത്തിയാൽ പോരായെന്നു മനസ്സിലാക്കിയിട്ടു കുറെക്കൂടി നേരത്തെ നടപ്പിൽ വരത്തക്കവണ്ണം പുനഃസംഘടിപ്പിച്ചു പ്രവർത്തിച്ചു വരുകയാണ്. വ്യവസായ രംഗത്തു നമുക്കു ഉണ്ടായിട്ടുള്ളതും ഉടനെ ഉണ്ടാകുന്നതുമായ നേട്ടങ്ങളെപ്പറ്റി സാമാന്യം ദീർഘമായിതന്നെ ഗവർണ്ണരുടെ പ്രസംഗത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ചിലർ സ്വല്പം ആക്ഷേപരൂപത്തിൽ ഇവിടെ പറയുന്നതു കേട്ടു; വ്യവസായം കൊണ്ട് ഇവിടെ റോഡിൽ കൂടി നടക്കാൻ വയ്യാത്ത ഒരു പരിതസ്ഥിതി വന്നിരിക്കുകയാണ് എന്ന്. അവർ ഇവിടെ വ്യവസായമില്ലെന്നു പറഞ്ഞു ഗവൺമെന്റിനെ കുറ്റപ്പെടുത്താൻ വിചാരിക്കുന്നുണ്ടെങ്കിലും വ്യവസായമില്ലെന്നു പറയുന്നതു അത്ര ശരിയല്ലെന്ന് അവർക്കുതന്നെ ബോദ്ധ്യമുള്ള വസ്തുതയാണെന്നു ഞാൻ കരുതുന്നു. ഏതായാലും ഇവിടെയുള്ള ഒരന്തരീക്ഷ



ത്തിൽ മാറ്റം വന്നിട്ടുണ്ട്. പ്രൈവറ്റു സെക്ടറിലും, പബ്ലിക് സെക്ടറിലും കൂടുതൽ വ്യവസായങ്ങൾ തുടങ്ങുന്നുണ്ട്. അടിസ്ഥാനപരമായ മൂന്നു നാലു വ്യവസായങ്ങൾ പബ്ലിക് സെക്ടറിൽ ഉണ്ട്. അവ ഓരോന്നും ചെറിയ ചെറിയ വ്യവസായങ്ങൾക്കു പ്രേരണ നൽകും. അതു വ്യക്തമായി ഗവർണ്ണർ അവർകളുടെ പ്രസംഗത്തിൽ പറഞ്ഞിട്ടുണ്ട്.

വേറൊരു കുറ്റം ഇവിടെ ചൂണ്ടിക്കാണിച്ചിട്ടുള്ളത് ഓയിൽ റിഫൈനറി ഫാക്ടറി നമുക്കു കിട്ടുമെന്നോ, അല്ലെങ്കിൽ കിട്ടുകയില്ലെന്നോ ഉറപ്പിച്ചു പറയാത്തതു എന്തുകൊണ്ടാണ് എന്നാണ്. അങ്ങനെ രണ്ടുവിധത്തിലും പറയുന്നതു ബുദ്ധിപൂർവ്വമായിരിക്കുകയില്ലെന്നു തോന്നിയതുകൊണ്ടും ഓയിൽ റിഫൈനറി ഫാക്ടറി കേരളത്തിൽ തന്നെ ഉണ്ടാകണമെന്നു വളരെയധികം ആഗ്രഹിക്കുന്നതു കൊണ്ടും അതിനെപ്പറ്റി പറയാതിരുന്നതാണ്. യുദ്ധം തുടങ്ങിയതിനുശേഷം യുദ്ധ ആവശ്യങ്ങൾക്കുള്ള സംഗതികളെ സംബന്ധിച്ചുള്ള ചില ഓർഡറുകൾ തന്നെ വ്യവസായശാലകൾക്കു കൊടുത്തിട്ടുണ്ട്. ഇൻഡസ്ട്രിയൽ ഡിപ്പാർട്ട്മെന്റ് അതെല്ലാം തക്കസമയത്തു ചെയ്തു കൊടുക്കുവാൻ, തക്ക സമയത്തു ഈ ഓർഡറുകൾ എക്സിക്യൂട്ട് ചെയ്യുവാൻ ആവശ്യമായ എല്ലാ നടപടികളും എടുത്തിട്ടുണ്ട്. അതിലേക്ക് പ്രത്യേകമായി ഒരു ഉദ്യോഗസ്ഥനെ നിയമിച്ചിട്ടുണ്ട്. അടിയന്തരമായ പരിതഃസ്ഥിതിയിൽ പുതിയതായി നിയമനം നടത്തേണ്ട സാഹചര്യങ്ങൾ ഇങ്ങനെയാണ് ഉണ്ടാകുന്നത്. ഇവിടെയുള്ള വ്യവസായശാലകളിലെ ഉല്പാദനങ്ങളേയും മറ്റും സംബന്ധിക്കുന്ന കാര്യങ്ങൾ ത്വരിതപ്പെടുത്തുന്നതിൽ അവയെ സംബന്ധിച്ച ഓർഡറുകൾ തക്കസമയത്തു എത്തിക്കുക എന്നുള്ളതാണ്. ഒരു പുതിയ ഉദ്യോഗസ്ഥനെ നിയമിക്കുന്നതു കൊണ്ടുള്ള ദോഷത്തെക്കാളും പ്രധാനമായിട്ടുള്ള ഒരു വസ്തുത എന്നു ബോദ്ധ്യമുള്ളതുകൊണ്ടാണ് തത്വത്തിനു വിരുദ്ധമായി ഇങ്ങനെയൊരു നിയമനം നടത്തിയിട്ടുള്ളത്. ആ ഉദ്യോഗസ്ഥൻ ഇപ്പോൾ ഡൽഹിയിൽ പോയി ഡിഫൻസ് ഡിപ്പാർട്ട്മെന്റുമായി ചർച്ച നടത്തിവരുകയാണ്.

ഇവിടുത്തെ പ്ലാൻ പ്രവർത്തനങ്ങളെപ്പറ്റി കൂടുതലായി പറയണമെന്നു വിചാരിക്കുന്നില്ല. ഈ നാട്ടിലെ പ്ലാനിന്റെ പ്രവർത്തനത്തിൽ ചില ചെറിയ കാര്യങ്ങളിൽ മാത്രമേ ആദ്യ ചെലവിൽ നിന്നും വ്യത്യാസം വന്നിട്ടുള്ളു. ഈയാണ്ടു പ്ലാനിനുവേണ്ടി ചെലവാക്കുന്ന തുകയുടെ അളവു തോത് കഴിഞ്ഞ ആണ്ടത്തേക്കാളും കുറെക്കൂടി ഭേദപ്പെട്ടതാണെന്നു പറയുവാൻ ഞാനാഗ്രഹിക്കുകയാണ്. ഇപ്പോഴും ആ രീതിയിൽ ചെലവു നടക്കുന്നുണ്ട്. പബ്ലിക് വർക്സിനെ സംബന്ധിച്ചുള്ള ചെലവ് തുടങ്ങേണ്ടാ എന്നു പറഞ്ഞിട്ടുണ്ട്. ഈ ആണ്ടിലും പ്ലാൻ പ്രവർത്തനങ്ങൾക്കുള്ള മൊത്തം ചെലവ് കുറവായിരിക്കുകയില്ലെന്നു ഇതുമായി ബന്ധപ്പെട്ട ഒരാൾ എന്ന നിലയിൽ എനിക്കു പറയുവാൻ കഴിയും. പക്ഷേ കൂടുതൽ ചെലവാകുന്നത് ഇറിഗേഷൻ, പവ്വർ പ്രൊഡക്ഷൻ തുടങ്ങിയ ചില പ്രവർത്തനങ്ങൾക്കുവേണ്ടിയാണ്. അതു സ്റ്റേറ്റിന്റെ പ്രവർത്തനങ്ങൾക്കു സഹായകരമായിരിക്കുമെന്നു കരുതുന്നു.

ചെലവുചുരുക്കൽ പദ്ധതിയെ സംബന്ധിച്ച് ഇവിടെ അങ്ങോളമിങ്ങോളം ആക്ഷേപങ്ങൾ പറയുന്നതു കേട്ടു. ചെലവു ചുരുക്കലിനു ഈ ഗവൺമെന്റ് സ്വീകരിച്ചിട്ടുള്ള താൽക്കാലികമായ ചില നടപടികൾ എന്തെല്ലാമാണെന്നുള്ളതിനെപ്പറ്റി ഇന്നലെ ഒരു ചോദ്യത്തിനുത്തരമായി ഞാൻ പറയുകയുണ്ടായി. ചില സ്റ്റാഫുകൾ അധികമായി ചില ഡിപ്പാർട്ടുമെന്റിൽ ഉണ്ട്. അതു കുറച്ചു നമുക്കു കുറെ സേവിംഗ്സ് ഉണ്ടാക്കാം. കുറച്ച് സേവിംഗ്സ് ആ ഇനത്തിൽ ഉണ്ടാകും. അതിനോടു ഞാനും യോജിക്കുന്നു. ഇവിടെ രണ്ടു വലിയ ചെലവുകൾ ഈ ഗവൺമെന്റു ചെയ്തു എന്നു ശ്രീ. ഗോപാലക്കുറുപ്പ് ആരോപിക്കുകയുണ്ടായി. അതിൽ ഒന്ന് മാനേജർമാർക്ക് മെയിന്റനൻസ് ഗ്രാന്റ് വർദ്ധിപ്പിച്ചു എന്നതാണ്. അദ്ദേഹം പറയുന്നതു കേട്ടു ഏതോ ഒരു സ്കൂളിൽ മുമ്പു കിട്ടിയിരുന്ന ഗ്രാന്റിന്റെ ഇരട്ടിയോ മൂന്നിരട്ടിയോ കിട്ടാൻ പോകുന്നു എന്ന്. മേലാൽ ഈ പുതിയ പദ്ധതി അനുസരിച്ചു മുമ്പു ചെലവായിരുന്നതിനെക്കാൾ കുറച്ചു മാത്രമേ ഇപ്പോൾ ചെലവാകുകയുള്ളു. കമ്മ്യൂണിസ്റ്റു ഗവൺമെന്റിന്റെ കാലത്ത് ശ്രീ. കൃഷ്ണയ്യർ മെയിന്റനൻസ് ഗ്രാന്റായി നൽക



ണമെന്നു വച്ചിരുന്ന തുകയുടെ 80 ശതമാനം മാത്രമേ കൊടുക്കുന്നതിനു വ്യവസ്ഥ ചെയ്തിരുന്നുള്ളു. ഇപ്പോൾ നിശ്ചയിച്ചിരിക്കുന്ന വ്യവസ്ഥയനുസരിച്ച് അതിലും കുറച്ചു മെയിൻറനൻസ് ഗ്രാന്റു ഇനത്തിൽ കൊടുത്താൽ മതി. ഞാനതു ഉറപ്പിച്ചു പറയുവാൻ മടിക്കുന്നത് ഇതു തീരെ പോരാ എന്ന് പ്രക്ഷോഭണം ഇപ്പോൾ നടക്കുന്നതുകൊണ്ടാണ്. അവർക്കു സഹായകരമായ ഒരു പ്രസ്താവന ഇവിടെ ചെയ്യുന്നതു ശരിയല്ല.

*എൻ. ഗോപാലക്കുറുപ്പ്:* 2360 രൂപ കഴിഞ്ഞവർഷം ഗ്രാന്റായി കിട്ടിയിരുന്നത് ഈ വർഷം 5162 രൂപയായി വർദ്ധിപ്പിക്കുമ്പോൾ എങ്ങനെയാണ് കഴിഞ്ഞ വർഷത്തേക്കാൾ കുറവു ശതമാനം ഈ വർഷം ചെലവാകുന്നത്?

*ആർ. ശങ്കർ :* ആ ഭാഗ്യവാന്റെ സ്കൂൾ ഏതാണെന്നു വ്യക്തമാക്കാമോ? ഏതായാലും അതു തെറ്റായ ഒരു ധാരണയാണ്. കഴിഞ്ഞവർഷം 7438 രൂപ കൊടുത്തുകൊണ്ടിരുന്നത് ഈ ആണ്ടു മുതൽ 3112 രൂപയായിട്ടുണ്ട്. എല്ലാം കൂടി കണക്കാക്കിയാണ് ഇപ്പോൾ പറഞ്ഞത്. പിന്നൊരു ചെലവു വർദ്ധിപ്പിച്ച ഐറ്റമായി ബഹുമാനപ്പെട്ട മെമ്പർ ചൂണ്ടിക്കാണിച്ചത് ഗ്രാന്റ് ഇൻ എയിഡ് കോഡ് സ്ഥാപിച്ചിട്ടുള്ളതിനെ സംബന്ധിച്ചാണ്. പ്രൈവറ്റ് കോളേജുകളിലെ അദ്ധ്യാപകന്മാർക്കു അതിലെ സ്റ്റാഫിലെ ശമ്പളം കൂട്ടി കൊടുക്കാത്തതിനെപ്പറ്റി അവർ നടത്തിയ പ്രക്ഷോഭണത്തെപ്പറ്റി വളരെയേറെ ആവേശപൂർവ്വം സംസാരിച്ചവരാണ് പ്രതിപക്ഷ സുഹൃത്തുക്കൾ. അവരിൽ പലരും പല നിവേദനസംഘത്തെയും നയിച്ചിട്ടുള്ളവരാണ്. അധ്യാപകർ അവരുടെ റോബും ധരിച്ചുകൊണ്ട് പ്രക്ഷോഭണത്തിന്റെയും സ്ട്രൈക്കിന്റെയും വക്കത്തുവരെ എത്തുകയുണ്ടായി. ഈ ഗവൺമെന്റ് അന്നേ ഒരു അണ്ടർടേക്കിംഗും എടുത്തു. ഇപ്പോഴത്തെ ഗ്രാന്റ്സ് കമ്മീഷൻ കൊടുത്തു വരുന്ന ആ ഗ്രാന്റ് ഇല്ലാതെ പോയാലും ഗ്രാന്റ്സ് കമ്മീഷൻ നിശ്ചയിച്ച ശമ്പളം പ്രൈവറ്റു കോളേജു അദ്ധ്യാപകർക്കു കിട്ടത്തക്കവിധം വ്യവസ്ഥ ചെയ്യാമെന്ന്. ഈ പുതിയ വിഷമത ഫിനാൻസ് കമ്മീഷൻ മുമ്പാകെ ഗവൺമെന്റ് ബോദ്ധ്യപ്പെടുത്തിയിട്ടുള്ളതാണ്. ഫിനാൻസ് കമ്മീഷന്റെ അവാർഡും നോട്ടീസും കൂടി പരിഗണിച്ചു കൊണ്ടുള്ള ഒന്നാണ്. ആ നിലയ്ക്കു അതനുസരിച്ച് ഒരു കോഡ് ഉണ്ടാക്കി അവരേയും കൂടി വിളിച്ചു വരുത്തി ഡിസ്കഷൻ നടത്തി സകലരുടേയും അംഗീകാരത്തോടുകൂടി, ഒരു തീരുമാനമെടുത്തിരുന്നതിനും ഈ ഗവൺമെന്റ് അവസാന ഉത്തരവു പാസ്സാക്കിയിരിക്കുകയാണ്. മാത്രവുമല്ല മദ്രാസിൽ നിലവിലുള്ള ഗ്രാന്റ് ഇൻ എയിഡ് കോഡിലെ വ്യവസ്ഥ പ്രകാരം മലബാറിലെ അദ്ധ്യാപകർ ശമ്പളം വാങ്ങിച്ചുകൊണ്ടിരിക്കുകയുമാണ്. മലബാർ പ്രദേശത്തു കൊടുക്കുകയും തിരുവിതാംകൂർ-കൊച്ചി പ്രദേശത്തു കൊടുക്കാതിരിക്കുകയും ചെയ്യുക എന്നുള്ള ഏർപ്പാടാണ് സംയോജനത്തിനുശേഷം തുടർന്നു വന്നിരുന്നത്. രണ്ടിനും ഭംഗം വരാത്ത വിധത്തിൽ തിരുവിതാംകൂർ-കൊച്ചി വിഭാഗത്തിലേക്കു അതു വ്യാപിപ്പിച്ചു എന്നു മാത്രമേയുള്ളു. ഒരു വലിയ വിഭാഗത്തെ സംബന്ധിച്ചിടത്തോളം പരാതിയുള്ളതിൽ എന്തെങ്കിലും ഈ ഗവൺമെന്റ് ചെയ്തിട്ടുണ്ടെങ്കിൽ അതിൽ വാസ്തവത്തിൽ ഗവൺമെന്റിനെ അനുമോദിക്കുകയാണ് വേണ്ടത്.

അഗ്രേറിയൻ റിലേഷൻസ് ആക്റ്റു റിവൈസ് ചെയ്തതിനെപ്പറ്റി ഇവിടെ പറയുകയുണ്ടായി. അതേ സംബന്ധിച്ചു ഒരു ബിൽതന്നെ രണ്ടു ദിവസത്തിനകം ഇവിടെ വരുന്നുണ്ട്. അപ്പോൾ അതേപ്പറ്റി ദീർഘമായി സംസാരിക്കാം. സുപ്രീം കോടതിയും ഹൈക്കോടതിയും സ്ട്രക്ക്ഡൗൺ ചെയ്തതിനുശേഷം ടെനൻസിനു അപകടം വരാതിരിക്കുവാനുള്ള ഒരു ഓർഡിനൻസ് ഗവൺമെന്റു പാസ്സാക്കിയിട്ടുണ്ട്. പത്തു കൊല്ലമായി ടെനൻസിനു ആനുകൂല്യം കിട്ടുന്ന ഒരു നയമാണ് ഉണ്ടായിരുന്നത്. അതിനു ഭംഗം വരാത്ത തരത്തിൽ നമുക്കു ഇപ്പോഴും മുന്നോട്ടു പോകാവുന്നതാണ്.

സുഹൃത്തുക്കളെ, എല്ലാ പാർട്ടികൾക്കും കമ്മിറ്റിയുണ്ടാക്കിയപ്പോൾ പ്രാതിനിധ്യം നൽകിയില്ല എന്നുള്ളതു ഏതു സാഹചര്യത്തിലാണ് ഉണ്ടായതെന്നു ഞാൻ പറഞ്ഞു കഴിഞ്ഞു. ഒരു കാര്യം മാത്രമേ ബഹുമാനപ്പെട്ട അംഗങ്ങളോടു പറയുവാനുള്ളു. യുദ്ധയത്നങ്ങളുടെ വിഷമമുള്ള ഈ



കാലഘട്ടത്തിൽ പ്രവർത്തനം മുന്നോട്ടു കൊണ്ടു പോകുന്നതിന് ഗവൺമെന്റ് കൈക്കൊള്ളുന്ന എല്ലാ നടപടികളിലും എല്ലാ അംഗങ്ങളുടേയും തികഞ്ഞ അനുഭാവം ഉണ്ടായിരിക്കണം. നിങ്ങളുടെ എല്ലാവരുടേയും പരിപൂർണ്ണ സഹകരണം ഉണ്ടായിരിക്കണം എന്നുള്ള അഭ്യർത്ഥന മാത്രമേ എനിക്കുള്ളൂ. ഗവർണ്ണറുടെ പ്രസംഗത്തെ അനുമോദിച്ചുകൊണ്ടുള്ള നന്ദിപ്രമേയത്തെ പാസ്സാക്കണമെന്നും അവതരിപ്പിച്ചിട്ടുള്ള ഭേദഗതികൾ പിൻവലിക്കണമെന്നും സുഹൃത്തുക്കളോട് അപേക്ഷ.

ഒരു സംഗതി കൂടി പറഞ്ഞുകൊള്ളട്ടെ. ഞാൻ പ്രസംഗിച്ചു വന്ന കൂട്ടത്തിൽ കമ്മ്യൂണിസ്റ്റുകാരുടെ മാർഗ്ഗം വേണ്ടി വന്നാൽ സ്വീകരിക്കുവാൻ ഞങ്ങൾ തയ്യാറാണെന്നു പറഞ്ഞതായി ഇവിടെ പറയുകയുണ്ടായി. ഞാൻ അങ്ങനെ പറഞ്ഞത് കമ്മ്യൂണിസ്റ്റുകാരുടെ മാർഗ്ഗം ഞങ്ങളുടെ മാർഗ്ഗമായി തീരുമെന്നുള്ള വിശ്വാസം കൊണ്ടാണെന്നുള്ളതു വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുകയാണ്.

## ബഡ്ജറ്റിന്റെ പൊതുചർച്ചയിൽ പങ്കെടുത്തുകൊണ്ട് ശ്രീ. വി. എസ്. അച്ചുതാനന്ദൻ 20-02-1968-ൽ നിയമസഭയിൽ നടത്തിയ പ്രസംഗം

സർ, ബഹുമാനപ്പെട്ട ധനകാര്യമന്ത്രി ഇവിടെ അവതരിപ്പിച്ചിട്ടുള്ള ബഡ്ജറ്റിനെ ഞാൻ പൂർണ്ണമായി പിൻതാങ്ങുന്നു. ഇന്ത്യ വലിയ ഒരു സാമ്പത്തിക കുഴപ്പത്തെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന ഈ അവസരത്തിൽ നമ്മുടെ സംസ്ഥാനത്തുള്ള ജനങ്ങളുടെ മേൽ ഒരു നയാപൈസയുടെ നികുതിപോലും ചുമത്താതെ ധീരമായ ഒരു കാൽവയ്പ് വച്ചിരിക്കുന്നുവെന്നുള്ളതിൽ ബഹുമാനപ്പെട്ട ധനകാര്യമന്ത്രി അഭിനന്ദനം അർഹിക്കുന്നുണ്ട്. ഇന്ത്യയാകെ കടുത്ത ഒരു സാമ്പത്തികക്കുഴപ്പം അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നുവെന്നു പറയാനുള്ള പ്രധാന കാരണം, കഴിഞ്ഞ ഇരുപത് കൊല്ലക്കാലത്തിനിടയിൽ കേന്ദ്ര കോൺഗ്രസ്സ് ഭരണം പല പദ്ധതികളും നടപ്പിൽ വരുത്തുകയുണ്ടായി. എന്റെ സ്നേഹിതൻമാർ പറഞ്ഞതുപോലെ പഞ്ചവത്സരപദ്ധതികളെന്ന പേരിൽ ഇവിടെ മൂന്നു പഞ്ചവത്സരപദ്ധതികൾ കഴിഞ്ഞു. അതുകൊണ്ട് എന്തുനേട്ടമാണ് ഉണ്ടായിട്ടുള്ളത്? നാലാം പഞ്ചവത്സരപദ്ധതിയാകട്ടെ പഞ്ചമല്ലാത്ത ഏക കൊല്ലപദ്ധതിയായിത്തീർന്നിരിക്കുകയാണ്. ഈ പദ്ധതികൾ കൊണ്ട് എന്തു നേട്ടമുണ്ടായിയെന്നും ഈ നാട്ടിലെ സാധനങ്ങളുടെ വിലനിലവാരം എങ്ങനെയിരിക്കുന്നുവെന്നും പണ്ഡിതന്മാരായ ആളുകൾ കണക്കുകൾ ഉദ്ധരിച്ചു പറഞ്ഞിട്ടുണ്ട്. അതിന്റെ ചില കണക്കുകൾ നമ്മുടെ കൈവശം കിട്ടിയിട്ടുണ്ട്. അതിലെ ചില കണക്കുകൾ ഇവിടെ ചൂണ്ടിക്കാണിക്കാൻ ഞാനാഗ്രഹിക്കുന്നു.

നമ്മുടെ ദേശീയ വരുമാനം 1961-ൽ 13,453 ആയിരുന്നു. എന്നാൽ 1965-ൽ അത് 16,219 ആയി ഉയർന്നു. 1966-67 ലാകട്ടെ, അത് 15,706 ആയി കുറയുകയാണ് ചെയ്തത്. ആളോഹരി വരുമാനമാണെങ്കിൽ 1960-61-ൽ 310 ആയിരുന്നെങ്കിൽ അത് 1964-65-ൽ 339 ആയി ഉയർന്നു. അത് 1966-67-ൽ 313 ആയി കുറയുകയാണ് ചെയ്തത്. പദ്ധതികളുടെ വികാസം ഒരു ഘട്ടം വരെ ഉയരുകയും, പിന്നെ കുത്തനെ താഴുകയുമാണ് ചെയ്തതെന്ന് ഇതിൽ നിന്ന് കാണാൻ സാധിക്കും. പദ്ധതികൾ കൊണ്ടുള്ള പ്രയോജനം ജനങ്ങളുടെ പുരോഗതിയെ എങ്ങനെ ബാധിക്കുന്നു എന്നുള്ള മറ്റൊരു ചിത്രവും എനിക്ക് ബഹുമാനപ്പെട്ട സഭയുടെ ശ്രദ്ധയിൽപ്പെടുത്താനുണ്ട്. മനുഷ്യൻ ഉപയോഗിക്കുന്ന ജീവിത സാധനങ്ങളുടെ വിലനിലവാരം എങ്ങനെയിരിക്കുന്നു എന്നുള്ളത് സൂചിപ്പിക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്. വിലനിലവാരം 1957-ൽ 107 ആയിരുന്നെങ്കിൽ 1962-63-ൽ 127 ആയി ഉയരുന്നു. 1966-67-ലാകട്ടെ അത് 202 ആയി വർദ്ധിക്കുകയാണ് ചെയ്തിരിക്കുന്നത്. ഇതിനും പുറമേ നിത്യോപയോഗ സാധനങ്ങളുടെ വില എങ്ങിനെയിരിക്കുന്നു? അതിൽ തന്നെ ഭക്ഷണസാധനങ്ങളുടെ വില എത്രകണ്ട് വർദ്ധിച്ചിരിക്കുന്നു എന്നുള്ള കാര്യവും കൂടി ചൂണ്ടിക്കാണിക്കാൻ ഞാനാഗ്രഹിക്കുകയാണ്. അത്യാവശ്യ നിത്യോപയോഗ സാധനങ്ങളുടെ വില നിലവാരം 1955-56-ൽ 96 ആയിരുന്നെങ്കിൽ 1965-66-ൽ 169 ആയി ഉയരുകയാണ്



ചെയ്തത്. ഭക്ഷണ സാധനങ്ങളുടെ വിലയാകട്ടെ 1955-56-ൽ 94 ആയിരുന്നത് 1965-66 ൽ 175 ആയി ഉയരുകയാണു ചെയ്തത്. അങ്ങിനെ നമ്മുടെ ഇന്ത്യാ ഗവൺമെന്റ് ഭാരതത്തെ പുരോഗതി യിലേയ്ക്ക് നയിക്കാനെന്ന നിലയിൽ ആവിഷ്കരിച്ച പദ്ധതികൾ അന്യായമായ വിലവർദ്ധനവിനും ക്ലേശകരമായ ജീവിതാനുഭവത്തിനും ഇടയാക്കുകയാണ് ചെയ്തിരിക്കുന്നതെന്നാണ് നഗ്നമായ ഈ ചിത്രം വ്യക്തമാക്കുന്നത്.

മറ്റൊരു ചിത്രം എനിക്ക് സഭയുടെ ശ്രദ്ധയിൽപ്പെടുത്താനുള്ളത് ഇക്കഴിഞ്ഞ ഇരുപതു വർഷക്കാലമായി കേരളത്തിലെ മാറിക്കൊണ്ടിരിക്കുന്ന ഭരണാധികാരി വിഭാഗത്തോട് കേന്ദ്ര ഗവൺമെന്റ് എന്തു നിലപാട് സ്വീകരിച്ചിട്ടുണ്ടെന്നുള്ളതിനെക്കുറിച്ചാണ്. അഖിലേന്ത്യാടിസ്ഥാനത്തിൽ പുരോഗതിയുടെ ചിത്രം പരിശോധിക്കുകയാണെങ്കിൽ പെർ ക്യാപ്പിറ്റാ ഇൻകം 275 ആണെങ്കിൽ അത് കേരളത്തിൽ 248 ആയിരുന്നു. 1964-65-ൽ അത് യഥാക്രമം 348-290 ആയുള്ള വ്യത്യാസത്തി ലാണ് കിടന്നിരുന്നത്. ഇതിൽനിന്ന് മനസ്സിലാവുന്നത് അഖിലേന്ത്യാ അടിസ്ഥാനത്തിൽ പദ്ധതി കൊണ്ട് ഉണ്ടായിട്ടുള്ള പുരോഗതിയുടെ ന്യായമായ വിഹിതം ഇവിടുത്ത ഭരണാധികാരികൾ ആരു തന്നെയായിരുന്നാലും നമുക്ക് കിട്ടിയിട്ടില്ലെന്നും നമ്മളോടു വിവേചനാപരമായി പെരുമാറി വരികയായിരുന്നുവെന്നുമാണ് ഇതിൽനിന്നെല്ലാം വ്യക്തമാവുന്നത്. പദ്ധതികളേയും അവയുടെ പുരോഗതിയേയും പറ്റി എത്ര ആവേശപൂർവ്വം ഗിരിപ്രഭാഷണം നടത്തുന്നുണ്ടെങ്കിലും യഥാർത്ഥ്യം അവയുടെ പൊളിച്ചിലും തകർന്ന ജീവിത സ്ഥിതിയുമാണിന്നു നമ്മെ അഭിമുഖീകരി ച്ചുകൊണ്ടിരിക്കുന്നതെന്നാണ്. അങ്ങനെയുള്ള ഒരു ഓട്ടക്കപ്പലിലാണ് നമ്മുടെ കൊച്ചു കേരളവും സ്ഥിതി ചെയ്യുന്നത്. ആ ഓട്ടക്കപ്പലിൽ ചില ലൈഫ് ബെൽറ്റുകൾ ഉണ്ടെന്നുള്ളതാണ് ആശ്വാസ കരമായ വസ്തുത. ആ ലൈഫ് ബെൽറ്റുകളുടെ കുറെ പ്രകാശധോരണിയാണ് നമ്മുടെ ധനകാ ര്യമന്ത്രി പുതുതായി നികുതി ഈടാക്കാൻ തയ്യാറാകാത്ത വിധത്തിൽ ഈ വൈഷമ്യങ്ങളുടെ മധ്യ ത്തിലും ധീരമായി ഈ ബഡ്ജറ്റിൽക്കൂടി നമ്മെ സമീപിച്ചിരിക്കുന്നതിന്റെ നിദാനം.

ഇതൊരു കമ്മി ബഡ്ജറ്റാണ്. ഇത് പാപ്പരത്തത്തിന്റെ ദയനീയ ചിത്രം പരത്തുന്ന ബഡ്ജറ്റാണ് എന്നെല്ലാം അപ്പുറത്തിരിക്കുന്ന എന്റെ ഒരു സ്നേഹിതൻ ഇവിടെ ചൂണ്ടിക്കാണിക്കുകയുണ്ടായി. തീർച്ചയായും ഇത് ഒരു കമ്മി ബഡ്ജറ്റാണ്. കമ്മി എങ്ങിനെയുണ്ടായി എന്നുള്ളതിനെ സംബ ന്ധിച്ച വിവരവും ധനകാര്യമന്ത്രി അദ്ദേഹത്തിന്റെ പ്രസംഗത്തിൽ വ്യക്തമായി ചൂണ്ടിക്കാണിക്കു ന്നുണ്ട്. കേരളത്തിനു തരേണ്ട ന്യായമായിട്ടുള്ള അരി വിഹിതമായ ഒമ്പതുലക്ഷം ടൺ തരുന്നതി നുപകരം കഷ്ടിച്ച് അഞ്ചുലക്ഷം ടൺ ആണ് കേന്ദ്രം തന്നിട്ടുള്ളത്. ഇനിയും മൂന്നേ മുക്കാൽ ലക്ഷം ടൺ അരി തരാൻ ബാക്കി കിടക്കുകയാണ്. അതിനുംപുറമേ അരിയുടെ മേൽ നൽകിയി രുന്ന സബ്സിഡി എടുത്തുകളഞ്ഞതിന്റെ ഫലമായി ആദ്യം 11 പൈസയുടെ നഷ്ടം സ്റ്റേറ്റിന്റെ മേൽ കെട്ടിവച്ചു. ഇപ്പോൾ വീണ്ടും 16 പൈസയുടെ വർദ്ധനവ് കേന്ദ്രം അടിച്ചേല്പിച്ചിരിക്കുക യാണ്. അരിയുടെ സബ്സിഡി എടുത്തുകളഞ്ഞ ഇനത്തിലുള്ള 19 കോടി രൂപയും, കേന്ദ്ര ഗവൺമെന്റ് ജീവനക്കാർക്ക് കേന്ദ്ര നിരക്കിലുള്ള ഡി. എ. നൽകിയതുമൂലമുണ്ടായ 8 കോടി രൂപയും ചേർത്ത് 27 കോടി രൂപ ഈ സംസ്ഥാനത്തിന് ന്യായമായി തരേണ്ടത് തന്നിരുന്നു വെങ്കിൽ കേരളത്തിൽ 1968-69-ൽ ഒരു മിച്ച ബഡ്ജറ്റ് അവതരിപ്പിക്കുവാൻ കഴിയുമായിരുന്നു എന്നാണ് ഞാൻ വിശ്വസിക്കുന്നത്. വികസനപ്രവർത്തനങ്ങൾക്കാവശ്യമായ തുക എങ്ങനെ ഉണ്ടാക്കുമെന്നുള്ളതിനെ സംബന്ധിച്ച് ധീരമായ ചില നടപടികൾ ഈ ഗവൺമെന്റ് എടുക്കുകയും തുടർന്ന് അത് പ്രഖ്യാപിക്കുകയും ചെയ്തിട്ടുണ്ട്. മദ്യ നിരോധനം പിൻവലിച്ചതിന്റെ ഫലമായി ഏകദേശം 5 കോടിയോളം രൂപ യാതൊരു നികുതിയും ചുമത്താതെ നമുക്ക് ലഭിച്ചിട്ടുണ്ട്. അതു പോലെതന്നെ ചിട്ടിയും ഭാഗ്യക്കുറികളും മുഖേന നല്ലൊരു തുക ഉണ്ടാക്കാൻ കഴിയുമെന്ന് ഈ ഗവൺമെന്റ് പ്രതീക്ഷിക്കുന്നുണ്ട്. ചിട്ടിയും ഭാഗ്യക്കുറിയും നടത്തുന്നതിനെ സംബന്ധിച്ച് പരിഹാ സ്യമായി ചിലർ ഇവിടെ സംസാരിക്കുകയുണ്ടായി. ചിട്ടി നടത്തുന്നത് ആരാണെന്നുള്ള വിവരം ഇന്നാട്ടിലെ ജനങ്ങൾക്കറിയാം. അവർക്ക് കുറെ നഷ്ടം ഉണ്ടാകുമെന്നും അറിയാം. അവരുടെ



പോക്കറ്റിൽ പോകുന്ന ലക്ഷക്കണക്കിനുള്ള രൂപ നമ്മുടെ ധനകാര്യമന്ത്രി പിടിച്ചെടുത്ത് സ്റ്റേറ്റിന്റെ വികസനപ്രവർത്തനങ്ങൾക്കുവേണ്ടി വിനിയോഗിക്കുന്നതിനുള്ള പരിപാടികളാണ് ആസൂത്രണം ചെയ്തിട്ടുള്ളത്. കഴിഞ്ഞ ഒരു ഭാഗ്യക്കുറിയിൽതന്നെ 6 ലക്ഷത്തിൽ ചില്വാനം രൂപ ലാഭമുണ്ടായി ട്ടുണ്ടെന്നുള്ളത് നമുക്കെല്ലാം അറിയാവുന്ന കാര്യമാണ്.

*ശ്രീ. കെ. എം. മാണി :* ചിട്ടി ഇതുവരെയും നടത്താത്തതിന്റെ കാരണമെന്താണ് ?

*ശ്രീ. വി. എസ്. അച്ചുതാനന്ദൻ :* ചിട്ടിയും അതുപോലെയുള്ള പ്രവർത്തനങ്ങളുമെല്ലാം അടിയന്തരമായി തുടങ്ങിക്കാണുന്നതിന് ഞാനും ശ്രീ. മാണിയെപ്പോലെതന്നെ വളരെ പ്രതീക്ഷയോടുകൂടി കാത്തിരിക്കുകയാണ്. അങ്ങനെ സാമാന്യ ജനങ്ങളെ ദ്രോഹിക്കാതെ, പുതിയ നികുതികൾ ഏർപ്പെടുത്താതെ എല്ലാ പ്രതിസന്ധിഘട്ടങ്ങളെയും നേരിട്ടുകൊണ്ട് ജനങ്ങളുടെ സഹകരണത്തോടുകൂടി മുന്നോട്ടു പോകാനാണ് ആഗ്രഹിക്കുന്നത്. എന്തെല്ലാം ചെയ്തിട്ടും ഈ ഗവൺമെന്റ് പോകുന്നില്ല. ഈ ഗവൺമെന്റിനെ എങ്ങനെ മറിച്ചിടാമെന്നു വിചാരിച്ച് ശ്രീമാൻ മാണിയുടെയും കരുണാകരന്റെയും നേതാക്കന്മാർ വടക്കുനിന്നും തെക്കേ അറ്റത്തു വന്ന്.............

*ശ്രീ. കെ.എം. മാണി:* എനിക്ക് വടക്ക് നേതാവൊന്നുമില്ല. എന്റെ നേതാവ് ശ്രീമാൻ കെ. എം. ജോർജ്ജാണ്. എന്റെ പാർട്ടിക്ക് വടക്ക് നേതാക്കളൊന്നുമില്ല.

*ശ്രീ. വി. എസ്. അച്ചുതാനന്ദൻ :* ഞാൻ പറഞ്ഞത്, ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ മഹാനായ പ്രസിഡന്റ് കേരളത്തിൽ പര്യടനം നടത്തിയിരുന്ന അവസരത്തിൽ, കേരള കോൺഗ്രസ്സും കോൺഗ്രസ്സും കൂടി യോജിച്ച് ജനാധിപത്യ മുന്നണി രൂപവൽക്കരിച്ചതിനെ, പണ്ടത്തെ

*ഒന്നായ നിന്നെയിഹ*
*രണ്ടെന്നു കണ്ടളവിൽ*
*ഉണ്ടായൊരിണ്ടൽ മാറി-*
*പണ്ടേക്കണക്ക് വന്നതിനെ*

പ്പറ്റിയാണ്. എന്നാൽ ഇപ്പോഴും രണ്ടായിത്തന്നെ നിൽക്കുകയാണെങ്കിൽ ഞാൻ പറഞ്ഞത് പിൻവലിക്കുന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ പ്രസിഡന്റായ ശ്രീ. നിജലിംഗപ്പ നടത്തിയ പ്രസ്താവന ഞാൻ വായിച്ചു. ഇവിടത്തെ ഗവൺമെന്റിനെപ്പറ്റിയുണ്ടായ ചില പരാതികളിൽ, ആ പരാതികളിൽ 10 ശതമാനം എങ്കിലും ശരിയുണ്ടെങ്കിൽ ഈ ഗവൺമെന്റ് നിലനിൽക്കാൻ പാടില്ല എന്നാണ് ശ്രീ. നിജലിംഗപ്പയുടെ അഭിപ്രായം. അതുപോലെ ഇന്ത്യയുടെ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി, ഈ കൊച്ചു കേരളത്തിന്റെ തലസ്ഥാന നഗരിയിൽ എത്തി, അവർ കേരളത്തിലെ ജനങ്ങൾക്ക് നൽകാമെന്ന് വാഗ്ദാനം ചെയ്തിരുന്ന 75000 ടൺ അരിക്കുപകരം ഇരുപതിനായി രവും മുപ്പതിനായിരവും ടൺ അരി മാത്രം നൽകിയതിന്റെ ഫലമായി വമ്പിച്ച വില വർദ്ധന വിലും ക്ലേശത്തിലും കഴിഞ്ഞുകൂടുന്ന ജനങ്ങളുടെ മുമ്പിൽ വന്നുനിന്ന്, തങ്ങൾ ഇന്നു നേരിട്ടുകൊണ്ടി രിക്കുന്ന വിഷമം പിടിച്ച സ്ഥിതിഗതികളെപ്പറ്റി ഒരു പ്രധാനമന്ത്രിക്കു ചേർന്ന വിനയത്തോടുകൂടി ഇവിടത്തെ ജനങ്ങളെപ്പറഞ്ഞ് സാന്ത്വനപ്പെടുത്താൻ നോക്കുന്നതിനുപകരം ഒരു തള്ളകൂടിയായ അവർ സ്നേഹവും സമഭാവനയും കൈവെടിഞ്ഞ് മൂന്നു ഔൺസ് അരിപോലും തന്നില്ലെങ്കിൽ നിങ്ങൾ എന്തു ചെയ്യാൻ പോകുന്നു? എന്ന അഹന്ത നിറഞ്ഞ വാചകത്തോടുകൂടി കേരളത്തിലെ ദേശാഭിമാനവും പൗരബോധവുമുള്ള ഒന്നേമുക്കാൽക്കോടി ജനങ്ങളുടെ മുഖത്തുനോക്കി ചോദിച്ചത് കേരളം ഒരു കാലത്തും വിസ്മരിക്കുകയില്ല. ദൈവം അറയ്ക്കുന്നിടത്ത് ചെകുത്താൻ ഓടിക്കയറും എന്നു പറഞ്ഞതുപോലെ കേന്ദ്രനിയമവകുപ്പുമന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദ മേനോൻ കുറച്ചുകൂടി മുന്നോട്ടു കയറി പറയുന്നു, സമയവും കാലവും അടുത്തുവരുമ്പോൾ കേരളത്തിൽ ഇടപെടുമെന്ന്!



ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് പ്രസിഡന്റ് ശ്രീ. നിജലിംഗപ്പ നടത്തിയ പ്രസ്താവനയും, ഇന്ത്യൻ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി നടത്തിയിരിക്കുന്ന വെല്ലുവിളിയും, ഇന്ത്യൻ നിയമകാര്യമന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോൻ പുറപ്പെടുവിച്ചിരിക്കുന്ന ഭീഷണിയും അത് അർഹിക്കുന്ന ഗൗരവത്തോടുകൂടിത്തന്നെ നേരിടാൻ കേരളം സജ്ജമാണ്. ഇന്ത്യൻ പ്രധാനമന്ത്രി യുടെയും പനമ്പിള്ളിയുടെയും വീൺവാക്കുകൾ കേട്ട് സമയവും കാലവും അടുത്തുവരാൻ കാത്തിരിക്കുന്നവർ ഞങ്ങൾ തിളച്ചുമറിഞ്ഞുകൊണ്ടിരിക്കുന്ന പശ്ചിമ ബംഗാളിൽ കേന്ദ്രത്തിന്റെ പ്രതിനിധിയായ ഗവർണ്ണർ ശ്രീ. ധർമ്മവീരക്ക് ഒരു നിമിഷം പോലും അസംബ്ലിയിലെ അംഗങ്ങളെ അഭിമുഖീകരിച്ച് സംസാരിക്കാൻ സമയം നൽകിയില്ലെന്ന വസ്തുത ഓർത്തുകൊള്ളണം. അവിടത്തെ ഗവർണ്ണർ ശ്രീ. ധർമ്മവീരയെ ഏതാനും കോൺഗ്രസ്സ് സ്നേഹിതന്മാർ ഒരു ചാക്കിൽകെട്ടി ഗുദാമിലേക്ക് അരിച്ചാക്ക് എറിയുന്നതുപോലെ എറിഞ്ഞാണ് അസംബ്ലിക്കകത്ത് ഇട്ടതെന്നാണ് പത്രറിപ്പോർട്ടുകളിൽനിന്നും കാണുന്നത്. അസംബ്ലിയുടെ മൂന്നു കവാടങ്ങളിലും സത്യാഗ്രഹികളും ദേശാഭിമാനികളും നിറഞ്ഞിരുന്നു. ഗവർണ്ണർക്ക് അകത്തു കടക്കാൻ നിർവ്വാഹ മില്ലായിരുന്നു. കോൺഗ്രസ്സുകാർ ചാക്കിൽകെട്ടി എറിഞ്ഞപ്പോഴാണ് അദ്ദേഹം അകത്ത് എത്തിയത്.

*ശ്രീ. കെ. എം. മാണി:* അതേ മാതൃക കേരളത്തിലും നടത്തുമെന്നാണോ പറയുന്നത് ? അങ്ങനെയാണെങ്കിൽ, സമയം വരുമ്പോൾ, ഇടപെടും എന്നു പനമ്പിള്ളി പറഞ്ഞത് ശരിയാണ്.

*ശ്രീ. വി. എസ്. അച്ചുതാനന്ദൻ :* ഇങ്ങനെ പിടിച്ച് ചാക്കിൽകെട്ടി അസംബ്ലിയിലേയ്ക്ക് കടത്തിയെങ്കിലും ഗവർണ്ണർക്ക് ഇരിക്കാൻ ഇരിപ്പിടം കിട്ടിയില്ല. ഒരു ഇരിപ്പിടത്തിനുവേണ്ടി പരതി നോക്കി എവിടെയോ ചരിഞ്ഞുകിടന്ന ഒരു കസേര സ്വയം നിവർത്തിയിട്ട് അതിൽ കയറി നിന്ന് പ്രസംഗം തുടങ്ങി കടലാസ്സിൽ നോക്കി വിറയലോടെ നടത്തിയ ആ പ്രസംഗം ഒരു നിമിഷം പോലും തുടർന്നുകൊണ്ടുപോകാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. പനമ്പിള്ളിയുടെയും പ്രധാനമന്ത്രി യുടെയും നിജലിംഗപ്പയുടെയും പ്രഭാഷണം കേട്ട് ഊറ്റംകൊള്ളുന്നവർ, കർമ്മഭീരുവായ ഗവർണ്ണർ ധർമ്മവീരയ്ക്ക് നേരിട്ട അനുഭവം ശരിക്കും ഓർത്തുകൊള്ളണമെന്ന് ഞാൻ മുന്നറിയിപ്പു നൽകുന്നു.

ഇവിടെ ശ്രീമാൻ കരുണാകരൻ ബഹളം കൂട്ടുന്നതുകേട്ടു ശിക്ഷിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് മുഖ്യ മന്ത്രിയായി ഭരിക്കുന്നത് ശരിയാണോ, മാന്യന്മാർ ഇരിക്കുന്ന ഇരിപ്പിടത്തിൽ ഇരിക്കുന്നത് ശരി യാണോ എന്ന് സംശയം ഉന്നയിക്കുന്നതുകേട്ടു. തീർച്ചയായും ഇതൊരു സംശയമാണ്. പരിഹരിക്കപ്പെടേണ്ട, നിവാരണം ഉണ്ടാക്കേണ്ട ഒരു സംശയമാണ്. ഞാൻ ശ്രീമാൻ കരുണാകരനോടു ചോദിക്കുന്നു, ഈ നാട്, സൂര്യനുദിച്ചാൽ അസ്തമിക്കാത്തത്ര രാജ്യവിസ്തൃതിയുടെ ഉടമകളായ ബ്രിട്ടീഷ് സാമ്രാജ്യത്വ കിങ്കരന്മാർ ഭരിച്ചിരുന്നപ്പോൾ അന്ന് തടവുകാരാക്കപ്പെട്ടവരും ശിക്ഷി ക്കപ്പെട്ടവരും പിന്നീട് ആരുടെ കസേരകളിലാണിരുന്നത്? ശിക്ഷയും തടവും അപമാനവും വിലക്കുമാണെങ്കിൽ അവർക്ക് എങ്ങിനെ അവിടെ ഇരിക്കുവാൻ കഴിയുമായിരുന്നു. ഇന്നത്തെ ഭരണ ദുഷ്ചെയ്തികളെപ്പറ്റി ചോദ്യം ചെയ്യുന്നതിന് ശിക്ഷിക്കപ്പെട്ടു എന്നു വരുന്നത് കുറ്റകരമാണ്. അവർക്ക് മാന്യന്മാർ ഇരിക്കുന്ന ഇരിപ്പിടത്തിൽ ഇരിക്കാൻ അധികാരമില്ലെങ്കിൽ ബ്രിട്ടീഷ് ഭരണത്തിന്റെ ദുഷ്ചെ യ്തികളെ എതിർത്തതിന് ശിക്ഷയും തടവും അനുഭവിച്ചവർ കേന്ദ്രത്തിന്റെ ഭരണക്കസേരയിൽ ഇതി നുമുമ്പും ഇപ്പോഴും ഇരിക്കുന്ന പല മാന്യന്മാർക്കും അവിടെ ഇരിക്കാൻ അർഹതയില്ല......

*ശ്രീ. കെ. കരുണാകരൻ :* ബ്രിട്ടീഷ് സാമ്രാജ്യത്വഭരണം തകർക്കാൻ സമരം നടത്തിയിരുന്ന കാലത്ത് ശ്രീമാൻ അച്ചുതാനന്ദന്റെ നേതാവ് സാമ്രാജ്യത്വത്തിന്റെ കൂടെയായിരുന്നു എന്നറിയാമോ ?

*ശ്രീ. വി. എസ്. അച്ചുതാനന്ദൻ :* ശ്രീ. കരുണാകരന്റെ ചോദ്യത്തിന് ഞാൻ പിന്നീടു മറുപടി പറയാം. സംസ്ഥാന കേന്ദ്രഭരണത്തിലെ ഇന്നത്തെ ഇരിപ്പിടങ്ങളിൽ ശിക്ഷിക്കപ്പെട്ടിട്ടുള്ളവരാണ് ഇരുന്നിട്ടുള്ളത്. പ്രധാനമന്ത്രിയായിരുന്ന പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവും വല്ലഭായി പട്ടേലും അതുപോലെയുള്ള പല മഹാരഥൻമാരും ഇത്തരം നിരവധി ശിക്ഷകൾക്ക് വിധേയരായവരാണ്.



അതുപോലെ ഇന്ത്യയിലെ ദേശാഭിമാനികളായ സോഷ്യലിസ്റ്റ് കമ്മ്യൂണിസ്റ്റ് നേതാക്കന്മാരും ശിക്ഷിക്കപ്പെട്ടിട്ടുണ്ട്. വാറണ്ട് പുറപ്പെടുവിക്കപ്പെട്ടിട്ടുള്ളവരും ശിക്ഷിക്കപ്പെട്ട് തടവിൽ കഴിഞ്ഞിട്ടുള്ളവരുമാണ് ഈ സീറ്റുകളിൽ ഇരിക്കുന്നതെന്ന് ഓർത്തുകൊള്ളണം. ശിക്ഷിക്കപ്പെട്ടവരെപ്പറ്റി ഒരുപക്ഷേ ശ്രീമാൻ കരുണാകരന് അവജ്ഞ തോന്നാം. പുതുതായി കോൺഗ്രസ്സിൽ ചേർന്നവരും, ശിക്ഷ എന്താണ്, ജയിലെന്താണ്, വാറണ്ട് എന്താണ് എന്ന് അറിയാൻ പാടില്ലാത്തവരും വാറണ്ടു വരുമെന്നുവന്നാൽ കോൺഗ്രസ്സിൽനിന്ന് കേരളാ കോൺഗ്രസ്സിലേക്കും, മറിച്ച് കോൺഗ്രസ്സിലേക്കും മാറുന്ന നിലപാട് സ്വീകരിച്ചിട്ടുള്ള ആളുകൾക്ക് ഒരു പക്ഷേ ഈ ശിക്ഷ പരിഹാസ്യമായി തോന്നി എന്നു വന്നേക്കാം.

*ശ്രീ. കെ. എം. മാണി :* ഒരു പോയിന്റ് ഓഫ് ഓർഡർ. മെമ്പർ വാറണ്ടു പുറപ്പെടുവിച്ചാൽ വാറണ്ടിനെ നേരിടാൻവേണ്ടി ചില ആളുകൾ കോൺഗ്രസ്സിലേക്കും കേരളാ കോൺഗ്രസ്സിലേക്കും പോകുന്നു എന്നു പറഞ്ഞു. ഇങ്ങനെ സത്യവിരുദ്ധമായ പ്രസ്താവന പ്രസംഗത്തിൽ ചെയ്യുന്നത് ആർഡറിലാണോ?

*മി. സ്പീക്കർ :* അദ്ദേഹം അങ്ങനെ ഒന്നും പറഞ്ഞിട്ടില്ല.

## നാലാം പഞ്ചവത്സരപദ്ധതിയുടെ കരടുരേഖയെക്കുറിച്ചുള്ള ചർച്ചയിൽ പങ്കെടുത്തുകൊണ്ട് കെ. മൊയ്തീൻകുട്ടി ഹാജി 24-1-1969-ൽ നിയമസഭയിൽ നടത്തിയ പ്രസംഗം

സർ, നാലാം പഞ്ചവത്സരപദ്ധതിയുടെ കരടു രേഖയെപ്പറ്റി ഇവിടെ ചർച്ച നടക്കുകയാണ്. മൂന്നു പഞ്ചവത്സരപദ്ധതികളും നാം കടന്നുവന്നിരിക്കുകയാണ്. കഴിഞ്ഞ മൂന്നു പഞ്ചവത്സര പദ്ധതികളും ഈ നിയമസഭയിൽ ചർച്ച ചെയ്തപ്പോൾ നമ്മുടെ പ്ലാനിംഗിന്റെ സ്വഭാവം നമ്മുടെ സംസ്ഥാനത്തിന്റെ പ്രത്യേക പരിതസ്ഥിതികൾ കണക്കിലെടുത്തുകൊണ്ടു വേണം എന്നു നാം വിമർശിക്കുകയുണ്ടായി. അന്നു നമ്മുടെ സർക്കാരിനു ഈ പ്ലാൻ തയ്യാറാക്കിക്കൊടുത്തത് സർക്കാർ ഉദ്യോഗസ്ഥൻമാർ ആണ്. അതുകൊണ്ട് ആ വ്യവസ്ഥയിൽ നിന്നും മാറി ജനാധിപത്യ സമ്പ്രദായങ്ങളിൽ കൂടി പ്ലാൻ തയ്യാറാക്കണം എന്നുള്ള നിർദ്ദേശത്തോടുകൂടിയാണ് പ്ലാനിംഗ് ബോർഡ് ഈ സംസ്ഥാനത്തുണ്ടാക്കിയിട്ടുള്ളത്. സംസ്ഥാനത്ത് പ്ലാനിംഗ് ബോർഡ് ഉണ്ടാക്കുമ്പോൾ പ്രത്യേക പരിചയസമ്പന്നൻമാരായ ആളുകളെ അതിൽ നിയമിച്ചത് സർക്കാരിനു ശരിയായ ഉപദേശം നൽകാനും യഥാർത്ഥ രൂപത്തിൽ നമ്മുടെ സംസ്ഥാനത്തിന്റെ സ്ഥിതിക്കൊത്ത വിധത്തിൽ പദ്ധതി ആസൂത്രണം ചെയ്യണമെന്നുള്ളതാണ്. പക്ഷേ ഇവിടെ അവതരിപ്പിച്ച ഈ കരടുരേഖ മുമ്പിലത്തേതിൽ നിന്നും വളരെയൊന്നും വ്യത്യാസമുള്ളതല്ലെന്നു പറയുവാൻ ഇട വന്നതിൽ ഖേദമുണ്ട്. സോഷ്യലിസ്റ്റ് വ്യവസ്ഥയിൽ ആയിരക്കണക്കിനു രൂപ ശമ്പളം പറ്റുന്ന ഉദ്യോഗസ്ഥൻമാർ പാടില്ല എന്നും നാം പലപ്പോഴും പറയാറുണ്ട്. ഇപ്പോൾ ആയിരവും ആയിരത്തിഅഞ്ഞൂറും സോഷ്യലിസമല്ലാതെ വന്നിരിക്കുകയാണ്. അങ്ങനെ ഭാരിച്ച ശമ്പളം കൊടുത്തു കൊണ്ട് ഉദ്യോഗസ്ഥൻമാരെ നിയമിച്ചതിനുശേഷം അവർ തയ്യാറാക്കിയിട്ടുള്ള ഒരു പദ്ധതിയാണ് ഇവിടെ ആസൂത്രണം ചെയ്തിട്ടുള്ളതെന്നു പറയുവാൻ എനിക്കു ലജ്ജയുണ്ട്. ഇതു പറയുന്നതു മേലാലെങ്കിലും ഇത് ആവർത്തിക്കരുതെന്നു ഉദ്ദേശിച്ചാണ്. കേരളം പിന്നോക്ക പ്രദേശമെന്നു പറഞ്ഞതുകൊണ്ടുമാത്രം കേരളത്തിന്റെ അവകാശങ്ങൾ പറഞ്ഞുകഴിഞ്ഞു എന്നു വിചാരിക്കരുത്. കാരണം കേരളത്തെക്കാൾ പിന്നോക്കമായ സംസ്ഥാനങ്ങൾ ഇന്ത്യയിൽ വേറെയും ഉണ്ട്. നമ്മുടെ അവകാശങ്ങൾ എടുത്തു പറയുമ്പോൾ ഏറ്റവും പ്രധാനമായി ചെയ്യാൻ സാധിക്കുമായിരുന്നു. ഫിഷറീസിനെ സംബന്ധിച്ചിടത്തോളം ഇവിടെ തയ്യാറാക്കിയിരിക്കുന്ന അഭിപ്രായങ്ങൾ ഞാൻ വായിക്കുകയുണ്ടായി. അതിന്റെ ശരിയായ രൂപത്തിൽ എടുത്തു പറഞ്ഞിട്ടുണ്ടോ എന്നു



പരിശോധിക്കുകയുണ്ടായി. എന്റെ ഭാവനയിൽ വന്നിട്ടുള്ള കാര്യങ്ങൾ തെറ്റായിരിക്കാം. പക്ഷേ ഇന്നത്തെ പ്രത്യേക പരിതസ്ഥിതിയിൽ ഫിഷറീസിനെ സംബന്ധിച്ചിടത്തോളമുള്ള കേരളത്തിന്റെ കേസ് ആ രൂപത്തിലായിരുന്നില്ല പ്രസന്റു ചെയ്യേണ്ടിയിരുന്നതെന്നുള്ള അഭിപ്രായക്കാരനാണ് ഞാൻ. കാരണം ഇന്ത്യയിൽ ആകമാനം ഉള്ള തീരപ്രദേശത്തിന്റെ പത്തു ശതമാനത്തോളം വരുന്ന കേരളത്തിൽ മൊത്തം ഇന്ത്യയിൽ ഉണ്ടാകുന്നതിന്റെ 40 ശതമാനത്തോളം ഭക്ഷ്യ വിഭവങ്ങൾ കേരളത്തിന്റെ കടലോര പ്രദേശത്തുനിന്ന്, അല്ലെങ്കിൽ കടലിൽ നിന്നു കിട്ടുന്നുണ്ട്. വിദേശനാണ്യരംഗത്തു ഇന്ത്യയ്ക്ക് ആകമാനം ഈ രംഗത്തുണ്ടാവുന്ന വരുമാനത്തിൽ 85 ശതമാനം നാമാണ് സമ്പാദിച്ചുകൊടുക്കുന്നത്. അങ്ങനെയുള്ള തീരപ്രദേശത്തെ ജനങ്ങളുടെ സ്ഥിതി ഇന്ന് എന്താണ്? ഈ വരുമാനം വർദ്ധിപ്പിക്കുവാനുള്ള മാറ്റങ്ങൾ എന്താണ്. ഈ റിപ്പോർട്ടിലെ 105-ാം പേജുമുതൽ 113 വരെയുള്ള പേജുകളിൽ ഈ കാര്യങ്ങൾ വിവരിച്ചിട്ടുണ്ട്. ഈ രംഗത്തു ഏഴു കൊല്ലം കൊണ്ടു നമുക്കുണ്ടായ വരുമാനം എത്രയാണെന്നു പരിശോധിക്കാം. 1960-61 കാലഘട്ടത്തിൽ 1.80 കോടി രൂപയാണെന്നുണ്ടെങ്കിൽ 67-68 കാലഘട്ടത്തിൽ ഏഴുകൊല്ലം കഴിഞ്ഞപ്പോൾ വരുമാനം 16.7 കോടി രൂപയാണ്. എന്നു വച്ചാൽ ആണ്ടുതോറും എട്ടിരട്ടിയാണ് ഈ രംഗത്തുനിന്നുമുള്ള വരുമാനം. ഇൻഡസ്ട്രീസിനു നാം ഒരു രൂപ മുതൽമുടക്കുകയാണെങ്കിൽ നാലു രൂപയാണ് ആദായമായി കിട്ടുന്നത്. ഈ രംഗത്താണെങ്കിൽ ഒരു രൂപ മുടക്കുകയാണെങ്കിൽ എട്ടു രൂപ മുതൽ പത്തു രൂപ വരെ ഹാർഡ് കറൻസി ലഭിക്കുവാൻ കഴിയുന്നതാണ്. ഈ കാര്യങ്ങളെ സംബന്ധിച്ചിടത്തോളം വളരെ വിശദമായി പ്രസന്റു ചെയ്യാൻ സാധിക്കേണ്ടതായിരുന്നു. അങ്ങനെ ചെയ്തിട്ടില്ല. അതെങ്ങനെ സാധിക്കുമെന്നു വച്ചാൽ ഇപ്പോൾ തന്നെ 15 മുതൽ 25 കിലോമീറ്റർ വരെ ആഴക്കടലിൽ ചെന്ന് മൽസ്യം പിടിക്കുകയും അതിൽ നിന്നും മൂന്നരലക്ഷം ടൺ മൽസ്യം ലഭിക്കുകയും ചെയ്യുന്നുണ്ട്. അതു കുറച്ചുകൂടി ചൂഷണം ചെയ്യാനുള്ള പരിശ്രമങ്ങൾ എന്താണ് ചെയ്യാനുള്ളതെന്നു വിവരിച്ചിട്ടില്ല. വിവരിച്ചിട്ടുള്ളതുതന്നെ കുറെ ഫിഷിംഗ് ബോട്ടുണ്ടാക്കുന്നുവെന്നാണ്. എന്റെ അഭിപ്രായത്തിൽ വലിയ ട്രോളേഴ്സ് നമ്മുടെ സംസ്ഥാനത്തു ഉണ്ടാക്കാൻ സാധിക്കണം. ട്രോളേഴ്സിന്റെ ഒരു ഫ്ളീറ്റു തന്നെ ഉണ്ടാകണം. അങ്ങനെ റഷ്യക്കാരും ജപ്പാൻകാരും 20-25 കിലോമീറ്റർ അപ്പുറത്തു ചെന്നു മൽസ്യബന്ധനം നടത്തുന്നതുപോലെ നമുക്കും സാധിക്കണമെങ്കിൽ ട്രോളർ ഉണ്ടാക്കുന്ന ഒരു വൻകിട വ്യവസായം ഇവിടെ തുടങ്ങണം. അതിനു പണം എവിടെ എന്നു ചോദിക്കുകയാണെങ്കിൽ ഏതു വിദേശ രാജ്യവും ഈ രംഗത്തേക്കു പണം തരുവാൻ തയാറാകും. ജപ്പാൻ, റഷ്യ തുടങ്ങിയ സുഹൃത്ത് രാജ്യങ്ങൾ വാസ്തവത്തിൽ ഈ രംഗത്തേക്കു പണം തരുവാൻ തയ്യാറാണ്. ലോകബാങ്ക് തന്നെ ചെറിയ നിബന്ധനയിന്മേൽ പണം തരാൻ തയ്യാറാണ്. ഈ കാര്യങ്ങളെല്ലാം സവിസ്തരമായി പ്രതിപാദിച്ചു ഇന്ത്യയ്ക്ക് ആകമാനം ഉള്ള സമ്പത്തു വ്യവസ്ഥിതിയിൽ കേരളത്തിന്റെ മൽസ്യസമ്പത്തു ചൂഷണം ചെയ്യാനുള്ള പദ്ധതി വളരെ വിശദീകരിച്ചു ആസൂത്രണം ചെയ്തു പ്ലാൻ ചെയ്യുകയായിരുന്നുവെങ്കിൽ കേരളം ഒരു പിന്നോക്ക പ്രദേശമാണെന്നുള്ള പല്ലവിയോടുകൂടി സമീപിക്കേണ്ട ഗതികേടുണ്ടാകുമായിരുന്നില്ല. ഈ രംഗത്തു നമ്മുടെ പ്ലാനിംഗ് ബോർഡു പരാജയപ്പെട്ടിരിക്കുന്നു. ഈ പരാജയം ആവർത്തിക്കരുതെന്നു കർശനമായി പറയുകയാണ്.

സർ, മറ്റൊരു കാര്യം എനിക്കു പറയുവാനുള്ളത് ഇവിടെയുള്ള മിനറൽസ് വിഭവങ്ങൾ ചൂഷണം ചെയ്യുന്നതിനെ സംബന്ധിച്ച് എടുക്കാനുള്ള നടപടികൾ ഇവിടെ പ്രതിപാദിച്ചിട്ടുള്ളതു ശരിയായിട്ടില്ല, എന്നുള്ളതാണ്. അതിനു അത്യാവശ്യം വേണ്ടതായ റെയിൽ ട്രാൻസ്പോർട്ട് ഫെസിലിറ്റി ഇനിയും കൂടുതൽ കേരളത്തിനു ഉണ്ടാകണമെന്ന് തറപ്പിച്ചു പറഞ്ഞിട്ടില്ല. 888 കിലോമീറ്റർ റെയിലാണ് നമുക്കുള്ളത്. മീറ്റർഗേജും ബ്രോഡ്ഗേജും കൂടി മൂന്നു അയ്യാണ്ടുപദ്ധതികൾ കഴിഞ്ഞും നാലാം അയ്യാണ്ടു പദ്ധതി വരുന്ന ഈ അവസരത്തിൽപോലും ഒരു കിലോമീറ്റർ എങ്കിലും കൂടുതൽ ബ്രോഡ്ഗേജു ആക്കാനോ കൂടുതൽ റെയിൽവേ ലൈൻ ലഭിക്കുവാനോ ഇടയില്ല. അതിന്റെ കുറവ് പരിഹരിക്കുന്നതിനു ശക്തിയായി നാം വാദിക്കേണ്ടിയിരിക്കുന്നു. അതിനുള്ള പദ്ധതികൾ ശാസ്ത്രീയമായി എഴുതേണ്ടതായിരുന്നു. ഇപ്പോൾ തന്നെ കേരളത്തിന്റെ



അങ്ങിങ്ങായിട്ടുള്ള പോക്കറ്റുകളിലുള്ള മിനറൽ എടുക്കുന്നതിനുള്ള പരിപാടി ചെയ്തു കഴിഞ്ഞാൽ അതു എളുപ്പത്തിൽ ട്രാൻസ്പോർട്ടു ചെയ്യാനുള്ള സാദ്ധ്യതയും കഴിവും വേണം. അതിനു നമ്മുടെ നാട്ടിൽ ഒരറ്റം മുതൽ മറ്റേ അറ്റം വരെ ബ്രോഡ്ഗേജ് തന്നെ വേണം. ചില സ്ഥലങ്ങളിൽ ഡബിൾ ലൈൻതന്നെ ആവശ്യമാണ്.

സർ, മറ്റൊരുകാര്യം എനിക്ക് പറയുവാനുള്ളത് ഭക്ഷ്യരംഗത്തെപ്പറ്റിയാണ്. സ്വാഭാവികമായും കേരളം ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളെപ്പോലെതന്നെ ഭക്ഷ്യകാര്യത്തിൽ കുറെയെല്ലാം മുന്നോട്ടു വന്നിട്ടുണ്ടെന്നുള്ളത് ഒരു യഥാർത്ഥ്യമാണ്. അതിന്റെ കാരണം എന്താണെന്നുവച്ചാൽ ഭക്ഷ്യസാധനങ്ങൾ ഉൽപാദിപ്പിച്ചാൽ അതിന് കൃത്യമായി വില കിട്ടുമെന്നുള്ള ഒരു ബോധം കൃഷിക്കാർക്കുള്ളതുകൊണ്ടാണ്. ശാസ്ത്രീയമായ വളം, ശാസ്ത്രീയമായ മെഷീനുകൾ, ശാസ്ത്രീയമായ വിത്തുകൾ ഇതെല്ലാം ഉള്ളതുകൊണ്ടാണ് ഭക്ഷ്യവർധനവ് ഉണ്ടായതെന്നു പറഞ്ഞാൽ ഞാൻ അത് വിശ്വസിക്കുന്നില്ല. ഒരു പ്രൈസ് പോളിസി ഇന്ത്യയ്ക്കാകമാനം ഇല്ല, കേരളത്തിന് ഒട്ടുമില്ല. ഐ. ആർ. 8 മുതലായ പരിഷ്കരിച്ച വിത്തുകൾ കൊണ്ട് ഭക്ഷ്യധാന്യങ്ങൾ ഉൽപാദിപ്പിക്കണമെന്നുള്ള ഒരു ബോധം ജനങ്ങൾക്കുണ്ടായത്, പാടുപെട്ട് കഷ്ടപ്പെട്ടു ഉണ്ടാക്കുന്ന സാധനങ്ങൾ ഗവൺമെന്റിന് കൊടുക്കേണ്ടത് കൊടുത്തു ബാക്കിയുള്ളത് വിപണിയിൽ കൊണ്ടുപോയാൽ അദ്ധ്വാനത്തിനനുസരിച്ചുള്ള വില കിട്ടുമെന്നുള്ളതുകൊണ്ടുമാത്രമാണ്. നമ്മുടെ സംസ്ഥാനത്തെ സംബന്ധിച്ചിടത്തോളം ഇക്കാര്യത്തിൽ ഒരു മിനിമം പ്രൈസ് പോളിസിയെങ്കിലും ഉണ്ടാക്കേണ്ടതാണ്. അതിനെ സംബന്ധിച്ച് പ്ലാനിൽ ഒന്നും തന്നെ പറഞ്ഞിട്ടില്ല. ഇത് നമ്മുടെ സംസ്ഥാനത്തിന്റെ മാത്രം കുറ്റം കൊണ്ടാണെന്നു ഞാൻ പറയുന്നില്ല. ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ ഇതൊരു അഖിലേന്ത്യാ പ്രശ്നമാണ്. ഇന്ത്യയിൽ ആകമാനം ഭക്ഷ്യകാര്യത്തിൽ അതിന്റെ പ്രൈസിനെ സംബന്ധിച്ചിടത്തോളം ഒരു പോളിസിയില്ലെങ്കിലും നമ്മെ സംബന്ധിച്ചിടത്തോളം എന്താണ് ചെയ്യേണ്ടതെന്നുള്ളതിനെ സംബന്ധിച്ച് തറപ്പിച്ചു പറയേണ്ടതാണ്. അതുണ്ടായില്ലെന്നാണ് എനിക്ക് പറയുവാനുള്ളത്. കൃഷിക്കാർക്ക് ഇൻസന്റീവ് എന്നുള്ള നിലയിൽ കേരളം എല്ലാം സിമന്റിട്ട് ഭക്ഷണസാധനങ്ങൾ കൃഷിചെയ്യണമെന്ന് ഇന്നലെ ഒരു ബഹുമാന്യമെമ്പർ പറയുകയുണ്ടായി. ആ തത്വത്തോടു ഞാൻ യോജിക്കുന്നില്ല. കേരളത്തിലാകെ സിമന്റിട്ടാലും തരക്കേടില്ല വായുമണ്ഡലത്തിൽ കൃഷിചെയ്താലും തരക്കേടില്ല അവനവൻ അദ്ധ്വാനിച്ചു കൃഷിചെയ്യുന്ന സാധനങ്ങൾക്ക് വില കിട്ടുകയില്ലെന്നു വന്നാൽ ആരും തന്നെ കൃഷിചെയ്യുന്നതിന് മുതിരുകയില്ല. അതുകൊണ്ട് ഈ രംഗത്ത് വളരെ ശാസ്ത്രീയമായി എന്തു ചെയ്യാൻ സാധിക്കുമെന്നും, ഇന്നത്തെക്കാൾ ഈ രംഗത്ത് എങ്ങനെ കൂടുതൽ ഉൽപ്പാദിപ്പിക്കാൻ കഴിയുമെന്നുമുള്ളതിനെപ്പറ്റി പ്ലാനിൽ രൂപം കൊള്ളിക്കേണ്ടതാണ്. പക്ഷേ അക്കാര്യം ഇതിലില്ല.

മറ്റൊരു കാര്യം എനിക്ക് പറയുവാനുള്ളത് വ്യാവസായിക രംഗത്തെപ്പറ്റിയാണ്. വ്യാവസായിക രംഗത്തുണ്ടായിട്ടുള്ള അസമാധാനം കൊണ്ടുമാത്രമാണ് വ്യവസായികൾ ഇവിടെ വരാത്തതെന്നുള്ള ഒരു ധ്വനി ആകെയുണ്ടായിട്ടുണ്ട്. അത് ശരിയല്ലെന്നാണ് എനിക്ക് പറയുവാനുള്ളത്. വ്യാവസായിക രംഗത്ത് ഉണ്ടായിട്ടുള്ള അസമാധാനം ഉണ്ടാകുന്നത് എന്താണെന്നു വച്ചാൽ തൊഴിൽരഹിതരായ ആളുകൾക്ക് തൊഴിൽ കൊടുക്കാൻ ശേഷിയുള്ള വ്യവസായസ്ഥാപനങ്ങൾ ഒന്നും തന്നെ ഇവിടെയില്ലാത്തതുകൊണ്ടാണ്. നമ്മുടെ സംസ്ഥാനത്ത് എൻജിനീയർമാർ മുതലായ സാങ്കേതിക വൈദഗ്ദ്ധ്യം സമ്പാദിച്ചവരുടെ എണ്ണം വർദ്ധിപ്പിച്ചുകൊണ്ടിരിക്കുകയാണ്. ഡോക്ടറൻമാരുടെ എണ്ണം വർദ്ധിച്ചുവെന്നു പറഞ്ഞപ്പോൾ അവർ കോപ്പറേറ്റീവ് സെക്ടറിൽ സംഘടിക്കണമെന്നും എൻജിനീയർമാർ കോപ്പറേറ്റീവ് സെക്ടറിൽ സംഘടിക്കണമെന്നും പറയുകയുണ്ടായി. അവയൊന്നും പ്രായോഗികമല്ല. നമ്മുടെ ജനങ്ങൾക്ക് തൊഴിൽ കൊടുക്കണമെന്നുള്ള ഒരു ബോധം ഗവൺമെന്റിനും എന്തു തൊഴിലായാലും അതെടുക്കണമെന്ന ബോധം പഠിച്ചവർക്കും ഉണ്ടാകണം. ആ രീതിയിലുള്ള വിദ്യാഭ്യാസ സംവിധാനം ആയിരിക്കണം ഇവിടെ ഉണ്ടായിരിക്കേണ്ടത്. ആ സംവിധാനം ഇല്ലാത്തതുകൊണ്ടാണ് സർക്കാർ ഉദ്യോഗം മാത്രമാണ് മാന്യമായ തൊഴിൽ

എന്ന ബോധം കടന്നുകൂടിയിട്ടുള്ളത്. പരിഷ്കൃത രാജ്യങ്ങളിലെ ജനങ്ങൾ ഏത് ജോലി ചെയ്യുന്നതിനും തയ്യാറാണ്. അത്തരത്തിലുള്ള ഒരു വിദ്യാഭ്യാസ സംവിധാനം നമ്മുടെ സംസ്ഥാനത്തും ഉണ്ടായാൽ ഇവിടെയുള്ള വ്യവസായ അസമാധാനം ഇല്ലാതാക്കി തീർക്കാൻ സാധിക്കും. ആ രൂപത്തിൽ എന്തു ശിപാർശയാണ് ഇതിൽ ഉള്ളതെന്നു നോക്കിയിട്ട് ഒന്നും തന്നെ കാണാൻ സാധിച്ചിട്ടില്ല.

അടുത്തതായി എനിക്ക് പറയുവാനുള്ളത് നമ്മുടെ വിഭവങ്ങൾ ശരിക്ക് ചൂഷണം ചെയ്യാനുള്ള ശാസ്ത്രീയമായ സമീപനത്തെപ്പറ്റിയാണ്. അത്തരത്തിലുള്ള ഒരു സമീപനം ഇതിൽ ഉണ്ടായിട്ടില്ല. അതിന് നമുക്ക് സാധിക്കുന്ന എല്ലാ പരിശ്രമങ്ങളും ചെയ്യണം. പ്ലാൻ തയാറാക്കുന്ന ആളുകൾ യോഗ്യൻമാരായിരിക്കും. പക്ഷേ പ്ലാനുകൾ താഴോട്ടു അടിച്ചേൽപിക്കുന്ന വിധത്തിൽ ആയിരിക്കരുത്. കാരണം ഇത് ജനാധിപത്യ യുഗമാണ്. ജനാധിപത്യ യുഗത്തിൽ ഒരു പരിമിതിയ്ക്കകത്താണെങ്കിലും എല്ലാവരുടെയും അഭിപ്രായം ആരായേണ്ടതാണ്. അങ്ങനെ അഭിപ്രായം ഇവിടെ ആരാഞ്ഞിട്ടില്ല. ഈ നാട്ടിലെ ജനപ്രതിനിധികളോടോ മറ്റോ ഈ നാട്ടിലെ ഓരോ രംഗത്തെ സംബന്ധിച്ചിടത്തോളമുള്ള അഭിപ്രായങ്ങൾ ആരാഞ്ഞിരുന്നുവെങ്കിൽ അത് പ്ലാൻ തയാറാക്കുമ്പോൾ വലിയ ഒരു സംഭാവനയായിരിക്കും. സർ, പലപ്പോഴും പ്ലാൻ തയ്യാറാക്കുന്ന ആളുകൾ സ്റ്റാറ്റിസ്റ്റിക്സു ഡിപ്പാർട്ടുമെന്റിനെ മാത്രമേ ആശ്രയിക്കുകയുള്ളൂ. ഈ വിഭാഗത്ത് ഈ ഡിപ്പാർട്ട്മെന്റിനെ അത്രയൊന്നും വിശ്വസിക്കാൻ നിവൃത്തിയില്ലെന്നു ഈ പ്ലാനിന്റെ 257-ാം പേജിൽ തന്നെ പറഞ്ഞിട്ടുണ്ട്. ഇത് നന്നാക്കി തീർക്കേണ്ടതാവശ്യമാണ്. പഴയ ചില കണക്കുകളുടെയും പഴയ ചില സംഗതികളുടെയും ആവർത്തനമാണ് പ്ലാനിൽ കാണുന്നത്. ഈ നടപടിക്രമം മാറ്റുകയും നമ്മുടെ സംസ്ഥാനത്തിന്റെ പ്രത്യേക സാഹചര്യം കണക്കിലെടുത്തുകൊണ്ട് പ്ലാൻ തയ്യാറാക്കുകയും അതിന് എങ്ങനെ രൂപം കൊടുക്കണമെന്നുള്ളതിനെ സംബന്ധിച്ച് പ്ലാനിംഗ് ബോർഡു വിദഗ്ദ്ധൻമാരുടെ അഭിപ്രായങ്ങൾ സ്വീകരിക്കാൻ തയ്യാറാകുകയും ചെയ്യേണ്ടതാണ്. ഡോ. രാജു തുടങ്ങിയ വിദഗ്ധൻമാരുടെ അഭിപ്രായങ്ങളും ഉപദേശങ്ങളും തേടാതെ പോയത് കഷ്ടമായിപ്പോയി. മേലിലെങ്കിലും പദ്ധതികൾ തയ്യാറാക്കുമ്പോഴും, ഇതിന് തന്നെ അവസാനം രൂപം കൊടുക്കുമ്പോഴും ഇക്കാര്യങ്ങൾ കണക്കിലെടുത്തുകൊണ്ട് തയ്യാറാക്കണമെന്ന് അഭ്യർത്ഥിച്ചുകൊണ്ട് ഞാൻ എന്റെ വാക്കുകൾ അവസാനിപ്പിക്കുന്നു.

## ഇ.എം.എസ്. മന്ത്രിസഭയിൽ നിന്ന് 17-10-1969-ൽ രാജിവയ്ക്കാനിടയായ സാഹചര്യത്തെക്കുറിച്ച് വിശദീകരിച്ചുകൊണ്ട് ചട്ടം 278 പ്രകാരം ടി. കെ. ദിവാകരൻ 21-10-1969-ൽ നിയമസഭയിൽ നടത്തിയ പ്രസംഗം

സർ, സഖാവ് ഇ. എം.എസ്. മുഖ്യമന്ത്രിയായുള്ള മന്ത്രിസഭയിൽ നിന്നും ഞാൻ 17-10-1969 ൽ രാജിവച്ചിരിക്കുന്നു. രാജിക്ക് ഇടയായ സാഹചര്യങ്ങളെപ്പറ്റി ഈ സഭയെയും എന്റെ സഹപ്രവർത്തകരെയും അറിയിക്കേണ്ടത് എന്റെ കടമയാണെന്നതിനാൽ ഈ പ്രസ്താവന ചെയ്തുകൊള്ളുന്നു.

ഐക്യമുന്നണിയിലെ നാലുകക്ഷികൾ ചേർന്ന് 14-10-1969-ൽ മുഖ്യമന്ത്രിക്കു നൽകിയ ഒരു പ്രമേയത്തെ മുൻനിറുത്തി 17.10.1969-ൽ സഭ മുൻപാകെ അദ്ദേഹം നടത്തിയ പ്രസ്താവനയെത്തുടർന്നാണ് എന്റെ പാർട്ടിയുടെ തീരുമാനപ്രകാരം ഞാൻ രാജിവച്ചിട്ടുള്ളത്. ഈ സന്ദർഭത്തിൽ ഐക്യമുന്നണിയും ഈ മന്ത്രിസഭയും രൂപം കൊള്ളുവാൻ ഇടയായ രാഷ്ട്രീയ പശ്ചാത്തലത്തെ സംക്ഷിപ്തമായെങ്കിലും സഭയുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കുവാൻ ഞാനാഗ്രഹിക്കുന്നു.

വിദേശാധിപത്യത്തിൽനിന്ന് ഭാരതം സ്വതന്ത്രമാക്കപ്പെട്ടതിനുശേഷം അധികാരത്തിൽ പ്രവേശിച്ച കോൺഗ്രസ്സിന് ഈ നാട്ടിലെ സാമാന്യ ജനങ്ങളുടെ ജീവിതാഭിലാഷങ്ങൾക്കു രൂപം

കൊടുക്കുവാൻ കഴിയുകയില്ലെന്നും ജൻമി-മുതലാളി സ്ഥാപിത താൽപ്പര്യങ്ങൾ സംരക്ഷിക്കുവാൻ ബാദ്ധ്യസ്ഥമായ അവരുടേതായ ഭരണകൂടം മാത്രമാണ് കോൺഗ്രസ്സ് ഭരണമെന്നും ഒരു സോഷ്യലിസ്റ്റു ഭരണ സമ്പ്രദായത്തിൽ മാത്രമേ ജനങ്ങളുടെ മൗലികമായ ക്ഷേമം കൈവരുത്തുവാൻ കഴിയുകയുള്ളൂവെന്നും വിശ്വസിക്കുന്ന ഇടതുപക്ഷ സോഷ്യലിസ്റ്റു കമ്മ്യൂണിസ്റ്റു കക്ഷികൾ അന്നുമുതൽക്കുതന്നെ തെരഞ്ഞെടുപ്പു മൽസരങ്ങളിൽക്കൂടിയും നിയമസഭാതലത്തിലും പുറത്തും നടത്തിയ പ്രവർത്തനങ്ങൾവഴിയും വെളിപ്പെടുത്തിയിരുന്നു. സ്വാതന്ത്ര്യസമരകാലത്ത് ജനങ്ങൾക്ക് കോൺഗ്രസ്സിനോടും അതിന്റെ ഉന്നതൻമാരായ നേതാക്കൻമാരോടും ഉണ്ടായിരുന്ന ബഹുമാനാദരവുകളും വ്യാമോഹങ്ങളും ഏറ്റവും ശക്തമായിരുന്നതിനാൽ സ്വാതന്ത്ര്യ പ്രാപ്തിക്കുശേഷമുള്ള ആദ്യകാലഘട്ടങ്ങളിൽ ഇടതുപക്ഷ ശക്തികൾ കോൺഗ്രസ്സിന് എതിരായി ഉന്നയിച്ച ആക്ഷേപങ്ങൾ ജനങ്ങൾ ശരിക്കും ചെവിക്കൊണ്ടിരുന്നില്ല. പ്രതിപക്ഷശക്തികൾ വളരെ ദുർബ്ബലമായിരിക്കുകയും ജനങ്ങളുടെ അന്ധമായ കോൺഗ്രസ് സ്നേഹം ശക്തമായിരിക്കുകയും മൂലം കേന്ദ്രത്തിൽ മാത്രമല്ല കേരളമൊഴിച്ച് മറ്റെല്ലാ സംസ്ഥാനങ്ങളിലും കോൺഗ്രസ്സ് ഗവൺമെന്റുകൾക്ക് കഴിഞ്ഞ ഇരുപതു വർഷവും അവരുടെ ഭരണം അനുസ്യൂതമായി തുടരുവാൻ കഴിഞ്ഞു. ഇതിനിടയിൽ കോൺഗ്രസ്സ് ഗവൺമെന്റിനെതിരായി പല സംസ്ഥാനങ്ങളിലും ജനസംഘം, സ്വതന്ത്രാ, ഗണതന്ത്ര പരിഷത്ത്, ശിവസേന തുടങ്ങിയ വിഭാഗീയ പിൻതിരിപ്പൻ വർഗ്ഗീയ ശക്തികൾ തല ഉയർത്തുകയും ശക്തിപ്രാപിക്കുകയും ചെയ്തുവന്നു.

കേരളത്തിൽ മാത്രമാണ് ഭാരതത്തിന്റെ ഇതരഭാഗങ്ങളിൽ നിന്നും വ്യത്യസ്തമായ രാഷ്ട്രീയ ബന്ധങ്ങൾ നിലവിലിരുന്നത്. ദേശീയപ്രക്ഷോഭണങ്ങളിൽ സംഘടിത തൊഴിലാളിവർഗ്ഗം ധീരോദാത്തമായ പങ്കു വഹിച്ചിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കു മുൻപു തന്നെ ഇടതുപക്ഷ പ്രസ്ഥാനങ്ങൾ ശക്തമായിരുന്നു. തിരു-കൊച്ചിയിൽ പ്രായപൂർത്തി വോട്ടവകാശാടിസ്ഥാനത്തിൽ ആദ്യം നടന്ന തിരഞ്ഞെടുപ്പിൽത്തന്നെ ഒരു ഗണനീയ പ്രതിപക്ഷമായി ഉയരുവാൻ ഇടതുപക്ഷങ്ങൾക്കു കഴിഞ്ഞു. രണ്ടാമത്തെ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സ് അധികാരത്തിൽ നിന്നും നീക്കം ചെയ്യപ്പെട്ടു. ആഭ്യന്തരമത്സരവും ഭരണരംഗത്തുള്ള അഴിമതിയും സ്വജനപക്ഷപാതവും സ്ഥാപിതതാൽപ്പര്യങ്ങളോടുള്ള പ്രീണനനയവും തൊഴിലാളികളുടെയും സാമാന്യജനങ്ങളുടെയും അവകാശസമരങ്ങളോടുള്ള സമീപനവും കോൺഗ്രസ്സിനെ കേരളത്തിലെ ജനങ്ങളിൽ നിന്നും ഒറ്റപ്പെടുത്തി. കേരളപ്പിറവിക്കുശേഷം ആദ്യം നടന്ന തിരഞ്ഞെടുപ്പിൽ കമ്മ്യൂണിസ്റ്റു പാർട്ടിക്കു ഒറ്റയ്ക്കു തന്നെ അധികാരത്തിൽ വരാൻ കഴിഞ്ഞു. 1960-ൽ നടന്ന തിരഞ്ഞെടുപ്പിലും കോൺഗ്രസ്സ് ഒറ്റയ്ക്കായിരുന്നില്ല മത്സരിച്ചിരുന്നത്. ഒരു കൂട്ടുകക്ഷി ഗവൺമെന്റാണ് അധികാരത്തിൽ വന്നത്. ആ ഗവൺമെന്റും പിൽക്കാലത്ത് പരാജയപ്പെട്ടു. 1965-ൽ ഒരു കക്ഷിക്കും വ്യക്തമായ ഭൂരിപക്ഷം കിട്ടിയില്ല. മന്ത്രിസഭാമാറ്റങ്ങളും പ്രസിഡന്റു ഭരണവും ഏറ്റവും കൂടുതൽ അനുഭവിക്കേണ്ടിവന്നത് കേരള സംസ്ഥാനത്തിനാണ്. മറ്റു സംസ്ഥാനങ്ങൾക്ക് കോൺഗ്രസ്സ് ഭരണത്തിൽ നേടുവാൻ കഴിഞ്ഞ പുരോഗതിപോലും ഭരണസ്തംഭനങ്ങളും കേന്ദ്രം കേരളത്തിനോടു കാണിച്ച അവഗണനയും മൂലം കേരളത്തിനുണ്ടായില്ല. ജനങ്ങളിൽ നിന്നും ഒറ്റപ്പെട്ട കോൺഗ്രസ്സിന് കേരളത്തിൽ ഉറപ്പുള്ള ഒരു ഗവൺമെന്റു രൂപീകരിക്കുവാൻ സാധ്യമല്ലെന്നു വ്യക്തമായി. കോൺഗ്രസ്സേതര ഇടതുപക്ഷ പുരോഗമന ശക്തികൾ യോജിക്കുക എന്നത് ഈ കാലഘട്ടത്തിന്റെ രാഷ്ട്രീയാവശ്യമായിരുന്നു. ജനങ്ങളുടെ ജനാധിപത്യാവകാശങ്ങൾ സംരക്ഷിക്കുന്നതിനു മാത്രമല്ല, കേരളത്തിന് ഒരുറച്ച ഗവൺമെന്റ് പ്രദാനം ചെയ്യുന്നതിനും അഖിലേന്ത്യാതലത്തിൽത്തന്നെ കോൺഗ്രസ്സിനെതിരായി വളർന്നുവന്ന ബഹുജനശക്തികളെ ഊട്ടി ഉറപ്പിക്കുന്നതിനു പ്രചോദനം നൽകുന്നതിനും ബഹുജനങ്ങളിലുണ്ടായിരുന്ന തീവ്രമായ അഭിലാഷത്തിന്റെ സാക്ഷാത്കാരമായിരുന്നു ഏഴുകക്ഷികൾ കൂടി രൂപീകരിച്ച ഐക്യമുന്നണി. അധികാരത്തിൽ വന്നിരുന്നാൽ നടപ്പിലാക്കുന്നതിനുള്ള ഒരു മിനിമം പരിപാടി അംഗീകരിച്ച് തിരഞ്ഞെടുപ്പിൽ മത്സരിച്ച ഐക്യമുന്നണിയെ ജനങ്ങൾ സഹർഷം സ്വാഗതം ചെയ്തു. തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സ് നിലംപരിശാക്കപ്പെട്ടു. ഇതേ



സമയത്ത് ഭാരതം ഒട്ടാകെ നടന്ന തിരഞ്ഞെടുപ്പിൽ കേരളത്തിലെ ഐക്യമുന്നണിയുടെ അന്തസ്സത്ത ഉൾക്കൊള്ളുന്ന ഐക്യമുന്നണികൾ ഉണ്ടാക്കി മത്സരിക്കുവാൻ കഴിഞ്ഞില്ല എങ്കിലും പല സംസ്ഥാനങ്ങളിലും കോൺഗ്രസ്സ് അധികാരത്തിൽ നിന്നും തുടച്ചുമാറ്റപ്പെട്ടു. കേരളത്തിൽ കോൺഗ്രസ്സിനെ ഏൽപിക്കുവാൻ കഴിഞ്ഞ പ്രഹരം ഭാരതത്തിലെ ഇടതുപക്ഷ പുരോഗമന ശക്തികൾക്കാകെ ആശയും ആവേശവും പകർന്നു.

1967 മാർച്ച് 6-ാം തീയതി ഐക്യമുന്നണി മന്ത്രിസഭ സത്യപ്രതിജ്ഞ ചെയ്തു. കേരളത്തിന്റെ തീരാരോഗമായിരുന്ന ഭരണസ്തംഭനവും പ്രസിഡന്റു ഭരണവും ഒഴിവാക്കപ്പെട്ടുവെന്നതിൽ എല്ലാ ജനങ്ങളും ആശ്വസിച്ചു. അന്നു വൈകുന്നേരം കോട്ടയ്ക്കകം മൈതാനത്തു തടിച്ചു കൂടിയ ജനങ്ങളോട് സ. ഇ. എം. എസ്. ഈ ഐക്യമുന്നണിയെ കണ്ണിലെ കൃഷ്ണമണിപോലെ കാത്തു സൂക്ഷിക്കുമെന്നു ഉറപ്പു നൽകി.

ഭരണം ഏറ്റെടുത്ത് ഏതാനും ആഴ്ചകൾക്കകം ഐക്യത്തിന്റെ നേരെ ആദ്യത്തെ കല്ലേറ് നടന്നത് മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി ജനറൽ സെക്രട്ടറി സ. സുന്ദരയ്യായിൽ നിന്നായിരുന്നു. പുരോഗമനപരമായ പല നടപടികൾക്കും ഘടകകക്ഷികൾ വിഘാതമായി നിൽക്കുന്നു എന്ന ആക്ഷേപം അദ്ദേഹം ഉന്നയിച്ചു. തുടർന്നു തിരഞ്ഞെടുപ്പുകാലത്തു വളർത്തിയെടുത്ത ഐക്യത്തെ ഇല്ലായ്മ ചെയ്യുന്നതിന് ഐക്യമുന്നണിയിലെ പ്രമുഖരായ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയും സി. പി. ഐ. യും കിട്ടുന്ന എല്ലാ സന്ദർഭങ്ങളും ഉപയോഗിച്ചിട്ടുണ്ട്. എസ്. എസ്. പി. യും ഒട്ടും പിറകിലായിരുന്നില്ല. ഇക്കാര്യത്തിൽ വളരെയേറെ ആത്മസംയമനം പാലിച്ചിട്ടുള്ളത് ആർ. എസ്. പി. യും മുസ്ലീം ലീഗുമായിരുന്നുവെന്നുള്ളത് ഏതാനും ആഴ്ചകൾക്കു മുൻപുവരെയുള്ള സംഭവങ്ങളെ പരിശോധിക്കുന്ന ആരും സമ്മതിക്കും. ഐക്യമുന്നണിയുടെ സുഗമമായ നടത്തിപ്പിനു വേണ്ടി രൂപീകരിച്ച ഏകോപനസമിതി സന്ദർഭത്തിന് അനുസരിച്ച് ഒരു കാലത്തും പ്രവർത്തിച്ചിട്ടില്ല. പലപ്പോഴും ഒരു ചർച്ചാസമ്മേളനം എന്നതിൽ കവിഞ്ഞ കടമകൾക്ക് അനുസരിച്ച് അതിനുയരുവാനും കഴിഞ്ഞിട്ടില്ല. എടുത്ത തീരുമാനങ്ങൾ തന്നെ കാറ്റിൽപറത്തപ്പെട്ടു. കൂട്ടുത്തരവാദിത്വമുള്ള ഒരു ഗവൺമെന്റിന്റെ എന്നതിനേക്കാൾ ഓരോ വകുപ്പും ഓരോ കക്ഷികളുടേതായി തരംതാഴ്ത്തപ്പെടുകയുണ്ടായി. ഇതിനകം ചെയ്ത നല്ല കാര്യങ്ങൾ തന്നെ ഐക്യമുന്നണി ഗവൺമെന്റു ചെയ്തു എന്നതിനേക്കാൾ വകുപ്പുമന്ത്രിയുടെയോ തന്റെ കക്ഷിയുടെയോ നേട്ടങ്ങളായി ചിത്രീകരിക്കുവാനും കോട്ടങ്ങൾ മറ്റുള്ളവരുടെ ചുമലിൽ ചാരുവാനുമുള്ള പ്രവണത സാർവ്വത്രികമായി പ്രത്യക്ഷപ്പെട്ടു. ഐക്യമുന്നണി നിയമസഭാകക്ഷിക്ക് ഒരു നിർവാഹക സമിതി ഉണ്ടായിരിക്കണമെന്നും ഏകോപന സമിതികൾ ജില്ലാ, താലൂക്ക്, വില്ലേജ് നിലവാരത്തിൽ സംഘടിപ്പിക്കണമെന്നുള്ള നിർദ്ദേശം മാർക്സിസ്റ്റു പാർട്ടി നിഷേധിച്ചതിന്റെ ദുരന്തഫലമാണിത്. തിരഞ്ഞെടുപ്പിൽ മാർക്സിസ്റ്റു പാർട്ടിക്ക് ലഭിച്ച സീറ്റുകളുടെ എണ്ണവും പ്രബലമായ കക്ഷി എന്നുള്ള ചിന്തയും മറ്റു ഘടക കക്ഷികളെ അവഗണനയോടെ കാണുന്നതിലും പിൽക്കാലത്ത് മേധാവിത്വ മനോഭാവത്തിൽ അധിഷ്ഠിതമായ വിഭാഗീയപ്രവണതയിലും മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റ് പാർട്ടിയെ എത്തിച്ചു. ഭരണയന്ത്രം ഒരു കക്ഷിയുടെ മാത്രം താൽപര്യങ്ങൾക്കു വേണ്ടി ഉപയോഗിക്കപ്പെടുന്നു എന്ന ധാരണ പരക്കെ വളരുന്നു. സാധാരണഗതിയിൽ ഇതിന്റെ പ്രതിഫലനം രാഷ്ട്രീയ രംഗത്താണ് ആദ്യമായി പ്രത്യക്ഷപ്പെടുക. എന്നാൽ ഇവിടെ മറിച്ചാണ് ഉണ്ടായത്. ഭരണയന്ത്രം എങ്ങിനെ ഉപയോഗിക്കപ്പെട്ടു എന്നുള്ളതിന്റെ വ്യക്തവും വിളിച്ചറിയിക്കുന്നതുമായ സൂചനയാണ് ആദ്യമായി എൻ. ജി. ഒ. സംഘടനകളിലും മറ്റു സർവ്വീസ് സംഘടനകളിലും ഉണ്ടായ ചേരിതിരിവ്. ഇത് ഒരു ചൂണ്ടുപലകയായി എടുക്കുവാൻ ഐക്യമുന്നണി കക്ഷികളോ ഗവൺമെന്റോ സന്നദ്ധമായില്ല.

ഐക്യമുന്നണിയേയും ഗവൺമെന്റിനേയും നേരിട്ട പ്രതിസന്ധിക്ക് പ്രധാനമായും ആക്കം വർദ്ധിപ്പിച്ചത് മന്ത്രിമാരുടെ പേരിലുണ്ടായ അഴിമതിയാരോപണങ്ങളാണ്. ഈ അപകടം വളരെ നേരത്തെതന്നെ ഐക്യമുന്നണിയുടെ ശ്രദ്ധയിൽപ്പെടുത്തുന്നതിന് ആർ. എസ്. പി. ശ്രമിച്ചിരുന്നു.



പത്രങ്ങളിൽ വന്നിരുന്ന ചില ആരോപണങ്ങൾ ക്രോഡീകരിച്ച് ഏകോപനസമിതി മുൻപാകെ സഖാവ് ശ്രീകണ്ഠൻനായർ കൊണ്ടുവരികയുണ്ടായി. അല്ലാതെ സഖാവ് ശ്രീകണ്ഠൻനായരോ ആർ. എസ്. പി. യോ ആരുടെയും പേരിൽ ആരോപണങ്ങൾ ഉന്നയിക്കയല്ല ചെയ്തത്. നിർഭാഗ്യവശാൽ ശ്രീകണ്ഠൻനായരുടെ ആരോപണങ്ങൾ എന്ന പ്രസിദ്ധിയാണ് അതിനു ലഭിച്ചത്. ഭരണതലത്തിലിരിക്കുന്നവരെപ്പറ്റിയുണ്ടാകുന്ന ആരോപണങ്ങൾ കോ-ഓർഡിനേഷൻ കമ്മിറ്റി ശ്രദ്ധിക്കുകയും അന്വേഷിക്കുകയും ചെയ്യുമെന്നും അങ്ങനെ ഒരു ജാഗ്രത ഐക്യമുന്നണിക്കുണ്ടെന്നും വരുത്തി അഴിമതിക്ക് പ്രേരണ നൽകുന്ന സാഹചര്യങ്ങൾ ഇല്ലാതാക്കുന്നതിനാണ് ഞങ്ങൾ ശ്രമിച്ചത്. പക്ഷേ അനുഭവം മറിച്ചായിരുന്നു. ഞങ്ങളുടെ ഉദ്ദേശശുദ്ധി തന്നെ സംശയിക്കപ്പെട്ടു. അന്വേഷിക്കുവാൻ ഏർപ്പെടുത്തിയ സബ്കമ്മിറ്റി ഒരു നിർജ്ജീവ ഉപകരണമാണെന്ന് അനുഭവത്തിൽ തെളിഞ്ഞു. പിൽക്കാലത്ത് മന്ത്രിമാരുടെ പേരിലുള്ള അഴിമതിയാരോപണങ്ങൾ ഉയർന്നുവന്നപ്പോൾ കോ-ഓർഡിനേഷൻ സബ് കമ്മിറ്റി എന്ന മെഷിനറിക്ക് പൊതുവായ അംഗീകാരം ലഭിക്കാതെ വന്നത് നേരത്തെ പറഞ്ഞ കമ്മിറ്റിയുടെ അനുഭവങ്ങളിൽ നിന്നാണ്.

പാർട്ടി ബന്ധങ്ങൾ മെച്ചപ്പെടുത്തുവാനുള്ള ഉഭയകക്ഷികളുടെ ചർച്ചാവേളയിലും മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ ശ്രദ്ധയിൽ അഴിമതി പ്രശ്നത്തിന് ആർ. എസ്. പി. പ്രധാന്യം നൽകി. അഴിമതിക്കെതിരായ ഒരു പൊതുപ്രചരണ പരിപാടി കൊണ്ടു അതിനെ നേരിടാമെന്നാണ് അന്നുണ്ടായ പ്രതികരണം.

ഏറെനാൾ കഴിഞ്ഞാണ് മൂന്നു മന്ത്രിമാരെപ്പറ്റി വ്യക്തമായ ആരോപണങ്ങൾ നിയമസഭയിൽ വന്നത്. മുഖ്യമന്ത്രി ഇക്കാര്യത്തിലെടുത്ത നടപടിയേയും അതിനുള്ള അദ്ദേഹത്തിന്റെ അവകാശത്തേയും മറ്റു ചില ഘടകകക്ഷികൾ ചോദ്യം ചെയ്തു. എങ്കിലും ആർ. എസ്. പി. മുഖ്യമന്ത്രിയുടെ തീരുമാനത്തെ അംഗീകരിക്കുകയാണ് ചെയ്തത്. മുഖ്യമന്ത്രിയുടെ ഉത്തമവിശ്വാസത്തെ ചോദ്യം ചെയ്യുന്നത് ഐക്യമുന്നണി അടിത്തറയെത്തന്നെ ഇല്ലാതാക്കുമെന്നു ഞങ്ങൾക്കു ബോധ്യമുണ്ടായിരുന്നു. ആരോഗ്യമന്ത്രിയുടെ പേരിൽ വന്നിട്ടുള്ള എല്ലാ ആരോപണങ്ങളും അന്വേഷിക്കപ്പെട്ടിട്ടില്ലെന്നും അന്വേഷിച്ച കാര്യത്തിൽ കൂടുതൽ തെളിവുകൾ നൽകാമെന്നും ഏകോപനസമിതിയിൽ ചില ഘടകകക്ഷികൾ ചൂണ്ടിക്കാണിച്ചു. പുതിയ ആരോപണങ്ങളോ കൂടുതൽ തെളിവുകളോ ഉണ്ടെങ്കിൽ അന്വേഷിക്കുവാൻ തയ്യാറാണെന്നു മുഖ്യമന്ത്രി ഉറപ്പു നൽകി. ഐക്യമുന്നണി മന്ത്രിമാരെപ്പറ്റി നിയമസഭയിലോ പൊതുവേദിയിലോ പത്രങ്ങളിലോ ആരോപണങ്ങൾ ഉന്നയിക്കരുതെന്നും കോ-ഓർഡിനേഷൻ കമ്മിറ്റിയിൽ ഈ പ്രശ്നങ്ങൾ കൊണ്ടുവരണമെന്നും തീരുമാനിക്കപ്പെട്ടു.

അഴിമതിയാരോപണങ്ങൾ അന്വേഷിക്കുന്നതിനുള്ള ഏർപ്പാടുകളെപ്പറ്റി ഏകോപനസമിതിയിലും ഘടകകക്ഷികൾ തമ്മിലും ദീർഘമായ ചർച്ചകൾ നടത്തിയെങ്കിലും യോജിച്ച തീരുമാനമായില്ല. ചർച്ചകളുടെ ഒരു ഘട്ടത്തിൽ നിയമസഭയുടെ പര്യാലോചനയിലിരിക്കുന്ന പബ്ലിക്മെൻ എങ്ക്വയറീസ് ബിൽ പാസാകുന്നതുവരെ യാതൊരു അന്വേഷണവും സാധ്യമല്ലെന്നും ബിൽ ആഗസ്റ്റ് 15-ാം തീയതിക്ക് അകം തന്നെ പാസാകുന്നതാണെന്നും ഏകോപനസമിതിയിൽ ഇക്കാര്യം ചർച്ച ചെയ്യാൻ പാടില്ലെന്നും ഘടകകക്ഷികൾ തമ്മിലുള്ള ബന്ധമാണ് മുഖ്യപ്രശ്നമെന്നും മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി പ്രഖ്യാപിച്ചു. ഏതു പ്രശ്നമാണ് ചർച്ച ചെയ്യേണ്ടതെന്നതിനെപ്പറ്റി നടന്ന ചർച്ചകൾ അവസാനം ഏകോപനസമിതിയുടെ പ്രവർത്തനത്തെത്തന്നെ കഴിഞ്ഞ ജൂലൈ മാസത്തിനുശേഷം സ്തംഭിപ്പിച്ചു.

ഘടകകക്ഷികൾ തമ്മിലുള്ള ബന്ധങ്ങൾ ശിഥിലമായിരുന്ന ഈയവസരത്തിലാണ് മുഖ്യമന്ത്രി ചികിൽസാർത്ഥം ജർമ്മനിയിലേയ്ക്കു പോയത്. മുഖ്യമന്ത്രിയുടെ അഭാവത്തിൽ സ്വീകരിക്കേണ്ട ഇടക്കാല ഏർപ്പാടുകളെ കൂട്ടായി ചർച്ച ചെയ്യുന്നതിനുപോലും മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി തയ്യാറായില്ല. ഇതിനു മുൻപു തന്നെ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റ് പാർട്ടി പോളിറ്റ് ബ്യൂറോയും സ്റ്റേറ്റുകമ്മിറ്റിയും ഐക്യമുന്നണി തകർച്ചയുടെ വക്കിലാണെന്നും തകർന്നു കഴിഞ്ഞിരിക്കുന്നു എന്നും ഒന്നിലധികം തവണ പ്രസ്താവിച്ചിരുന്നു.

മുഖ്യമന്ത്രി സ്ഥലത്തില്ലായിരുന്ന അവസരത്തിൽ വളരെ വേഗം രാഷ്ട്രീയനിലയിൽ വലുതായ മാറ്റങ്ങൾ ദൃശ്യമായി. മുൻകൂട്ടി തീരുമാനിച്ചിരുന്ന പരിപാടികൾ ആവിഷ്കരിക്കുവാൻ എന്നോണം എല്ലാ രംഗങ്ങളിലും ഒരു കക്ഷിയുടെ മേധാവിത്വം ഉറപ്പിക്കുവാനുള്ള നീക്കങ്ങൾ ആരംഭിച്ചു കഴിഞ്ഞു. രണ്ടാം വായന നടന്നുകൊണ്ടിരുന്ന പഞ്ചായത്തിരാജ് ബില്ലിന്റെ ചർച്ചകൾ നിറുത്തിവച്ചുപോലും ഭൂനയബിൽ ചർച്ചയ്ക്കെടുക്കണമെന്നു നിർബന്ധമായി. ഭൂനയബില്ല് പാസ്സാക്കുക, മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിക്ക് എതിർപ്പുകളുള്ള പബ്ലിക്മെൻ എൻങ്ക്വയറീസ് ബില്ലും പഞ്ചായത്തിരാജ് ബില്ലും പാസ്സാക്കാതിരിക്കുക, അതിനു മുൻപുതന്നെ ഭരണസ്തംഭനത്തിനു വഴി തെളിക്കുക എന്നതായിരുന്നു ആ പരിപാടി എന്ന് ഇന്നു വ്യക്തമായിരിക്കുന്നു. ഈ ആശങ്ക ചില കേന്ദ്രങ്ങളിൽ നിന്നും പ്രകടിപ്പിച്ചിരുന്നു എങ്കിലും ഭൂനയബില്ലിന് മുൻഗണന കൊടുക്കാൻ അവസാനമായി തീരുമാനിക്കുകയുണ്ടായി.

ഇതിനകം ആരോഗ്യമന്ത്രി ബി. വെല്ലിംഗ്ടനെതിരായി തെളിവുകളോടുകൂടി പുതിയ അഴിമതിയാരോപണങ്ങൾ ഉന്നയിക്കപ്പെട്ടു. ആരോഗ്യമന്ത്രിയുടെ മറുപടി തൃപ്തികരമല്ലാതിരുന്നാൽ ഇതേപ്പറ്റി അന്വേഷണം വേണമെന്ന് മാർക്സിറ്റു കമ്മ്യൂണിസ്റ്റു പാർട്ടി ഒഴികെയുള്ള എല്ലാ ഘടകകക്ഷികളും ആവശ്യപ്പെട്ടു. മുഖ്യമന്ത്രി തിരിച്ചു വന്നതിനുശേഷം ആവശ്യമായ നടപടി എടുക്കുമെന്ന പല്ലവി മാത്രമാണ് ഗവൺമെന്റിനു വേണ്ടി സഭാനേതാവായ ശ്രീമതി. ഗൗരിയമ്മ ആവർത്തിച്ചത്.

ആഗസ്റ്റ് 22-ാം തീയതി ശ്രീ. ദേവസ്സിക്കുട്ടിയുടെ പ്രമേയത്തിന് അവതരണാനുമതി ലഭിച്ചു. ആ പ്രമേയത്തിന് മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റു പാർട്ടി അടക്കം ഐക്യമുന്നണിയിലെ എല്ലാ കക്ഷികളും ഭേദഗതികൾ അയച്ചിരുന്നു. നടപടിക്രമങ്ങളും ഭരണഘടനയും ഉയർത്തിപ്പിടിച്ച് ആ പ്രമേയം അവതരിപ്പിക്കുന്നതിനുപോലുമുള്ള അവസരം നൽകാതിരിക്കുന്നതിന് അന്നു നിയമസഭയിൽ തൊഴിൽവകുപ്പു മന്ത്രിയും മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയംഗങ്ങളും സ്വീകരിച്ച നടപടികൾ ഈ സഭയുടെ ചരിത്രത്തിൽ മാത്രമല്ല നമ്മുടെ ജനാധിപത്യ പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ ത്തന്നെ കറുത്ത ഒരദ്ധ്യായമായി എല്ലാക്കാലത്തും നിലനിൽക്കും. അവതരിപ്പിക്കാത്ത ഒരു പ്രമേയത്തോടു മറ്റു ഘടകകക്ഷികൾ എന്തു നിലപാടെടുത്തു എന്നത് ഇന്ന് ഒരു വിവാദ വിഷയമാകേണ്ടതില്ല.

പ്രതിപക്ഷകക്ഷികളുടേയും ഭരണകക്ഷികളുടേയും നിയമസഭാ സമാജികർക്ക് നിയമസഭയിൽ പോലും ജീവാപായശങ്ക കൂടാതെ സ്വതന്ത്രമായി അഭിപ്രായങ്ങൾ പറയാൻ സാധ്യമല്ലെന്നും സഭാനാഥനെപ്പോലും സാമാന്യ മര്യാദയുടെ എല്ലാ സീമകളെയും ലംഘിച്ച് ധിക്കരിക്കുമെന്നും സ്വന്തം തീരുമാനം നടപ്പിലാക്കുമെന്നും ബോധ്യമായതിനു ശേഷമാണ് ആർ. എസ്. പി., ഇന്ത്യൻ കമ്മ്യൂണിസ്റ്റു പാർട്ടി, മുസ്ലീംലീഗ്, ഐ.എസ്.പി. കക്ഷികൾ ഒരുമിച്ച് ഈ സംഭവവികാസങ്ങളെപ്പറ്റി ആലോചിച്ചത്. ഐക്യമുന്നണിയിലെ 49 എം.എൽ.എ. മാർ ശ്രീ. വെല്ലിംഗ്ടന്റെ പേരിൽ അന്വേഷണം നടത്തണമെന്നു ആഭ്യന്തര മന്ത്രിയോട് രേഖാമൂലം ആവശ്യപ്പെട്ടു.

ഈ ഘട്ടത്തിലും ഘടകകക്ഷികളുടെ അഭിപ്രായങ്ങളെ ആദരിക്കുവാനല്ല മറിച്ച് ഐക്യമുന്നണിയെ പൊളിക്കുവാനും ഘടകകക്ഷികളുടെ മന്ത്രിമാർക്കെതിരായി അഴിമതിയാരോപണങ്ങൾ ഉന്നയിക്കുവാനുമാണ് മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി തീരുമാനിച്ചത്. അവരുടെ എം. എൽ. എ. മാർക്ക് മറ്റു മന്ത്രിമാരെപ്പറ്റി ആരോപണങ്ങളും തെളിവുകളും ശേഖരിക്കുന്നതിന് പരസ്യമായ നിർദ്ദേശങ്ങൾ നൽകി. അഴിമതിയന്വേഷണം നടത്തണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ജില്ലാ താലൂക്ക് തലസ്ഥാനങ്ങളിൽ കോൺഗ്രസ്സുകാർ സത്യാഗ്രഹസമരം നടത്തുന്ന അതേ ദിവസങ്ങളിലാണ് അവരുടെ പ്രക്ഷോഭണത്തിന് ശക്തി വർദ്ധിപ്പിക്കുന്നതിനും ഐക്യമുന്നണിയുടെ പ്രതിഭ നശിപ്പിക്കുന്നതിനും കോൺഗ്രസ്സുകാർക്ക് കൂടി വേണ്ടി ആരോപണാന്വേഷണങ്ങളുമായി മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റ് എം.എൽ.എ.മാർ ഊരുചുറ്റി നടന്നത്. നാലു കക്ഷികളിലെ 49 എം.എൽ.എ. മാരും



ആവശ്യപ്പെട്ടിട്ടും ആഭ്യന്തരമന്ത്രി അതിൻമേൽ യാതൊരു നടപടി എടുക്കുകയോ അടുത്തു കൂടിയ ക്യാബിനറ്റു യോഗത്തിന്റെ ശ്രദ്ധയിൽ അതു പെടുത്തുകയോ ചെയ്തില്ല. മന്ത്രിസഭാ യോഗത്തിൽ ഈ പ്രശ്നം ചർച്ച ചെയ്യണമെന്ന് കൃഷിവകുപ്പുമന്ത്രി ആവശ്യപ്പെട്ടപ്പോൾ വകുപ്പുമന്ത്രിക്കല്ലാതെ ഈ പ്രശ്നം അവതരിപ്പിക്കുവാൻ അവകാശമില്ലെന്ന തടസ്സവാദം ഉന്നയിക്കുകയാണ് മാർക്സിസ്റ്റു മന്ത്രിമാർ ചെയ്തത്.

ആഗസ്റ്റ് 22-ാം തീയതിക്കും സെപ്റ്റംബർ ഒന്നാം വാരത്തിനുമിടയിൽ ജില്ലാ തലസ്ഥാനങ്ങളിലും മറ്റു കേന്ദ്രങ്ങളിലും മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റ് കക്ഷി നടത്തിയ റാലിയിൽ വിളിച്ചിരുന്ന മുദ്രാവാക്യങ്ങൾ ഐക്യമുന്നണിയിലെ ഘടകകക്ഷികൾ ഒരു കാലത്തും യോജിച്ചു പ്രവർത്തിക്കരുതെന്നും ഐക്യം തകർത്ത് ഒറ്റയ്ക്കു നീങ്ങണമെന്നുമുള്ള രാഷ്ട്രീയതന്ത്രത്തിന്റെ ഉറച്ച പ്രഖ്യാപനമായിരുന്നു. മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ വക്താവായി അടുത്തകാലത്തായി അറിയപ്പെടുന്ന തൊഴിൽവകുപ്പുമന്ത്രി സ. മാഞ്ഞൂരാൻ ചെയ്തിട്ടുള്ള പ്രസംഗങ്ങളും കെ. ടി. പി. നേതാവ് ഫാദർ വടക്കന്റെ പ്രസ്താവനകളും ഈ നാട്ടിൽ സമുദായ സൗഹാർദ്ദത്തിന്റെ ആണിക്കല്ലുപോലും പറിച്ച് എറിയുവാൻ ഉദ്ദേശിച്ചിട്ടുള്ളതായിരുന്നു. ഭൂനയ ബിൽ ഒരു മറയായി ഈ വിഭാഗീയ പ്രവർത്തനത്തിന് ഉപയോഗിക്കുവാനും മടിച്ചില്ല. പക്ഷേ അതു വളരെ വേഗം പൊളിഞ്ഞു പോയി. ഐക്യത്തിനെതിരായിട്ടുള്ള മുദ്രാവാക്യങ്ങളും മാർക്സിസ്റ്റു തെരുവിലേയ്ക്കു വലിച്ചുകൊണ്ടുപോയത് മാർക്സിസ്റ്റ് പാർട്ടി തന്നെയാണ്. വികാരങ്ങൾ വ്രണപ്പെട്ടതിനുശേഷമാണ് നാലുകക്ഷികൾ സംയുക്തമായ പ്രകടനത്തിനു നിർബന്ധിതരായത്. ചില കേന്ദ്രങ്ങളിൽ സ്വാഭാവികമായും അതേ സ്വരത്തിൽത്തന്നെ മുദ്രാവാക്യങ്ങൾ ഈ കക്ഷികളുടെ പ്രകടനങ്ങളിലും ഉയർന്നു. നികത്താനാവാത്ത വിടവ് ഐക്യമുന്നണിയിൽ സൃഷ്ടിക്കുവാൻ മാത്രമേ ഈ ശക്തി പ്രകടനങ്ങൾ ഉപകരിച്ചുള്ളൂ. സൂചികൊണ്ട് എടുക്കാമായിരുന്നത് തൂമ്പകൊണ്ടുമെടുക്കാൻ വയ്യാത്ത സ്ഥിതിയിലേക്ക് എത്തിച്ചതിന്റെ പൂർണ്ണമായ ഉത്തരവാദിത്തം മുഖ്യമന്ത്രിയുടെ കക്ഷിക്ക് തന്നെയാണ്.

സംഭവഗതികൾ ഇത്രയും നീങ്ങിയതിനുശേഷവും ശ്രീ. വെല്ലിംഗ്ടന്റെ കാര്യത്തിൽ അന്വേഷണം നടത്തുവാനുള്ള സന്നദ്ധത മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ ഭാഗത്തുനിന്നും ഉണ്ടായില്ല. ശ്രീ. വെല്ലിംഗ്ടനെതിരായി നിയമസഭയ്ക്ക് അകത്തും പുറത്തും നിരന്തരമായി ഉണ്ടായിക്കൊണ്ടിരുന്നതും പരക്കെ വിശ്വസിക്കപ്പെടുന്നതുമായ അഴിമതിയാരോപണങ്ങളെപ്പറ്റി അന്വേഷണം നടത്തുന്നതിന് ക്യാബിനറ്റ് ഉൾപ്പെടെ എല്ലാ തലത്തിലും നടത്തിയ ശ്രമങ്ങൾ പരാജയപ്പെട്ടതിനുശേഷമാണ് നാലു ഘടകകക്ഷികളിൽപ്പെട്ട മന്ത്രിമാർക്കെതിരായി നിയമസഭാ സമാജികൻമാർ എഴുതിക്കൊടുത്തിട്ടുള്ള ആരോപണങ്ങളെപ്പറ്റി അന്വേഷിക്കണമെന്ന് മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു എം. എൽ. എ. മാരും അനൗദ്യോഗിക പ്രമേയങ്ങൾ അയച്ചിരുന്നത്. എന്നാൽ ബാലറ്റു ചെയ്തതിൽ ശ്രീ. വെല്ലിംഗ്ടനെതിരായുള്ള പ്രമേയമാണ് ചർച്ചയ്ക്കു വന്നത്. ഈ പ്രമേയത്തിന് മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി എം.എൽ.എ. മാർ നാലു കക്ഷികളിലെ ചില മന്ത്രിമാരെക്കൂടി ഉൾപ്പെടുത്തണമെന്ന ഭേദഗതി കൂടി അവതരിപ്പിച്ചിരുന്നു. `പ്രതിപക്ഷ പിന്തുണയില്ലാതെ പാസ്സാകുകയില്ലെന്നു വ്യക്തമായി അറിഞ്ഞിട്ടും പ്രമേയം അവതരിപ്പിച്ചതിൽ രാഷ്ട്രീയ പ്രശ്നം കാണുന്ന സഖാവ് ഇ.എം.എസ്. മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയംഗങ്ങൾ അയച്ചിരുന്ന പ്രമേയങ്ങളും നോട്ടീസ് നൽകിയിരുന്ന ഭേദഗതികളും പാസ്സാകുന്നതിന് ആരുടെ പിന്തുണയാണ് പ്രതീക്ഷിച്ചിരുന്നതെന്നു കൂടി വ്യക്തമാക്കണം. ഒക്ടോബർ 3-ാം തീയതി സി.പി.ഐ. എം.എൽ.എ. സ. ചന്ദ്രശേഖരൻ നായർ അവതരിപ്പിച്ച പ്രമേയവും അവതരിപ്പിക്കുന്നതിന് എതിരായി പൊള്ളയായ നിയമ തടസ്സവാദങ്ങളുടെ പഴമുറം ഉയർത്തി പടപൊരുതി പരാജയപ്പെട്ടപ്പോൾ നിയമസഭാ നടപടികൾ അലങ്കോലപ്പെടുത്തുവാൻ എല്ലാ അടവുകളും മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി അംഗങ്ങൾ പയറ്റി നോക്കി. അവസാനം പ്രമേയം എതിരുകൂടാതെ പാസ്സാകുകയുണ്ടായി. അപ്പോഴത്തെ വികാര വിക്ഷോഭത്തിൽ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ തന്നെ സമ്മതമില്ലാതെ സ്പീക്കർക്കെതിരായി സ. പി. ഗോവിന്ദപ്പിള്ള എം.എൽ.എ. ഒരു പ്രമേയത്തിനു നോട്ടീസ് നൽകി



കണ്ണടച്ച് ഇരുട്ടാക്കാനുള്ള ശ്രമവും നടത്തി. നിയമസഭയിൽ പ്രമേയം പാസ്സായതിനുശേഷം സഭാനേതാവായിരുന്ന ശ്രീമതി കെ.ആർ. ഗൗരി നിമിഷങ്ങൾക്കകം ചെയ്തത് 6-ാം തീയതി കൂടുവാനിരുന്ന ക്യാബിനറ്റ് യോഗം മാറ്റി വയ്ക്കുകയായിരുന്നു. ഇതിൽ നിന്നെല്ലാം ഒരു കാര്യം വ്യക്തമായിരുന്നു. ഐക്യമുന്നണി ഗവൺമെന്റ് എന്നാൽ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി തീരുമാനിക്കുന്ന കാര്യം മാത്രം നടത്തുവാനുള്ള ഒരു എക്സിക്യൂട്ടീവ് മാത്രമാക്കി മാറ്റുക. ഒരു മന്ത്രിയെപ്പറ്റി നിയമസഭ പാസാക്കിയ പ്രമേയത്തിന്റെ അനന്തര നടപടി പോലും ക്യാബിനറ്റു കൂടി ആലോചിക്കില്ല. നിയമസഭയുടെ പ്രമേയം നടപ്പിലാക്കുവാൻ നിർബന്ധിതമാണെന്നു വന്നതോടെ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ പോളിറ്റ് ബ്യൂറോ കൂടി ശ്രീ. വെല്ലിംഗ്ടനോടൊപ്പം നാലു കക്ഷികളിലെ മന്ത്രിമാരെപ്പറ്റിയും കൂടി അന്വേഷണത്തിന് ഉത്തരവിടുവാൻ നിർദ്ദേശം നൽകി. ഇതു നടപ്പിലാക്കുവാൻ ആഭ്യന്തരമന്ത്രിക്ക് നിർദ്ദേശം നൽകിയിട്ടുണ്ടെന്ന് സ. എ. കെ. ജി. പരസ്യമായി പ്രഖ്യാപിക്കുകയും ചെയ്തു.

എന്തുകൊണ്ടോ ഈ കൊലവാൾ മുഖ്യമന്ത്രിയെ ഏൽപ്പിക്കുവാനാണ് അവസാനം തീരുമാനിച്ചത്. തികച്ചും രാഷ്ട്രീയ പകപോക്കലിനും മറ്റു കക്ഷികളെ തേജോവധം ചെയ്യുന്നതിനും തീരുമാനമായി എന്നറിഞ്ഞുകൊണ്ട് തന്നെയാണ് നാലു കക്ഷികൾ കോഴിക്കോട്ടു ചേർന്ന് ഐക്യമുന്നണി നേതാവായ മുഖ്യമന്ത്രിക്ക് ഇപ്പോൾ അന്ത്യശാസനം എന്നു വ്യഖ്യാനിക്കപ്പെടുന്ന പ്രമേയം നൽകുന്നതിനു തീരുമാനിച്ചത്. കക്ഷി രാഷ്ട്രീയ വിരോധത്തിന്റെ തിമിരം ബാധിച്ചിട്ടില്ലാത്ത ആർക്കും ആ പ്രമേയത്തിന്റെ സ്വരം, കൂടിയാലോചിക്കുക, എല്ലാ കക്ഷികൾക്കും സ്വീകാര്യവും തൃപ്തികരവുമായ രീതിയിൽ പ്രശ്നങ്ങൾക്ക് പരിഹാരം കാണുക എന്നാണെന്നു വ്യക്തമാകും. ശ്രീ. വെല്ലിംഗ്ടനെപ്പറ്റിയുള്ള അന്വേഷണം മാത്രമാണ് 18-ാം തീയതിക്ക് മുമ്പു ചെയ്യേണ്ടതായി ആവശ്യപ്പെട്ടിരുന്നത്. ഇതു ചെയ്യുവാൻ അല്ലെങ്കിൽത്തന്നെയും ഗവൺമെന്റ് ബാധ്യസ്ഥമാണ്.

മുഖ്യമന്ത്രി എന്നു വരുമെന്നു സഹമന്ത്രിമാരെ അറിയിക്കുവാനുള്ള കേവല മര്യാദപോലും ചുമതലപ്പെട്ടവരിൽ നിന്നുമുണ്ടായില്ല.

14-ാം തീയതി പ്രമേയം മുഖ്യമന്ത്രിയെ ഏൽപ്പിച്ചു. എന്നാൽ ആ പ്രമേയം ഐക്യമുന്നണിയെ വെട്ടിപ്പിളർക്കുവാനുള്ള ആയുധമായാണ് മുഖ്യമന്ത്രി ഉപയോഗിച്ചത്. ദീർഘനാളത്തെ ചികിൽസയ്ക്കു ശേഷം തിരിച്ചെത്തിയ മുഖ്യമന്ത്രിക്ക് ഈ സാഹസം ചെയ്യുന്നതിനു മുൻപായി സഹമന്ത്രിമാരോട് ഒരുമിച്ചിരുന്ന് ഇതേപ്പറ്റി ഒന്നു സംസാരിക്കുവാനുള്ള കേവലമായ മര്യാദ പോലും ഉണ്ടായില്ല. പോളിറ്റ് ബ്യൂറോയുടെ തീരുമാനം നടപ്പിലാക്കുവാനുള്ള ബാധ്യത മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഒരു ഐക്യമുന്നണി സംവിധാനത്തിൽ കേട്ടുകേൾവിപോലുമില്ലാത്ത ക്രൂരമായ സംഭവമാണിത്. ഐക്യം കണ്ണിലെ കൃഷ്ണമണിപോലെ കാത്തു സൂക്ഷിക്കുമെന്നു ജനങ്ങളോട് ഉറപ്പു കൊടുത്ത സ. ഇ.എം.എസ്. അദ്ദേഹത്തിന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭയിൽ അംഗത്വം സ്വീകരിച്ച സഹമന്ത്രിമാരുടെ നേരെ സ്വന്തമായ വിവേചനം പോലും ഉപയോഗിക്കാതെ അന്വേഷണത്തിന് ഉത്തരവിടുമെന്നു പ്രഖ്യാപിച്ചു. മന്ത്രിസഭയിൽ തുടരുവാനുള്ള അനുവാദം അദ്ദേഹം ശ്രീ.വെല്ലിംഗ്ടനോടൊപ്പം മറ്റുള്ളവർക്കും ഔദാര്യപൂർവ്വം അനുവദിച്ചു. അപരാധബോധം ബാധിച്ച ഒരു കുറ്റവാളിയുടെ എന്നെ തല്ലുക, എന്നെ കൊല്ലുക എന്ന മുറവിളിപോലെ അവിശ്വാസപ്രമേയം കൊണ്ടുവരിക എന്ന പല്ലവി നിയമസഭയിൽ പലവുരു ആവർത്തിക്കുകയുണ്ടായി.

സഖാവ്. ഇ. എം. എസ്സിന്റെ അഭാവത്തിൽ തന്റെ അനുയായികൾ നിയമവാദങ്ങളും ഭരണഘടനയും ഉയർത്തിപ്പിടിച്ചു നടത്തിയ കോപ്രായങ്ങളെയെല്ലാം പരോക്ഷമായി അദ്ദേഹം തള്ളിപ്പറഞ്ഞു. എന്നാൽ അദ്ദേഹം ഉയർത്തിപ്പിടിക്കുന്ന രാഷ്ട്രീയ പ്രശ്നത്തിനു വഴിതെളിച്ച സാഹചര്യങ്ങൾ സ്വന്തം അണികളുടെ തെറ്റുകളിൽ നിന്നും ഉണ്ടായിട്ടുള്ളതാണെന്ന് അദ്ദേഹം സൗകര്യപൂർവ്വം വിസ്മരിക്കുന്നു. തികച്ചും രാഷ്ട്രീയ പകയിൽ നിന്നും ജന്മമെടുത്ത വിവേകരഹിതമായ പോളിറ്റ് ബ്യൂറോ തീരുമാനത്തിന് ഈ ഭാഷ്യമല്ലാതെ മറ്റൊന്നും നൽകുവാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല.



ആഭ്യന്തര മൽസരം മൂലം കോൺഗ്രസ്സ് തകർന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഇടതു പക്ഷ ജനാധിപത്യ ശക്തികളുടെ ഐക്യം ഒന്നുകൂടി അരക്കിട്ടുറപ്പിച്ച് ശക്തിപ്പെടുത്തുക എന്ന താണ് ഈ കാലഘട്ടത്തിന്റെ ആവശ്യം. അനുദിനം സാമ്പത്തിക തകർച്ചയിലേക്ക് നീങ്ങിക്കൊണ്ടി രിക്കുന്ന അധ്വാനിക്കുന്ന ജനവിഭാഗങ്ങളുടെ അവകാശ സമരങ്ങളെ ഒരു പടികൂടി വളർത്തിക്കൊ ണ്ടുവരുന്നതിന് ഐക്യമുന്നണിയെ അവർ ആവേശപൂർവ്വം ഉറ്റുനോക്കുന്നു. ജനലക്ഷങ്ങളുടെ ഈ അഭിലാഷത്തിന്റെ കഴുത്തിലാണ് സ. ഇ.എം.എസ്. വാളെടുത്തു വെട്ടിയത്. അഴിമതിയാരോപണ ത്തിനു വിധേയമായ ഒരു മന്ത്രിയെ രക്ഷിക്കുവാൻ വേണ്ടി താങ്കൾ നടത്തിയിരിക്കുന്ന ഈ ക്രൂര മായ വിനോദം ഇന്ത്യയിലെ കുത്തക മുതലാളിത്തത്തിനും സ്ഥാപിത താൽപ്പര്യങ്ങൾക്കും അവ രുടെ സംഘടനയായ കോൺഗ്രസ്സിനും ഭാരതത്തിൽ തല ഉയർത്തിവരുന്ന ഫാസിസ്റ്റു ശക്തി കൾക്കും ആഹ്ലാദത്തിനു വക നൽകുന്നു. കേരളാ കോൺഗ്രസ്സ്, കോൺഗ്രസ്സ് പിന്തുണയോടുകൂടി ഒരു പ്രമേയം പാസ്സായതിൽ കാണുന്ന രാഷ്ട്രീയ പ്രശ്നം നിങ്ങൾ ചെയ്ത ക്രൂരമായ കൃത്യവു മായി തട്ടിച്ചുനോക്കുമ്പോൾ എത്രയോ ലഘുവാണ്. കേരളത്തിലെ ജനങ്ങൾ നിറപറയും നിലവി ളക്കുമായി കെട്ടിത്തന്ന ഐക്യമുന്നണി വരാംഗിയെ കമ്മ്യൂണിസ്റ്റു വിരുദ്ധ മുന്നണിയെന്ന കുലട കാമിച്ച് കൊന്നിരിക്കുന്നു.

ഈ ക്രൂര കൃത്യത്തിനു സാക്ഷ്യം വഹിക്കേണ്ടിവന്ന സഹപ്രവർത്തകരായ ഞങ്ങൾ മന്ത്രിസഭയിൽ നിന്നു രാജിവയ്ക്കുവാൻ നിർബന്ധിതരായി. രാഷ്ട്രീയ വിദ്വേഷം കൊണ്ടും അഹന്തകൊണ്ടും രക്തദാഹം പൂണ്ടുനിൽക്കുന്ന മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ മുമ്പിൽ ആറു തലകൾ ഞങ്ങൾ ബലിയർപ്പിക്കുന്നു. ദാഹം തീരുന്നില്ലെങ്കിൽ കൂടുതൽ തരാൻ ഇപ്പുറത്ത് ഇനി തലയില്ല. പക്ഷേ ഇവിടം കൊണ്ട് അവസാനിപ്പിച്ചില്ലെങ്കിൽ സ്വന്തം അണികളിൽ രക്ത ദാഹത്തിനുവേണ്ടി ഈ വാൾ ഉയർത്തപ്പെടുന്ന ദിവസം വിദൂരമല്ലെന്ന് ഞാൻ മുന്നറിയിപ്പു നൽകുന്നു. 18-ാം തീയതി ഞങ്ങളുടെ രാജിക്കത്തുകൾക്ക് സഖാവ് ഇ. എം. എസ്. എഴുതിയ കത്ത് ഒരു ഐക്യമുന്നണി നേതാവിന്റെ സ്വരത്തിലാണ്. ഒരു പാർട്ടിയുടെ തടവുകാരനായി അദ്ദേഹം ചെയ്ത മൂർച്ചയേറിയ വെട്ടിന്റെ ഫലം അദ്ദേഹത്തിൽ തന്നെ വേദനയുണ്ടാക്കിയെന്നു തോന്നുന്നു. മുറിവിൽ വെണ്ണ പുരട്ടുവാൻ അദ്ദേഹം ശ്രമിച്ചു. ചോരയുടെ ചൂട് ആറും മുൻപ് അദ്ദേഹം സാന്ത്വനിപ്പിച്ചു. നാളെയും നമ്മൾ ഒരുമിച്ച് പോകേണ്ടവരാണ്, നമുക്ക് ഒരുമിച്ചിരുന്ന് ആലോചിക്കാം എന്നെല്ലാം പറഞ്ഞു. പക്ഷേ അത് പുണ്ണിൽ വീണ്ടും കോലിട്ടു കുത്തുകയല്ലാ യിരുന്നുവെന്ന് തെളിയിക്കേണ്ട അവസരം ഇനിയും മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ മുമ്പിൽ തുറന്നു കിടപ്പുണ്ട്. ഭാരതത്തിന്റെ ഭാവിയെ ഓർത്ത് അതു ചെയ്യണമെന്നു ഞാൻ എന്റെ കക്ഷിയുടെ പേരിൽ അഭ്യർത്ഥിക്കുന്നു.

ഞാൻ മന്ത്രിസഭയിലെ ഒരംഗമായിരുന്ന കാലത്ത് ഔദ്യോഗിക മണ്ഡലത്തിൽ നിന്നും നിയമസഭാ സമാജികൻമാരിൽ നിന്നും സഹോദര മന്ത്രിമാരിൽ നിന്നും മുഖ്യമന്ത്രിയിൽ നിന്നും എനിക്കു ലഭിച്ച എല്ലാ സഹകരണങ്ങൾക്കും ഞാൻ കൃതജ്ഞത രേഖപ്പെടുത്തുന്നു.



# 17-10-1969 ലെ മുഖ്യമന്ത്രിയുടെ പ്രസ്താവനയെ അടിസ്ഥാനമാക്കി നടന്ന ചർച്ചയ്ക്ക് മുഖ്യമന്ത്രി ഇ.എം.എസ്. നമ്പൂതിരിപ്പാട് 22-10-1969-ൽ നടത്തിയ മറുപടി പ്രസംഗം

*ശ്രീ. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട് :* സർ, ഇന്നലെ ഇവിടെ നടന്ന പ്രസംഗങ്ങൾ അല്ലെങ്കിൽ സ്റ്റേറ്റ്മെന്റുകൾ എന്റെ പാർട്ടിയെ സംബന്ധിച്ചും, ആ പാർട്ടിയുടെ തടവുകാരനെന്ന നിലയ്ക്ക് ഞാൻ ചെയ്തിട്ടുള്ള പ്രവൃത്തികളെ സംബന്ധിച്ചുമുള്ള വിമർശനങ്ങളാണ്. ആ നിലയ്ക്ക് ഈ മന്ത്രിസഭയും ഈ മന്ത്രിസഭയ്ക്ക് അടിസ്ഥാനമായി നിന്ന ഐക്യമുന്നണിയും ഈ നിലയിൽ എത്തിയത് എന്തുകൊണ്ടാണെന്നുള്ളതിനെ സംബന്ധിച്ച് എനിക്ക് പറയാനുള്ളത് പറയുന്നത് ഈ പരിധിയിൽപ്പെടുമെന്ന് ഞാൻ വിശ്വസിക്കുന്നു. ആ വിശ്വാസത്തോടുകൂടിയാണ് എന്റെ പാർട്ടിയുടെ വൻപാർട്ടി മേധാവിത്വവും എന്റെ പാർട്ടിയുടെ പോളിറ്റ് ബ്യൂറോയുടെ ഇടപെടലും മറ്റും. ബഹുമാനപ്പെട്ട മന്ത്രിമാർ ചെയ്തിട്ടുള്ള പ്രസ്താവനയിൽ പറഞ്ഞിട്ടുള്ള ആ കാര്യങ്ങളല്ല അതിനുള്ള കാരണങ്ങൾ. നേരെമറിച്ച് ഈ ഐക്യമുന്നണിയും ഈ ഐക്യമുന്നണി രൂപീകരിക്കുന്നതിനു മുമ്പും രൂപീകരിച്ചതിൽ പിന്നീടും ഈ നാലു പാർട്ടികൾ എടുത്തിട്ടുള്ള നയപരിപാടികളുമാണ് ഈ രാജ്യത്തെ ഈ സ്ഥിതിയിൽ എത്തിച്ചതെന്നാണ് എനിക്ക് പറയാനുള്ളത്. അത് ഈ ചർച്ചയിൽ എന്റെ പ്രസ്താവനയുടെ പരിധിയിൽപ്പെടുമെന്ന് കരുതിയിട്ട് അത് സംബന്ധിച്ച് എനിക്ക് പറയാനുള്ളത്, 'റിട്ടൺ സ്റ്റേറ്റ്മെന്റ്' വായിക്കുന്നതിനിടയ്ക്ക് കൂട്ടിച്ചേർക്കാനുള്ളിടത്ത് കൂട്ടിച്ചേർത്തുകൊണ്ട് ഞാൻ വായിക്കാം. ഈ ചർച്ച തുടങ്ങണമെന്നുണ്ടെങ്കിൽ കുറച്ച് മുകളിലോട്ടു പോകണം. 1964-ലേയ്ക്ക് പോകണം. അന്നുമുതൽക്ക് ഇതെങ്ങനെ വന്നു എന്നുള്ള ഒരു പരാമർശനത്തോടുകൂടിയാണ് ഞാൻ ഇത് പ്രസ്താവിക്കാൻ പോകുന്നത്. 1964 ഉത്തരാർദ്ധം, കേരളത്തിലെ കോൺഗ്രസ്സ് രണ്ടായി പിളർന്നിരിക്കുകയാണ്. അതിനെത്തുടർന്ന് കോൺഗ്രസ്സ് മന്ത്രിസഭ സ്ഥാനഭ്രഷ്ടമായിരിക്കുന്നു. ഒരിടക്കാല തിരഞ്ഞെടുപ്പു നടക്കാൻ പോകുകയാണ്. ഈ സ്ഥിതി വിശേഷത്തെ നേരിടുന്നതെങ്ങിനെ? കേരളത്തിൽ പിളർന്നു കഴിഞ്ഞുവെങ്കിലും കേന്ദ്രത്തിൽ യാതൊരു പിളർപ്പും സംഭവിക്കാതെ, കഴിഞ്ഞ കൊല്ലക്കാലത്തെപ്പോലെ ഇന്നും ദ്രോഹനയം തന്നെ തുടർന്നുപോരുന്ന ഔദ്യോഗിക കോൺഗ്രസ്സിന്റെ കേരള പ്രതിനിധികളെ ഇനി പൊങ്ങാൻ നിവൃത്തിയില്ലാത്തത്ര നിർണ്ണായകമാംവിധം പരാജയപ്പെടുത്തണമോ അതോ ഔദ്യോഗിക കോൺഗ്രസ്സിനെക്കാൾ പിൻതിരിപ്പനായ കേരള കോൺഗ്രസ്സിന്റെയും, മുസ്ലീം ലീഗിന്റെയും നേരെ സർവ്വശക്തിയും തിരിച്ചു വിടണമോ ................

ഒരു തടവുകാരനെന്ന നിലയ്ക്കുള്ള പരാമർശങ്ങൾ എന്ന് ബഹുമാനപ്പെട്ട എം. എൻ. ഗോവിന്ദൻ നായർ പറഞ്ഞത് കുറച്ച് കടുപ്പമായിപ്പോയി. രാജി വയ്ക്കുമെന്ന് പരസ്യമായി, വ്യക്തിപരമായി അഭിപ്രായപ്പെട്ടിട്ട് പിന്നീട് പാർട്ടി പറഞ്ഞപ്പോൾ രാജി വയ്ക്കേണ്ട എന്നു തീരുമാനിച്ച ആളാണ്. അത് തടവല്ല. പറയേണ്ടിവരുമ്പോൾ പലതും പറയേണ്ടിവരും. ബഹുമാനപ്പെട്ട ജോർജിന് വന്നിട്ടുള്ള വേദന കുറയ്ക്കുന്നതിന് ഒരു കാര്യം വ്യക്തമാക്കട്ടെ. എന്റെ പ്രസ്താവന പത്രത്തിൽ വന്നതാണ്, വായിച്ചതാണ് എന്ന് ചില ബഹുമാനപ്പെട്ട മെമ്പർമാർ പറഞ്ഞു. അങ്ങനെയാണെങ്കിൽ ഔദ്യോഗിക കോൺഗ്രസ്സിനെക്കാൾ പിൻതിരിപ്പനെന്നത് എന്റെ വാക്കല്ല. വലതു കമ്മ്യൂണിസ്റ്റ് പാർട്ടി പറഞ്ഞത് ഉദ്ധരണിയോടുകൂടി ചേർത്തതാണ്.

കേരള കോൺഗ്രസ്സിന്റെയും മുസ്ലീംലീഗിന്റെയും നേരെ സർവ്വശക്തിയും തിരിച്ചുവിടണമോ ? അന്ന് ഉന്നയിക്കപ്പെട്ടിരുന്ന പ്രശ്നമാണ് കമ്മ്യൂണിസ്റ്റുകാരും സോഷ്യലിസ്റ്റുകാരും മറ്റിടതുപക്ഷ ജനാധിപത്യവാദികളുമായി സഹകരിക്കാൻ തയ്യാറുള്ള എല്ലാ രാഷ്ട്രീയ പാർട്ടികളും ഗ്രൂപ്പുകളും വ്യക്തികളും ചേർന്ന് സുശക്തമായ കോൺഗ്രസ്സിനെതിരായി ജനാധിപത്യ ഗവൺമെന്റ്



രൂപീകരിക്കാൻ ശ്രമിക്കണമോ, അതോ കേരള കോൺഗ്രസ്സിനേയും മുസ്ലീംലീഗിനേയും പോലുള്ള -തെറ്റിദ്ധാരണകൾ ഉണ്ടാകാതിരിക്കാൻ പറയുകയാണ്- "അറുപിൻതിരിപ്പൻ പാർട്ടികളെ ഒഴിച്ചു നിറുത്തി ഒരു പരിശുദ്ധ ഇടതുപക്ഷമുന്നണി രൂപീകരിക്കണമോ" ഇതായിരുന്നു അന്നത്തെ പ്രശ്നം. ഇടപെടൽ ഇല്ലെങ്കിൽ ഞാൻ എന്റെ വായന നേരത്തെ തീർക്കാം. ഈ രണ്ടു സമീപനങ്ങൾ തമ്മിലുള്ള രൂക്ഷമായ ഏറ്റുമുട്ടലായിരുന്നു 1965-ലെ ഇടക്കാല തിരഞ്ഞെടുപ്പ്. ഇതിൽ എതായിരുന്നു ശരിയെന്ന് കേരളത്തിലെ ജനങ്ങൾ വിധിയെഴുതി. ഇന്ന് തെറ്റായ സമീപനം അംഗീകരിച്ച വലതു കമ്മ്യൂണിസ്റ്റുകാരും, ആർ. എസ്. പി. ക്കാരും ...................

രണ്ടു കൊല്ലത്തിനുശേഷം 1966 ഉത്തരാർദ്ധത്തിൽ ആ തെറ്റു തിരുത്തി. 1965 മാർച്ചിൽ രൂപീകരിക്കുവാൻ കഴിയുമായിരുന്ന കോൺഗ്രസ്സിതര ഗവൺമെന്റ് 1967 മാർച്ചിലെങ്കിലും നിലവിൽ വന്നു. ആരോടുള്ള എതിർപ്പുമൂലമാണോ വലതു കമ്മ്യൂണിസ്റ്റുകാരും ആർ.എസ്.പി. ക്കാരും 1965-ൽ കോൺഗ്രസ്സിതര ജനാധിപത്യമുന്നണി രൂപീകരണത്തെ എതിർക്കുകയും തകർക്കുകയും ചെയ്തത്, ആ മുസ്ലീംലീഗ് 1966 ഉത്തരാർദ്ധം മുതൽ കമ്മ്യൂണിസ്റ്റുകാരോടും ആർ.എസ്.പി. ക്കാരോടും ഒപ്പം മുന്നണിയിലെ ഒരു ഘടകമായി പ്രവർത്തിക്കുകയാണ്. മാത്രമല്ല 1964-65-ൽ കമ്മ്യൂണിസ്റ്റുകാരുടേയും ആർ.എസ്.പി. ക്കാരുടെയും അംഗീകാരം കിട്ടിയ ഒരു 'പുരോഗമന പാർട്ടി'യായ കമ്മ്യൂണിസ്റ്റ് (മാർക്സിസ്റ്റ്) പാർട്ടിക്കെതിരായി ആ പാർട്ടിയുടെ "വൻപാർട്ടി മേധാവിത്വ" ത്തിനും 'അഴിമതി'ക്കുമെതിരായ ഒരു കമ്മ്യൂണിസ്റ്റു-ആർ.എസ്.പി.-മുസ്ലീംലീഗ് കൂട്ടുകെട്ട് രൂപംകൊണ്ടു. ഈ മൂന്നു പാർട്ടികളും ഐ.എസ്.പി.യും ചേർന്ന് "കോൺഗ്രസ്സിതര മുന്നണി"ക്കകത്തൊരു "മാർക്സിസ്റ്റിതര മുന്നണി" ജന്മമെടുത്തു. "ഈ മുന്നണിയിൽ"പ്പെട്ട എം.എൽ.എ. മാർ ഈ "മുന്നണി"യിൽപ്പെടാത്ത ഒരു മന്ത്രിക്കെതിരായി ഒരു കോൺഗ്രസ്സ് മെമ്പർ അവതരിപ്പിക്കുന്ന അനൗദ്യോഗികപ്രമേയത്തെ പിൻതാങ്ങാൻ നിശ്ചയിച്ചു. (1969 ആഗസ്റ്റ് 22, പിന്നീട് ഒക്ടോബർ 3) അതേ പ്രമേയം തങ്ങളുടെ വകയായി അവതരിപ്പിച്ചു.

കോൺഗ്രസ്സും കേരളാ കോൺഗ്രസ്സുമായി സഹകരിച്ചുകൊണ്ട് അവരുടെ വോട്ടോടുകൂടി പാസ്സാക്കാൻ തീരുമാനിച്ചു. അങ്ങനെ കോൺഗ്രസ്സും കേരളാ കോൺഗ്രസ്സുമായി സഹകരിച്ചു കൊണ്ട് മാർക്സിസ്റ്റുകാരടക്കം നാലു കോൺഗ്രസ്സിതര പാർട്ടികൾക്കെതിരായ മുന്നണിയായി മാറി. ഇത്തരം 'മലക്കം മറിച്ചിലുകൾ' രാഷ്ട്രീയത്തിൽ സ്വാഭാവികമാണ്. ഇന്നലത്തെ ബന്ധു ഇന്നത്തെ ശത്രുവും ഇന്നത്തെ ശത്രു നാളത്തെ ബന്ധുവും ആകുന്നതിൽ ആശ്ചര്യകരമായൊന്നും കാണാൻ രാഷ്ട്രീയജീവിതത്തെക്കുറിച്ച് അറിയാവുന്നവർക്ക് കഴിയുകയില്ല. "ഞാൻ മുഴുവൻ വായിക്കുന്നില്ല സർ ........" എന്നാൽ ഓരോ പാർട്ടിയും ഒരു ഘട്ടത്തിൽ അനുവർത്തിച്ചുപോന്ന നയം പിന്നീട് മാറ്റുമ്പോൾ ഇങ്ങനെ ചെയ്യുന്നതെന്തുകൊണ്ടാണെന്നു വിശദീകരിക്കാൻ അതാതു പാർട്ടിക്കു ബാധ്യതയുണ്ട്. മറ്റു പാർട്ടികൾക്കും ഈ മാറ്റങ്ങളുടെ അർത്ഥമെന്തെന്നു വിലയിരുത്താനവകാശമുണ്ട്. 1964-65 മുതൽ ഇതേവരെ തങ്ങൾ തുടർന്നുപോന്നിരുന്ന സമീപനത്തിനെതിരായി മാർക്സിസ്റ്റിതര മുന്നണി രൂപീകരിക്കുന്നതിൽ പങ്കെടുക്കുവാൻ ലീഗും ഐ.എസ്.പി.യും തയ്യാറായത്. അതിൽ ഇവരെല്ലാം പങ്കെടുക്കുന്നതെന്താണെന്ന് അറിയാൻ കേരളത്തിലെ ജനങ്ങൾക്ക് താൽപര്യമുണ്ട്. എന്തുകൊണ്ടെന്നാൽ സുദീർഘമായ സമരങ്ങൾക്കുശേഷം രൂപംകൊണ്ട നമ്മുടെ കോൺഗ്രസ്സിതര മുന്നണി രണ്ടു ചേരിയായി, അതിലൊരു ചേരി കോൺഗ്രസ്, കേരളാ കോൺഗ്രസ് പ്രതിപക്ഷങ്ങളുടെ സഹായത്തോടുകൂടി മറുചേരിക്കെതിരായി ഒരു പ്രമേയം പാസ്സാക്കാൻ ശ്രമിക്കുകയെന്ന ഘട്ടംവരെ ചെന്നെത്തിയ ഒരു "രാഷ്ട്രീയ മലക്കം മറിച്ചിലാണ്" ഈ നാലു പാർട്ടികൾ നടത്തിയിട്ടുള്ളത്.

ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിന്റെ കേരള ശാഖ രണ്ടായി പിളരുന്നതിന് ഏതാനും മാസംമുമ്പ് ഇൻഡ്യൻ കമ്മ്യൂണിസ്റ്റ് പാർട്ടി അഖിലേന്ത്യാ തലത്തിൽ രണ്ടായി പിളർന്നു കഴിഞ്ഞിരുന്നു. നേതാക്കൻമാരിൽ ബഹുഭൂരിപക്ഷം ഉൾക്കൊള്ളുന്ന റിവിഷനിസ്റ്റുകാർ, അണിക

ളിൽ ഭൂരിപക്ഷം വരുന്ന മാർക്സിസ്റ്റുകാർ-ഇങ്ങനെ രണ്ടു വിഭാഗങ്ങൾ രൂപംകൊണ്ടിരുന്നു. ഈ രണ്ടു വിഭാഗങ്ങളുടേയും നയപരിപാടികൾ നിർണ്ണയിക്കുവാനുള്ള അഖിലേന്ത്യാ സമ്മേളനങ്ങൾ കേരളത്തിലെ ഇടക്കാല തിരഞ്ഞെടുപ്പു നടക്കുന്നതിന് ഏതാനും ആഴ്ചകൾക്കുമുമ്പാണു നടന്നിട്ടുള്ളത്. കമ്മ്യൂണിസ്റ്റു പാർട്ടിയിൽ വന്ന പിളർപ്പിനുള്ള കാരണമായി അപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റുകാരും കേന്ദ്ര ആഭ്യന്തര വകുപ്പും കേന്ദ്ര കോൺഗ്രസ്സ് നേതൃത്വവും പറഞ്ഞിട്ടുള്ളത് സാർവ്വദേശീയ കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിൽ വന്ന ഭിന്നിപ്പിന്റെ അലയടിയാണ് ഇൻഡ്യയിൽ നടന്നിട്ടുള്ളതെന്നാണ്. എന്നുവച്ചാൽ കമ്മ്യൂണിസ്റ്റു മാർക്സിസ്റ്റു പാർട്ടി ചൈനീസ് പക്ഷപാതികളാണ്. അവർക്ക് തിരഞ്ഞെടുപ്പിലും പാർലമെന്ററി ജനാധിപത്യത്തിലും വിശ്വാസമില്ല. 'ഉടൻ വിപ്ലവ'മാണ് അവരുടെ പരിപാടി. ഇതെല്ലാം തെളിയിക്കാൻ ആവശ്യമായ 'രേഖകൾ' .............. ഇതെല്ലാം തെളിയിക്കുവാനുള്ള രേഖകൾ എടുത്ത് ഉദ്ധരിച്ചുകൊണ്ട് കേന്ദ്ര ആഭ്യന്തര വകുപ്പ് ഒരു വൈറ്റ് പേപ്പർ പുറത്തിറക്കി.

ഇതിനെല്ലാം ഉള്ള പശ്ചാത്തലമായി പറഞ്ഞിട്ടുള്ള കാര്യങ്ങൾ പറയുമ്പോൾ പലർക്കും വിഷമമുണ്ടാകുമെന്ന് എനിക്കറിയാം. അതു സ്വാഭാവികമാണ്. അതിൽ ഉൾക്കൊള്ളിച്ചിരുന്ന "രേഖകളിൽ" നല്ലൊരു പങ്ക് കമ്മ്യൂണിസ്റ്റുകാരുടെ സൃഷ്ടിയാണ്. അപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റുകാരുടെ സൃഷ്ടി "അപ്പുറത്തിരിക്കുന്ന" എന്നു പറഞ്ഞാൽ കുഴപ്പമില്ല. പോരെങ്കിൽ 'ചൈനീസ് പക്ഷപാതി'കളായ മാർക്സിസ്റ്റുകാരും 'പാകിസ്ഥാൻ പക്ഷപാതി'കളായ മുസ്ലീം ലീഗും തമ്മിൽ കേരളത്തിലുണ്ടായ തിരഞ്ഞെടുപ്പുധാരണ സാർവ്വദേശീയരംഗത്തു രൂപംകൊണ്ടു പീക്കിംഗ് പിണ്ടി അച്ചുതണ്ടിന്റെ പ്രതിഫലനമാണെന്നും അവർ പ്രചാരവേല നടത്തി.

അതുകഴിഞ്ഞുള്ള സംഭവങ്ങളിലേയ്ക്കു ഞാൻ അധികം പോകുന്നില്ല. ഇപ്പോൾ അഞ്ചു കൊല്ലത്തിനുശേഷം അന്നു ഞങ്ങളുമായി തെറ്റിപ്പിരിയാൻ കാരണക്കാരായിരുന്ന തിരഞ്ഞെടുപ്പു ധാരണയിൽപ്പെട്ടിരുന്ന രണ്ടു പാർട്ടികളുമായി അപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റുകാർ നിൽക്കുന്നുവെങ്കിൽ അവരുമായും ആർ.എസ്.പി.ക്കാർ ചേരുമെന്നായതിൽ എനിക്കു പരാതിയില്ല, അത്ഭുതമില്ല. പക്ഷേ ഇതെല്ലാം ഒന്ന് ഓർക്കുന്നതു നല്ലതാണെന്നു മാത്രം.

ചരിത്രകാരന്മാർ സഹസ്രാബ്ദങ്ങളുടെ കണക്കാണ് പറയാറുള്ളത്. ആ ചരിത്രത്തിൽ നമ്മുടെ ജീവിതമെന്നു പറയുന്നത് ഒരു ചെറിയ രേഖ മാത്രമാണ്. എങ്കിലും ആ ജീവിതമാണു നമ്മൾ നയിക്കുന്നത്. ആ ജീവിതത്തിലെ ഓരോ വർഷവും ഓരോ മാസവും ഓരോ ദിവസവും എന്നല്ല ഓരോ നിമിഷവും വളരെ പ്രധാനമാണ്. നിർഭാഗ്യവശാൽ ഇതെല്ലാമാണ് ഇവിടെ ചർച്ചയ്ക്കു വരുന്നത്.

ഈ കാലഘട്ടത്തിൽ അപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റുകാരും ഇപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റുകാരും-അങ്ങനെ പറഞ്ഞാൽ കുഴപ്പമൊന്നും വേണ്ട-ഈ രണ്ടു ഗ്രൂപ്പിൽപ്പെട്ട കമ്മ്യൂണിസ്റ്റുകാരും തമ്മിൽ ഉണ്ടായിരുന്ന പ്രധാന തർക്കപ്രശ്നങ്ങളിൽ ഒരു കാര്യത്തിലൊഴിച്ച്, അതായത് 1964-65 തെരഞ്ഞെടുപ്പിൽ തുടർന്നു പോരേണ്ടതായിട്ടുള്ള നയമൊഴിച്ച് ഞങ്ങളോടുണ്ടായിരുന്നതിനെക്കാൾ യോജിപ്പ് അപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റുകാർക്ക് ഉണ്ടായിരുന്ന രണ്ടു പാർട്ടികളാണ് അന്ന് എസ്.എസ്.പി. ആയിരുന്ന ഇന്നത്തെ ഐ.എസ്.പി. യും മുസ്ലീംലീഗും. അതുപോലെതന്നെ മിക്കവാറും എല്ലാ കാര്യങ്ങളോടും അപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റുകരോട് യോജിപ്പുണ്ടായിരുന്നവരാണ് ആർ.എസ്.പി. അതുകൊണ്ടാണ് 1965-ലെ അനുഭവത്തിന്റെ വെളിച്ചത്തിൽ ലീഗിനോടും ഐ.എസ്.പി. യോടും ചേരാൻ അവർ തയ്യാറായത്. അങ്ങനെയുണ്ടായതാണ് ഈ ചതുർമുന്നണിയെന്നു സ്ഥാപിക്കാൻവേണ്ടിയാണ് ഞാൻ ഇത്രയും പറഞ്ഞത്. ബാക്കിയുള്ള അതിന്റെ ചരിത്രം വിശേഷിച്ചും 1964-ന് മുമ്പുള്ള കുറെ മില്യൻ കൊല്ലത്തോളമുള്ളതാണ്.

നാല് മാർക്സിസ്റ്റിതര കക്ഷികൾ ഔപചാരികമായി യോഗം ചേർന്ന് മുന്നണിക്കകത്തും ഗവൺമെന്റിലും ഒരു പ്രത്യേക ഗ്രൂപ്പായി പ്രവർത്തിക്കുകയെന്ന അർത്ഥത്തിൽ ഒരു മാർക്സിസ്റ്റി



തര മുന്നണി രൂപംകൊണ്ടത് ഈയിടെയാണ്. എന്നാൽ അതിന്റെ തുടക്കത്തിന് 1967 മാർച്ചു മാസത്തോളംതന്നെ പഴക്കമുണ്ട്. എന്നുവച്ചാൽ ഇന്നലെ ഒരു ബഹുമാനപ്പെട്ട മന്ത്രി സൂചിപ്പിച്ച ആ സുന്ദരയ്യയുടെ പ്രസ്താവനയ്ക്കും നാലുമാസത്തിനുമുമ്പുള്ളതാണെന്നർത്ഥം. മുന്നണി ഗവൺമെന്റ് രൂപീകരിച്ച് ഏതാനും ദിവസങ്ങൾക്കകത്ത് അന്നത്തെ ഭക്ഷ്യമന്ത്രിക്കെതിരായി ഈ പാർട്ടികളെല്ലാം ചേർന്നു നടത്തിയ ആക്രമണത്തോടുകൂടിയാണ് മാർക്സിസ്റ്റിതര മുന്നണി ഉൽഘാടനം ചെയ്തത്. ഇന്നത്തെപ്പോലെ ഔപചാരികമായി യോഗം ചേർന്നിട്ടില്ല. അനൗപ ചാരിക സംഭാഷണങ്ങളിലൂടെയാണ് അന്നവർ ആക്രമണതന്ത്രങ്ങൾ ആവിഷ്ക്കരിച്ചത്. പോരെങ്കിൽ, കമ്മ്യൂണിസ്റ്റ് (മാർക്സിസ്റ്റ്) പാർട്ടിക്കെതിരായി പ്രത്യക്ഷത്തിൽ യാതൊരു ആക്രമ ണവും നടത്താതെ പരസ്യമായ ഒരു മദ്ധ്യസ്ഥ നില അവലംബിച്ച് മറ്റുള്ളവരുടെ ആക്രമണത്തിന് രഹസ്യമായി സർവ്വവിധ സഹായങ്ങളും നൽകുകയെന്ന നിലപാടാണ് മുസ്ലീംലീഗ് അന്നെല്ലാം എടുത്തത്.

അതു പറയുന്നതോടൊപ്പം ഒരു കാര്യം പറയാനുണ്ട്. തങ്ങളുടെ പാർട്ടിയുടെ അഖിലേന്ത്യാ സെക്രട്ടറി ഇവിടെ വന്നു ചെയ്ത ഒരു പ്രസ്താവനയാണ് ഈ കുഴപ്പത്തിനു കാരണമെന്നെല്ലാം പറയുന്നുണ്ടല്ലോ. ആ പ്രസ്താവനയ്ക്ക് ഒന്നുരണ്ടു മാസം മുമ്പാണെന്നാണ് എന്റെ ഓർമ്മ. ഇന്നത്തെ ഐ.എസ്.പി. നേതാക്കൻമാർ അംഗമായിരുന്ന അന്നത്തെ എസ്.എസ്.പി.യുടെ അഖിലേന്ത്യാ നേതാക്കൻമാർ ഇവിടെവന്ന് വകുപ്പു വിഭജനത്തെ സംബന്ധിച്ച് ഒരു കാമ്പെയിൻ തന്നെ നടത്തി. ശ്രീമാൻ സുന്ദരയ്യയുടെ പ്രസ്താവനയോടുകൂടിയാണ് ഇതെല്ലാം ഉത്ഘാടനം ചെയ്തതെന്ന് ശ്രീ. കുറുപ്പു പറയുമ്പോൾ ഈ കാര്യം ഒന്ന് ഓർക്കുന്നതുകൊള്ളാം. ശ്രീമാൻമാ രായ എസ്. എം. ജോഷിയും മധുലിമായേയും ആണെന്നാണ് എന്റെ ഓർമ്മ. ഏഴു പാർട്ടികൾ ചേർന്നുണ്ടാക്കിയിട്ടുള്ള വകുപ്പുവിഭജനം തെറ്റാണ്, അതു തിരുത്തണം തിരുത്തിയില്ലെങ്കിൽ ഞങ്ങൾ പ്രക്ഷോഭണം നടത്തുമെന്നുള്ള നിലയ്ക്ക് ഒരു ആക്രമണം അവരാണ് നടത്തിയത്.

ശ്രീ. മുഹമ്മദുകോയയുടെ സ്ഥിതി എന്താണെന്നറിയില്ല. ഞങ്ങളെപ്പോലുള്ള അഖിലേന്ത്യാ പാർട്ടികൾക്ക് അഖിലേന്ത്യാ പാർട്ടികളുടേതായ അച്ചടക്കമുണ്ട്. ശ്രീമാൻ എം. എൻ.-ഉം ഉണ്ട്. അതുകൊണ്ടാണ് അദ്ദേഹം രാജിവയ്ക്കുമെന്ന് പ്രഖ്യാപിച്ച ഉടനെ വേണ്ടന്നുവച്ചത്. അതുപോലെ ഞങ്ങൾക്കും ചിലപ്പോൾ വേണ്ടിവരും. ശ്രീ. അബുവിനും അന്നുവേണ്ടിയിരുന്നു. ഇന്ന് വേണ്ടി വരികയും ചെയ്യും. അഖിലേന്ത്യാ പ്രശസ്തിയുള്ള പാർട്ടികൾക്ക് ഒക്കെ അതുപോലെ വേണ്ടി വരും. അതിന്റെ വിഷമം ശ്രീ. ജോർജ്ജിന് ഉണ്ടാകുകയില്ല. ആദ്യകാലത്തുതന്നെ ഇവർ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റു പാർട്ടിക്കെതിരായി നടത്തിയ ആക്രമണത്തിന് കോൺഗ്രസ്സിന്റെയും കേരളാ കോൺഗ്രസ്സിന്റെയും പിന്തുണ പരസ്യമായും രഹസ്യമായും കിട്ടുകയുണ്ടായി. അന്നത്തെ ഭക്ഷ്യമന്ത്രിക്കും അവർ കൈകാര്യം ചെയ്തിരുന്ന വകുപ്പിനും എതിരായി ഒറ്റതിരിച്ചു കമ്മ്യൂണിസ്റ്റു മാർക്സിസ്റ്റു മന്ത്രിമാർക്കെതിരായി പൊതുവിലും ആക്രമണം നടത്തുക, ഇതിൽ പങ്കുകൊള്ളാൻ തയ്യാറില്ലാത്ത ഘടകകക്ഷികളെ മാർക്സിസ്റ്റു പിണിയാളുകളായി മുദ്രകുത്തി നിസ്സാരമാക്കിത്തള്ളുക ഇതാണ് കോൺഗ്രസ്സ് കേരളാ കോൺഗ്രസ്സ് പ്രതിപക്ഷങ്ങളും ഇന്നത്തെ നാലു മാർക്സിസ്റ്റിതര ഐക്യകക്ഷികളിൽ മുസ്ലീംലീഗ് ഒഴിച്ചുള്ള മറ്റു മൂന്നു കക്ഷികളും അന്നു ചെയ്തത്.

ഇതു പറയുമ്പോൾ ഒരു കാര്യം ചൂണ്ടിക്കാണിക്കാനുള്ളത് അപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റു കാരുടെ ദേശീയ കൗൺസിൽതന്നെ അംഗീകരിച്ച പ്രമേയത്തിൽ കേരളത്തിലെ ഐക്യമുന്നണി യിലെ പ്രധാന ഘടകകക്ഷികൾ പറയുന്നതിനെ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി സ്വീകരിക്കു ന്നില്ലെന്നുള്ളതാണ് ഒരു ആക്ഷേപം. അപ്പോൾ ഐക്യമുന്നണിയിൽ പ്രധാനഘടകവും അപ്രധാ നഘടകവും ഉണ്ടെന്നുള്ളതാണ് അപ്പുറത്തിരിക്കുന്ന കമ്മ്യൂണിസ്റ്റു പാർട്ടിയുടെ അഖിലേന്ത്യാ നേതൃത്വം മാർക്സിസത്തിന് നൽകുന്ന പുതിയ സംഭാവന. ഞങ്ങളെല്ലാം മനസ്സിലാക്കിയിട്ടുള്ളത് ഐക്യമുന്നണിയെന്നു പറഞ്ഞാൽ അതിലെ ഘടകകക്ഷികൾക്കെല്ലാം സമാവകാശമാണെന്നാണ്.



അതിനെ വൻപാർട്ടി (major constituents) എന്നു തെറ്റിദ്ധരിച്ചാൽ ഈ നാലിൽതന്നെ മൈനറും മേജറും പെടുമോ എന്ന ചോദ്യമൊക്കെ വരും. അതുന്നയിക്കാതിരിക്കുകയാണ് നല്ലത്. സ്വന്തമായിട്ടു നിന്നാൽ ഒരൊറ്റ സീറ്റ് പോലും കിട്ടുമോയെന്ന് സംശയിക്കാവുന്ന ചില പാർട്ടികൾ അപ്പുറത്തുണ്ട്. അവർ മേജർ ഘടകം ആണെന്നും പറഞ്ഞുവന്നാൽ-അതിനെക്കുറിച്ചൊന്നും ഞാൻ ഇപ്പോൾ പറയാതിരിക്കുകയാണ് നല്ലത്. ഐക്യമുന്നണിയിൽ വലിപ്പചെറുപ്പം നോക്കാതെ മേജർ മൈനർ എന്നു തരംതിരിക്കാതെ എല്ലാ പാർട്ടികൾക്കും സമാവകാശമുണ്ട്. ഇവിടെ എന്തു വന്നു ? അവരേക്കാൾ കുറച്ചു വലുതാണെന്ന് അവർക്കുതന്നെ സമ്മതിക്കേണ്ടിവന്നത്-അതു വൻപാർട്ടിമേധാവിത്വം അവരേക്കാൾ ചെറുതായാൽ അതു പുല്ല്. ഈ മനോഭാവം മാത്രമാണ് ഐക്യമുന്നണിയിൽ പിളർപ്പുണ്ടാക്കിയത്.

ഇന്നത്തെപ്പോലെ അന്നും കമ്മ്യൂണിസ്റ്റ് (മാർക്സിസ്റ്റു) പാർട്ടിക്കും ആ പാർട്ടി മന്ത്രിമാർക്കും എതിരായി അഴിമതിയാരോപണത്തിന്റെ ചെളിതെറിപ്പിച്ചു അവരെ നശിപ്പിക്കാനാണ് കോൺഗ്രസ്സ് -കേരളാ കോൺഗ്രസ്സ് പ്രതിപക്ഷങ്ങളും വലതു കമ്മ്യൂണിസ്റ്റു പാർട്ടിയും ശ്രമിച്ചത്. നിയമസഭാരംഗത്തു പ്രതിപക്ഷങ്ങളുന്നയിച്ച ആരോപണങ്ങളെല്ലാം പൊളിഞ്ഞു തകർന്നപ്പോൾ വലതു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ പത്രങ്ങൾ ആ പണി ഏറ്റെടുത്തു. അവരും അവരെത്തുടർന്ന് പ്രതിപക്ഷ പത്രങ്ങളും പ്രചരിപ്പിച്ച കള്ളക്കഥകൾ ജനസംസാരമെന്ന പേരിൽ ആർ.എസ്.പി. കോ-ഓർഡിനേഷൻ കമ്മിറ്റിയിലവതരിപ്പിച്ചു. ശ്രീകണ്ഠൻനായരുടെ ആരോപണങ്ങളെന്ന പേരിൽ പത്രങ്ങൾ അതിനു പ്രചരണം നൽകി. അതാണ്-അതുമാത്രമാണ് പ്രതിപക്ഷത്തിനുപയോഗിക്കാവുന്ന ഒരായുധമായി കലാശിച്ചത്. ശ്രീകണ്ഠൻ നായരുടെ ചാർജ്ജുഷീറ്റെന്ന പേരിൽ കുപ്രസിദ്ധമായ ആ ആരോപണശൃംഖല യാതൊരടിസ്ഥാനവുമില്ലാത്ത കള്ളക്കഥകളുടെ സംഗ്രഹമാണെന്നു കോ-ഓർഡിനേഷൻ കമ്മിറ്റി നടത്തിയ അന്വേഷണത്തിൽ വ്യക്തമായി. ഇതിൽ പ്രതിഷേധിച്ച വലതു കമ്മ്യൂണിസ്റ്റു നേതാവായ ശ്രീ. അച്ചുതമേനോൻ അന്വേഷണകമ്മീഷനിൽ നിന്നും രാജിവയ്ക്കുകയും ആർ.എസ്.പി. നേതാവ് ശ്രീ. ശ്രീകണ്ഠൻ നായർ അന്വേഷണകമ്മിറ്റിയുമായി നിസ്സഹകരിക്കുകയും ചെയ്തു. ഇവർ രണ്ടുപേരും പിന്നീട് ചില ഘട്ടങ്ങളിൽ ചാർജ്ജുഷീറ്റിലെ ആരോപണങ്ങൾ അടിസ്ഥാനരഹിതങ്ങളാണെന്നു തെളിഞ്ഞിട്ടില്ലെന്ന് പ്രസ്താവിക്കുകയുണ്ടായി. എങ്കിലും ആ ആരോപണങ്ങളെക്കുറിച്ച് വീണ്ടും അന്വേഷണം നടത്തണമെന്നവർ ഇതേവരെ ആവശ്യപ്പെട്ടിട്ടില്ല. ഒന്നരക്കൊല്ലത്തിനുശേഷം കോ-ഓർഡിനേഷൻ കമ്മിറ്റി തീരുമാനമനുസരിച്ച് ധനകാര്യമന്ത്രി ശ്രീ. കുഞ്ഞിനെതിരായി വന്ന ആരോപണങ്ങൾ പരിശോധിച്ച് അന്വേഷണം നടത്താൻ തീരുമാനിച്ചപ്പോൾ മാത്രമാണ് വലതു കമ്മ്യൂണിസ്റ്റുകാരും ആർ.എസ്.പി.ക്കാരും ജുഡീഷ്യലന്വേഷണശ്രമവുമായി പുറത്തുവന്നത്.

അതുവരെ ഞങ്ങൾക്കെതിരായി ഇല്ലായിരുന്ന ആരോപണങ്ങൾ കാറ്റത്ത് ഇളക്കിവിടുക, അതു തെളിയിക്കാൻ യാതൊരു വ്യഗ്രതയും കാണിക്കാതിരിക്കുക-ഇതാണു ചെയ്തത്. നിർഭാഗ്യവശാൽ കോ-ഓർഡിനേഷൻ കമ്മിറ്റിയിൽ വന്ന ആരോപണത്തിന്റെ അടിസ്ഥാനത്തിലും കോ-ഓർഡിനേഷൻ കമ്മിറ്റിതന്നെ എടുത്ത തീരുമാനത്തിന്റെ വെളിച്ചത്തിലും-ആ തീരുമാനത്തിൽ ഒപ്പുവച്ച മെമ്പറൻമാർതന്നെ പിന്നെ പലതും പറഞ്ഞുനടന്നു. ഞാൻ ആ കഥകളിലേയ്ക്കൊന്നും കടക്കുന്നില്ല. ഞാൻ പരിശോധിക്കണമെന്നു പറഞ്ഞാൽ ഞാനല്ലേ പരിശോധിക്കുക, മറ്റു വല്ലവരും പറയുന്നതനുസരിച്ചാണോ? അതനുസരിച്ച് ഞാൻ പരിശോധിച്ചു തീരുമാനമെടുത്തപ്പോഴാണ് ഈ കോലാഹലങ്ങളൊക്കെ ഉയർന്നുവന്നത്. അപ്പോഴും പഴയ ചാർജ്ജുഷീറ്റിലെ ആരോപണങ്ങളല്ല, പുതിയ ആരോപണങ്ങളാണ് അവർക്ക് അന്വേഷിക്കേണ്ടത്.

അഴിമതിക്കെതിരായി അവർ നടത്തുന്ന കുരിശുയുദ്ധം സംബന്ധിച്ച ശ്രദ്ധേയമായ ഒരു വസ്തുതയുണ്ട്. 1969 ഏപ്രിൽ, മേയ് മാസങ്ങളിൽ വലതു കമ്മ്യൂണിസ്റ്റുപാർട്ടി തുടങ്ങിയ അഴിമതി വിരുദ്ധസമരത്തിൽ കമ്മ്യൂണിസ്റ്റു (മാർക്സിസ്റ്റു) പാർട്ടിക്കെതിരായാണവർ സർവ്വശക്തിയുമുപ



യോഗിച്ചത്. പാർട്ടിയുടെ ഓരോ ആഫീസും അഴിമതിയുടെ കേന്ദ്രമാണ്. മുഖ്യമന്ത്രിയുടെ കൈകൾപോലും ശുദ്ധമല്ല എന്നെല്ലാമായിരുന്നു അന്ന് അവർ പ്രചരിപ്പിച്ചത്. എന്നാൽ അതിനോടു ആർ.എസ്.പി.യും, ലീഗും, ഐ.എസ്.പി.യും യോജിച്ചില്ല. അവർക്കു വേണ്ടത് വെല്ലിംഗ്ടന്റെയും കൃഷ്ണന്റെയും പേരിൽ അന്വേഷണം മാത്രമാണ്. അവസാനം അന്വേഷണം ആവശ്യപ്പെട്ടു കൊണ്ടുള്ള മെമ്മോറാണ്ടം ഈ നാലു പാർട്ടികളും കൂടി സമർപ്പിച്ചപ്പോഴാകട്ടെ, വെല്ലിംഗ്ടന്റെ പേരിൽ മാത്രമായി അതു ചുരുങ്ങുകയും ചെയ്തു. മുന്നണി മന്ത്രിസഭ രൂപീകരിച്ചതു മുതൽക്ക് ഇന്നേവരെ കമ്മ്യൂണിസ്റ്റു (മാർക്സിസ്റ്റു) പാർട്ടി അതിനെതിരായ ആക്രമണത്തിന് കൂട്ടുനിൽക്കാത്ത മുന്നണിഘടകങ്ങൾക്കുമെതിരായി ആക്രമണത്തിനുള്ള ഒരുപായമായാണ് വലതു കമ്മ്യൂണിസ്റ്റുകാരും ആർ.എസ്.പി.ക്കാരും അഴിമതിയാരോപണവും അന്വേഷണവും ഉപയോഗിച്ചതെന്നു ചൂണ്ടിക്കാണിക്കാനാണ് ഇത്രയും എടുത്തുപറഞ്ഞത്.

അവരുടെ ഈ നടപടികൾക്കെതിരായി ഒരൊറ്റ അക്ഷരം ഉരിയാടാത്ത മദ്ധ്യസ്ഥ നിലയാണ് ലീഗ് ആദ്യം അംഗീകരിച്ചതെങ്കിൽ ഇപ്പോൾ അവർ പരസ്യമായിത്തന്നെ ആ ചേരിയിൽ ചേർന്നു കഴിഞ്ഞിരിക്കുകയാണ്. ഐ.എസ്.പി. യെക്കുറിച്ച് അധികം പറയേണ്ടതില്ല. ധനകാര്യമന്ത്രി ശ്രീ. കുഞ്ഞിന്റെ പേരിലുള്ള അന്വേഷണം നടത്തേണ്ടത് അദ്ദേഹത്തിന്റെ പാർട്ടിയായ ഐ.എസ്.പി. മാത്രമാണെന്നു ഘോരഘോരം വാദിച്ച കൂട്ടരാണ് പിന്നീട് ജുഡീഷ്യലന്വേഷണത്തിന്റെ വക്താക്കളായി സ്വയം മാറിയത്.

സർ, ഈ ഘട്ടത്തിൽ അഴിമതിയാരോപണത്തെയും അന്വേഷണത്തെയും കുറിച്ച് എന്റെ പാർട്ടിക്കും എനിക്കുമുള്ള വ്യക്തമായ അഭിപ്രായം ഇവിടെ ഇതിനുമുമ്പ് പലപ്പോഴും പറഞ്ഞിട്ടുള്ളതാണ്. ഇപ്പോഴും അതാവർത്തിക്കാൻ ഞാനാഗ്രഹിക്കുന്നു. ആരുടെ പേരിൽ ആരോപണമുണ്ടായാലും അതു പരിശോധിക്കണം. പരിശോധിക്കുന്നത് എന്തു മെഷീനറിയായിരിക്കണമെന്നുള്ള കാര്യത്തിൽ തർക്കംവന്നു. ആ തർക്കം പരിഹരിക്കുന്നതിന് കുറെ കൂടിയാലോചനയ്ക്കുശേഷം ഞങ്ങളുടെ പാർട്ടി ഒരു നിർദ്ദേശം വച്ചു. എന്താണ് ആ നിർദ്ദേശം? ആരുടെ പേരിൽ ആരോപണമുണ്ടായാലും പ്രഥമദൃഷ്ട്യാ കേസ്സുണ്ടോ എന്നു പരിശോധിക്കുന്നതിന് ഒന്നുകിൽ കോ-ഓർഡിനേഷൻ കമ്മിറ്റിയുടെ ഒരു സബ്കമ്മിറ്റിയോ അല്ലെങ്കിൽ ഘടകപ്പാർട്ടികൾക്കെല്ലാം സ്വീകാര്യമായ ഹൈക്കോടതി ജഡ്ജിയാകാൻ അർഹതയുള്ള ഒരാളെയോ നിശ്ചയിക്കുക. പ്രഥമദൃഷ്ട്യാ കേസുണ്ടോ എന്നു പരിശോധിക്കാതെ കണ്ണ് ഒരാളെ നേരിട്ട് ജുഡീഷ്യൽ അന്വേഷണത്തിനുവിടുക എന്നുള്ളത് തെറ്റായ നടപടിയാണ്. പ്രഥമദൃഷ്ട്യാ കേസുണ്ടോ എന്നു പരിശോധിക്കുന്നത് മുഖ്യമന്ത്രി ആകാം എന്ന് ബഹുമാനപ്പെട്ട കുഞ്ഞിന്റെ പേരിൽ ആരോപണം വന്ന അവസരത്തിൽ പറഞ്ഞതാണ്. അതേക്കുറിച്ച് ഇത്രയും ആക്ഷേപങ്ങൾ വന്ന സ്ഥിതിക്ക് ഞാൻ അതേപ്പറ്റി പറയുന്നില്ല. പ്രഥമദൃഷ്ട്യാ കേസുണ്ടോ എന്നു പരിശോധന നടത്തിയിട്ട് എനിക്ക് വലിയ പുണ്യമൊന്നും കിട്ടാനില്ല. അത്തരത്തിലൊരു പരിശോധന നടത്തുന്നതിന് ഘടകകക്ഷികൾക്കു സ്വീകാര്യനായ അല്ലെങ്കിൽ ക്യാബിനറ്റിന് സ്വീകാര്യനായ ഹൈക്കോടതി ജഡ്ജിയാകാൻ അർഹതയുള്ള ഒരാളെ നിശ്ചയിച്ച് ആരോപണങ്ങളെല്ലാം അദ്ദേഹത്തിന് വിട്ടുകൊടുക്കുക എന്നുള്ള നിർദ്ദേശം ഞങ്ങളുടെ പാർട്ടി അവസാനമായി വച്ചതാണ്. ഇത് ഞാൻ ജർമ്മനിയിലായിരുന്നപ്പോൾ പത്രത്തിൽ വായിച്ചതാണ്. ഞങ്ങളുടെ പാർട്ടി അങ്ങനെയൊരു തീരുമാനമെടുത്ത് പരസ്യപ്പെടുത്തിയപ്പോൾ ബഹുമാനപ്പെട്ട ബേബി ജോൺ പറഞ്ഞു, ഇതൊരു നല്ല നിർദ്ദേശമാണ്, ഇപ്പോഴെങ്കിലും ബഹുജനസമ്മർദ്ദത്തിന്റെ ഫലമായി ഈ നിലപാട് സ്വീകരിക്കാൻ മാർക്സിസ്റ്റുപാർട്ടി നിർബന്ധിക്കപ്പെട്ടതിൽ ഞങ്ങൾ സന്തോഷിക്കുന്നു എന്ന്. ബഹുജനസമ്മർദ്ദംമൂലം സ്വീകരിക്കാൻ ഞങ്ങൾ നിർബന്ധിക്കപ്പെട്ടതാണ് എന്നുള്ള ആ നിർദ്ദേശം അംഗീകരിക്കാമായിരുന്നില്ലേ? അതിനുപകരം എന്താണ് ചെയ്തത്? ആരോപണങ്ങൾ പലരെപ്പറ്റിയും ഉണ്ട്. നിങ്ങളുടെ പേരിലില്ലേ? ഞങ്ങളുടെ ഓരോ ആഫീസും അഴിമതിയുടെ കൂത്തരങ്ങാണെന്ന് നിങ്ങൾ പ്രചരിപ്പിച്ചിട്ടില്ലേ? എന്തുകൊണ്ടാണ് അത് എടുക്കാത്തത്? ബഹുമാനപ്പെട്ട കൃഷ്ണന്റെ പേരിൽ അഴിമതിയുണ്ടെന്ന്



നിങ്ങൾ പറഞ്ഞില്ലേ? അത് എന്തുകൊണ്ട് എടുത്തില്ല? ബാക്കിയുള്ളവരെ സംബന്ധിച്ചാണെങ്കിലും ഞങ്ങളുടെ സർക്കുലറിനെതിരായി പല മന്ത്രിമാരുടെയും പേരിൽ വന്നിട്ടുണ്ട്. കുറെയെല്ലാം അടിസ്ഥാനരഹിതങ്ങളായിരിക്കും. കുറെയെല്ലാം കേട്ടുകേൾവിയായിരിക്കും. ബഹുമാനപ്പെട്ട ടി. വി. തോമസ് അദ്ദേഹത്തിന്റെ പേരിലുള്ള അരോപണങ്ങളെപ്പറ്റി ഇവിടെ പല ന്യായങ്ങളും പറഞ്ഞു. അതുപോലെതന്നെ ബഹുമാനപ്പെട്ട ശ്രീ. കുഞ്ഞും പലതും പറഞ്ഞു. ആ പറയുന്നതെല്ലാം അങ്ങനെയങ്ങു സ്വീകരിക്കണമോ? ആരോപണത്തിന്റെ ഏതെങ്കിലുമൊരു ഭാഗം മാത്രം കേട്ട് അന്വേഷണത്തിനു വിടണമോ? ആരോപണങ്ങളിൽ വല്ല അടിസ്ഥാനവുമുണ്ടോ, കൂടുതൽ അന്വേഷണത്തിന്റെ ആവശ്യകത ഉണ്ടോ എന്നു പരിശോധിക്കുന്നതിന് ഞാൻ നേരത്തേ സൂചിപ്പിച്ചതുപോലെ ചെയ്യണം. ഐക്യമുന്നണിയുടെ ഐക്യം നിലനിറുത്തുന്നതിൽ ഇത്രയും ജാഗരൂകത കാണിച്ചുകൊണ്ട് പ്രസംഗിക്കുന്ന ബഹുമാനപ്പെട്ട മന്ത്രിമാർക്ക് അവർക്കും അവരുടെ പാർട്ടിക്കാർക്കും സ്വീകാര്യനായ ഒരാളെ ഇതിനുവേണ്ടി നിശ്ചയിച്ചുകൂടേ? അതിനുപകരം എന്തു ചെയ്തു? അതിൽ ഒരാളെ നിങ്ങൾ ഒഴിച്ചുനിറുത്തി. ആ ആളിന്റെ പേരിലുള്ള ആരോപണങ്ങൾ തെറ്റോ ശരിയോ എന്നു ഞാൻ പറയുന്നില്ല. മറ്റു മന്ത്രിമാരുടെ പേരിലുള്ള ആരോപണങ്ങളും തെറ്റോ ശരിയോ എന്നും ഞാൻ പറയുന്നില്ല. സത്യസന്ധമായി, നീതിപൂർവ്വകമായി അന്വേഷണം നടത്തണമെന്നാണെങ്കിൽ ബഹുജനസമ്മർദ്ദംമൂലം ഞങ്ങൾ സ്വീകരിക്കാൻ നിർബന്ധിക്കപ്പെട്ടു എന്ന് ബഹുമാനപ്പെട്ട ബേബിജോൺ പറയുന്ന ആ നിർദ്ദേശം അനുസരിച്ചല്ലേ പ്രവർത്തിക്കേണ്ടത്? ആ നിർദ്ദേശമനുസരിച്ച് അന്വേഷണം നടത്തണമെങ്കിൽ കുറച്ചെല്ലാം വിഷമം കാണും.

ഞങ്ങളുടെ നിർദ്ദേശം സ്വീകരിക്കാൻ വിഷമമുണ്ടെങ്കിൽ ഒന്നുരണ്ടാഴ്ചയൊക്കെ കാത്തിരിക്കാമായിരുന്നു. ഇന്നലെ ബഹുമാനപ്പെട്ട ടി. കെ. ദിവാകരനും വേറെ പല ബഹുമാനപ്പെട്ട മെമ്പർമാരും ഞാൻ ഘടകകക്ഷികളും മന്ത്രിമാരുമായി വേണ്ടത്ര ആലോചിച്ചിട്ടില്ലെന്ന് ആക്ഷേപം പറഞ്ഞു. ഞാൻ ചോദിക്കുകയാണ്, എന്നോട് ആലോചിക്കുന്നതിനുള്ള ഒരു ചുമതല അവർക്കും ഇല്ലേ? ഞാൻ ജർമ്മനിയിൽ പോയത് മരിക്കാനല്ലല്ലോ, സുഖപ്പെട്ടു വരാനാണ്. ഒക്ടോബർ മാസത്തിൽ വരുമെന്ന് നിങ്ങൾക്ക് അറിയുകയും ചെയ്യാം. ആ സ്ഥിതിക്ക് നിങ്ങൾ കാത്തിരുന്നോ? നടന്നതെന്താണ്? ഞാൻ ജർമ്മനിയിൽനിന്ന് പുറപ്പെട്ട് മോസ്ക്കോ എയർപോർട്ടിൽ എത്തിയപ്പോൾ പത്രത്തിൽ വായിച്ചതാണ് ഞാൻ തിരുവനന്തപുരത്ത് വന്നിറങ്ങുമ്പോൾ ഈ നാലു പാർട്ടിക്കാരും കൂടി എന്നെ സ്വീകരിക്കാൻപോകുന്നത് ഒരു അന്ത്യശാസനം നൽകിക്കൊണ്ടാണ് എന്ന്. യഥാർത്ഥത്തിൽ നടന്നതും അതുതന്നെയാണ്. നിങ്ങൾ ഇന്നതിന്നതെല്ലാം അംഗീകരിച്ചില്ലെങ്കിൽ ഞങ്ങൾ പിന്തുണ പിൻവലിക്കും. പിന്തുണ പിൻവലിക്കുമെന്നുള്ള ഡെമോക്ലസിന്റെ വാള് എന്റെ തലയ്ക്കുമീതെ തൂക്കിക്കൊണ്ട് പിന്നെ ഞാൻ സംസാരിക്കേണ്ട എന്നു പറഞ്ഞാലെങ്ങനെയാണ്? സർ, ഇതു പറയുന്നതോടൊപ്പംതന്നെ എനിക്കു മറ്റൊരു കാര്യംകൂടി പറയാനുണ്ട്. ഞാൻ ജർമ്മനിയിലേക്ക് പുറപ്പെടുന്ന സമയത്ത് ഇവിടെ കുറെ വിഷമപ്രശ്നങ്ങളുണ്ടായിരുന്നു. ആ പ്രശ്നങ്ങൾക്കെല്ലാം സൗഹാർദ്ദപരമായ സംഭാഷണത്തിൽക്കൂടി പരിഹാരം കാണാമെന്നു ഞാൻ വിശ്വസിക്കുന്നു എന്നുള്ള പ്രസ്താവനയുമായിട്ടാണ് ഞാൻ ഇവിടെ വിടുന്നത്. ഞാൻ ആ പ്രസ്താവന ചെയ്ത് ഒരു മണിക്കൂറിനുള്ളിലാണ് കോഴിക്കോട്ടുനിന്നു ബഹുമാനപ്പെട്ട ബാഫക്കിത്തങ്ങളുടെ പ്രസ്താവന ടെലിപ്രിന്റർ മെസേജായി എനിക്കു കിട്ടിയത്. എന്താണ് ആ പ്രസ്താവന? എന്റെ കൈയ്യിലുള്ള വകുപ്പുകൾ ഞാൻ എന്റെ മന്ത്രിമാർക്ക് കൊടുത്തത് ഒരു കടുംകൈ ആണ് എന്നായിരുന്നു ആ പ്രസ്താവനയിൽ പറഞ്ഞിരുന്നത്. ആ കടുംകയ്യ് എങ്ങിനെ നേരിടണമെന്ന് ഞങ്ങൾ നാലു പാർട്ടികൾകൂടി ആലോചിക്കാൻ പോകുകയാണ് എന്ന്. അതിന് ബഹുമാനപ്പെട്ട മുഹമ്മദ്കോയ ഇവിടെ ഇന്നലെ ഒരു ന്യായീകരണം പറഞ്ഞു. അതായത് ബാഫക്കിത്തങ്ങൾ പറഞ്ഞത് എല്ലാ വകുപ്പുകളെയും കുറിച്ചല്ല, ബഹുമാനപ്പെട്ട ശ്രീ. കുഞ്ഞിന്റെ കൈയിൽനിന്ന് ഞാൻ എടുത്ത് ഇപ്പോഴും കൈയിൽവെച്ചിരിക്കുന്ന ആ വകുപ്പിനെക്കുറിച്ചു മാത്രമാണ് പറഞ്ഞത് എന്ന്. പക്ഷേ വകുപ്പു വിഭജനത്തെക്കുറിച്ച് ഇന്ത്യൻ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ അഖിലേന്ത്യാ നേതാക്ക



ളിൽ ഒരാളായ ബഹുമാനപ്പെട്ട അച്യുതമേനോൻ പറഞ്ഞത് അതല്ല. മുഖ്യമന്ത്രി എന്നുള്ളനിലയ്ക്ക് അദ്ദേഹം കൈകാര്യം ചെയ്യുന്ന ജനറൽ അഡ്മിനിസ്ട്രേഷൻ മുതലായ വകുപ്പുകൾ ആർക്കു വീതിക്കുന്നു എന്നുള്ള കാര്യം ആലോചിക്കേണ്ടതാണെന്നാണ് അദ്ദേഹം പറഞ്ഞത്. അപ്പോൾ ബഹുമാനപ്പെട്ട ശ്രീ. കുഞ്ഞിന്റെ കൈയിലുള്ള വകുപ്പിന്റെ കാര്യമല്ല, ബഹുമാനപ്പെട്ട ബേബി ജോൺ എന്നോടു പറഞ്ഞത് വകുപ്പുവിഭജനം സംബന്ധിച്ച് യാതൊരാക്ഷേപവും അവർ പുറപ്പെടുവിച്ചിട്ടില്ലെന്നാണ്. എങ്കിലും ഞാൻ കാണിച്ച നീതികേടിൽ പ്രതിഷേധിക്കുന്നതിന് ഈ നാലു പാർട്ടികളും കൂടി ആലോചിക്കാൻ പോകുന്നു എന്ന് പ്രസ്താവന വന്നപ്പോൾ ഞങ്ങൾ അതിലില്ല എന്നുപറയാൻ ബഹുമാനപ്പെട്ട ബേബി ജോണിന് കഴിഞ്ഞില്ല. ഏതായാലും അതിന്റെ വിശദാംശങ്ങളിലേക്ക് ഞാൻ കടക്കുന്നില്ല. എനിക്കുണ്ടായിട്ടുള്ള അനുഭവമെന്താണ്? ഞാൻ ഇവിടെനിന്നു പുറപ്പെടുന്ന സമയത്ത് എന്റെ വകുപ്പുകൾ (മറ്റു സ്റ്റേറ്റുകളിലും ഇങ്ങനെയാണ് ചെയ്യുന്നത്) എന്റെ പാർട്ടിയിൽപ്പെട്ട മന്ത്രിമാർക്കു വിഭജിച്ച് കൊടുത്തു എന്നുള്ള ഒരു പ്രതിഷേധം കേട്ടുകൊണ്ടാണ് ഞാൻ ഇവിടെനിന്നു പോകുന്നത്. ഇതാണ് എനിക്ക് അവർ തന്നിട്ടുള്ള യാത്രയയപ്പെങ്കിൽ ഞാൻ മടങ്ങിവന്നപ്പോൾ എനിക്കു തന്നിട്ടുള്ള സ്വീകരണം പിന്തുണ പിൻവലിക്കാൻ പോകുന്നു എന്നുള്ള അന്ത്യശാസനമാണ്. ഇങ്ങനെയൊക്കെ ചെയ്യുന്ന നാലു പാർട്ടികളെ സൗഹാർദ്ദപൂർവ്വമായ സംഭാഷണത്തിന് ഞാൻ വിളിച്ചിരുന്നെങ്കിൽ തർക്കങ്ങൾ തീരുമായിരുന്നു എന്നെല്ലാം പറയുന്നത് കുറെ കടുപ്പമാണ്. അതു വിശ്വസിക്കാൻ എന്റെ സാമാന്യബുദ്ധിക്കു കഴിയുന്നില്ല. അഴിമതിയുടെ കാര്യത്തിൽ ഞാനും എന്റെ പാർട്ടിയും എന്തോ കടുംകൈ ചെയ്യുന്നു. അഴിമതിക്കാരെ രക്ഷിക്കുന്നതിനുവേണ്ടിയുള്ള കാര്യങ്ങൾ ചെയ്യുന്നതിനുള്ള ഒരു മായാവലയം സൃഷ്ടിക്കാനുള്ള അപാരമായ കഴിവ് എനിക്കുണ്ടെന്ന് ബഹുമാനപ്പെട്ട എം.എൻ. ഗോവിന്ദൻ നായർ പറഞ്ഞതിലെ സത്യാവസ്ഥ എന്താണെന്നു വ്യക്തമാക്കാൻ വേണ്ടിയാണ് ഞാൻ ഇത്രയും പറഞ്ഞത്.

ഇവരുടെ അഴിമതിവിരോധം ആത്മാർത്ഥവും അവർ നടത്തിയ ആരോപണങ്ങൾ ഉത്തമ വിശ്വാസത്തോടുകൂടിയതുമാണെങ്കിൽ വെല്ലിംഗ്ടന്റെ പേരിൽ മാത്രമല്ല അവർ അന്വേഷണമാവശ്യപ്പെടുക. ശ്രീകണ്ഠൻ നായരുടെ ചാർജ്ജ്ഷീറ്റിൽപ്പെടുത്തിയിരുന്ന എല്ലാ കാര്യങ്ങളെയുംകുറിച്ച് കമ്മ്യൂണിസ്റ്റ് (മാർക്സിസ്റ്റ്) പാർട്ടിക്കെതിരായി വലതു കമ്മ്യൂണിസ്റ്റുകാർ പറഞ്ഞുപരത്തിയ എല്ലാ കഥകളെയും കുറിച്ച് ഇങ്ങേയറ്റം വന്നാൽ ഈ നാലുപാർട്ടികളും വേറെവേറെ ഒരു ഘട്ടത്തിൽ അന്വേഷണമാവശ്യപ്പെട്ട എം. കെ. കൃഷ്ണനെക്കുറിച്ചെങ്കിലും ഇതിലെല്ലാം അന്വേഷണം അവർ ആവശ്യപ്പെടുമായിരുന്നു. അതുചെയ്യാതെ ഇതെല്ലാം വിട്ടുകളഞ്ഞതെന്തുകൊണ്ടാണെന്ന ചോദ്യം ന്യായമായി ഉൽഭവിക്കും.

ഒന്നുകിൽ ആ ആരോപണങ്ങളെല്ലാം അടിസ്ഥാനരഹിതമാണെന്നു പിന്നീട് ബോധ്യപ്പെട്ടു. അതുകൊണ്ട് അതു പിൻവലിച്ചു എന്നു തുറന്നു പറയുക. അല്ലെങ്കിൽ അവയെക്കുറിച്ചെല്ലാം അന്വേഷണം നടത്താനാവശ്യപ്പെടുകയും ഇത്രയേറെ അഴിമതി കാണിക്കുന്ന കമ്മ്യൂണിസ്റ്റ് (മാർക്സിസ്റ്റ്) പാർട്ടിയെ മുന്നണിയിൽനിന്നു പുറത്താക്കുകയും ചെയ്യുക-ഇതാണ് ഇവർ നടത്തിയ ആരോപണങ്ങൾ ഉത്തമവിശ്വാസത്തോടുകൂടിയതും ഇവരുടെ അഴിമതിവിരോധം ആത്മാർത്ഥവുമാണെങ്കിലവർ ചെയ്യേണ്ടത്. ഇതു രണ്ടും ചെയ്യാനിവർ തയ്യാറില്ല. ഇഷ്ടമുള്ളപ്പോൾ എടുത്തു പെരുമാറത്തക്ക ഒരായുധമായി കമ്മ്യൂണിസ്റ്റ് (മാർക്സിസ്റ്റ്) പാർട്ടിക്കെതിരായി അഴിമതിയാരോപണം കയ്യിൽ വയ്ക്കണം. അതേ സമയത്ത് അത് ഇന്നുപയോഗിക്കുന്നത് തങ്ങളുടെ വൻപാർട്ടി മേധാവിത്വത്തിനും കീഴടങ്ങാത്ത ഒരു കൊച്ചു പാർട്ടി (കെ.ടി.പി.)യുടെ നേരെയാവുകയും വേണം. ഇതാണവരുടെ പോക്ക്.

സർ, ഇനി കുറെ ഭാഗമുണ്ട്. അത് ഏറെ വായിച്ചാൽ ബഹുമാനപ്പെട്ട മെമ്പർമാർക്ക് രുചിക്കുകയില്ലെന്നുള്ളതുകൊണ്ട് ഞാൻ അതിലേയ്ക്കു കടക്കുന്നില്ല. സമയവും കൂടുതലായി. എന്നാൽ ബഹുമാനപ്പെട്ട മന്ത്രിമാരുടെ പ്രസംഗങ്ങളിൽ പറഞ്ഞിട്ടുള്ള ചില കാര്യങ്ങളെക്കുറിച്ചുകൂടി ഇവിടെ പറയാതിരിക്കാൻ നിവൃത്തിയില്ല.



ബഹുമാനപ്പെട്ട എം.എൻ. ഗോവിന്ദൻ നായർ വളരെ വികാരഭരിതനായി തനിക്ക് വ്യക്തിപരമായി തോന്നിയിട്ടുള്ള കാര്യങ്ങൾ പലതും പറഞ്ഞു. ആ കൂട്ടത്തിൽ അദ്ദേഹം ഉപയോഗിച്ച പല പദപ്രയോഗങ്ങളും-അതിന്റെ ഗുണദോഷങ്ങളിലേയ്ക്കു ഞാൻ കടക്കുന്നില്ല-ശ്രീ. ഗോവിന്ദൻ നായർക്കു പുത്തനല്ല. ഇതിനുമുമ്പും എനിക്കെതിരായിട്ട് ഇത്തരം പദപ്രയോഗങ്ങൾ നടത്തിയിട്ടുണ്ട്. ഇതെല്ലാം കേട്ടാൽ ഉടൻതന്നെ ബേജാറാകുന്ന സ്വഭാവം എനിക്ക് ഇല്ല. 'ഏ നമ്പൂരി' എന്നു പറഞ്ഞതുപോലെ 'ഏ നായരെ' എന്നു വിളിക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നുമില്ല. പക്ഷേ അദ്ദേഹം പറഞ്ഞ ചില കാര്യങ്ങളെക്കുറിച്ച് പറയാതിരിക്കുവാൻ നിവൃത്തിയില്ല. അദ്ദേഹം പറഞ്ഞതു കേട്ടപ്പോൾ ഞാൻ വിചാരിച്ചു ഇൻഡ്യൻ കമ്മ്യൂണിസ്റ്റ് പാർട്ടി, അതായത്, പണ്ട് നാം ഒന്നായിരുന്നകാലത്ത് ഉണ്ടായിരുന്ന കമ്മ്യൂണിസ്റ്റ് പാർട്ടി കുഴപ്പത്തിലായിരുന്ന കാലത്ത് അതിനെ രക്ഷപ്പെടുത്താൻ വന്ന ഒരു അവതാരപുരുഷനാണ് ശ്രീ. എം. എൻ. ഗോവിന്ദൻ നായരെന്ന്. 1948 മുതൽക്ക് അദ്ദേഹം നടത്തിയിരുന്ന സേവനങ്ങളുടെ ഫലമായിട്ട് ഇൻഡ്യൻ കമ്മ്യൂണിസ്റ്റ് പാർട്ടി ഒരുമാതിരി ശരിയായി. അതിന്റെ ഫലമായിട്ട് ഇന്ത്യൻ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ കേരളത്തിലെ അനിഷേധ്യ നേതാവായിത്തീർന്ന ശ്രീ. എം. എൻ. ഗോവിന്ദൻ നായർ, വടക്കെവിടെയോ കിടന്ന ഒരു നമ്പൂതിരിയെ പിടിച്ച് 1957-ൽ മുഖ്യമന്ത്രിയാക്കി. ഇത്തരത്തിൽ വികൃതമായി പറയുന്നതിന് ഞാൻ ഒന്നും പറയുന്നില്ല. എനിക്ക് ഈ കേരളത്തിലും അദ്ദേഹം പറഞ്ഞ ആ വടക്കും കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൽ വല്ല സ്ഥാനവും ഉണ്ടായിരുന്നില്ലെങ്കിലും 1957-ൽ ഞാൻ ഇവിടെ മുഖ്യമന്ത്രി ആയിട്ടില്ലെങ്കിലും ബഹുമാനപ്പെട്ട ഗോവിന്ദൻ നായരുടെ ശുപാർശ കൊണ്ടൊന്നുമല്ല ഈ നാട്ടിൽ നാൽപതു കൊല്ലക്കാലമായി പ്രവർത്തിച്ചു പോന്നിട്ടുള്ള ഞാൻ ഈ നാട്ടിലെ ഒരു അംഗീകൃത കമ്മ്യൂണിസ്റ്റുകാരനാകുകയും എന്റെ സേവനം കേന്ദ്ര സെക്രട്ടേറിയറ്റിന് ആവശ്യമാണന്നു തോന്നുകയും അത്തരത്തിൽ കേന്ദ്രം ആവശ്യപ്പെടുകയും ചെയ്തപ്പോഴാണ് ഞാൻ വടക്കു പോയത്. 1957-ൽ എന്റെ സേവനം ഇവിടെ ആവശ്യമാണന്ന് ആ കേന്ദ്രം തീരുമാനിച്ചു. ആ കേന്ദ്രത്തിന്റെ തീരുമാനത്തിൽ ഗോവിന്ദൻ നായർക്കു പങ്കുണ്ട്. അതു ഞാൻ നിഷേധിക്കുന്നില്ല. പക്ഷേ എനിക്കുവേണ്ടി അദ്ദേഹം എന്തൊക്കെയോ കരുണ കാണിച്ചു എന്നു പറയുമ്പോൾ ബഹുമാനപ്പെട്ട ഗോവിന്ദൻ നായർ ലോകത്തിന്റെ മുമ്പിൽ പരിഹാസ്യനാകുകയാണ് ചെയ്യുന്നത്. അന്ന് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ സംസ്ഥാന സെക്രട്ടറിയായിരുന്നു ശ്രീ. ഗോവിന്ദൻ നായർ. ആ സ്ഥിതിക്ക് എന്നെ ഇങ്ങോട്ടു ക്ഷണിച്ചതിന്റെ ഉത്തരവാദിത്വം അദ്ദേഹത്തിനുണ്ട്.

*ശ്രീ. എം. എൻ. ഗോവിന്ദൻ നായർ :* ഞാൻ അന്ന് പാർട്ടി സെക്രട്ടറി ആയിരുന്നില്ല.

*ശ്രീ. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട്* : ഞാൻ കേരള ബുൾഗാനിനും ശ്രീ. എം. എൻ. കേരള ക്രൂഷ്ചേവും എന്നൊക്കെ പറഞ്ഞു നടന്നിരുന്നുവെന്നാണ് എന്റെ ഓർമ്മ. മോസ്ക്കോയിൽ ചെന്ന് ചില കമ്മ്യൂണിസ്റ്റ് നേതാക്കൾ ക്രൂഷ്ചേവിനോടുപോലും അങ്ങിനെ പറഞ്ഞിട്ടുണ്ട്. അത് ഇരിക്കട്ടെ. 1967-ൽ ഞാൻ മുഖ്യമന്ത്രിയായതിനെങ്കിലും ശ്രീ. എം. എൻ. അല്ല ഉത്തരവാദിയെന്ന് അദ്ദേഹം സമ്മതിക്കുമെന്നാണ് എനിക്ക് തോന്നുന്നത്. അറുപത്തഞ്ചിൽ എന്നെ ഗ്യാലറിയിൽ ഇരുത്തും എന്ന് വീരവാദം മുഴക്കിയ വീരനാണ് അദ്ദേഹം. ആ സ്ഥിതിക്ക് ഇതൊന്നും പറയേണ്ട കാര്യമില്ല. അക്കാലത്തെ കമ്മ്യൂണിസ്റ്റ് ചിന്താഗതിയാണ് അദ്ദേഹം പറഞ്ഞത്. അതുകൊണ്ട് എനിക്ക് യാതൊരു പകയും അദ്ദേഹത്തോട് ഇല്ല. അതുപോലെതന്നെ എന്നോടും അദ്ദേഹത്തിന് യാതൊരു പകയും ഉണ്ടാകരുത് എന്നാണ് എന്റെ അഭ്യർത്ഥന.

ബഹുമാനപ്പെട്ട ടി. വി. തോമസ് കുരുക്ഷേത്രത്തിന്റെ കാര്യം പറഞ്ഞു. ആ കുരുക്ഷേത്രത്തിൽ ഞങ്ങൾക്ക് എതിരായിട്ട് ആരൊക്കെയാണ് ഉണ്ടാവുക? അങ്ങേയറ്റത്ത് ഇരിക്കുന്ന ബഹുമാനപ്പെട്ട കരുണാകരൻ മുതൽ ഇങ്ങേയറ്റത്ത് ഇരിക്കുന്ന ബഹുമാനപ്പെട്ട ടി. കെ. ദിവാകരൻ വരെയുള്ളവരെല്ലാം കൂടി ചേർന്നാണോ കുരുക്ഷേത്രത്തിൽ ഞങ്ങളെ നേരിടാൻ പോകുന്നത്?



അങ്ങനെ വരാൻ ഇടയുണ്ടെന്നുള്ളതിനു ചില സൂചനകൾ-ഞാൻ പറയുന്നത് ഓർഡറിലാണോ എന്നറിവില്ല-ഇന്നത്തെ പത്രത്തിൽ വന്ന പനമ്പിള്ളിയുടെ പ്രസ്താവനയിൽ ഉണ്ട്. ആ വഴിക്കാണോ പറയുന്നത് എന്നുവെച്ചാൽ അത് നമുക്കു കാണാം. അങ്ങനെയല്ലാതെ ബഹുമാനപ്പെട്ട കരുണാകരന്റെയും അദ്ദേഹത്തിന്റെ കൂടെ ഇരിക്കുന്നതും ബഹുമാനപ്പെട്ട ജോർജ്ജിന്റെ കൂടെ ഇരുന്നതുമായ ഡോക്ടർ ജോർജ്ജ് തോമസ്സിന്റെയും കൂടിയായ ആ കക്ഷി (ഇതു ഞാൻ പറയാൻ കാരണം 1965-ൽ ഡോക്ടർ ജോർജ്ജ് തോമസ് കേരള കോൺഗ്രസ്സിന്റെ വക്താവായിരുന്നു. ഇപ്പോഴും ഉള്ളിൽ അതാണോ? അതോ കോൺഗ്രസ്സിനകത്തു കയറിയതിനുശേഷം കോൺഗ്രസ്സിന്റെ ആളായിട്ടാണോ പറയുന്നത്) യുടെ കൂട്ടുചേർന്നാണോ ഞങ്ങളെ നേരിടാൻ പോകുന്നത്? അതിന്റെ അടിസ്ഥാനത്തിൽ ഞങ്ങളെയെല്ലാം വീണ്ടും ഗ്യാലറിയിൽ ഇരുത്താമെന്നാണോ ബഹുമാനപ്പെട്ട ടി. വി. പറയുന്നതിന്റെ അർത്ഥം? അവർ ജയിക്കുകയില്ലെന്നു ഞാൻ പറയുകയില്ല. അവർക്ക് മഹാമല്ലൻമാരായ ജോർജ്ജ്, ടി. വി. തോമസ്, എം. എൻ. ഗോവിന്ദൻ നായർ, സി. എച്ച്. മുഹമ്മദുകോയ തുടങ്ങിയവർ ഉണ്ട്. ശ്രീ. പി. ആർ. കുറുപ്പ് വില്ലാളിവീരനാണ്. അവരുടെ മുമ്പിൽ നേരിട്ട് അങ്ങേയറ്റത്തെ വിജയം നേടാനുള്ള യാതൊരു മിടുക്കും എനിക്കില്ല. അതെല്ലാം ഒന്നു കാണാമല്ലോ. അതിന്റെ ഫലമായിട്ട് ഞങ്ങൾക്ക് കുറെ സീറ്റു പോകട്ടെ. ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് 1960-ൽ ഉണ്ടായതുപോലെ അറുപത്തിനാലിലും ഈ കുരുക്ഷേത്രത്തിന്റെ കാര്യമൊക്കെ പറഞ്ഞതാണെന്ന കാര്യം ബഹുമാനപ്പെട്ട തോമസ് ഓർക്കണം. ഈ നാട്ടിലെ ജനങ്ങൾ ബഹുമാനപ്പെട്ട ടി. വി. തോമസ്സിനോ എനിക്കോ കച്ചീട്ട് എഴുതിവെച്ചിട്ടുള്ളവരല്ല. ആരെല്ലാം എവിടെയൊക്കെ നിൽക്കുന്നു എവിടെയെല്ലാം പ്രവർത്തിക്കുന്നു എന്നു നോക്കിയിട്ടാണ് ആളുകൾ വിധിയെഴുതുക. അതുകൊണ്ട് കുരുക്ഷേത്രം വരട്ടെ. വലിയ വലിയ വീരവാദങ്ങൾ മുഴക്കിയിരിക്കുന്ന എത്രയെത്ര വീരന്മാർ താഴെ വീണുകിടക്കുന്നു. വയസ്സുകാലമൊക്കെയായിക്കഴിഞ്ഞാൽ കുറച്ചു വിവരമൊക്കെ ഉണ്ടാകുമെന്നാണ് വയ്പ് ..................

*ശ്രീമതി കെ. ആർ. ഗൗരി :* അങ്ങനെ വയസ്സായിപ്പോയി എന്നു പറയുന്നതു ശരിയല്ല.

*ശ്രീ. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട് :* അതേക്കുറിച്ചു ഞാൻ അത്രയേ പറയുന്നുള്ളൂ. ബഹുമാനപ്പെട്ട ടി. വി. തോമസ് പല കാര്യങ്ങളെക്കുറിച്ചും പറഞ്ഞു. ആ കൂട്ടത്തിൽ ഒരു കാര്യത്തെപ്പറ്റി എനിക്കു പറയാതിരിക്കുവാൻ നിവൃത്തിയില്ല. സ്റ്റീൽ പ്ലാന്റിനു എല്ലാ ഏർപ്പാടുകളും ഉണ്ടായിരുന്നിട്ടും അതൊന്നും അംഗീകരിക്കാതെ ഇരുമ്പയിര് റൂമേനിയയ്ക്ക് കൊടുക്കുന്നതിനുവേണ്ടി ഞാൻ ശ്രമിച്ചുവെന്നാണ് അദ്ദേഹത്തിന്റെ ആക്ഷേപം. അതു ശരിയല്ല സർ. സ്റ്റീൽ പ്ലാന്റിനുവേണ്ടിയുള്ള നിർദ്ദേശം ജപ്പാനിൽ നിന്നോ ഏതെങ്കിലും സോഷ്യലിസ്റ്റ് രാജ്യത്തിൽ നിന്നോ ഉണ്ടായിട്ടില്ല. സോവിയറ്റ് യൂണിയനടക്കമുള്ള സോഷ്യലിസ്റ്റ് രാജ്യങ്ങളെപ്പറ്റിയാണ് പറയുന്നത്. തോമസ്സിന്റെ പ്രസംഗത്തിൽ ഒരു സൂചനയുണ്ടായിരുന്നു. റുമേനിയൻ കമ്മ്യൂണിസ്റ്റു പാർട്ടിയുമായി ഞങ്ങൾ അടുക്കുവാൻ ഉദ്ദേശിച്ചതുകൊണ്ട് ഇരുമ്പയിരു കയറ്റി അയക്കുവാൻ ആഗ്രഹിച്ചുവെന്ന്. യഥാർത്ഥത്തിൽ ഞങ്ങളുടെ ആളുകൾക്ക് ഒരു കമ്മ്യൂണിസ്റ്റു പാർട്ടിയുമായും കൂടുതൽ അടുപ്പമോ കുറവ് അടുപ്പമോ ഇല്ല. കുറെക്കാലമെങ്കിലും ബഹുമാനപ്പെട്ട ടി. വി. തോമസ്സിന്റെ പാർട്ടിക്കായിരുന്നു റുമേനിയൻ കമ്മ്യൂണിസ്റ്റു പാർട്ടിയുമായി അടുപ്പമുണ്ടായിരുന്നത്. ചെക്കോസ്ലാവാക്യൻ സംഭവത്തിൽ ഞങ്ങൾ ഒരു സ്റ്റാൻഡ് എടുത്തു. വലിയ കോലാഹലങ്ങൾ നടന്നിട്ടുള്ളതാണ്. ആ സ്റ്റാൻഡിനെ എതിർത്തിട്ടുള്ളവരായിരുന്നു ടി. വി. യുടെ പാർട്ടിയിലെ ഒരു വലിയവിഭാഗം. എട്ടുപത്തു മാസം പിടിക്കേണ്ടിവന്നു അക്കാര്യത്തിൽ അവർക്കുതന്നെ ഒരു യോജിപ്പിലെത്താൻ. റുമേനിയ കമ്മ്യൂണിസ്റ്റു പാർട്ടിയുമായി പ്രത്യേക ബന്ധം ഉണ്ടാകേണ്ട യാതൊരു കാര്യവും ഞങ്ങൾക്കില്ല. എന്നാൽ മറ്റു കമ്മ്യൂണിസ്റ്റു പാർട്ടികളുമായുള്ള ബന്ധമല്ല ഇവിടെ പ്രശ്നം. കേരളത്തിലെ ഇരുമ്പയിര് ഉപയോഗിച്ച് സ്റ്റീൽ പ്ലാന്റ് തുടങ്ങുന്നതിനുള്ള മാർഗ്ഗം എന്തെല്ലാമാണെന്നുള്ളതിനെ സംബന്ധിച്ച് സോഷ്യലിസ്റ്റ് രാജ്യങ്ങളുമായി സംസാരിച്ചു. കുറെയെങ്കിലും



വ്യക്തമായ നിർദ്ദേശങ്ങൾ ഉണ്ടായത് റുമേനിയായിൽ നിന്നാണ്. ആ നിർദ്ദേശം പൂർണ്ണമായ രീതിയിൽ സ്വീകരിക്കാവുന്നതായിരുന്നോ എന്നു ഞാൻ പറയുന്നില്ല. ആ ചർച്ചയെത്തുടർന്നുള്ള നടപടികൾ വേണമോ വേണ്ടയോ എന്നു പറയുവാനുള്ള അവകാശം എനിക്കുള്ളതു കാരണം ആ സംഭാഷണങ്ങൾ നടത്തിയത് ഞാനാണ്. ഡൽഹിയിലുള്ള റുമേനിയൻ അംബാസിഡറുമായി ഒട്ടാകെ ഇതിനുവേണ്ടി സംസാരിച്ചതാണ്. ഞങ്ങൾക്കു റുമേനിയൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുമായി എന്തോ അവിഹിതബന്ധം ഉണ്ടെന്നു പറയുന്നത് മറ്റാർക്കു ഭൂഷണമാണെങ്കിലും ഇക്കഴിഞ്ഞ ജൂണിൽ മോസ്കോയിൽവെച്ചു കൂടിയ ലോക കമ്മ്യൂണിസ്റ്റ് സമ്മേളനത്തിൽ പങ്കെടുത്തിരുന്ന ഒരു പാർട്ടിയുടെ നയത്തെ സംബന്ധിച്ച് ആ സമ്മേളനത്തിൽ പങ്കെടുത്തിരുന്ന മറ്റൊരു പാർട്ടിയുടെ നേതാവ് ആയിരുന്ന ടി. വി. തോമസ് പറയുന്നത് ശരിയല്ല.

ഇനി പോളിറ്റ് ബ്യൂറോയുടെ ഇടപെടലിന്റെ കാര്യം. ഇവിടത്തെ മന്ത്രിസഭയിൽ പങ്കുള്ള പാർട്ടികളിൽ അഖിലേന്ത്യാ സ്വഭാവമുള്ള പാർട്ടികളുടെ അഖിലേന്ത്യാ നേതൃത്വങ്ങൾ അപ്പപ്പോൾ അവർക്കു ശരിയെന്നു തോന്നുന്ന അഭിപ്രായങ്ങൾ പറയാറുണ്ട്. അത് ചിലപ്പോൾ സ്വകാര്യമായി പറയും. ചിലപ്പോൾ പരസ്യമായി പറയും. അതു ഞങ്ങളുടെ പാർട്ടിയുടെ രീതി മാത്രമല്ല മറ്റുള്ള പാർട്ടികളുടെ അഖിലേന്ത്യാ നേതൃത്വങ്ങളും പറഞ്ഞിട്ടുണ്ട്. ഡാങ്കേ അടക്കമുള്ള അഖിലേന്ത്യാ നേതാക്കന്മാർ കേരളത്തിലെ സ്ഥിതിഗതികളെപ്പറ്റി പരസ്യപ്രസ്താവനകൾ പുറപ്പെടുവിച്ചിട്ടുണ്ട്. അന്നൊന്നും ഞങ്ങൾ ആക്ഷേപിച്ചിട്ടില്ല. നേരേമറിച്ച് ആ പ്രസ്താവനകളിൽ പറഞ്ഞതു പലതും ഞങ്ങൾ അംഗീകരിച്ചിട്ടുണ്ട്. കേരളത്തിലെ മന്ത്രിസഭ കേരളത്തിൽ മാത്രം ഒതുങ്ങിനിൽക്കണം. അഖിലേന്ത്യാ നേതൃത്വങ്ങൾക്ക് ഒന്നും പറഞ്ഞുകൂടാ എന്നുള്ള നിലപാട് അംഗീകരിക്കാൻ ബഹുമാനപ്പെട്ട ജോർജ്ജിനെ സാധിക്കുകയുള്ളൂ. ഒരുപക്ഷേ ബഹുമാനപ്പെട്ട കുറുപ്പിനും സാധിച്ചേക്കും. ഇൻഡ്യൻ സോഷ്യലിസ്റ്റു പാർട്ടി എന്നാണ് പേരെങ്കിലും യഥാർത്ഥത്തിൽ ഇവിടെ മാത്രമല്ലേ ഉള്ളൂ. എന്തോ അതെനിക്കറിഞ്ഞുകൂടാ. ബാക്കി പാർട്ടികൾക്കാണെങ്കിൽ (മുസ്ലീംലീഗിനാണെങ്കിൽ ഇസ്മെയിൽ സാഹിബ് സംസാരിക്കാറുണ്ട്. ഈ മുന്നണിയിൽനിന്നു വിട്ടുപോകുന്നതിനുതന്നെ അംഗീകാരം കൊടുത്തത് അഖിലേന്ത്യാ പ്രസിഡന്റും സംസ്ഥാന പ്രസിഡണ്ടും കൂടിയാണ്) ആ പാർട്ടികളുടെ അഖിലേന്ത്യാ നേതൃത്വങ്ങൾക്കുള്ള അഭിപ്രായം ചിലപ്പോൾ സ്വകാര്യമായും മറ്റു ചിലപ്പോൾ പരസ്യമായും പറയേണ്ടിവരും. അങ്ങനെ ഞങ്ങളുടെ അഖിലേന്ത്യാ നേതൃത്വം പറയുന്നതിൽ ബാക്കിയുള്ള പാർട്ടികൾക്കു വിരോധം കാണും. മറ്റുള്ളവർ പറയുമ്പോൾ ഞങ്ങൾക്കും വിരോധം ഉണ്ടാകും എങ്കിലും അങ്ങനെയുള്ള പല അഭിപ്രായങ്ങൾ ഞങ്ങൾ സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. ഇന്നലെ ബഹുമാനപ്പെട്ട ടി. വി. തോമസ് വളരെയേറെ പറഞ്ഞ ആ വ്യവസായ നയപ്രഖ്യാപനമില്ലേ? പോളിറ്റ് ബ്യൂറോ എന്തോ പറഞ്ഞു. സുന്ദരയ്യ പ്രസംഗിച്ചു എന്നാണല്ലോ ആക്ഷേപം. അതിനെത്തുടർന്നുള്ള വാദപ്രതിവാദങ്ങൾ കോ-ഓർഡിനേഷൻ കമ്മിറ്റി ചർച്ച ചെയ്തപ്പോൾ ആ നയത്തിലെ ഒരു പാരഗ്രാഫെങ്കിലും തിരുത്തിയോ? നിങ്ങൾ ഒപ്പിട്ടിട്ടുള്ള ................

*ശ്രീ. ടി. വി. തോമസ് :* മറുപടി പിന്നെ പറഞ്ഞുകൊള്ളാം. ആർഡറിൽ ഒപ്പിട്ടയാൾ പിന്നീടു വിമർശിക്കുന്നതു ഞാനും കേട്ടിട്ടുണ്ട്.

*ശ്രീ. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട്* : ഇങ്ങനെ അഖിലേന്ത്യാ പാർട്ടി നേതൃത്വങ്ങൾ അഭിപ്രായങ്ങൾ പറയുക, വിമർശിക്കുക. ആ അഭിപ്രായങ്ങളും വിമർശനങ്ങളും കണക്കിലെടുക്കുക, സ്വീകരിക്കാമോ തള്ളിക്കളയാമോ എന്നുള്ള കാര്യം ചർച്ച ചെയ്യുക-ആ തരത്തിൽ മാത്രമേ ഇതു നടത്താൻ ആകുകയുള്ളൂ.

വേറെയും പല കാര്യങ്ങൾ പറഞ്ഞിട്ടുണ്ട്. അതിലേയ്ക്കു കൂടുതൽ കടക്കുന്നില്ല. പക്ഷേ ബഹുമാനപ്പെട്ട മന്ത്രിമാർ സംസാരിച്ചപ്പോൾ പലരും ചോദിച്ചു "നിങ്ങൾ എന്തിനിരിക്കുന്നു. രാജിവെച്ചു പൊയ്ക്കൂടേ" എന്ന്. "അവിടെ ഇരിക്കാൻ അധികാരമില്ലല്ലോ" എന്ന്. ബഹുമാനപ്പെട്ട



ശ്രീ. ടി. വി. തോമസ്, തൂങ്ങിച്ചത്തയാളെ കൊല്ലണമോ എന്നും ചോദിച്ചു. മരിച്ചുവെന്ന് ആരു പ്രഖ്യാപിച്ചു? ആരും പ്രഖ്യാപിച്ചില്ല. മരിച്ചെന്നു പ്രഖ്യാപിക്കാൻ ഭയമുണ്ടെങ്കിൽ അതും ഒന്ന് അറിയണമല്ലോ. മരിച്ചുവെന്നു പ്രഖ്യാപിക്കുക എന്നു പറഞ്ഞാൽ ഈ സഭയിലെ ഭൂരിപക്ഷം മെമ്പർമാരെ പ്രതിനിധീകരിക്കുന്ന പാർട്ടികൾ "നിങ്ങളിൽ വിശ്വാസമില്ല" എന്നു പ്രഖ്യാപിക്കുകയാണ്. അത് ഒരു ഡിവിഷൻ വഴിയല്ലേ അറിയേണ്ടത്? വിശ്വാസപ്രമേയം അവതരിപ്പിക്കാൻ ഞാൻ എന്തോ നിർബന്ധിക്കുന്നു എന്നാണ് നിങ്ങൾ ധരിച്ചിരിക്കുന്നതെന്നു തോന്നുന്നു. എനിക്കു യാതൊരു നിർബന്ധവുമില്ല. എന്തു രൂപത്തിൽ ആയാലും ഇന്ന് ഒരു മോഷൻ അവതരിപ്പിക്കുന്നുണ്ട്. അത് എന്താണെന്നു നേരത്തെ ആന്റിസിപ്പേറ്റു ചെയ്യാൻ പാടില്ല എന്നാണ്. അതുകൊണ്ട് ആ രീതിയിൽ ഞാൻ ഒന്നും പറയുന്നില്ല. ഒരു കാര്യം പറയാം. ഡിവിഷൻ വരികയും ഞാൻ തോൽക്കുകയും ചെയ്താൽ അടുത്ത നിമിഷം ഞാൻ രാജ്ഭവനിൽ പോകുകയും രാജി സമർപ്പിക്കുകയും ചെയ്യും. പക്ഷേ ഒരു കാര്യമുണ്ട് ................

*ശ്രീ. കെ. എം. ജോർജ് :* പിന്നേയും കണ്ടീഷൻ വയ്ക്കുകയാണോ ?

*ശ്രീ. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട്* : കണ്ടീഷൻ ഇത്രയേ ഉള്ളൂ 'ഏതെല്ലാം പാർട്ടി എവിടെവിടെ' നിൽക്കുന്നുവെന്നു വ്യക്തമാക്കണം. അങ്ങനെ വ്യക്തമാക്കാൻ ഡിവിഷൻ വരണം. ഞങ്ങളോടു രാജിവയ്ക്കണമെന്നു വാക്കുകൊണ്ടു പറഞ്ഞാൽ പോരാ, വോട്ടു രേഖപ്പെടുത്താൻ തന്റേടം വേണം. ബഹുമാനപ്പെട്ട കരുണാകരൻ മുതൽ ബഹുമാനപ്പെട്ട ദിവാകരൻ വരെയുള്ള എല്ലാ പാർട്ടികളും കൂടി, അവരുടെ എം.എൽ.എ.മാർ എല്ലാവരും കൂടി എഴുന്നേറ്റു നിന്നിട്ടുള്ള ഡിവിഷൻ എനിക്കെതിരായി വന്നാൽ മതി.

കണ്ണടച്ച് ഇരുട്ടാക്കിയതു കൊണ്ടുകാര്യമില്ല. ന്യായവാദങ്ങൾകൊണ്ട് സത്യം സത്യമല്ലാതെയാകുകയില്ല. ഞാൻ പറയാൻ തുടങ്ങിയത് എന്റെ പാർട്ടിയെപ്പറ്റി മാത്രമാണ്....

*ശ്രീ. ടി. വി. തോമസ്* : അതിനോടു ഞാൻ പൂർണ്ണമായി യോജിക്കുന്നു. ന്യായവാദങ്ങൾകൊണ്ട് സത്യം സത്യമല്ലാതെയാകുകയില്ല എന്നു പറഞ്ഞതു ശരിയാണ്.

*ശ്രീ. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട്* : ശ്രീ. ബേബി ജോണിനോടു എനിക്കു പറയാനുള്ളത് ഈ ഭാഗത്ത് ആരെല്ലാം വോട്ടു ചെയ്യാൻ പോകുന്നുവെന്നു ഞാൻ പറയുകയാണെന്ന് ഊഹിച്ചുകൊണ്ട് പറയുന്നതു ശരിയല്ലെന്നാണ്. ഞാൻ എന്റെ പാർട്ടിയെക്കുറിച്ചാണ് പറയാൻ പോയത്, ആ ഭാഗത്തിരിക്കുന്നവർ എങ്ങനെ വോട്ടുചെയ്യുമെന്നല്ല. അങ്ങനെ .............

സർ, ഞാൻ മോഷൻ ഇന്നതാണെന്ന് ആന്റിസിപ്പേറ്റു ചെയ്യുകയുണ്ടായില്ല. രാജി വയ്ക്കണമെന്നു പറയുമ്പോൾ അതിനു സാഹചര്യമുണ്ടാക്കുന്ന ഡിവിഷൻ വരണമെന്നാണ് പറഞ്ഞത് "ഭൂരിപക്ഷം മെമ്പർമാരുടെ പ്രാതിനിധ്യം വഹിച്ചുകൊണ്ട് ഞങ്ങൾ നിങ്ങളോടാവശ്യപ്പെടുന്നു" എന്നു വാക്കുകൾ കൊണ്ടു പറഞ്ഞാൽ മാത്രം പോരാ എന്നാണു ഞാൻ പറയുന്നത്. മോഷന്റെ കാര്യം ഞാൻ പറഞ്ഞില്ല. എന്തിന്റെ കാര്യത്തിലായാലും ശരി ഡിവിഷൻ വന്നാൽ മതി അവിശ്വാസപ്രമേയം അവതരിപ്പിക്കാൻ വിഷമമാണെങ്കിൽ ..............

*ശ്രീ. മൊയ്തീൻകുട്ടി ഹാജി* : വിഷമമെന്ന് ആരും പറഞ്ഞിട്ടില്ല. ഒരു വിഷമവുമില്ല.

*ശ്രീ. ഇ. അഹമ്മദ്* : സർ, പോയന്റ് ഓഫ് ആർഡർ. ബഹുമാനപ്പെട്ട മുഖ്യമന്ത്രി "ഞാൻ ആന്റിസിപ്പേറ്റു ചെയ്തല്ല സംസാരിക്കുന്നത്" എന്ന് ആവർത്തിച്ചു പറഞ്ഞുകൊണ്ട് അതേയവസരത്തിൽ ആന്റിസിപ്പേറ്റു ചെയ്തു സംസാരിക്കുന്നതു ശരിയാണോ ?

*ശ്രീ. ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട്* : ഞാൻ ആന്റിസിപ്പേറ്റു ചെയ്യുകയാണെന്നു അദ്ദേഹം സ്വപ്നം കാണുകയാണ്.

*ശ്രീ. കെ. കരുണാകരൻ* : മുഖ്യമന്ത്രിയാണു സ്വപ്നം കാണുന്നത്.



*ശ്രീ. ഇ.എം.ശങ്കരൻ നമ്പൂതിരിപ്പാട്* : ഞാൻ പറയുന്നത് എന്താണെന്നു കേൾക്കാൻ ഇടപെടൽ കൂടാതെ അനുവദിച്ചാൽ കൊള്ളാം. ഞാൻ പറയുന്നത്, ഇവിടെത്തെ ഭൂരിപക്ഷം എം.എൽ.എ.മാരുടെ വോട്ട് എനിക്കെതിരാണെങ്കിൽ, വ്യക്തമായിട്ടുള്ള ഒരു ഡിവിഷൻ വന്നാൽ, ഏതു മോഷൻ ആയാലും ശരി, എന്തു കാര്യമായാലും ശരി ഞാൻ പറയുന്നതിനെ എതിർത്തു മോഷൻ പാസ്സാക്കുകയാണെങ്കിൽ, അതു അവിശ്വാസമായി കണക്കാക്കുമെന്നും, ഏതു മോഷന്റെ കാര്യത്തിലും ഡിവിഷൻ വന്നാൽ ഭൂരിപക്ഷം വോട്ടോടുകൂടി അതു പരാജയപ്പെടുകയാണെങ്കിൽ അടുത്ത നിമിഷത്തിൽ രാജി വച്ചു പോകുമെന്നും പറയാനുള്ള അവകാശം എനിക്കുണ്ട്. അതു മാത്രമാണു ഞാൻ പറഞ്ഞത്. അത്തരത്തിൽ ഡിവിഷൻ എടുക്കുന്നതിനു ധൈര്യപ്പെടാതെ, അതിന്റെ പിന്നിൽ എന്തൊക്കെയോ മറിമായങ്ങൾ വച്ചു കൊണ്ടു രാജി വയ്ക്കണമെന്നുള്ള വാദം കൊണ്ടുവന്നാൽ അതിനു തയ്യാറില്ല.

## ധനാഭ്യർത്ഥനചർച്ചയിൽ പങ്കെടുത്തുകൊണ്ട് 09-03-1970-ൽ മുഖ്യമന്ത്രി സി. അച്യുതമേനോൻ നിയമസഭയിൽ നടത്തിയ പ്രസംഗം

സർ, ഈ രണ്ടു ധനാഭ്യർത്ഥനകളുടെ ചർച്ചയിൽ ഗവൺമെന്റിന്റെ പ്രവർത്തനങ്ങളെ സംബന്ധിച്ച് വളരെ വിമർശനങ്ങൾ നടത്തുകയുണ്ടായി. ആ വിമർശനം നടത്തിയ ആളുകൾക്ക് ഞാൻ നന്ദി പറയുകയാണ്. തീർച്ചയായും ഈ ഗവൺമെന്റ് ഒരിക്കലും കുറ്റമറ്റ ഒരു ഗവൺമെന്റാണെന്നു ഞാൻ അഹങ്കരിക്കുന്നില്ല. ഈ ഗവൺമെന്റിന് പല വീഴ്ചകളും, തെറ്റുകളും പല പോരായ്മകളും ഉണ്ടെന്ന് പ്രതിപക്ഷത്തിരിക്കുന്നവരെപ്പോലെ ഗവൺമെന്റിനും ബോദ്ധ്യമുണ്ട്. പക്ഷെ ഞങ്ങൾ അവകാശപ്പെടുന്നത് ഈ രാജ്യത്തിലെ ജനങ്ങളുടെ താൽപര്യങ്ങൾ സംരക്ഷിക്കാനും അവർക്ക് ആശ്വാസം നൽകാനും ആവശ്യമായിട്ടുള്ള നടപടികൾ മുന്നോട്ടു കൊണ്ടുപോകാൻ ആത്മാർത്ഥ മായി ശ്രമിക്കുന്നുവെന്നുള്ളതുമാത്രമാണ്. ആ ശ്രമം വിജയിക്കണമെങ്കിൽ തീർച്ചയായും ഈ രാജ്യത്തെ എല്ലാ വിഭാഗം ജനങ്ങളുടെയും സൗഹാർദ്ദമായ പിന്തുണ ആവശ്യമാണ്. നിർഭാഗ്യവ ശാൽ പ്രതിപക്ഷപാർട്ടികളിൽ നിന്നും അപ്രകാരമുള്ള പിന്തുണ ഗവൺമെന്റിന് ഉണ്ടാകുന്നില്ലെ ന്നുള്ള പരമാർത്ഥം അനുസ്മരിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുകയാണ്. പാർലമെന്ററി ജനാധിപ ത്യത്തിൽ പ്രതിപക്ഷത്തിന്റെ ചുമതല ഭരിക്കുന്ന കക്ഷിയെ വിമർശിക്കുകയും എതിർക്കുകയും ആണെന്നു പറയുന്നുണ്ട്. അത് ഒരു അർദ്ധസത്യം മാത്രമാണ്. പ്രതിപക്ഷത്തിന്റെ അഭിപ്രായത്തിൽ ഒരു ഭരണത്തിൽ എതിർക്കേണ്ട സംഗതികളെ സംബന്ധിച്ച് ന്യായമായും എതിർക്കുകയും, അതിന് അംഗീകൃതമായ നടപടികൾ എടുത്തുകൊണ്ട് പ്രവർത്തിക്കുകയുമാണ്. അതിനെ സംബ ന്ധിച്ച് പരാതി പറയുന്നതു കൊണ്ട് പ്രയോജനമില്ല. ഇതാണ് പ്രതിപക്ഷത്തിരിക്കുന്ന പാർട്ടിയിൽ നിന്നും ഉണ്ടാകുന്നതും ഉണ്ടാകേണ്ടതും. എന്നാൽ അതിൽ നിന്നും വിപരീതമായ ഒരു നടപടി യാണ് ഇവിടത്തെ പ്രതിപക്ഷം ഇന്ന് എടുത്തുകൊണ്ടിരിക്കുന്നതെന്ന് സവിനയം പറയാൻ ഞാനാ ഗ്രഹിക്കുകയാണ്. ഈ ഗവൺമെന്റുമായി ഒരു വിധത്തിലും സഹകരിക്കാൻ പാടില്ല. ഏതു ചെകുത്താ ന്റേയും കൂട്ടുപിടിച്ച് ഈ ഗവൺമെന്റിനെ അട്ടിമറിക്കുമെന്നും രാജ്യവ്യാപകമായി അസ്വസ്ഥതകൾ ഇളക്കി വിടുന്നതിന് എന്തു മാർഗ്ഗവും സ്വീകരിക്കുമെന്നും പറയുന്ന ഒരു പ്രതിപക്ഷമാണ് ഇന്ന് ഇവിടെയുള്ളത്. അതുകൊണ്ട് ഗവൺമെന്റ് എത്രതന്നെ പരിശ്രമിച്ചാലും; എത്രതന്നെ സദുദ്ദേശ ത്തോടുകൂടി കാര്യങ്ങൾ സുഗമമായി മുന്നോട്ടു കൊണ്ടു പോകണമെന്നു വിചാരിച്ചാലും സാധി ക്കുകയില്ല. ഈ പശ്ചാത്തലത്തിലാണ് ഇവിടെ നടന്ന വിമർശനങ്ങളെപ്പറ്റി ഒന്നുരണ്ടു കാര്യങ്ങൾ എനിക്ക് പറയുവാനുള്ളത്. ഇന്നും ഇതിനുമുമ്പും ഈ സഭയിൽ പോലീസ് മർദ്ദനങ്ങളുടെ അന വധി കഥകൾ അവതരിപ്പിക്കുകയുണ്ടായി. അവയിൽ ഓരോന്നും എടുത്തു വിശകലനം ചെയ്തു, അതിൽ എന്താണ് ഗവൺമെന്റിന്റെ നിലപാട്, അതിൽ ഗവൺമെന്റിനു കിട്ടിയ അറിവ് എന്താണ് എന്നുള്ളതെല്ലാം വിശദമാക്കാൻ ഞാൻ തയ്യാറാകുന്നില്ല. അതിനെ സംബന്ധിച്ച് ഗവൺമെന്റിന്റെ സമീപനത്തെ സംബന്ധിച്ച് ഞാൻ ഇതിനുമുമ്പുതന്നെ ഈ സഭയിൽ വ്യക്തമാക്കിയിട്ടുണ്ട്. ഈ



സഭയുടെ മുമ്പാകെ വച്ചിട്ടുണ്ട്. സമാധാനപരമായിട്ട് അവകാശമുള്ള പൗരസ്വാതന്ത്ര്യം ഉപയോഗിച്ചു കൊണ്ട് നടത്തുന്ന പ്രക്ഷോഭമാണ് നടത്തിയിരുന്നുവെങ്കിൽ, എന്റെ അഭിപ്രായത്തിൽ ഇത്തരം പരാതികൾക്ക് ഇടവരികയില്ലായിരുന്നുവെന്നാണ്. നിർഭാഗ്യവശാൽ അതിൽ കവിഞ്ഞ കാര്യങ്ങൾ ഉണ്ടായിട്ടുണ്ട്. അത് നിഷേധിക്കാൻ ആർക്കും സാധിക്കുകയില്ല. ഉദാഹരണമായി ട്രാൻസ്പോർട്ട് സമരത്തെ സംബന്ധിച്ച് പറഞ്ഞു. അതിന് നിരാഹാരവ്രതമോ, കൂട്ടസത്യാഗ്രഹമോ, മറ്റെന്തുതന്നെ യായാലും സമാധാനപരമായിട്ടാണ് നടത്തുന്നതെങ്കിൽ പോലീസ് ചിലയാളുകളെ അറസ്റ്റു ചെയ്യുക, അവരെ വാനിൽ കയറ്റികൊണ്ടു പോകുക എന്നീ നടപടികളിൽ കവിഞ്ഞ് ഒന്നും തന്നെ നടക്കുകയില്ല. അങ്ങിനെയല്ലാത്ത പല ആക്രമങ്ങളും ട്രാൻസ്പോർട്ടു സമരത്തോടനുബ ന്ധിച്ച് നടന്നു. ബസ്സ് കത്തിക്കുക, ആളുകളെ അകത്തിട്ട് ബസ്സിന് തീയിടുക, സ്ഫോടക സാധന ങ്ങൾ ഉപയോഗിച്ച് ആക്രമണം നടത്തുക- തൃശ്ശിവപേരൂരിലും ആലപ്പുഴയിലും സ്ഫോടകസാധ നങ്ങൾ ഉപയോഗിച്ച് അതിഭയങ്കരമായ ആക്രമണം നടത്തുകയുണ്ടായി- ഇതെല്ലാം തന്നത്താൻ നടത്തിയതാണോ മറ്റാരെങ്കിലും പറഞ്ഞു നടത്തിയതാണോ? പ്രക്ഷോഭണവുമായി യാതൊരു ബന്ധവുമില്ലാത്ത വിധത്തിലാണ് നടന്നത്. അതിന്റെ അടിസ്ഥാനത്തിലാണ് പോലീസ് ബലപ്ര യോഗം നടത്തേണ്ടിവന്നത്. അതിനെത്തുടർന്നാണ് അനാശാസ്യ നടപടികളുണ്ടായത്. അതിനെ സംബന്ധിച്ച് അന്വേഷിക്കേണ്ടതാണ്. അന്വേഷിക്കുന്നതാണ്. എത്രതന്നെ പ്രകോപനം പ്രതിപ ക്ഷത്തു നിന്നുണ്ടായാലും പോലീസു ബലം പ്രയോഗിക്കുകയോ അക്രമം കാണിക്കുകയോ ചെയ്യാൻ പാടില്ലെന്നുള്ള അടിസ്ഥാനത്തിൽ ഗവൺമെന്റ് ഉറച്ചുതന്നെ നിൽക്കുകയാണ്. അതിൽ നിന്നും വ്യത്യസ്തമായിട്ടുണ്ടായിട്ടുണ്ടെങ്കിൽ അതിനെപ്പറ്റി അന്വേഷണം നടത്തുന്നതാണ്. അന്വേ ഷണത്തിൽ കുറ്റക്കാരെന്നു തെളിയുന്നവരെ കഠിനമായി ശിക്ഷിക്കണമെന്ന ഉറച്ച നിലപാടിൽ തന്നെ ഗവൺമെന്റ് നിൽക്കുന്നത്. ശ്രീ. നമ്പീശന്റെ കാര്യത്തിലും അന്വേഷണം നടത്തുകയാണ്. അദ്ദേഹം പറയുന്നത് അന്വേഷണം നടത്തുന്നതുകൊണ്ട് ഒരു പ്രയോജനവുമില്ല എന്നാണ്. അന്വേ ഷിച്ചാലും ശരിക്കുള്ള വിവരം കിട്ടുകയില്ലെന്നാണ്. പാണ്ടനാട്ടു നടന്ന സംഭവത്തെക്കുറിച്ച് ഇന്നി വിടെ പറയുകയുണ്ടായി. പ്രതിപക്ഷത്തുള്ളവർ അവർക്കു കിട്ടിയ അറിവ് ഇവിടെ വയ്ക്കുകയുണ്ടാ യി. ഗവൺമെന്റ് ഗവൺമെന്റ് സോഴ്സിൽ കിട്ടിയ അഭിപ്രായം ഇവിടെ വച്ചു. ആ അഭിപ്രായം ഇവിടെ ഗവൺമെന്റു പറഞ്ഞപ്പോൾ പ്രതിപക്ഷത്തുള്ളവർ അതിനെ ആക്ഷേപിച്ചു. പ്രതിപക്ഷത്തി രിക്കുമ്പോഴും ഇവിടെ മന്ത്രിമാരായിരുന്നപ്പോൾ ഇങ്ങനെയുള്ള സംഭവങ്ങളുണ്ടാകുമ്പോൾ പോലീ സിൽ നിന്നും മറ്റു ഡിപ്പാർട്ടുമെന്റിൽ നിന്നും ഗവൺമെന്റ് യന്ത്രം മുഖേന കിട്ടുന്ന വിവരങ്ങൾ തന്നെയാണ് സഭയുടെ മുമ്പാകെ സമർപ്പിക്കുന്നത്. അല്ലാതെ ആർക്കും ദിവ്യജ്ഞാനമൊന്നുമില്ല. ഇങ്ങനെതന്നെയാണ് എല്ലാവരും ചെയ്യാറുള്ളത്, ചെയ്തിട്ടുമുള്ളത്. അല്ലാതെ എന്റെ പാർട്ടിയിലു ള്ളവരോട് ചോദിച്ച് അഭിപ്രായം പറയുന്നുവെങ്കിൽ അത് ശരിയായിരിക്കുകയില്ല. പ്രതിപക്ഷത്തു ള്ളവരുടെ വെർഷൻ വയ്ക്കുന്നതും ശരിയായിരിക്കുകയില്ല. വ്യത്യസ്തമായിട്ടുള്ള വെർഷൻ വന്നി ട്ടുള്ള സ്ഥിതിക്കും ആരുടേതായാലും ഒരു വിലപ്പെട്ട ജീവൻ നഷ്ടപ്പെട്ട സ്ഥിതിക്കും കുറെപേർക്ക് പരിക്കേറ്റ സ്ഥിതിക്കും ഇതിനെപ്പറ്റി ഒരു ജുഡീഷ്യൽ അന്വേഷണം നടത്താമെന്ന് ബഹുമാനപ്പെട്ട ആഭ്യന്തരമന്ത്രി അറിയിച്ചിരിക്കുകയാണ്. അതുകൊണ്ട് ആ പ്രശ്നം തൽക്കാലം അവസാനിപ്പിക്ക ണം. ഗവൺമെന്റിനു കിട്ടിയ വെർഷൻ തെറ്റാണെന്നുണ്ടെങ്കിൽ അത് അന്വേഷണത്തിൽ തെളിയു ന്നതാണ്. പ്രതിപക്ഷത്തുള്ളവർക്കു അവരുടെ അഭിപ്രായങ്ങൾ ജൂഡീഷ്യൽ അന്വേഷണത്തിനു വേണ്ടി നിയോഗിക്കുന്ന കമ്മീഷന്റെ മുമ്പാകെ സമർപ്പിക്കാവുന്നതാണ്. സകല തെളിവുകളും ഹാജരാക്കാം. ഈ സംഭവത്തിന് കാരണക്കാർ പോലീസുകാരാണെന്ന് തെളിയുകയാണെങ്കിൽ തീർച്ചയായും അതിനെതിരായി തക്കതായ നടപടികളെടുക്കുന്നതാണ്. അതിൽ കുറ്റവാളികൾ രക്ഷ പ്പെടാൻ പോകുന്നില്ല. അതുകൊണ്ട് ഇതിനെപ്പറ്റി ഒരു ന്യായാധിപൻ വിധി കൽപ്പിക്കട്ടെ. ഇതിൽ കൂടുതലായി ഒന്നും പറയാൻ ആഗ്രഹിക്കുന്നില്ല.



ഇതോട് ബന്ധപ്പെടുത്തി മറ്റു ചില കാര്യങ്ങളെ സംബന്ധിച്ചിടത്തോളം നടന്ന പരാമർശങ്ങളെപ്പറ്റിയും ചിലത് പറയാൻ ഞാനാഗ്രഹിക്കുകയാണ്. ഒന്ന്, ഈ ഗവൺമെന്റിന്റെ അഴിമതി നിരോധന പ്രവർത്തനത്തെ സംബന്ധിച്ചാണ്. പബ്ലിക് എൻക്വയറീസ് ബിൽ വളരെവേഗം അവതരിപ്പിച്ച് പാസ്സാക്കണമെന്ന് പല ബഹുമാനപ്പെട്ട സാമാജികൻമാരും അഭിപ്രായപ്പെടുകയുണ്ടായി. അത് കഴിയുന്നതും വേഗത്തിൽ ചെയ്യാൻ ശ്രമിക്കാമെന്നു മാത്രമേ ഈ അവസരത്തിൽ ഞാൻ പറയുന്നുള്ളു. ഈ നിയമസഭാ സമ്മേളനത്തിന്റെ ഒട്ടാകെയുള്ള സമയവും നടപടികൾക്കുള്ള മുൻഗണനയും നോക്കുമ്പോൾ ആലോചിക്കാതെ പെട്ടെന്ന് അതിനൊരു മറുപടി പറയാൻ നിവൃത്തിയില്ല. പരമാവധി ശ്രമിക്കാമെന്നു മാത്രമേ പറയുന്നുള്ളു.

ബഹുമാനപ്പെട്ട കുര്യൻ അവതരിപ്പിച്ച മറ്റൊരു വിഷയം വിജിലൻസ് കമ്മീഷന്റെ തസ്തിക നിറുത്തലാക്കിയതിനെ സംബന്ധിച്ചാണ്. ഈ ഗവൺമെന്റിന് അഴിമതി നിരോധന കാര്യത്തിൽ യാതൊരു താൽപ്പര്യവുമില്ലെന്ന് തെളിയിക്കുന്നതാണ് ഈ തസ്തിക നിറുത്തൽ ചെയ്തതെന്നാണ് അദ്ദേഹം പറഞ്ഞത്. ഇവിടെ ഒരു അഴിമതി നിരോധന കമ്മീഷൻ ഉണ്ടായിരുന്നു. വിജിലൻസ് കമ്മീഷനായി നിയമിച്ചിട്ടുള്ള ഉദ്യോഗസ്ഥനെ സംബന്ധിച്ച് ഞാനൊരു അഭിപ്രായവും പറയുന്നില്ല. അതിനെപ്പറ്റി ആ നിയമനം നടന്ന കാലത്ത് പത്രങ്ങളിൽ അനുകൂലമായും പ്രതികൂലമായും അഭിപ്രായങ്ങൾ വന്നതാണ്. പക്ഷെ ആ തസ്തിക നിറുത്തലാക്കുന്നതിന് ഗവൺമെന്റിനെ പ്രേരിപ്പിച്ചത് ഇങ്ങനെയുള്ള അഭിപ്രായമൊന്നുമല്ലെന്ന് വ്യക്തമാക്കാൻ ഞാനാഗ്രഹിക്കുകയാണ്. വിജിലൻസ് കമ്മീഷനെക്കൊണ്ട് ഗവൺമെന്റ് ഉദ്യോഗസ്ഥന്മാരെപ്പറ്റിയുള്ള അഴിമതികളല്ലാതെ എം.എൽ.എ. മാരുടെയോ, മറ്റുള്ളവരുടേയോ പേരിലുള്ള അഴിമതികളെപ്പറ്റി അന്വേഷണം നടത്താൻ അധികാരമില്ല. ഗവൺമെന്റ് ഉദ്യോഗസ്ഥന്മാരെ സംബന്ധിച്ചിടത്തോളം പരിശോധിക്കാനുള്ള ഒരു ഏർപ്പാട് മാത്രമാണ്. ഈ ഏർപ്പാട് എത്രത്തോളം പ്രയോജനകരമാണെന്നുള്ളതിനെ സംബന്ധിച്ച് ഗവൺമെന്റ് വസ്തുനിഷ്ഠമായി പഠിച്ചു. ചില അവസരത്തിൽ പ്രയോജനകരമല്ലെന്നു മാത്രമല്ല വാസ്തവത്തിൽ അനാവശ്യമായ കാലതാമസമാണ് ഇതുകൊണ്ടുണ്ടാകുന്നതെന്നാണ് തെളിഞ്ഞത്. ഈ ഉദ്യോഗസ്ഥന്റെ നിയമനകാലത്ത് അന്നത്തെ ഹോംസെക്രട്ടറി ഫയലിൽ fifth wheel in the Coach എന്ന് എഴുതിയിരുന്നു. നാലു ചക്രമെന്നുള്ളത് അഞ്ചുചക്രമെന്നുള്ള സ്ഥിതി ആകാൻ പോകുന്നുവെന്നുള്ള അദ്ദേഹത്തിന്റെ ആശങ്കയാണ് അദ്ദേഹം എഴുതി വച്ചത്. പ്രവർത്തനത്തിൽ അത് അഞ്ചാം ചക്രമാണെന്ന് തെളിയുകയുണ്ടായി. ആ അഞ്ചാം ചക്രം ഞങ്ങൾ വേണ്ടെന്നുവച്ചു. അതിനെ സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ സഭ മുമ്പാകെ വയ്ക്കാൻ ഞാനാഗ്രഹിക്കുകയാണ്. എന്താണ് വിജിലൻസ് കമ്മീഷന്റെ ചുമതല? വിജിലൻസ് കമ്മീഷൻ നിറുത്തലാക്കിയെങ്കിലും വിജിലൻസ് ഡയറക്ടറേറ്റ് ഇപ്പോഴും പ്രവർത്തിക്കുന്നുണ്ട്. മുമ്പ് ഇതെല്ലാം അന്വേഷിച്ചിരുന്നത് ആന്റി കറപ്ഷൻ ഡിപ്പാർട്ടുമെന്റാണ്. ഇത് മാറ്റിയിട്ടു വിജിലൻസ് ഡയറക്ടറേറ്റ് ഉണ്ടാക്കി, അതിന്റെ തലവനായി ഐ. ജി. യുടെ പദവിയിലുള്ള ഒരു ഉദ്യോഗസ്ഥനെ നിയമിച്ചു. അദ്ദേഹത്തിന്റെ കീഴിൽ ഒരു പ്രത്യേക വിഭാഗം ഉണ്ട്. അന്വേഷണം നടത്താൻ പ്രത്യേക വൈദഗ്ദ്ധ്യം നേടിയിട്ടുള്ളവരാണ് അവർ. അതെല്ലാം ഇന്നും നിലനിൽക്കുകയാണ്. അതിൽ യാതൊരു കുറവും വരുത്തിയിട്ടില്ലെന്നു പറയാൻ ഞാനാഗ്രഹിക്കുകയാണ്. അവിടെ ചെയ്തിട്ടുള്ളത് എന്താണ്? എന്തെങ്കിലും പരാതി കിട്ടിയിട്ടുണ്ടെങ്കിൽ അതിനെ സംബന്ധിച്ച് വിജിലൻസ് കമ്മീഷൻ അന്വേഷണം നടത്തും. അന്വേഷണം നടത്തിയാൽ അതിനെ സംബന്ധിച്ച് ചാർജ് ഫ്രെയിം ചെയ്ത് ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാർക്ക് അയച്ചു കൊടുക്കും. വിജിലൻസ് ഡയറക്ടറേറ്റിൽ നിന്നും അതിനെ സംബന്ധിച്ച് അന്വേഷിച്ച് മറുപടി കൊടുക്കും. അതിൽ എന്തു നടപടിയാണ് എടുക്കേണ്ടതെന്നുള്ളതിനെ സംബന്ധിച്ച് ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാർക്ക് അയച്ചു കൊടുക്കും. ഒടുവിൽ ശിക്ഷണ നടപടികൾ എടുക്കുന്ന അവസരത്തിൽ പബ്ലിക് സർവ്വീസ് കമ്മീഷന്റെ ചില കേസ്സുകളിൽ കൺസൽട്ട് ചെയ്യണമെന്നുണ്ട്. അപ്പോഴും അഭിപ്രായം ചോദിക്കും. ഇങ്ങനെ അനാവശ്യമായ കാലതാമസം രണ്ടു മൂന്നു ഘട്ടങ്ങളിൽ വരുത്തുന്നതൊഴിച്ചാൽ



യാതൊരു വിശേഷവും ഇതുകൊണ്ടില്ല. സർ, ഇതിനെ സംബന്ധിച്ച് ഒരു കണക്കു കൂടി സമർപ്പിക്കാൻ ഞാനാഗ്രഹിക്കുകയാണ്. അതായത് വിജിലൻസ് ഡയറക്ടറേറ്റു പരിശോധിച്ചിട്ടുള്ള കേസുകൾ വിജിലൻസ് കമ്മീഷൻ പരിശോധിച്ചിട്ടുള്ള കേസുകളുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ വിജിലൻസ് ഡിവിഷൻ എടുത്തിട്ടുള്ളതിൽ നിന്നും വ്യത്യസ്തമായിട്ടുള്ള അഭിപ്രായങ്ങൾ വളരെ ചുരുക്കം സംഗതികളിൽ മാത്രമേ വിജിലൻസ് കമ്മീഷൻ നൽകിയിട്ടുള്ളുവെന്ന് കണക്കുകൾ നോക്കിയാൽ കാണാം. അതിനെ സംബന്ധിച്ചുള്ള ചില കണക്കുകൾ ഞാൻ ഇവിടെ പറയാം. 1965-66-ൽ ആകെയുള്ള 62 കേസ്സിൽ എട്ട് കേസ്സിൽ മാത്രമാണ് വിജിലൻസ് കമ്മീഷൻ വ്യത്യസ്തമായിട്ടുള്ള അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ളത്. 1965-68 -ൽ ഒട്ടാകെയുള്ള കേസ് 205, അതിൽ 21 കേസിൽ മാത്രമാണ് വിജിലൻസ് കമ്മീഷൻ വ്യത്യസ്തമായിട്ടുള്ള അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ളത്. അതുപോലെ തന്നെ 1968-69-ൽ ആകെയുള്ള കേസ് 392. അതിൽ വിജിലൻസ് കമ്മീഷൻ വ്യത്യസ്തമായിട്ടുള്ള അഭിപ്രായം രേഖപ്പെടുത്തിയിട്ടുള്ളത് പതിനേഴു കേസിൽ മാത്രമാണ്. അങ്ങനെ കണക്കുകൾ പരിശോധിച്ചാൽ വ്യത്യസ്തമായിട്ടുള്ള അഭിപ്രായം വിജിലൻസ് കമ്മീഷൻ രേഖപ്പെടുത്തിയിട്ടുള്ളത് വളരെ ഗൗരവമായ കാര്യങ്ങളിലൊന്നുമല്ലെന്നും വളരെ നിസ്സാരമായ കാര്യങ്ങളെ സംബന്ധിച്ചിടത്തോളം, അതായത് ശിക്ഷണ നടപടികൾ ഒരു മാസം വേണോ അതോ രണ്ടു മാസം വേണോ ഇങ്ങനെയുള്ള അപ്രധാനമായ കാര്യങ്ങളിൽ മാത്രമാണ് നടത്തിയിട്ടുള്ളതെന്നു കാണാം. ഞാൻ പറയാൻ ആഗ്രഹിക്കുന്നത് സമർത്ഥിക്കാൻ ആഗ്രഹിക്കുന്നത് അഴിമതി അന്വേഷണ നടപടികൾ വിജിലൻസ് കമ്മീഷൻ എടുത്തിട്ടുള്ളത് കാലവിളംബം ഉണ്ടാക്കുന്നതിനല്ലാതെ ആർക്കും തന്നെ പ്രയോജനം ചെയ്യുന്നതിന് പ്രയോജനപ്പെട്ടിട്ടില്ല. സന്ദർഭവശാൽ ചിലപ്പോൾ നിർദ്ദോഷരായ ഉദ്യോഗസ്ഥന്മാരും ഇതിൽപ്പെട്ടുപോകാനിടയുണ്ട്. അവരെ സംബന്ധിച്ചിടത്തോളം വളരെയധികം ബുദ്ധിമുട്ടുണ്ടാക്കുന്ന ഒരു കാര്യമാണ് ഇത്. വിജിലൻസ് കമ്മീഷൻ വളരെയേറെ പ്രയോജനം ചെയ്യുകയില്ലെന്നുള്ളതിന്റെ അടിസ്ഥാനത്തിലാണ് അതു നിറുത്തലാക്കിയത്. അല്ലാതെ മറ്റ് യാതൊരു കാരണവും ഇല്ലെന്ന് വ്യക്തമാക്കാൻ ഞാനാഗ്രഹിക്കുകയാണ്.

മറ്റൊരു പ്രധാന കാര്യം ഇവിടെ പറഞ്ഞത്, കോർപ്പറേഷനുകളെ സംബന്ധിച്ചാണ്. കോർപ്പറേഷനുകളിൽ ആളുകളെ നിയമിക്കുന്നതിനെ വിമർശിച്ചു പറഞ്ഞു. അത് ബഹുമാനപ്പെട്ട ധനകാര്യമന്ത്രി അദ്ദേഹത്തിന്റെ മറുപടി പ്രസംഗത്തിൽ വ്യക്തമാക്കുകയുണ്ടായി. കോർപ്പറേഷൻ രൂപീകരിക്കുന്നത് രണ്ടുതരത്തിൽ പ്രയോജനപ്രദമാണെന്നാണ് ഗവൺമെന്റ് വിശ്വസിക്കുന്നത്. ഒന്നാമത്, ഗവൺമെന്റിന്റെ നടപടിക്രമങ്ങളിലുണ്ടാകുന്ന കാലതാമസം ഒഴിവാക്കി കുറച്ചു കൂടി സത്വരമായി കാര്യങ്ങൾ നടത്താനുള്ള പ്രയോജനപ്രദമായ രീതിയിൽ കോർപ്പറേഷനുകൾക്ക് പ്രവർത്തിക്കാൻ സാധിക്കും എന്നാണ് അനുഭവത്തിൽ നിന്നും മനസ്സിലാകുന്നത്. രണ്ടാമത് അതിലും പ്രധാനമായിട്ടുള്ള കാര്യം, നമ്മുടെ കയ്യിലുള്ള ബഡ്ജറ്ററി റിസോഴ്സസ് പരിമിതമാണ്. കൂടുതൽ പണം നീക്കിവയ്ക്കാൻ വിഷമമുള്ളതുകൊണ്ട് പല കാര്യങ്ങളും നടത്താൻ ബുദ്ധിമുട്ടുണ്ട്. നേരെമറിച്ച് ബാങ്കിൽ നിന്നും നാഷണലൈസ് ചെയ്ത ബാങ്കുകളിൽ നിന്നും എൽ.ഐ.സി. യിൽ നിന്നും മറ്റു ഫിനാൻസിംഗ് ഇൻസ്റ്റിറ്റൂഷനുകളിൽ നിന്നും മറ്റും കിട്ടുന്ന പണം ഉപയോഗിച്ചുകൊണ്ടാണ് വികസന പ്രവർത്തനങ്ങൾ നടത്താൻ സാധിക്കുന്നത്. അത്തരത്തിൽ സഹായം ഗവൺമെന്റിനു കിട്ടാൻ പ്രയാസമാണ്. വിപുലമായ തോതിൽ നാഷണലൈസ് ചെയ്ത ബാങ്കുകളിൽ നിന്നും അതുപോലുള്ള ഇൻസ്റ്റിറ്റ്യൂഷനുകളിൽ നിന്നും കിട്ടുന്ന പണമുപയോഗിച്ച് വികസന പ്രവർത്തനങ്ങൾ കൂടുതൽ ത്വരിതഗതിയിൽ നടത്താനുള്ള ഒരേർപ്പാടെന്നുള്ള നിലയ്ക്കാണ് കോർപ്പറേഷനുകൾ രൂപീകരിക്കാൻ തീരുമാനിച്ചിട്ടുള്ളത്. അതിൽ യാതൊരു തെറ്റും ഇല്ലെന്നു വിചാരിക്കുന്നു. പിന്നെ അതിൽ നിയമിക്കുന്ന ആളുകളെ സംബന്ധിച്ചാണെങ്കിൽ പല കോർപ്പറേഷനുകളിലും രാഷ്ട്രീയ പാർട്ടികളിൽപ്പെട്ട ആളുകൾ ചെയർമാൻമാരായിട്ടുണ്ടെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. അങ്ങനെ ഏതെങ്കിലും ഒരു പ്രത്യേക രാഷ്ട്രീയ പാർട്ടിയിൽ അത്



നിർത്തണമെന്ന് ഉദ്ദേശിക്കുന്നില്ല. ഡയറക്ടർ ബോർഡിലും ബന്ധപ്പെട്ട സ്ഥാപനങ്ങളിലും എല്ലാ പാർട്ടികൾക്കും പ്രാതിനിധ്യം കൊടുക്കാം. അങ്ങനെ രാഷ്ട്രീയ പാർട്ടികളിൽപ്പെട്ട, ആളുകളോ എം.എൽ.എ. മാരോ അതുപോലുള്ള പൊതു പ്രവർത്തകരോ ഒന്നും ഈ സ്ഥാപനങ്ങളിലോ അല്ലെങ്കിൽ ബോർഡുകളിലോ കോർപ്പറേഷനിലോ ചെയർമാൻ സ്ഥാനത്തോ അല്ലെങ്കിൽ ഡയറക്ടർ ബോർഡ് സ്ഥാനത്തോ വന്നു കൂടായെന്ന് ആർക്കെങ്കിലും അഭിപ്രായമുണ്ടെങ്കിൽ, അങ്ങനെ വ്യക്തമായി വന്നില്ല, വിമർശനങ്ങളുടെ രീതി നോക്കിയാൽ അങ്ങനെയാണ് തോന്നുക, അങ്ങനെയാണെങ്കിൽ തീർച്ചയായും ഗവൺമെന്റ് അതിനോട് യോജിക്കുന്നില്ല. ഒരു ഭാഗത്ത് ഇതെല്ലാം ബ്യൂറോക്രസിയാണ്, ഇതെല്ലാം അവരെ ഏൽപ്പിച്ചിരിക്കുന്നു എന്നു പറയുകയും, അതേസമയത്ത് മറുഭാഗത്ത് വിമർശനം നടത്തുകയും ചെയ്യുക, ഇതു രണ്ടും പരസ്പരവിരുദ്ധമാണ്. ഈ ഗവൺമെന്റിനെ സംബന്ധിച്ചിടത്തോളം കോർപ്പറേഷനുകളിലൊക്കെത്തന്നെ പൊതു പ്രവർത്തകർക്കും എം.എൽ.എ. മാർക്കും എം. പി. മാർക്കും ഉത്തരവാദപ്പെട്ട സ്ഥാനം കൊടുക്കുന്നതിൽ തെറ്റില്ലെന്നുള്ള സമീപനമാണുള്ളത്. അതനുസരിച്ച് നടപടികൾ നടത്തും. പക്ഷേ അതിനു നിശ്ചയിക്കുന്ന ആളുകളെ സംബന്ധിച്ചിടത്തോളം ഏതെങ്കിലും ആൾ പ്രാപ്തനല്ല, അല്ലെങ്കിൽ മറ്റേതെങ്കിലും കാരണം കൊണ്ട് ശരിയല്ലെന്ന് പറയുകയാണെങ്കിൽ തീർച്ചയായും ഗവൺമെന്റ് അതേപ്പറ്റി ഗൗരവപൂർവ്വം പരിഗണിക്കും, തെറ്റുണ്ടെങ്കിൽ തിരുത്തുമെന്നും പറയാൻ ആഗ്രഹിക്കുകയാണ്.

മറ്റൊരു പ്രധാനകാര്യം ശ്രീ. കുര്യനും അതുപോലെ ശ്രീ. ജോർജും അവതരിപ്പിക്കുകയുണ്ടായി. അതായത് ഇലക്ട്രിസിറ്റി ബോർഡിൽ നിന്ന് താരിഫ് അടുത്തയവസരത്തിൽ പുതുക്കിയപ്പോൾ 3 ഹോഴ്സ് പവ്വറുള്ള മോട്ടോറുകൾക്കും മറ്റും ഉപയോഗിക്കുന്ന വിദ്യുച്ഛക്തിയുടെ നിരക്ക് 8 പൈസയിൽ നിന്ന് 24 പൈസയായി ഉയർത്തിയെന്നു പറയുകയുണ്ടായി. അതു ശരിയാണ്. അങ്ങനെ ഉയർത്തിയത് തെറ്റാണെന്നാണ് ഗവൺമെന്റിന്റെ അഭിപ്രായം. അതു പുനഃപരിശോധിക്കാനും അത് തിരുത്താനും വേണ്ട നടപടികൾ സ്വീകരിക്കാനുള്ള നിർദ്ദേശം ഗവൺമെന്റ് കൊടുത്തു കഴിഞ്ഞിട്ടുണ്ട്.

മറ്റൊരു പ്രധാനപ്പെട്ട പ്രശ്നം ഉന്നയിച്ചത് നദീജല തർക്കത്തെ സംബന്ധിച്ചാണ്. ശ്രീ. ഭാരതിയും ശ്രീ. ഗോപാലകൃഷ്ണൻ നായരും അതേസംബന്ധിച്ച് പറയുകയുണ്ടായി. പ്രത്യേകിച്ച് ശ്രീ. ഗോപാലകൃഷ്ണൻ നായർ പറഞ്ഞത്, അവ്യക്തമായ രൂപത്തിലാണ്. ഈ ഗവൺമെന്റിനെയല്ല മുൻപുണ്ടായിരുന്ന ഗവൺമെന്റിനെയും അദ്ദേഹം കുറ്റപ്പെടുത്തി. തമിഴ്നാടുമായി നദീജല പ്രശ്നത്തിൽ നമ്മുടെ സംസ്ഥാനത്തിന്റെ താൽപ്പര്യങ്ങൾ ബലികഴിച്ചു കൊണ്ടുള്ള ചില കരാറുകളിൽ ഏർപ്പെട്ടു എന്ന് അദ്ദേഹം സൂചിപ്പിക്കുകയുണ്ടായി. അത് ശരിയല്ലെന്നു പറയുവാൻ ഞാനാഗ്രഹിക്കുകയാണ്. എനിക്ക് അതിന്റെ വിശദാംശങ്ങൾ മുഴുവൻ വ്യക്തമാക്കാനുള്ള സമയം പോരാ, കടലാസുകളെല്ലാം കയ്യിലുണ്ട്. ഇതിനു മുൻപുണ്ടായിരുന്ന ഗവൺമെന്റ്, ഇ.എം.എസ്. മുഖ്യമന്ത്രിയായിരുന്ന ഗവൺമെന്റ്, തമിഴ്നാട് ഗവൺമെന്റുമായി ഒരു കരാർ ഉണ്ടാക്കിയിട്ടുണ്ട്. ആ കരാർ എന്റെ അഭിപ്രായത്തിൽ കേരളത്തിന്റെ താൽപ്പര്യങ്ങൾ ഹനിച്ചു കൊണ്ടുള്ളതോ, ബലി കഴിച്ചുകൊണ്ടുള്ളതോ ആയ കരാറല്ല. വാസ്തവത്തിൽ ഈ രണ്ടു സംസ്ഥാനങ്ങൾക്കും നദീജലം ഉപയോഗിക്കേണ്ട ആവശ്യമുണ്ട്. എന്നു മാത്രമല്ല, 1968-ലും 1969-ലും ഉണ്ടാക്കിയ കരാർ തന്നെയും 1958-ൽ ഉണ്ടാക്കിയ കരാറിനെത്തുടർന്ന് വന്നിട്ടുള്ള അടിസ്ഥാനത്തിലാണ്. ആ കരാറിൽ കേരളത്തിന്റെ ജലസേചന സൗകര്യത്തിനാവശ്യമായിട്ടുള്ള സംരക്ഷണത്തിനുള്ള ഉറപ്പുണ്ടായിട്ടുണ്ട്. പക്ഷേ ആ കരാർ ഒപ്പു വയ്ക്കുന്നതിനു മുമ്പ് രണ്ടു ഗവൺമെന്റുകളിലേയും ഉദ്യോഗസ്ഥന്മാർ കൂടിയാലോചിച്ച് ചില വിശദാംശങ്ങൾ വർക്കൗട്ട് ചെയ്യണം. അത് കഴിഞ്ഞതിനുശേഷമേ ഒപ്പു വയ്ക്കാവൂ എന്നു തീരുമാനമുണ്ടായിരുന്നു. ഇതുപ്രകാരം മദ്രാസിൽ വച്ച് രണ്ടു ഗവൺമെന്റുകളും തമ്മിൽ കൂടിയാലോചന നടത്തി. അതിന്റെ അടിസ്ഥാനത്തിൽ പറമ്പിക്കുളം അലിയാർ പദ്ധതിയെ സംബന്ധിച്ചിടത്തോളം തമിഴ്നാട് ഗവൺമെന്റുണ്ടാക്കാൻ പോകുന്ന



അണക്കെട്ടിന്റെ പണി തുടങ്ങുന്നതിനു മുൻപ് അതിന്റെ ഡിസൈനും മറ്റു കാര്യങ്ങളും ഇങ്ങോട്ട് അയച്ചുതരണം. നമ്മളും കൂടി പരിശോധിച്ച് അപ്രൂവ് ചെയ്തതിനുശേഷമേ അതിന്റെ പണി തുടങ്ങാവൂ എന്നുള്ള കരാറിനു വിപരീതമായി നിർഭാഗ്യവശാൽ അവർ ഡാമിന്റെ ചില പണികൾ ആരംഭിച്ചു. ഇതിനെ സംബന്ധിച്ചിടത്തോളം ഗവൺമെന്റ് പ്രൊട്ടസ്റ്റു ചെയ്തു. ഈ കാര്യം ഒഴിച്ചാൽ രണ്ടു ഗവൺമെന്റുകളും തമ്മിൽ കാര്യമായ അഭിപ്രായവ്യത്യാസമൊന്നുമില്ല. എന്തു കൊണ്ട് നാമും ഈ അവസാനത്തെ കരാറിൽ ഒപ്പു വയ്ക്കുന്നില്ലെന്നു ചോദിച്ചാൽ ചിറ്റൂർപുഴ പദ്ധതിയെ സംബന്ധിച്ചിടത്തോളം തമിഴ്നാട് ഗവൺമെന്റിൽ നിന്ന്, ചിറ്റൂർപ്പുഴ പദ്ധതിക്ക് അവിടെയുള്ള നാൽപ്പതിനായിരം ഏക്കർ സ്ഥലത്തേക്ക് മൂന്നു പൂവിന് കൃഷിക്കുള്ള, സുരക്ഷിതമായി അതിന് വെള്ളം കിട്ടണമെന്നുള്ള ഉറപ്പ് വാങ്ങാൻ ശ്രമിച്ചു കൊണ്ടിരിക്കുകയാണ്. അവസാനമായി അത് കിട്ടിയിട്ടില്ല. അതു കിട്ടുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ. തമിഴ്നാട് ഗവൺമെന്റും ഈ ഗവൺമെന്റും തമ്മിൽ ആ കാര്യത്തിൽ ഭിന്നിച്ച് പോകത്തക്കവണ്ണം തമ്മിലടിച്ച് മത്സരിക്കത്തക്ക വണ്ണം ഒരു സ്ഥിതി വിശേഷം ഉണ്ടാവുകയില്ലെന്നാണ് പ്രതീക്ഷിക്കുന്നത്. ഇന്ത്യയിലെ പല സംസ്ഥാനങ്ങളും നദീജലത്തെ സംബന്ധിച്ചിടത്തോളം തർക്കമുണ്ടാക്കിക്കൊണ്ടിരിക്കുകയാണ്. ഇതെല്ലാം രമ്യമായി തീർക്കേണ്ട കാര്യങ്ങളാണ്. തമിഴ്നാട് ഗവൺമെന്റായാലും മൈസൂർ ഗവൺമെന്റായാലും കേരള ഗവൺമെന്റായാലും ഇൻഡ്യയിലുള്ള ജനങ്ങളുടെ ഗവൺമെന്റുകളാണ്. ഈ ജനങ്ങൾ തമ്മിൽ പരസ്പരവൈരുദ്ധ്യങ്ങളും കലഹങ്ങളും മത്സരവുമല്ല വേണ്ടത്, നേരെമറിച്ച് എല്ലാ ഭാഗത്തും ജലസേചനസൗകര്യങ്ങളുണ്ടാകുകയും എല്ലാ ഭാഗങ്ങളും വികസിക്കുകയും ചെയ്യണമെന്നുള്ളതിന്റെ അടിസ്ഥാനത്തിൽ രമ്യമായി ഈ പ്രശ്നം തീർക്കുകയാണു വേണ്ടത്. നിർഭാഗ്യവശാൽ മൈസൂറും തമിഴ്നാടും തമ്മിൽ തർക്കം. അവസാനം തമിഴ്നാട് ഗവൺമെന്റ് അത് ട്രൈബ്യൂണലിന് വിടണമെന്ന് പറഞ്ഞു. ട്രൈബ്യൂണലിന് വിടണമെന്നുള്ള രീതിയിൽ തമിഴ്നാട് ഗവൺമെന്റ് എത്തിയിരിക്കുകയാണ്. നേരേമറിച്ച് ഈ ഗവൺമെന്റ് അതുകൂടാതെ തന്നെ, അതേസമയത്ത് കേരളത്തിന്റെ താൽപ്പര്യങ്ങളെല്ലാം പരമാവധി സംരക്ഷിച്ചുകൊണ്ട് ഈ പ്രശ്നം പരിഹരിക്കാനാണ് ശ്രമിക്കുന്നത്. ഇതുവരെയുള്ള അനുഭവത്തിൽ നിന്ന് അങ്ങനെ സാധി ക്കുമെന്നാണ് പ്രതീക്ഷിക്കുന്നത്. മറിച്ചുണ്ടായാൽ തീർച്ചയായും നമ്മുടെ അവകാശങ്ങൾക്കുവേണ്ടി ഉറച്ചു നിൽക്കും. പക്ഷേ അങ്ങനെയുള്ള സ്ഥിതി വിശേഷം ഉണ്ടാകാതിരിക്കട്ടേയെന്നു പ്രാർത്ഥി ക്കുന്നു. ഏതായാലും ഈ പ്രശ്നം താമസിയാതെ തന്നെ രമ്യമായി പരിഹരിക്കുമെന്നു ഈ സഭയെ അറിയിക്കുകയാണ്. എന്റെ പ്രതീക്ഷ മാത്രമല്ലെ പറയാനൊക്കുകയുള്ളു.

തേക്കടി ഡാം പണിയുന്നത് കേരളത്തിനു ദോഷകരമാണെന്ന് മനസ്സിലാക്കിയിരുന്നതു കൊണ്ടല്ല ഭേദഗതി വരുത്തിയത് എന്ന ശ്രീ. കെ. എ. ശിവരാമഭാരതിയുടെ ചോദ്യം വന്നു.

അതിന്റെ വിശദാംശങ്ങളെക്കുറിച്ച് പറയാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അങ്ങനെയാണെങ്കിൽ വളരെയധികം കാര്യങ്ങൾ പറയാനുണ്ടാകും. ഒരു വസ്തുത ശ്രീ. ഭാരതി പറഞ്ഞത് ശരിയാണ്. തേക്കടി ഡാം വേണ്ടെന്നുവച്ചു. അതുകൊണ്ട് യാതൊരു നഷ്ടവും ഈ ഗവൺമെന്റിനുണ്ടാകാൻ പോകുന്നില്ല. നേരെമറിച്ച് നീരാർ അണക്കെട്ട് കെട്ടാൻ സന്ദർഭം കൊടുത്തിരിക്കുകയാണ്. പക്ഷേ അതു കൊടുത്തിട്ടുള്ളത് ഈ ഉപാധികളോടുകൂടി, അതിന്റെ ഡിസൈൻ മുതലായവ നാം പരി ശോധിച്ച് അപ്രൂവ് ചെയ്തതിനുശേഷം മാത്രമേ പണിതുടങ്ങാവൂ എന്ന രീതിയിലാണ്. കുരി യാർകുറ്റി പദ്ധതിയെ സംബന്ധിച്ച് ചെയ്യാനുള്ളത് നാം പണി തുടങ്ങുക എന്നുള്ളതാണ്. അതിനു നമുക്ക് സാമ്പത്തികമായി ബുദ്ധിമുട്ടല്ലാതെ വേറെ യാതൊന്നുമില്ല. കബനിയെ സംബന്ധിച്ചും, മറ്റു പത്തുപതിനഞ്ചു പദ്ധതികളെ സംബന്ധിച്ചും ഗവൺമെന്റ് ഇൻവെസ്റ്റിഗേഷൻ ആരംഭിച്ചിട്ടുണ്ട്. അത് വളരെ വേഗത്തിൽ തുടങ്ങിവയ്ക്കണം. എത്രത്തോളം മുന്നോട്ടു കൊണ്ടുപോകാൻ സാധിക്കുമെന്നു അറിയുകയില്ല. ഏതായാലും തുടങ്ങിവയ്ക്കണമെന്ന് ഗവൺമെന്റ് തീരുമാനിച്ചി ട്ടുണ്ട്. അതുകൊണ്ട് മലബാറിനെ സംബന്ധിച്ചിടത്തോളം, പാലക്കാടിനെ സംബന്ധിച്ചിടത്തോളം അങ്ങേയറ്റം ഉപയോഗമുള്ള അനവധി പദ്ധതികളുടെ ഇൻവെസ്റ്റിഗേഷൻ ആരംഭിച്ചിട്ടുണ്ട്. അതിന് ബഡ്ജറ്റിൽ പ്രൊവിഷൻ ചെയ്തിട്ടുണ്ട്.



മറ്റൊരുകാര്യം, സർക്കാർ നടപടികളുടെ കാര്യമാണ്. അതായത് ഗവൺമെന്റിന്റെ നടപടി ക്രമങ്ങളെ സംബന്ധിച്ചിടത്തോളം അതിനുണ്ടാകുന്ന കാലതാമസവും റെഡ്ടേപ്പിസവുമെല്ലാം വളരെ പരപ്പേറിയ ചർച്ചയാണ്. ആ ചർച്ചയിലേക്ക് കടക്കാൻ സമയംപോരാ. അതുകൊണ്ട് ഒരു കാര്യം മാത്രം പറയുന്നു. ആ കാര്യത്തിൽ ഈ സഭയിലിരിക്കുന്ന എല്ലാ വിഭാഗം ആളുകളും ഒരേ അഭിപ്രായക്കാരാണെന്നു വിചാരിക്കുന്നു. ഇതുപോരാ, അടിയന്തിരമായ, മൗലികമായ മാറ്റം ഭരണസംവിധാനത്തിൽ വരുത്തണമെന്നു നാം പറഞ്ഞുതുടങ്ങിയിട്ട് വളരെക്കാലമായി. ഞാൻ ഈ സഭയിൽ വന്നകാലം മുതൽ 1957 മുതൽക്ക് ഇതു കേട്ടു തുടങ്ങിയിട്ടുണ്ട്. അതിനുമുൻപ് ഒരു പക്ഷേ പൂർവ്വഗാമികൾ ഉന്നയിച്ചിട്ടുണ്ടായിരിക്കാം. മാറ്റം വരുത്തണമെന്ന് പറയുമ്പോൾ അധികാരത്തിൽ കയറിയിട്ട് അത് എന്തുകൊണ്ടാണ് ചെയ്യാത്തതെന്ന് ചോദ്യം വന്നിട്ടുണ്ട്. അത് ചെയ്യാത്തത് രണ്ടുമൂന്ന് മാസത്തിനകത്ത് ഞങ്ങളെ സംബന്ധിച്ചിടത്തോളം കുറ്റബോധത്തോടുകൂടിയല്ല കാണുന്നത്. പെട്ടെന്ന് ചെയ്യാൻ സാധിക്കുമോ എന്ന് ചോദിച്ചാൽ ആ കാര്യത്തിലും പരിപൂർണ്ണമായ ആത്മവിശ്വാസമില്ല. നാം പഞ്ചായത്തീരാജ് ബിൽ ഈ നിയമസഭയിൽവച്ച് പാസാക്കി. അതിവേഗം നടപ്പിലാക്കണമെന്ന് ഉദ്ദേശിക്കുകയാണ്. അതിന് ഈ സഭയിലെ എല്ലാ വിഭാഗം ആളുകളിൽ നിന്നും പരിപൂർണ്ണമായ സഹകരണമുണ്ടാകുമെന്ന് പ്രതീക്ഷിക്കുന്നു. അത് ചെയ്താൽ കുറേക്കൂടി ഈ കാര്യത്തിൽ മാറ്റം വരും. അതുകൊണ്ട് പൂർണ്ണമാകുമോ എന്നു ചോദിച്ചാൽ ആ കാര്യത്തിൽ അഭിപ്രായമില്ല. അതേ സംബന്ധിച്ചിടത്തോളം അതുമാത്രമേ പറയാനുള്ളൂ. ഇത്രയും പറഞ്ഞുകൊണ്ട് ഈ ധനാഭ്യർത്ഥനകൾ പാസാക്കിത്തരണമെന്ന് സഭയോട് അഭ്യർത്ഥിക്കുന്നു.

*ശ്രീ. കെ. എ. ശിവരാമഭാരതി* : കടബാദ്ധ്യതകൾക്കുവേണ്ടിയിട്ട് കന്നുകാലികളെ ജപ്തി ചെയ്യുന്ന നടപടി നിറുത്തിവയ്ക്കുന്നതിനാവശ്യമായ നിർദ്ദേശം കൊടുക്കുമോ ?

*ശ്രീ. സി. അച്യുതമേനോൻ* : അത് ശ്രീ. കോരൻ പറഞ്ഞുകഴിഞ്ഞു. അങ്ങനെയുള്ള ഉത്തരവിന് സ്റ്റേ കൊടുത്തിട്ടുണ്ടെന്ന് പറഞ്ഞു. അതേ സംബന്ധിച്ച് കൂടുതൽ പറയണമെന്ന് ആഗ്രഹിക്കുന്നില്ല. വിട്ടുപോയ ഒരു കാര്യംകൂടി പറഞ്ഞുകൊള്ളട്ടെ അതിർത്തിപ്രശ്നം കാസർകോഡ് പ്രശ്നം ശ്രീ. ഗോപാലകൃഷ്ണൻനായർ ഉന്നയിക്കുകയുണ്ടായി. ആ കാര്യത്തെ സംബന്ധിച്ചിടത്തോളം ഈ സഭയിലുള്ള എല്ലാ വിഭാഗം ആളുകളുടെയും സമ്മതപ്രകാരം കേരളത്തിന്റെ താൽപ്പര്യങ്ങൾ പരിപൂർണ്ണമായി സംരക്ഷിക്കപ്പെടുന്ന ഒരു നിലപാടെടുക്കുകയേയുള്ളൂ. അദ്ദേഹത്തിന്റെ അഭിപ്രായം അതേക്കുറിച്ച് എന്താണെന്ന് ചോദിച്ചപ്പോൾ എന്തോ ഉത്തരംമുട്ടി ചോദിക്കുന്ന ചോദ്യംപോലെയാണ് സ്വീകരിച്ചത്. ഈ കാര്യത്തിൽ എല്ലാവരുടെയും അഭിപ്രായം എന്താണെന്ന് അറിയുന്നതിനുവേണ്ടിയാണ് ചോദിച്ചത്. മഹാജൻ കമ്മീഷൻ റിപ്പോർട്ടിനെപ്പറ്റി ഇതിനു മുൻപുണ്ടായിരുന്ന ഗവൺമെന്റ് കേരളത്തിന്റെ നിലപാടിനെ സംബന്ധിച്ചിടത്തോളം വ്യക്തമാക്കിയിരുന്നു. മഹാജൻ കമ്മീഷൻ റിപ്പോർട്ട് കേരളത്തിന്റെ താൽപ്പര്യങ്ങൾകൂടി പരിഗണിച്ചുകൊണ്ടുള്ള ഒരു റിപ്പോർട്ടല്ല എന്നുള്ള വ്യക്തമായ അഭിപ്രായം ഭൂരിപക്ഷം ആളുകൾക്കുണ്ട്. ആ നിലയിൽ കമ്മീഷൻ റിപ്പോർട്ട് സ്വീകാര്യമല്ലെന്ന് പറഞ്ഞു. ആ റിപ്പോർട്ടിനെ സംബന്ധിച്ചിടത്തോളം കേരളത്തോട് ആലോചിക്കാതെയും കേരളത്തിന്റെ താൽപ്പര്യങ്ങളെ സംരക്ഷിക്കാതെയുമുള്ള ഒരു വിരുദ്ധമായ നിലപാട് കേന്ദ്രഗവൺമെന്റ് എടുക്കാൻ ഞങ്ങൾ സമ്മതിക്കുകയില്ല. ഈ സഭയിലെ എല്ലാ വിഭാഗം ആളുകളും യോജിച്ചുകൊണ്ട് യുക്തമായ ഒരു തീരുമാനമെടുക്കണം. ആ കാര്യത്തെ സംബന്ധിച്ചിടത്തോളം വ്യക്തമാക്കാൻ ഞാനാഗ്രഹിക്കുകയാണ്. നദീജലപ്രശ്നത്തിന്റെ കാര്യത്തിലെന്നപോലെ അതിർത്തിത്തർക്കത്തിന്റെ പ്രശ്നത്തിലും രണ്ട് സംസ്ഥാനങ്ങളും തമ്മിൽത്തമ്മിൽ തലകീറി ആളുകളെ കൊല്ലുന്ന ഏർപ്പാടിൽ പോകാൻ പാടില്ല. മൈസൂറും മഹാരാഷ്ട്രയും തമ്മിൽ നിർഭാഗ്യകരമായ ചില സംഭവങ്ങൾ ഉണ്ടായിട്ടുണ്ടെന്ന് കാണുന്നതിൽ ഖേദിക്കുകയാണ്. അതിൽനിന്ന് വ്യത്യസ്തമായ ഒരു നിലപാട് നമുക്ക് കാണിച്ചുകൊടുക്കാൻ സാധിക്കണമെന്നുള്ള ഗവൺമെന്റിന്റെ വികാരം കൂടി പ്രകാശിപ്പിച്ചുകൊള്ളുന്നു.



# അച്യുതമേനോൻ ഗവൺമെന്റിനെതിരെ 06.04.1971 ന് സി.ബി.സി വാര്യർ അവതരിപ്പിച്ച അവിശ്വാസ പ്രമേയത്തെ എതിർത്തുകൊണ്ട് ശ്രീ. എ.കെ. ആന്റണി നടത്തിയ പ്രസംഗം

സർ, ഞാൻ ഈ അവിശ്വാസപ്രമേയത്തെ എതിർക്കുകയാണ്. ഈ അവിശ്വാസപ്രമേയ ചർച്ച വളരെ സന്തോഷകരമായ ഒരു അനുഭവം ഉണ്ടാക്കിയിട്ടുണ്ട്. കുട്ടിക്കാലം മുതൽ കേട്ടിരുന്ന ഒരു കാര്യം ഇതു വരെ നേരിട്ടു കാണാൻ കഴിഞ്ഞിട്ടില്ല. നേരിട്ടു കാണാൻ കഴിയുമോയെന്ന് ആഗ്രഹം ഉണ്ടായിരുന്നു. നമ്മുടെ ലോകത്ത് അങ്ങനെ സംഭവിക്കുമോയെന്നുള്ള സന്ദേഹം ഉള്ളതുകൊണ്ട് അതു നടക്കുകയില്ലെന്ന നിരാശയിൽ ഇരിക്കുകയായിരുന്നു. ഇന്ന് സി.ബി.സി.യുടെ പ്രസംഗം കേട്ടപ്പോൾ അതുനടക്കുകയില്ലെന്ന പ്രതീക്ഷ അസ്ഥാനത്തായിരിക്കുകയാണ്. ചെകുത്താൻ വേദം ഓതുകയെന്ന് കേട്ടിട്ടേയുള്ളൂ. യഥാർത്ഥത്തിൽ ഇന്ന് ചെകുത്താന്റെ വേദ പ്രസംഗം നമ്മുടെ നിയമസഭയിൽ എല്ലാവരും സാക്ഷിയായി കേൾക്കേണ്ടി വന്നിരിക്കുകയാണ്. ഈ വേദപ്രസംഗം ഇവിടെ നടത്തിയതിലേ എനിക്കു പരാതിയുള്ളൂ. പരിപാവനമായ കേരള നിയമസഭയ്ക്കകത്ത് ഈ ഒരു പ്രസംഗം നടത്താൻ എന്റെ സുഹൃത്ത് വാര്യർ മിനക്കെടേണ്ട ആവശ്യമില്ലായിരുന്നു. പക്ഷേ വാര്യർ പ്രസംഗിച്ചത് ഒപ്പിക്കാൻ സാധിച്ചില്ല. എന്റെ നാട്ടുകാരി കൂടിയായ പ്രതിപക്ഷ ഡെപ്യൂട്ടി നേതാവായ ശ്രീമതി. കെ. ആർ. ഗൗരി പറഞ്ഞതിന്റെ അർത്ഥം എനിക്ക് ഇപ്പോഴാണ് മനസിലായത്. പ്രതിപക്ഷ നേതാവ് വന്നിട്ടു മതി ഇത് അവസാനിപ്പിക്കാൻ എന്നു പറഞ്ഞതിന്റെ അർത്ഥം സി. ബി. സി. യുടെ പ്രസംഗം കഴിഞ്ഞപ്പോഴാണ് എനിക്കു മനസിലായത്. ചെകുത്താന്റെ വേദ പ്രസംഗം നടത്താൻ സി.ബി. സി. എത്ര ആഗ്രഹിച്ചാലും ഇ. എം. എസ്. നെപ്പോലെ പറ്റുകയില്ല. അദ്ദേഹം കൂടിയുണ്ടെങ്കിൽ അത് നമ്പർ ഒന്നായി നടത്താൻ പറ്റും. വാര്യർ കുറെ ഒപ്പിച്ചു മാറ്റിയെന്നുള്ളതല്ലാതെ അതിൽ കൂടുതൽ ഒന്നും അതിൽ കാണാൻ കഴിഞ്ഞില്ല. മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിക്ക് ഈ ഗവൺമെന്റ് പോകണമെന്നുള്ള ആഗ്രഹം ഉണ്ടായിത്തുടങ്ങിയിട്ട് കുറെ നാളായി. ഗവൺമെന്റ് ഉണ്ടായി അന്നു മുതലുള്ള ആഗ്രഹമാണ്. ആ ആഗ്രഹം ഇപ്പോൾ കൂടുതലായി പലരൂപത്തിൽ പറയാൻ തുടങ്ങിയത് കഴിഞ്ഞ ഇലക്ഷൻ മുതലാണ്. കഴിഞ്ഞ ഇലക്ഷൻ മുതൽ പാർട്ടിയുടെ സമനില തന്നെ തെറ്റിയിരിക്കുകയാണ്. ഇപ്പോൾ കുറച്ചുകൂടി സമനിലയില്ല. ആ ആൾക്കാർ പറയുന്ന രീതിയിൽ പറയുന്ന ഒരു ഗതികേടിൽ മാർക്സിസ്റ്റു പാർട്ടി എത്തിയിരിക്കുകയാണ്. അവർ ഇപ്പോൾ പറയുന്നു ഈ ഗവൺമെന്റ് രാജിവയ്ക്കണമെന്ന്. ഈ ഗവൺമെന്റിൽ ഞങ്ങൾക്ക് അവിശ്വാസം ഉണ്ടെന്നാണ് പറയുന്നത്. ഈ അവിശ്വാസപ്രമേയം അവതരിപ്പിക്കുന്നതിനു മുമ്പ് മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിക്ക് എന്നെങ്കിലും ഈ ഗവൺമെന്റിൽ വിശ്വാസം ഉണ്ടെന്നു പറഞ്ഞിരുന്നോ? എന്നാൽ ഇപ്പോൾ ഒരു അവിശ്വാസപ്രഖ്യാപനവുമായി മാർക്സിസ്റ്റ് പാർട്ടി രംഗത്തു വരുമ്പോൾ, അതിനു മറുപടി അർഹിക്കുന്നില്ലെങ്കിലും നിയമസഭാ മന്ദിരത്തിന് അകത്തു വച്ചു നടത്തുമ്പോൾ അതിനെക്കുറിച്ച് മറുപടി പറയാതിരിക്കുവാൻ നിവൃത്തിയില്ല. സത്യം പറഞ്ഞാൽ ലജ്ജാകരമായ അന്തരീക്ഷമാണ്. ഈ ഗവൺമെന്റിനെതിരായി അവിശ്വാസപ്രമേയം അവതരിപ്പിക്കാൻ നിങ്ങൾക്ക് ലജ്ജയില്ലേയെന്ന് ഞാൻ ചോദിക്കുകയാണ്. ഒരു മാസം കഴിഞ്ഞേയുള്ളൂ തെരഞ്ഞെടുപ്പ് കഴിഞ്ഞിട്ട്. ഒരു മാസത്തിനു മുമ്പേ ഇൻഡ്യാ രാജ്യം മുഴുവൻ തിരഞ്ഞെടുപ്പുകഴിഞ്ഞു. കേരളത്തിലും തിരഞ്ഞെടുപ്പു കഴിഞ്ഞു. നമ്മളെല്ലാം ഇലക്ഷനിൽ മൽസരിച്ച കക്ഷിയാണ്. ഞങ്ങൾ മൽസരിച്ചു. ഞങ്ങൾ ഒന്നിച്ചു മൽസരിച്ചു. അപ്പുറത്തിരിക്കുന്ന പാർട്ടികളെല്ലാം മൽസരിച്ചു. സാക്ഷാൻ അഖിലേന്ത്യാ മാർക്സിസ്റ്റുപാർട്ടിക്ക് കേരളത്തിൽ ഉണ്ടായ ഗതികേട് നമുക്കറിയാം. ഡിസ്ട്രിക്ടു പാർട്ടിയായി അധഃപതിച്ച കാര്യം അറിയാം. 19 സീറ്റിൽ മൽസരിച്ചിട്ട് രണ്ടു സീറ്റ് മാത്രമായി ഒതുങ്ങിയ കാര്യം നമ്മൾക്കറിയാം. 197o-ലെ ഇടക്കാല തെരഞ്ഞെടുപ്പ് കേരളത്തിലെ 33 മണ്ഡലങ്ങളിൽ ഒറ്റയ്ക്കു ഭൂരിപക്ഷം കിട്ടിയ പാർട്ടിക്ക് 18 സീറ്റായി



ചുരുങ്ങിയ കാര്യം അറിയാം. അങ്ങനെ ജനങ്ങളുടെ കൈകൊണ്ട് ഒന്നാംതരം അടിവാങ്ങി, ഒരു ജനകീയ വിധി ഉണ്ടായതിന് പെട്ടെന്ന് അവിശ്വാസപ്രമേയവുമായി നിങ്ങൾ രംഗത്തു വന്നത് കഷ്ടമായിപ്പോയി. പക്ഷേ വന്ന സ്ഥിതിയ്ക്ക് അതിനെക്കുറിച്ച് പറയാതിരിക്കാൻ നിവൃത്തിയില്ല. ആകെപ്പാടെ പറയാനുള്ളത് രാമൻകുട്ടിയുടെ റിപ്പോർട്ടാണ്. ആ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ഈ മന്ത്രിസഭ രാജിവയ്ക്കണം. മാർക്സിസ്റ്റു പാർട്ടിയുടേയും സി.ബി.സി. യുടേയും മുദ്രാവാക്യം. ഞാൻ രാമൻകുട്ടി റിപ്പോർട്ട് വായിച്ചുനോക്കി. വായിച്ചുനോക്കിയിട്ടും എനിക്ക് ഇപ്പോഴും അതിനെക്കുറിച്ച് സി.ബി.സി. വാര്യർ പറഞ്ഞത് മനസ്സിലായില്ല. സി. പി. ഐ. 25 ലക്ഷം രൂപ കൈക്കൂലി വാങ്ങിയെന്നാണ് ഇവിടത്തെ ആരോപണം. പക്ഷേ ആ റിപ്പോർട്ടു മുഴുവനും വായിച്ചുനോക്കിയിട്ടും അങ്ങനെ എവിടെ പറഞ്ഞു എന്ന് എനിക്കു മനസ്സിലായില്ല. ആ റിപ്പോർട്ടിൽ തൃശ്ശൂർ അങ്ങാടിയിൽ ഇങ്ങനെയൊരു വാർത്ത കേട്ടു എന്നാണ് പറഞ്ഞിരിക്കുന്നത്. അങ്ങാടിയിൽ കേട്ടു എന്നു പറഞ്ഞു. അങ്ങാടിയിൽ ആരു പറഞ്ഞു എന്നു പറഞ്ഞിട്ടില്ല. ആരോട് എപ്പോൾ പറഞ്ഞെന്ന് പറഞ്ഞിട്ടില്ല. അങ്ങാടിയിൽ കേട്ട വാർത്തയുമായി കേസിനു പോയാൽ ചേർത്തല മജിസ്ട്രേട്ടു കോടതിയിലാണെങ്കിലും തോറ്റുപോകും. ഈ നിയമസഭയിൽ വന്ന് രണ്ടു ദിവസം ഈ നിയമസഭയുടെ വിലപ്പെട്ട സമയം നഷ്ടപ്പെടുത്തിയ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടി ഇതിനു പ്രായശ്ചിത്തം ചെയ്യണമെന്നാണ് എന്റെ അഭിപ്രായം. ഇതിന്റെ സാക്ഷിപത്രം എന്താണെന്നറിയാമോ? കേരളശബ്ദം പത്രത്തിന്റെ എം. എൻ. രാമചന്ദ്രനാണ് സാക്ഷി. എനിക്കിതു കേട്ടപ്പോൾ പ്രത്യേകമായി മാർക്സിസ്റ്റു പാർട്ടിയെ ഓർമ്മപ്പെടുത്താനുള്ളത് നിങ്ങൾ സൂക്ഷിച്ചിരിക്കുക, എന്നാണ്. എം.എൻ. ഗോവിന്ദൻ നായരുടെ സഹോദരൻ നടത്തുന്ന പത്രത്തിൽ വാർത്ത വന്നത്, എം.എൻ. ഗോവിന്ദൻ നായരുടേയും അദ്ദേഹത്തിന്റെയും പാർട്ടിയുടെ അറിവോടുകൂടിയാണ് എന്നതിലാണ് നിങ്ങളുടെ വിദഗ്ധോപദേശം നിങ്ങളെക്കൊണ്ട് എത്തിക്കുന്നതെങ്കിൽ നിങ്ങൾ ഓരോരുത്തരും സംശയിക്കണം, അപ്പുറത്തിരിക്കുന്ന പല മെമ്പർമാരും അപകടത്തിൽ എത്തുമെന്ന് നിങ്ങൾ ഓരോരുത്തരും മനസ്സിലാക്കണം. അപ്പുറത്തിരിക്കുന്ന മെമ്പർമാർക്കും വീട്ടിൽ ഇപ്പോൾ അവർക്കെതിരായ ആൾക്കാരാണ്. മക്കൾ മിക്കവാറും കെ.എസ്.യു. ക്കാരും അതുപോലെയുള്ളവരാണ്. അവരെല്ലാം ഓരോ അഭിപ്രായം പറഞ്ഞാൽ നിങ്ങളുടെ സ്ഥിതിയെന്തായിരിക്കും? സി.എച്ച്. കണാരനെക്കുറിച്ച് മക്കൾ പറയുന്നത് അദ്ദേഹം കമ്മ്യൂണിസ്റ്റല്ല, ഇതൊക്കെ പുറംപൂച്ചാണെന്നാണ്. ശ്രീമതി കെ. ആർ. ഗൗരിയെക്കുറിച്ച് ബന്ധുക്കൾ പറയുന്നത് അവർ വലിയ കമ്മ്യൂണിസ്റ്റല്ല. ഈ പറയുന്നതൊക്കെ വെറുതെയാണെന്നാണ്. നമ്മുടെ സി.ബി.സി. യുടെ അച്ഛൻ ആണെങ്കിൽ അദ്ദേഹം ഒരു വലിയ ജന്മിയാണ്. ഈ ജന്മിയായ സി.ബി.സി. യുടെ അച്ഛൻ കാണിക്കുന്ന മുഴുവൻ കൊള്ളരുതായ്മകളും ലെവി കൊടുക്കാത്തതുമെല്ലാം സി.ബി.സി. പറഞ്ഞിട്ടാണെന്നു പറഞ്ഞാൽ വാര്യരെ! സംഗതിയാകെ അപകടത്തിൽ ചാടും. അതുകൊണ്ട് കാര്യങ്ങൾ കുറെക്കൂടി ആലോചിച്ചു പറയണം. മന്ത്രിസഭ രാജിവയ്ക്കണമെന്ന ആഗ്രഹം ഉണ്ടെന്നു മനസ്സിലാക്കാം. നിങ്ങളുടെ ആഗ്രഹം മനസ്സിലാക്കാൻ സാധിക്കും. ഇപ്പുറത്തിരുന്നതിനുശേഷം അപ്പുറത്തിരുന്നാൽ ഗൗരിയമ്മയ്ക്കു വിഷമം ഉണ്ടാകും. നിങ്ങൾക്ക് ഓരോരുത്തർക്കും വിഷമമുണ്ടാകും ആ വിഷമം മനസ്സിലാക്കാവുന്നതാണ്. കാര്യങ്ങൾ പറയുന്നത് കുറെക്കൂടി ആലോചിച്ചു വേണം. എന്താണ് കെ.കെ.രാമൻകുട്ടിയുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ഈ ഗവൺമെന്റ് രാജിവയ്ക്കണമെന്ന് പറയുമ്പോൾ രാമൻകുട്ടിയുടെ റിപ്പോർട്ടിനെക്കുറിച്ച് നിങ്ങൾക്ക് പറയാനുള്ളത് ? രാമൻകുട്ടിയുടെ റിപ്പോർട്ടിൽ എന്താണ് പ്രധാനമായി പറഞ്ഞിരിക്കുന്നത് ? രാമൻകുട്ടി റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നത് നടക്കാത്ത ഒരു ഭൂമി കൈമാറ്റത്തെക്കുറിച്ചാണ്. ഭൂമി കൈമാറ്റം നടന്നിട്ടില്ല. നടന്നിരുന്നുവെങ്കിൽ പണം വാങ്ങിയിരുന്നുവെങ്കിൽ കുറെയെങ്കിലും ഗൗരവമായി ആലോചിക്കാമായിരുന്നു. നടക്കാത്ത ഭൂമി കൈമാറ്റത്തെക്കുറിച്ചാണ്. വാങ്ങാത്ത പണത്തെക്കുറിച്ചാണ്. ഇത് ഇങ്ങനെ പറയുമ്പോൾ ജനിക്കാത്ത കൊച്ചിന്റെ ജാതകം നോക്കുന്നതു പോലെയാണ്. നടക്കാത്ത കാര്യത്തെക്കുറിച്ച് പറഞ്ഞാൽ പോലും സീസറിന്റെ പത്നി സംശയത്തിനതീതയായിരിക്കണമെന്നു പറഞ്ഞതുപോലെ,



ഈ രാജ്യം ഭരിക്കുന്ന ഗവൺമെന്റിനെക്കുറിച്ച് ആരോപണം ഉണ്ടായാൽ, സംശയം ഉണ്ടായാൽ പോലും ആ സംശയത്തിന് നിവാരണം വരുത്തണം. സർ, ആ കാര്യത്തിൽ മാർക്സിസ്റ്റു സുഹൃത്തുക്കളെപ്പോലെ ഞങ്ങൾക്കും അഭിപ്രായം ഉണ്ട്. പക്ഷേ ചെയ്യാവുന്ന കാര്യം ഗവൺമെന്റു ചെയ്തിരിക്കുന്നു. ഒരു ഐ. എ. എസ്. ഉദ്യോഗസ്ഥന്റെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ഈ ഗവൺമെന്റ് രാജിവയ്ക്കണമെന്നു വാദിക്കുന്ന അപ്പുറത്തിരിക്കുന്ന സുഹൃത്തുക്കൾ ഒരു കാര്യം ആലോചിക്കണം. ഐ. എ. എസ് ഉദ്യോഗസ്ഥൻമാർ രഹസ്യമായി നടത്തിയ അന്വേഷണത്തെക്കുറിച്ച് ഈ നാട്ടുകാരെയെല്ലാം വിളിച്ച് നാട്ടുകാരറിയെ പരസ്യമായി ജുഡീഷ്യൽ എൻക്വയറി നടത്താൻ തയ്യാറാകുമ്പോൾ നിങ്ങൾ എന്തിനു മടിക്കുന്നു. നിങ്ങൾ എന്തിനു ഭയപ്പെടുന്നു. ജൂഡീഷ്യൽ എൻക്വയറിയെ നിങ്ങൾക്കു ഭയമുണ്ടോ? ജൂഡീഷ്യൽ എൻക്വയറിയെന്നു കേൾക്കുമ്പോൾ ഞെട്ടിത്തെറിച്ച് പോകുന്നവരുണ്ട്. പക്ഷേ ഇതിനകത്ത് ആ ഭയത്തിനെന്താണു കാര്യം? ജൂഡിഷ്യൽ എൻക്വയറി നിങ്ങൾക്കു വേണ്ടിയല്ല. ജൂഡീഷ്യൽ എൻക്വയറിയിൽ വന്നാൽ എന്തെങ്കിലും അപകടമുണ്ടാകുമോ? രാമൻകുട്ടിയുടെ അന്വേഷണത്തിന്മേലുള്ള ജുഡീഷ്യൽ എൻക്വയറി റിപ്പോർട്ട് വന്നതിനുശേഷം അതിൽ ഏതെങ്കിലും തെറ്റുണ്ടെന്ന് പറഞ്ഞാൽ ആലോചിക്കാവുന്ന കാര്യമാണ്. ഗവൺമെന്റ് ഈ ഉദ്യോഗസ്ഥന്റെ അന്വേഷണത്തിന്റെ വെളിച്ചത്തിൽ സംശയത്തിന്റേതായ കരിനിഴൽ വീശിയപ്പോൾ നടക്കാത്ത സംഗതിയെക്കുറിച്ചാണെങ്കിലും കൊടുക്കാത്ത പണം കൈമാറ്റത്തെക്കുറിച്ചാണെങ്കിലും ഈ രാജ്യം ഭരിക്കുന്ന ഗവൺമെന്റിനെക്കുറിച്ചും ഗവൺമെന്റിനെ നിയന്ത്രിക്കുന്ന കക്ഷികളെക്കുറിച്ചും സംശയത്തിന്റെ അന്തരീക്ഷം ഉണ്ടായപ്പോൾ നമ്മുടെ രാജ്യത്തെ നാട്ടു മര്യാദയനുസരിച്ച് ചെയ്യാവുന്ന ഏറ്റവും വലിയ കാര്യങ്ങൾ ഉന്നതനായ ഒരു ഹൈക്കോർട്ട് ജഡ്ജിയെക്കൊണ്ട് അന്വേഷിപ്പിക്കുമെന്നു പറയുമ്പോൾ ജൂഡീഷ്യൽ എൻക്വയറി വേണ്ടായെന്നാണ് പറയുന്നത്. ഐ. എ. എസ്. ഉദ്യോഗസ്ഥന്റെ എൻക്വയറി ഹൈക്കോടതി ജഡ്ജിയുടെ എൻക്വയറിയെക്കാൾ ഗുണമെന്നാണോ നിങ്ങൾ പറയുന്നത്. അതോ ജൂഡീഷ്യൽ എൻക്വയറിയുടെ സമ്പ്രദായത്തിലുള്ള നിങ്ങളുടെ വിശ്വാസം നഷ്ടപ്പെട്ടു എന്നാണോ ഞങ്ങൾ മനസ്സിലാക്കേണ്ടത്. വേറെയൊരു കാര്യമുണ്ടു സർ. ഈ അന്വേഷണവും കെ. കെ. രാമൻകുട്ടി റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്ന അന്വേഷണവും മറ്റ് ഈ രാജ്യത്ത് നടന്ന അന്വേഷണവും തമ്മിൽ വ്യത്യാസമുണ്ട്. ഇതിന് മുമ്പു നമ്മുടെ രാജ്യത്ത് നടന്ന അന്വേഷണങ്ങളും ജുഡീഷ്യൽ എൻക്വയറിയും എല്ലാം നടന്ന സംഭവങ്ങളെക്കുറിച്ചായിരുന്നു. ചെയ്യുന്ന കാര്യങ്ങളെക്കുറിച്ചായിരുന്നു. ഉദാഹരണത്തിന് എം.കെ. കൃഷ്ണനെക്കുറിച്ച് അന്വേഷണം നടത്തി. എം. കെ. കൃഷ്ണന് ചന്ദനമരം ഉണ്ടെന്ന് ആരോപണമുണ്ടായി. ചന്ദനത്തടി വിറ്റുവെന്ന് ആരോപണമുണ്ടായി. കാശുവാങ്ങിയെന്ന് ആരോപണമുണ്ടായി. കാശു വാങ്ങിച്ചതിനെക്കുറിച്ചും ചന്ദനത്തടിയെക്കുറിച്ചും ചന്ദനമരത്തെക്കുറിച്ചും അന്വേഷണം വേണ്ടിയിരുന്നു. ചെയ്തുപോയ കാര്യത്തെക്കുറിച്ചാണ്. ഇമ്പിച്ചി ബാവ തുണ്ടു കടലാസിൽ എഴുതിയെന്ന ആരോപണമുണ്ടായി. തുണ്ടു കടലാസിൽ എഴുതിയതാണ്. ചെയ്തുപോയ കാര്യമാണ്. ഇത് ചെയ്യാത്ത കാര്യങ്ങളെക്കുറിച്ച്, നടക്കാത്ത ഒരു കാര്യത്തെക്കുറിച്ച് ആരോപണം ഉണ്ടായപ്പോൾ എന്തെങ്കിലും സംശയത്തിന്റെ കരിനിഴൽ ഉണ്ടാകുമ്പോൾ, ആ കരിനിഴൽ നിൽക്കുന്നതു വരെ, ആ എൻക്വയറി വരെ കാത്തിരിക്കാൻ നിങ്ങൾക്ക് എന്താണ് ക്ഷമ ഇല്ലാതെ പോകുന്നത്. ഇത്രമാത്രം തിടുക്കം എന്താണെന്ന് എനിക്ക് മനസ്സിലാകുന്നില്ല.

റ്റി. സി. സി. റിപ്പോർട്ടിന്റെ കാര്യം പറഞ്ഞു. ആ റിപ്പോർട്ടിനെക്കുറിച്ച് ആരും അധികം വേവലാതിപ്പെടേണ്ട കാര്യമില്ല. ഗവൺമെന്റ് ആ റിപ്പോർട്ട് അംഗീകരിച്ചിരിക്കുന്നു. രാമൻകുട്ടി റിപ്പോർട്ട് അംഗീകരിക്കാൻ തയ്യാറാകാതിരുന്ന ഗവൺമെന്റു തന്നെ റ്റി. സി. സി. റിപ്പോർട്ട് അംഗീകരിച്ചിരിക്കുകയാണ്. റ്റി. സി. സി. റിപ്പോർട്ടിന്റെ വെളിച്ചത്തിൽ നടപടികൾ കൈക്കൊള്ളാൻ പോകുകയാണ്. ഗുരുതരമായ കാര്യങ്ങൾ ആ റിപ്പോർട്ടിൽ പറയുന്നുണ്ട്. ഞങ്ങൾ അതു സമ്മതിക്കാൻ തയ്യാറാണ്. 84 പേരെ നിയമിച്ചപ്പോൾ അഞ്ചുപേരെ നിയമിച്ചതിനെക്കുറിച്ച് ഗുരുതരമായ ആക്ഷേപമുണ്ടായിട്ടുണ്ട്. പക്ഷേ ഒരു കാര്യം ഓർമ്മയിൽ വരുന്നുണ്ട്. ഇതുപോലുള്ള



കാര്യങ്ങൾ ഈ കേരള നിയമസഭയിൽ പലപ്പോഴും ചർച്ച ചെയ്യുകയുണ്ടായിട്ടുണ്ട്. റ്റി.സി.സി. യിൽ നിയമിച്ച അഞ്ചു പേരെ തിരിച്ചയച്ചതു പോലുള്ള സംഭവങ്ങൾ ഈ രാജ്യത്തുണ്ടായിട്ടുണ്ട്. രണ്ടു മൂന്നു വർഷങ്ങൾക്കു മുൻപ് ഞങ്ങളുടെ കക്ഷി ഈ നിയമസഭയിൽ ഒരു കാര്യം പറഞ്ഞു. അന്നത്തെ റവന്യൂമന്ത്രി സ്വന്തക്കാരനായ ഒരു യുവാവിന് രണ്ടോ രണ്ടരയോ ഏക്കർ ഭൂമി കൊടുക്കുന്നതിന് ഫയലിൽ ഒപ്പിട്ടു കൊടുത്തു. അങ്ങനെയുള്ള ആരോപണം ഞങ്ങൾ ഇവിടെ ഉന്നയിച്ചു. ഉടനെതന്നെ റവന്യൂമന്ത്രി കൊടുത്ത ഭൂമി റദ്ദാക്കി. ആ ഭൂമി തിരിച്ചെടുക്കാൻ ഉത്തരവ് പാസാക്കി. അന്നത്തെ റവന്യൂ മന്ത്രിയുടെ ഈ അഴിമതിയെക്കുറിച്ച് അന്വേഷിക്കാൻ ആരും തയ്യാറായില്ല. നടപടി എടുക്കാൻ തയ്യാറായില്ല. അന്നു രാജി വയ്ക്കാൻ തയ്യാറായില്ല. രാജി വയ്ക്കാൻ ഞങ്ങൾ ആവശ്യപ്പെട്ടില്ല. ഈ ധാർമ്മിക രോഷം പറയുന്ന ആൾക്കാർ സ്വന്തക്കാരന് ഭൂമി കൊടുത്തപ്പോൾ ആരും അറിയാതെ ഉറക്കസമയത്ത് ഫയൽ വരുത്തി ഉത്തരവു ക്യാൻസൽ ചെയ്തു രക്ഷപ്പെടുകയാണു ചെയ്തത്. ഈ ഗവൺമെന്റ് ചെയ്തത് അതല്ല. ഈ ഗവൺമെന്റു ചെയ്തത് അങ്ങനെ ആരോപണം വന്നപ്പോൾ അനധികൃതമായി നിയമിച്ച അഞ്ചുപേരെയും പിരിച്ചയച്ചു. അങ്ങനെ അഞ്ചു പേരെ പിരിച്ചയച്ചതുമാത്രമല്ല, അടിയന്തിരമായി അന്വേഷണത്തിന് ഉത്തരവു പുറപ്പെടുവിക്കുകയും ചെയ്തു. നാരായണസ്വാമിയെക്കൊണ്ട് അന്വേഷിക്കാൻ ഉത്തരവിട്ടു. സ്വന്തക്കാർക്ക് ഭൂമികൊടുത്ത ആരോപണം വന്നപ്പോൾ അതു റദ്ദാക്കുകയല്ലാതെ അതു അന്വേഷിക്കാൻ തയ്യാറാകാതിരുന്ന ശ്രീമതി ഗൗരിയമ്മയുടെ പാരമ്പര്യം അച്ചുതമേനോൻ കാണിച്ചില്ല. അച്ചുതമേനോൻ അന്വേഷണത്തിനു ഉത്തരവിടുകയാണ് ഉണ്ടായത്. നാരായണസ്വാമിയുടെ റിപ്പോർട്ടു വന്നു. ഗവൺമെന്റ് ആ റിപ്പോർട്ടു മൂടി വച്ചില്ല. നമ്മുടെ സെക്രട്ടറിയേറ്റിനകത്ത് എത്ര ആയിരം റിപ്പോർട്ടുകൾ ഇന്നും വെളിച്ചം കാണാതെ ഒളിച്ചിരിപ്പുണ്ട്. ബഹുമാന്യരായ എത്രയോ മെമ്പറൻമാരെക്കുറിച്ചുള്ള ആരോപണങ്ങളടങ്ങുന്ന എത്രയോ റിപ്പോർട്ടുകൾ സെക്രട്ടറിയേറ്റിനകത്ത് വെളിച്ചം കാണാതെ ചിതൽ പിടിച്ചിരിപ്പുണ്ട്. ഈ റിപ്പോർട്ടുകൾ ഗവൺമെന്റ് മൂടിവച്ചില്ല. അത് മേശപ്പുറത്തു വച്ചു. നാരായണസ്വാമിയുടെ അന്വേഷണ റിപ്പോർട്ട് മേശപ്പുറത്തു വച്ചതു മാത്രമല്ല ആ റിപ്പോർട്ട് അംഗീകരിച്ചിരിക്കുന്നു. അതിന്റെ വെളിച്ചത്തിൽ നടപടികൾ എടുക്കാൻ പോകുന്നു എന്ന് ക്യാബിനറ്റ് തീരുമാനിച്ചതായി പത്രങ്ങളിൽ വായിക്കുകയും ചെയ്തു. അപ്പോൾ ആരോപണമുണ്ടായപ്പോൾ ആദ്യം തന്നെ അഞ്ചുപേരെ പിരിച്ചയച്ചു. പിന്നെ ഉന്നതനായ നിങ്ങൾ പോലും സമ്മതിക്കുന്ന ഒരു ഐ.എ.എസ് ഉദ്യോഗസ്ഥനെക്കൊണ്ട് അന്വേഷിപ്പിച്ചു. അങ്ങനെ അന്വേഷിപ്പിച്ചതിനുശേഷം ആ അന്വേഷണ റിപ്പോർട്ട് ഒളിച്ചു വയ്ക്കുന്നതിനു പകരം പരസ്യമായി ഈ നിയമസഭയുടെ മേശപ്പുറത്തു വച്ചു. മേശപ്പുറത്തു വച്ചതിനുശേഷം ആ റിപ്പോർട്ട് അംഗീകരിക്കുന്നു എന്ന പ്രഖ്യാപനം നടത്തി. അതിനുശേഷം ആ റിപ്പോർട്ടിനെ മാനിച്ചുകൊണ്ട് ആ റിപ്പോർട്ടിന്റെ വെളിച്ചത്തിൽ യുക്തമായ നടപടികൾ സ്വീകരിക്കാൻ തയ്യാറാണെന്നു ഗവൺമെന്റ് പ്രഖ്യാപിക്കുകയും ചെയ്തിരുന്നു. ഈ സാഹചര്യത്തിൽ ഇനി റ്റി. സി. സി. റിപ്പോർട്ടിന്റെ വെളിച്ചത്തിൽ ഇത്രമാത്രം കലി തുള്ളുന്നത് എന്തിനാണെന്നു മനസ്സിലാകുന്നില്ല. ഈ രണ്ടു റിപ്പോർട്ടുകളുടേയും വെളിച്ച ത്തിൽ ഗവൺമെന്റിനു ചെയ്യാവുന്നതിന്റെ പരമാവധി ചെയ്തിട്ടുണ്ട്. ഈ ഗവൺമെന്റിനെ പിടിച്ചി റക്കാൻ വേണ്ടി ഒന്ന് ഒന്നര മാസത്തിനു മുമ്പേ ജനങ്ങളുടെ കൈയിൽ നിന്ന് ഒന്നാം തരം അടി വാങ്ങിയ ഒരു രാഷ്ട്രീയ പാർട്ടിയുടെ കൂട്ടാളികൾ ഇപ്പോൾ അവിശ്വാസ പ്രമേയവുമായി വന്നിരിക്കുകയാണ്. ഒരു കാര്യം നിങ്ങൾക്കു ബോദ്ധ്യം വേണം. നിങ്ങളുടെ പാർട്ടി ഈ രാജ്യത്ത് രക്ഷപ്പെടാൻ പോകുന്നില്ല. അഖിലേന്ത്യാ മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റ് പാർട്ടി ഈ സംസ്ഥാനത്ത് ഏതാണ്ട് അന്ത്യ കൂദാശ സ്വീകരിച്ച് മരിക്കാറായിരിക്കുകയാണെന്നാണ് എന്റെ അഭിപ്രായം. എനിക്ക് ഇന്നതു ബോദ്ധ്യമായി. ഡെപ്യൂട്ടി ലീഡറും ബാക്കിയുള്ള 32 എം. എൽ. എ. മാരും അടക്കം ഉണ്ടായിട്ടും കാര്യം പറയാൻ അറിഞ്ഞുകൂടാ. ഞങ്ങളുടെ നേതാവ് കൽക്കട്ടയിൽ നിന്ന് മറുപടി പറയാൻ വരേണ്ടിയിരിക്കുന്നു. അത്രയും ബുദ്ധിയേ ഞങ്ങൾക്കുള്ളൂ എന്നു പറയേണ്ട ഗതികേട് വന്നിരിക്കുകയാണ്. മറുപടി പറയാൻ അദ്ദേഹം വന്നേ പറ്റുകയുള്ളൂ. ഇവിടെ വന്ന്



കള്ളത്തരങ്ങൾ ഒന്നാം തരമായി അവതരിപ്പിക്കാൻ കഴിവുള്ള ആ ചെകുത്താൻ വന്നാലെ കള്ളത്തരങ്ങൾ അവതരിപ്പിക്കാൻ കഴിയുകയുള്ളൂ എന്നു വന്നിരിക്കുകയാണ്. നിങ്ങളുടെ പാർട്ടിയിലെ ആ ചെകുത്താൻ വന്നാലും എന്തു ചെയ്യാൻ കഴിയുമെന്നുള്ള കാര്യം എനിക്കു മനസ്സിലാകുന്നില്ല. കേരളനിയമസഭയുടെ ഈ സമ്മേളനത്തിൽ ഒരു പാടു കാര്യങ്ങൾ ചർച്ച ചെയ്യാനുള്ളപ്പോൾ ഇതുമായി വരേണ്ട കാര്യമില്ലായിരുന്നു. അങ്ങാടിയിൽ തോറ്റതിന് അമ്മയോട് എന്നു പറഞ്ഞതുപോലെ ഇലക്ഷനിൽ തോറ്റതിന് ഈ രീതിയിൽ നേരിടേണ്ട കാര്യമില്ല.

ഞാൻ ചെകുത്താൻ എന്നു പ്രത്യേകിച്ച് ആരേയും ഉദ്ദേശിച്ചല്ല പറഞ്ഞത്. ആ തൊപ്പി ആർക്കാണോ ചേരുന്നത് അവർ ധരിച്ചുകൊണ്ടാൽ മതി. പ്രധാനപ്പെട്ട നിയമ നിർമ്മാണങ്ങൾ നടക്കുന്ന അവസരത്തിൽ, പാവപ്പെട്ട കുടികിടപ്പുകാർക്കും ഭൂമിയില്ലാത്തവർക്കും ആശ്വാസം നൽകുന്നതിനുവേണ്ടിയുള്ള കാർഷിക നിയമം ഉൾപ്പെടെയുള്ള നിയമങ്ങൾ കൊണ്ടു വരേണ്ടിയിരിക്കുന്ന അവസരത്തിൽ ഇത്തരം പ്രമേയങ്ങളുമായി വരുന്നത് ശരിയല്ല. ഇത്തരം പ്രമേയവുമായി വന്ന് നിയമസഭയുടെ രണ്ടു ദിവസം മെനക്കെടുത്താൻ ശ്രമിച്ചത് ശരിയല്ല. അതുകൊണ്ട് ബഹുമാനപ്പെട്ട വാര്യർ തന്റെ തെറ്റു സമ്മതിച്ച് ഈ പ്രമേയം പിൻവലിച്ചുകൊണ്ടു പോകണം. ഞാൻ ഈ പ്രമേയത്തെ എതിർക്കുന്നു.



# 1976-77 ൽ ശ്രീ. കെ. എം. മാണി അവതരിപ്പിച്ച ആദ്യത്തെ ബഡ്ജറ്റിന്മേൽ നടന്ന പൊതു ചർച്ചയ്ക്ക് മറുപടിയായി 1976 മാർച്ച് 24-ാം തീയതി ചെയ്ത പ്രസംഗം

സർ, കഴിഞ്ഞ മൂന്നു ദിവസങ്ങളായി ഈ ബഡ്ജറ്റ് ചർച്ചയിൽ പങ്കെടുത്തുകൊണ്ട് ഈ ഭാഗത്തുനിന്നും പ്രതിപക്ഷഭാഗത്തു നിന്നും നിരവധി മെമ്പർമാർ സംസാരിക്കുകയുണ്ടായി. അവരിൽ പലരുടെയും ചർച്ചകളിൽ വളരെ വിലപ്പെട്ട നിർദ്ദേശങ്ങൾ ഉണ്ടായി എന്നുള്ളതിലും എനിക്കു സന്തോഷമുണ്ട്. ഈ ചർച്ച സജീവമാക്കുകയും ബഡ്ജറ്റിലെ പോരായ്മകൾ ചൂണ്ടിക്കാണിക്കുകയും വിലപ്പെട്ട നിർദ്ദേശങ്ങൾ നൽകുകയും ചെയ്തിട്ടുള്ള എല്ലാ മെമ്പർമാരോടും എന്റെ ഹൃദയംഗമമായ നന്ദി പ്രകാശിപ്പിക്കുവാൻ ഞാനാഗ്രഹിക്കുകയാണ്. പിന്നെ ചില മെമ്പർമാർ ഈ രാജ്യത്തെ നീറുന്ന പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് ഈ ബഡ്ജറ്റ് വിജയിച്ചിട്ടില്ലെന്നുള്ള രീതിയിൽ സംസാരിക്കുകയുണ്ടായി. ഈ രാജ്യത്തെ നീറുന്ന പ്രശ്നങ്ങൾ മുഴുവൻ ഒരൊറ്റ അടിയ്ക്ക് ഒരു വർഷം കൊണ്ട് പരിഹരിക്കുന്നതിന് ഈ ബഡ്ജറ്റ് വിജയിച്ചിട്ടില്ലെന്നുള്ള രീതിയിൽ സംസാരിക്കുകയുണ്ടായി. ഈ രാജ്യത്തെ നീറുന്ന പ്രശ്നങ്ങൾ മുഴുവൻ ഒരൊറ്റ അടിക്ക്, ഒരു വർഷം കൊണ്ടു പരിഹരിക്കുന്നതിനുള്ള എന്തെങ്കിലും ഒറ്റമൂലി ഈ ബഡ്ജറ്റിൽ നിർദ്ദേശിച്ചിട്ടുള്ളതായി ഞാൻ അവകാശപ്പെടുന്നില്ല. കേരളത്തെ സംബന്ധിച്ചിടത്തോളം ഇവിടത്തെ പ്രശ്നങ്ങൾ വളരെ സങ്കീർണ്ണമാണ്; വളരെ വിപുലമാണ്. ഇവിടത്തെ തൊഴിലില്ലായ്മ, വികസനപരമായ പിന്നോക്കാവസ്ഥ, ജനസംഖ്യാ വർദ്ധനവ്, ഭക്ഷ്യപദാർത്ഥങ്ങളുടെ കാര്യത്തിൽ നമുക്കുള്ള അപര്യാപ്തത ഇതെല്ലാം വളരെ സങ്കീർണ്ണമായ പ്രശ്നങ്ങളാണ്. ഇതെല്ലാം ഒരൊറ്റ വർഷം കൊണ്ട് പരിഹരിക്കാവുന്ന പ്രശ്നങ്ങളല്ല. പക്ഷേ നമ്മുടെ സംസ്ഥാന ഗവൺമെന്റിന്റെ പരിമിതമായ സാമ്പത്തിക കഴിവുകൾക്കുള്ളിൽ നിന്നുകൊണ്ട് ഈ പ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളം, ഈ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനുള്ള ആക്കം വർദ്ധിപ്പിക്കാൻ അല്ലെങ്കിൽ അതിന്റെ വേഗത കൂട്ടാനുള്ള ആത്മാർത്ഥമായ ഒരു പരിശ്രമം ഗവൺമെന്റിന്റെ ഭാഗത്തുനിന്നും ഉണ്ടായിട്ടുണ്ട്. ബഡ്ജറ്റിൽക്കൂടിയും അത് ഉണ്ടായിട്ടുണ്ടെന്ന് പറയാൻ ഞാനാഗ്രഹിക്കുന്നു. അതുകൊണ്ട് ഈ ബഡ്ജറ്റിനെ പ്രത്യേകിച്ചും പ്രതിപക്ഷത്തിരിക്കുന്ന ബഹുമാനപ്പെട്ട മെമ്പർമാർ നിഷ്പക്ഷമായി കാണണമെന്നു എനിക്ക് ഒരപേക്ഷയുണ്ട്. ക്ഷീരമുള്ളോരകിടിൻ ചുവട്ടിലും ചോരതന്നെ കൊതുകിന്നു കൗതുകം എന്ന നിലപാട് ബഡ്ജറ്റിനെ സംബന്ധിച്ച് ആരെടുത്താലും അത് ഭൂഷണമാണെന്ന് എനിക്ക് തോന്നുന്നില്ല. എന്തായാലും ഈ സഭയിൽ ഇവിടെനിന്നും അവിടെ നിന്നും സംസാരിച്ച ആളുകൾ പൊതുവെ ഈ ബഡ്ജറ്റിലെ പല കാര്യങ്ങളും സ്വാഗതം ചെയ്തിട്ടുണ്ട്. ഇപ്രകാരം ഈ ബഡ്ജറ്റിനെ സ്വാഗതം ചെയ്തിട്ടുള്ളതിൽ എനിക്കു സന്തോഷമുണ്ട്.

സർ, ഈ രാജ്യത്തെ ജനങ്ങൾ ഈ ബഡ്ജറ്റിനെ സാർവ്വത്രികമായി അംഗീകരിച്ചിട്ടുണ്ട്, ജനങ്ങളുടെ അംഗീകാരം ഈ ബഡ്ജറ്റിനു കിട്ടിയിട്ടുണ്ടെന്നു ഞാൻ ന്യായമായും പ്രത്യാശിക്കുകയാണ്. ഞാൻ ഇതു പറയുന്നത് അടിസ്ഥാനരഹിതമായിട്ടല്ല. ബഹുജനാഭിപ്രായത്തിന്റെ ജിഹ്വകളെന്ന് അറിയപ്പെടുന്ന, ഈ സംസ്ഥാനത്തിന് അകത്തും പുറത്തുമുള്ള എല്ലാ പത്രങ്ങളും എന്നു തന്നെ പറയട്ടെ, ഈ ബഡ്ജറ്റിനെ സ്വാഗതം ചെയ്തിട്ടുണ്ട്. അവർ ഇതിന്റെ നല്ല വശങ്ങൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

എക്കണോമിക് ടൈംസ് നികുതികൾ ഒഴിവാക്കിക്കൊണ്ട് ആശ്വാസ നടപടികൾ നൽകിയ ഒരു ബഡ്ജറ്റ് എന്നാണ് ഇതിനെ വിശേഷിപ്പിച്ചിരിക്കുന്നത്. ഫൈനാൻഷ്യൽ എക്സ്പ്രസ് ദുർബല വിഭാഗങ്ങൾക്ക് ആശ്വാസം നൽകുന്ന സ്തുത്യർഹമായ ഒരു ബഡ്ജറ്റ് എന്നാണ് വിശേഷിപ്പിച്ചത്. ഹിന്ദു "A budget for the needy" പാവപ്പെട്ടവർക്കുവേണ്ടിയുള്ള ബഡ്ജറ്റ് എന്നും മാതൃഭൂമി 'ഭാവനയും പ്രായോഗിക ബുദ്ധിയും പ്രകടമാക്കിയ ബഡ്ജറ്റ്' എന്നും മലയാളമനോരമ 'ഭാവനാപൂർണ്ണ



മായ ബഡ്ജറ്റ്' എന്നും കേരളാ കൗമുദി 'ആത്മവിശ്വാസം തുളുമ്പുന്ന ബഡ്ജറ്റ്' എന്നും ദീപിക 'കർഷകർക്കു നീതി നൽകുന്ന ബഡ്ജറ്റ്' എന്നും എക്സ്പ്രസ്സ് 'സ്വാഗതാർഹമായ ബഡ്ജറ്റ്' എന്നും ജനയുഗം 'ഉൽപ്പാദനോൻമുഖമായ ബഡ്ജറ്റ്' എന്നും ചന്ദ്രിക 'ആശ്വാസം നൽകുന്ന ബഡ്ജറ്റ്' എന്നും കേരള ടൈംസ് 'സാമൂഹ്യക്ഷേമ ബഡ്ജറ്റ്' എന്നും വീക്ഷണം 'സാമൂഹ്യ ഭദ്രത നൽകുന്ന ബഡ്ജറ്റ്' എന്നും വിശേഷിപ്പിച്ചുകൊണ്ട് ഈ ബഡ്ജറ്റിനെ സ്വാഗതം ചെയ്തിരിക്കുകയാണ്. ഞാൻ വിനയത്തോടുകൂടി പറയുകയാണ് ഇതെല്ലാം ഉൾക്കൊള്ളുന്നതാണ് ഈ ബഡ്ജറ്റ് ഇതാണ് ഈ ബഡ്ജറ്റിന്റെ സവിശേഷത എന്ന്. ഈ രാജ്യത്തെ ജനങ്ങളും ഈ രാജ്യത്തെ പത്രങ്ങളും ഈ ബഡ്ജറ്റിനകത്ത് ഇറങ്ങിചെന്നിട്ടുള്ള എല്ലാ വ്യക്തികളും ഈ നിലയ്ക്ക് ഇതിനെ വിലയിരുത്തുകയും ഇതിനെ സ്വാഗതം ചെയ്യുകയും പ്രശംസിക്കുകയും ചെയ്തിട്ടുള്ളതിൽ തീർച്ചയായും ഗവൺമെന്റിനെ സംബന്ധിച്ചിടത്തോളം ചാരിതാർത്ഥ്യമുണ്ട്. ഞങ്ങൾക്കിതിൽ കൃതജ്ഞതയുണ്ട്.

സർ, ഞാൻ ഒരു കാര്യം പറയാനാഗ്രഹിക്കുന്നു. ഈ ബഡ്ജറ്റിനെ വിലയിരുത്തേണ്ടത് ഒരു മാർഗ്ഗത്തിൽക്കൂടെയാണ്. ബഡ്ജറ്റ് ജോലി ആദ്യമായി തുടങ്ങുന്നത് ബഡ്ജറ്റ് വർഷത്തിൽ പദ്ധതിയുടെ തുക എത്രയായിരിക്കണമെന്നു നിശ്ചയിക്കുന്ന ഘട്ടത്തിലാണ്. ഈ ബഡ്ജറ്റിന്റെ റിസോഴ്സിനെ സംബന്ധിച്ചിടത്തോളം 1976-77-ലെ വികസനപ്രവർത്തനങ്ങൾക്ക് കോട്ടം വരാതിരിക്കുവാൻവേണ്ടി 105 കോടിയുടെയോ കഴിയുമെങ്കിൽ 110 കോടിയുടെയോ ഒരു പദ്ധതിക്കു രൂപം നൽകേണ്ടതാണെന്ന നിഗമനത്തിലാണ് ഇവിടത്തെ പ്ലാനിംഗ് ബോർഡും സംസ്ഥാന ഗവൺമെന്റും എത്തിയത്. ഇതിനെ സംബന്ധിച്ച ചർച്ചയാണ് 1975 ഡിസംബർ മാസത്തിൽ ഡൽഹിയിൽ ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാരും പ്ലാനിംഗ് കമ്മീഷനുമായി നടന്നത്. ആ ചർച്ചകൾ നടന്നപ്പോൾ അവിടെ നടത്തിയ പരിശോധനയിൽ നമ്മുടെ രാജ്യത്തിന്റെ വിഭവശേഷി കണ്ടത് 58 കോടി രൂപയ്ക്കാണ്. അപ്പോൾ വെറും 58 കോടി രൂപ മാത്രമാണ് നമുക്ക് അടുത്തവർഷത്തേക്കുള്ള വിഭവശേഷിയായി പ്ലാനിംഗ് കമ്മീഷൻ കണ്ടത്. നമ്മുടെ ഉദ്യോഗസ്ഥന്മാർക്കു അതിനെ എതിർക്കുവാൻ കഴിഞ്ഞിട്ടില്ല. കാരണം, വസ്തുതകളുടെ അടിസ്ഥാനത്തൽ 58 കോടി രൂപയേ ഉള്ളൂ നമ്മുടെ വിഭവശേഷി. നാം എന്തു ചെയ്യണം? ഇതനുസരിച്ചു പദ്ധതി വെട്ടിക്കുറയ്ക്കണമോ? അതോ നമ്മുടെ ആവശ്യങ്ങൾ ഏറെക്കുറെ നിറവേറ്റത്തക്കവണ്ണമുള്ള ഒരു പദ്ധതിക്കു രൂപം നൽകണമോ എന്നാലോചിച്ചശേഷം ഗവൺമെന്റു ജനങ്ങളുടെ മേൽ വിശ്വാസം അർപ്പിച്ചുകൊണ്ടു നമ്മുടെ പദ്ധതിക്കുവേണ്ട ധനം സമാഹരിക്കാമെന്ന വിശ്വാസത്തിൽ 112 കോടി രൂപയുടെ ഒരു പദ്ധതിക്കാണ് രൂപം നൽകിയത്. സർ, ഈ ബഡ്ജറ്റിന്റെ സവിശേഷത എന്നു പറയുന്നത് ഇതാണ്. നടപ്പുവർഷത്തിൽ ചെലവു വരുന്ന തുകയുടെ 24 ശതമാനം അധികരിച്ച തുക വരുന്ന ഒരു ബഡ്ജറ്റിനുവേണ്ടിയുള്ള വിഭവസമാഹരണം ഈ ബഡ്ജറ്റിൽ വരുത്തിയിട്ടുണ്ട്. എനിക്ക് ബഹുമാനപ്പെട്ട കെ. മൊയ്തീൻകുട്ടി ഹാജിയോടും ശ്രീമതി ഗൗരിയമ്മയോടും പറയാനുള്ളത് വേറൊന്നുമില്ലെങ്കിലും ഈ ഒരൊറ്റ കാര്യത്തിൽ ഈ ഗവൺമെന്റിനെ അഭിനന്ദിക്കേണ്ടതാണെന്നാണ്. ഒരൊറ്റ കാര്യത്തിൽ ഈ ഗവൺമെന്റിന് അടുത്തവർഷത്തേയ്ക്ക് ഈ വർഷത്തേക്കാൾ 24% കൂടി അധികരിച്ച ഒരു പദ്ധതിക്കു വിഭവസമാഹരണത്തിനുവേണ്ടിയുള്ള വഴി ഈ ബഡ്ജറ്റിൽ കൂടി നൽകിയിട്ടുണ്ടെന്നുള്ളതാണ്. അതാണ് ഞാൻ പറഞ്ഞത് മറ്റൊന്നുമില്ലെങ്കിലും ഈ ഒരു വസ്തുതയുടെ അടിസ്ഥാനത്തിൽ ഈ ഗവൺമെന്റിനെ തീർച്ചയായും പ്രശംസിക്കേണ്ടിയിരുന്നു എന്ന്. രണ്ടാമതു സർ, നമ്മുടെ വിഭവശേഷി 58 കോടി രൂപയാണ്. 112 കോടി രൂപയുടെ പദ്ധതിക്കു രൂപം നൽകുന്നു. അപ്പോൾ സാമാന്യഗതിയിൽ ഒരു ഡെഫിസിറ്റു ഫൈനാൻസിംഗ് കൊണ്ടുവന്ന് ഇതിനെ നേരിടാമായിരുന്നു. നമ്മളെ സംബന്ധിച്ചിടത്തോളം നമ്മുടെ സാമ്പത്തിക സ്ഥിതി നാലാം പദ്ധതിയുടെ അവസാനം അവശേഷിച്ച കമ്മിയിൽ നിന്നും മുക്തി നേടാൻ കഴിഞ്ഞിട്ടില്ല. 5-ാം പദ്ധതിയിലേക്കു കടന്നപ്പോൾ ഒന്നു രണ്ടു വർഷത്തേക്കു വന്ന ബാദ്ധ്യത നമ്മുടെ ശമ്പള പരിഷ്ക്കരണത്തിന്റെയും ഡി. എ. വർദ്ധനവിന്റെയും ഫലമായി,



4-ാം പദ്ധതിയുടെ അവസാനം വന്ന 39 കോടി രൂപയുടെ ബാദ്ധ്യത-വളരെയധികം വർദ്ധിക്കുകയുണ്ടായി. ഈ സാമ്പത്തിക വർഷത്തിന്റെ അവസാനത്തിൽ അത് 41 കോടി രൂപയാകുമെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്. ഈ സാഹചര്യത്തിൽ ഒരു സാധാരണ ഗവൺമെന്റ് ചെയ്യുന്നതെന്താണ്? ഞാൻ പ്രതിപക്ഷത്തോടു ചോദിക്കുകയാണ്. സാധാരണ ഒരു ഗവൺമെന്റ് ചെയ്യുന്നത് തീർച്ചയായും ഇത്രമാത്രം ബാദ്ധ്യതയുള്ളതുകൊണ്ട് പുതിയ പദ്ധതിക്കു കൂടുതൽ കാണേണ്ടിയിരിക്കുന്നതുകൊണ്ട് ഒരു ഡഫിസിറ്റു ബഡ്ജറ്റിനു രൂപം നൽകുകയെന്നുള്ളതിനുപകരം ഈ ഗവൺമെന്റ് ഈ 5-ാം പഞ്ചവത്സരപദ്ധതിയുടെ ഒന്നും രണ്ടും വർഷങ്ങളിൽ നമുക്കു നേരിടേണ്ടിവന്ന വർദ്ധിച്ച നോൺപ്ലാൻ ചെലവുകൾ നേരിടുന്നതിനും മൂന്നാം വർഷത്തേക്കു പിന്നെയും അധികം വിഭവസമാഹരണം ഉണ്ടാക്കുന്നതിനും വഴികണ്ടുകൊണ്ട് നാലാം പഞ്ചവത്സരപദ്ധതിയുടെ അവസാന കമ്മി താഴേക്കു കുറച്ചുകൊണ്ടുവരികയാണ് ചെയ്തിട്ടുള്ളത്.

1973-74-ലേക്ക് നമ്മുടെ ഡെഫിസിറ്റു കുറച്ചുകൊണ്ടുവരുകയാണ് ഉണ്ടായിട്ടുള്ളത് എന്നുള്ളതാണ് ബഹുമാനപ്പെട്ട മെമ്പർമാരുടെ ശ്രദ്ധയ്ക്കായി സമർപ്പിക്കാനുള്ളത്. അപ്പോൾ ആ നിലയ്ക്കാണ് ഈ ബഡ്ജറ്റിനെ കാണേണ്ടത്. ഈ ബഡ്ജറ്റു വർഷത്തിൽ എന്തു തുക ഇതിനുവേണ്ടി ഫിക്സുചെയ്തുവെന്നും ആ തുകയ്ക്കുവേണ്ടി ഏതുനിലയിലുള്ള ഒരു ബഡ്ജറ്റിനു രൂപം നല്കിയെന്നുള്ളതിന്റെ അടിസ്ഥാനത്തിലുമാണ് ഈ ബഡ്ജറ്റിനെ വിലയിരുത്തേണ്ടത്.

സർ, ഈ സന്ദർഭത്തിൽ സാന്ദർഭികമായി ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജി ഇവിടെ സൂചിപ്പിച്ച ഒരു വിമർശനത്തിന് മറുപടി പറയാൻ ഞാനാഗ്രഹിക്കുകയാണ്. അദ്ദേഹം ഇവിടെ പറയുകയുണ്ടായി, ബഹുമാനപ്പെട്ട ശേഷൻ ബഡ്ജറ്റ് അവതരിപ്പിച്ചപ്പോഴും ഇതിനു മുമ്പുള്ള ബഡ്ജറ്റുകളെല്ലാം അവതരിപ്പിച്ചപ്പോഴുമെല്ലാം കേന്ദ്ര-സംസ്ഥാന സാമ്പത്തിക ബന്ധത്തെപ്പറ്റി പരാമർശിക്കാറുണ്ടായിരുന്നു. കേന്ദ്രത്തിൽ നിന്നും നമുക്ക് കിട്ടേണ്ടതായിട്ടുള്ള ആനുകൂല്യങ്ങളെപ്പറ്റി കൂടുതലായി കിട്ടേണ്ട ആനുകൂല്യങ്ങളെപ്പറ്റി ശക്തിയായിട്ടുള്ള ഭാഷയിൽ പ്രതിപാദിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ഇതിൽ അങ്ങനെയില്ല എന്നു പറയുകയുണ്ടായി. ബഡ്ജറ്റു പ്രസംഗത്തിന്റെ 8-മാത്തെ പേജിന്റെ അവസാനത്തിൽ ഒരു കാര്യം പറഞ്ഞിട്ടുണ്ട്. ഈ മാർച്ച് 31-ാം തീയതി നിലവിൽ നിൽക്കുന്ന 41 കോടി രൂപ നമ്മുടെ ഡെഫിസിറ്റ് ആണ്. അത് അടുത്തവർഷം മാർച്ച് 31-ാം തീയതിയിലെത്തുമ്പോൾ 31 കോടിയിൽ താഴെ കൊണ്ടുവരുമെന്നാണ്. അത് നമ്മുടെ ഡെഫിസിറ്റാണ്. ആ ഡെഫിസിറ്റ് ഉടനടി അടയ്ക്കണം. ആ ഡെഫിസിറ്റ് പരിഹരിക്കണമെന്ന് കേന്ദ്ര ഗവൺമെന്റിനും പ്ലാനിംഗ് കമ്മീഷനും പറയാൻ അവകാശമുണ്ടായിരുന്നു. സ്വാഭാവികമാണ്. പക്ഷേ, അവർ അതു പറഞ്ഞിട്ടില്ല. ഞാൻ എന്റെ ബഡ്ജറ്റു പ്രസംഗത്തിന്റെ പത്താമത്തെ പേജിലേക്ക് ബഹുമാനപ്പെട്ട മൊയ്തീൻ കുട്ടി ഹാജിയുടെ ശ്രദ്ധ ക്ഷണിക്കുകയാണ്. 28-ാമത്തെ പാരഗ്രാഫിന്റെ അവസാനത്തെ വാചകം "30.20 കോടി രൂപയുടെ വിഭവ കമ്മി അവശേഷിക്കുമെന്നും അത് പദ്ധതി പ്രവർത്തനത്തെ ബാധിക്കുകയില്ലെന്നുമുള്ള ധാരണ പ്രസ്തുത പദ്ധതിയുടെ അംഗീകാരത്തിൽ അന്തർഭവിച്ചിരുന്നു". ഞാനും ബഹുമാനപ്പെട്ട മുഖ്യമന്ത്രിയും കൂടി ഡൽഹിയിലേക്ക് പോയി പ്ലാനിംഗ് കമ്മീഷനുമായിട്ടുള്ള ചർച്ചയിൽ മുഖ്യമന്ത്രിയുടെയും ഗവൺമെന്റിന്റെയും ശക്തിയായ സ്വാധീനം ചെലുത്തിയതിന്റെ ഫലമായിട്ടാണ് അവശേഷിക്കുന്ന കമ്മി നമ്മുടെ പദ്ധതിപ്രവർത്തനങ്ങളെ ദോഷകരമായി ബാധിക്കകുയില്ലെന്ന ഉറച്ച നിലപാട് കേന്ദ്ര ഗവൺമെന്റ് എടുത്തിരിക്കുന്നത്. ഈ സാഹചര്യത്തിൽ കേന്ദ്രഗവൺമെന്റിനോടുള്ള ഈ ഗവൺമെന്റിന്റെ നയമെന്താണ്. നമ്മുടെ അവകാശങ്ങൾ സ്ഥാപിച്ചെടുക്കുന്നതിൽ നമ്മൾ പിന്നോക്കം പോകയില്ല. നമ്മൾ സാധിച്ചെടുത്തിട്ടുണ്ട്. അപ്പോൾ ചെയ്ത കാര്യങ്ങളെ ആശ്രയിച്ചാണ്, ബഡ്ജറ്റിലെ വാക്യങ്ങളെ ആശ്രയിച്ചല്ല. കേന്ദ്ര-സംസ്ഥാന ബന്ധങ്ങളെ സംബന്ധിച്ച് ഒരു പാരഗ്രാഫ് എഴുതാമായിരുന്നു. അങ്ങനെ എഴുതുന്നതിലല്ല, എന്തു ചെയ്തു എന്തു നേടിയെടുത്തു എന്നുള്ളതിനെ ആശ്രയിച്ചാണ് ഇരിക്കുന്നത്. കേന്ദ്ര-സംസ്ഥാനബന്ധത്തെ സംബന്ധിച്ച് ആർക്കും എതിരഭിപ്രായമില്ല. കേന്ദ്ര-സംസ്ഥാന സാമ്പത്തിക ബന്ധത്തെ സംബന്ധിച്ച് ചില വാക

ൃങ്ങൾ എഴുതിച്ചേർക്കുന്നതിൽ എന്റെ പാർട്ടിക്കോ ഈ സഭയിലെ മറ്റു പാർട്ടികൾക്കോ ആളുകൾക്കോ എതിരഭിപ്രായമില്ല. അത് വിപുലമായ ഒരു വിഷയമാണ്. നമുക്ക് അതിനെപ്പറ്റി ആലോചിക്കാം. ആലോചിക്കേണ്ടതാണ്. അതുകൊണ്ട് ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജിയോട് എനിക്ക് അത്ര മാത്രമേ പറയാനുള്ളൂ. കേന്ദ്ര-സംസ്ഥാന സാമ്പത്തിക ബന്ധത്തെക്കുറിച്ച് പറയുന്ന ശക്തിയായ വചനം ഇതിനകത്ത് എഴുതിവച്ചിട്ടില്ലെങ്കിലും, ആ ഒരു പരാമർശനരീതി ഇതിനകത്ത് കാണിച്ചിട്ടില്ലെങ്കിലും, കേന്ദ്രത്തിൽ നിന്നും സംസ്ഥാനത്തിനു കിട്ടേണ്ട ആനുകൂല്യങ്ങളെ സംബന്ധിച്ചിടത്തോളം നമുക്കു പ്രതികൂല്യമുണ്ടാകാത്ത, പ്രതിബന്ധമുണ്ടാകാത്ത ഒരു നിലപാട് ഉണ്ടാക്കാൻ മുഖ്യമന്ത്രിയും സംസ്ഥാനഗവൺമെന്റും ശ്രദ്ധ പതിപ്പിച്ചിട്ടുണ്ട്. കേന്ദ്രം അങ്ങനെ ഒരു നിലപാട് സ്വീകരിച്ചിട്ടുണ്ടെന്നു പറയാൻ ഞാനാഗ്രഹിക്കുകയാണ്.

ഞാൻ പറഞ്ഞുവന്നത്, ബഡ്ജറ്റിനെ വിലയിരുത്തേണ്ടത് എങ്ങനെയാണെന്നുള്ളതാണ്. വിഭവശേഷിയെപ്പറ്റി പറഞ്ഞു. പദ്ധതിയുടെ രൂപത്തെപ്പറ്റി പറഞ്ഞു. ഡെഫിസിറ്റു ഫൈനാൻസിംഗിനെപ്പറ്റി പറഞ്ഞു. ഈ കമ്മി കുറയ്ക്കേണ്ടതായിട്ടുണ്ട്. അധിക വിഭവങ്ങൾ സമാഹരിക്കേണ്ടതായിട്ടുണ്ട്. അപ്പോൾ പുതിയ നികുതികൾ കൊണ്ടുവരിക സ്വാഭാവികമല്ലേ സർ. ഒരു ഗവൺമെന്റിന് ആവശ്യമുണ്ടെങ്കിൽ പുതിയ നികുതികൾ കൊണ്ടുവരാൻ പാടില്ലേ. കേരളത്തിലെ പ്രബുദ്ധരായ ജനങ്ങൾ ഈ ഗവൺമെന്റ് പുതിയ നികുതി കൊണ്ടുവന്നിരുന്നെങ്കിൽ അതിൽ പരിഭവിക്കുകയില്ലായിരുന്നുവെന്ന് എനിക്കു തോന്നുന്നു. കാരണം, ഈ ഗവൺമെന്റിന്റെ കമ്മി ഇത്ര മാത്രമുണ്ട്. അടുത്ത വർഷത്തേക്ക് ഇതേ കോടി രൂപ കൂടി വേണ്ടിയിരിക്കുന്നു. അതിന്റെ അടിസ്ഥാനത്തിൽ പരിമിതമായ കഴിവുകൾക്കുള്ളിൽ നിൽക്കുന്ന ഗവൺമെന്റിനെ സംബന്ധിച്ചിടത്തോളം നികുതി കൊണ്ടുവന്നിരുന്നെങ്കിലും അത്ഭുപ്പെടാനില്ലായിരുന്നു. ഈ സംസ്ഥാനത്ത് വേറൊരു ഗവൺമെന്റായിരുന്നെങ്കിൽ മിക്കവാറും നികുതി കൊണ്ടുവരാതെ കമ്മി കുറയ്ക്കുകയും അടുത്ത വർഷത്തേക്കുള്ള പദ്ധതിക്കുവേണ്ട സമാഹരണം നടത്തുകയും ചെയ്തു എന്നുള്ള സ്ഥിതിവിശേത്തിന്റെ അടിസ്ഥാനത്തിൽ ബഡ്ജറ്റിനകത്തേക്ക് കടന്ന് ഇതിനെ വിലയിരുത്തിയിരുന്നെങ്കിൽ ആശങ്കയ്ക്ക് അവകാശമില്ലായിരുന്നു എന്നു മാത്രമേ പറയുന്നുള്ളൂ.

അതുപോലെ നാലാമതായി മറ്റൊരു കാര്യം ഞാൻ ചൂണ്ടിക്കാണിക്കുകയാണ്. പുതിയ നികുതിയില്ലാതെ ഈ കമ്മി കുറയ്ക്കണം. അധിക വിഭവം വേണം. ഈ സാഹചര്യത്തിൽ ആശ്വാസം കൊടുക്കാൻ ഏതെങ്കിലും ഒരു ഗവൺമെന്റ് മറ്റേതൊരു സംസ്ഥാനത്താണെങ്കിലും മുന്നോട്ട് വരുമായിരുന്നോ? വരികയില്ലായിരുന്നു.

ഇവിടെ പാവപ്പെട്ടവരെ സംബന്ധിച്ചിടത്തോളം, ജീവിതത്തിൽ കൈപ്പുനീർ കലർന്നുപോയ അവശവിഭാഗങ്ങളെ സംബന്ധിച്ചിടത്തോളം എന്തുമാത്രം ആശ്വാസം കൊടുത്തിട്ടുണ്ട് എന്നു നോക്കണം. നമ്മോടൊപ്പം മുന്നോട്ടു കുതിക്കാൻ നിർവാഹമില്ലാത്ത ആളുകളെ നമ്മൾ കൈ കൊടുത്തു മുന്നോട്ടു നയിക്കുമ്പോൾ നമ്മുടെ യാത്രയുടെ വേഗത അല്പം കുറയും. നമ്മുടെ വികസനത്തിന്റെ വേഗത അല്പം കുറയും. അത്തരം ആളുകൾക്ക് കൈകൊടുത്ത് അവരെ ഉയർത്തേണ്ടത് സമൂഹത്തിന്റെ കടമയാണെന്നുള്ള നിലയിൽ യാതൊരു രക്ഷയുമില്ലാതെ പാവപ്പെട്ട ആളുകൾക്ക് ആശ്വാസം കൊടുത്തിട്ടുണ്ടെങ്കിൽ അതിന്റെ അടിസ്ഥാനത്തിൽ ഈ ബഡ്ജറ്റിനെ കാണേണ്ടതായിരുന്നു. സാധാരണ ഒരു ബഡ്ജറ്റിനെ എടുത്തു വിമർശിക്കുന്നത് പോലെയല്ല ഈ ബഡ്ജറ്റിനെ എടുത്തു വിമർശിക്കേണ്ടത്. ഈ ബഡ്ജറ്റിനെ ഈ കാര്യങ്ങളുടെ അടിസ്ഥാനത്തിൽ വിലയിരുത്തേണ്ടതായിരുന്നു എന്ന ദൃഢമായ അഭിപ്രായം എനിക്കുണ്ട്. ആ നിലയ്ക്കാണ് ഞാൻ പറഞ്ഞത്.

*കെ. ചാത്തുണ്ണി മാസ്റ്റർ :* ബഹുമാനപ്പെട്ട മന്ത്രി അവകാശപ്പെടുന്നത് പുതിയ നികുതി ചുമത്തിയിട്ടില്ല. വികസനത്തിന് 24 ശതമാനം വർദ്ധിപ്പിച്ചു. പാവപ്പെട്ടവർക്ക് ആശ്വാസങ്ങൾ ചെയ്തു. എന്തു തിരിമറിച്ചിലാണ് സർ ഇത്.



*കെ. എം. മാണി* : ഈ ബഡ്ജറ്റ് വായിച്ചാൽ അതു മനസ്സിലാകും. ഈ ബഡ്ജറ്റു പ്രസംഗം മാത്രമല്ല അതോടൊപ്പമുള്ള മുഴുവൻ ഡോക്കുമെൻസിലേക്കും കടന്നു പരിശോധിക്കണം. അങ്ങനെ പരിശോധിച്ചിരുന്നെങ്കിൽ ഈ അഭിപ്രായം പ്രകടിപ്പിക്കുകയില്ലായിരുന്നു. ഏതായിരുന്നാലും ഞാൻ അതു പറയാം. നികുതി കൊണ്ടു വന്നതിനെപ്പറ്റി ഞാൻ പറയാം. ഈ ഘട്ടത്തിലല്ല പ്രസംഗം മുന്നോട്ടുപോകുമ്പോൾ പരാമർശിക്കാം.

ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജി ബഡ്ജറ്റിനുള്ളിലേക്ക് സ്വല്പം കടന്നു. അതിനു നന്ദിയുണ്ട്. ആദ്യത്തെ ആയുധം എന്നു പറഞ്ഞുകൊണ്ട് കേന്ദ്ര-സംസ്ഥാന ബന്ധത്തെപ്പറ്റി പറഞ്ഞു. രണ്ടാമത്തെ മൂർച്ചയുള്ള ആയുധമെന്ന നിലയ്ക്ക് ബഡ്ജറ്റ് ഇൻ ബ്രീഫ് വായിച്ചു കൊണ്ട് അദ്ദേഹം പറഞ്ഞു, നമ്മുടെ നോൺ ഡവലപ്പ്മെന്റൽ എക്സ്പെന്റിച്ചർ വർദ്ധിച്ചുവരുന്നു.

അങ്ങനെ ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജി പറഞ്ഞിട്ട്-അദ്ദേഹം മനഃപൂർവ്വമായി സഭയെ തെറ്റിദ്ധരിപ്പിച്ചുവെന്ന് ഞാൻ പറയുന്നില്ല. അദ്ദേഹം ഈ ഫിഗേഴ്സിനകത്ത് മറ്റൊരു ഫിഗർ നോക്കാൻ മറന്നുപോയി. അല്ലെങ്കിൽ അദ്ദേഹം കണ്ടില്ല. കാണാതെ പോയതുകൊണ്ട് വന്നിട്ടുള്ള ഒരു മനഃപൂർവ്വമല്ലാത്ത പിശക് ആയിരിക്കാം എന്നാണ് ഞാൻ അതേപ്പറ്റി പറയുന്നത്. അദ്ദേഹം പറഞ്ഞ പതിനേഴാമത്തെ പേജിൽ ബഡ്ജറ്റ് ഇൻ ബ്രീഫിൽ, നോൺ ഡെവലപ്മെന്റ് എക്സ്പെൻഡിച്ചർ 1970-71-ൽ 51 കോടി രൂപ നിന്നത്, 1977-78-ൽ 102 കോടി രൂപയായി എന്നുള്ളതായിരുന്നു ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജിയുടെ വിമർശനം. ശരിയാണ്, ക്വാൻണ്ടം പറഞ്ഞത് ശരിയാണ്, 51 കോടി രൂപ 102 കോടി രൂപയായി. അതിനുതാഴെ പെർസന്റേജ് പറഞ്ഞിട്ടുണ്ട് സർ, ആ പെർസന്റേജ് എന്താണ്? 1970-71-ൽ 31.2 ആയിരുന്നു നോൺ ഡെവലപ്മെന്റൽ എക്സ്പെൻഡിച്ചർ. 1975-76-ൽ 27.36-ഉം 1976-77-ൽ 26.43-ഉം ആയി നോൺ ഡെവലപ്മെന്റൽ എക്സ്പെൻഡിച്ചർ കുറഞ്ഞത് ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജിയുടെ പരിശോധനയിൽ കാണാതെപോയി.

മറ്റൊരു കാര്യം എനിക്കു പറയുവാനുള്ളത് നോൺപ്ലാൻ എക്സ്പെൻഡിച്ചറിനെ സംബന്ധിച്ചാണ്. ഡി.എ. വർദ്ധിപ്പിക്കുക, ശമ്പളം വർദ്ധിപ്പിക്കുക മുതലായ നോൺപ്ലാൻ ചെലവുകൾ ഉണ്ടായിട്ടും 1970-71-നെക്കാൾ 1975-76-ൽ വളരെ താഴോട്ടു വന്നുവെന്നു മാത്രമല്ല, ഡെവലപ്മെന്റ് എക്സ്പെൻഡിച്ചർ വർദ്ധിക്കുകയും ചെയ്തിരിക്കുന്നു. ഡെവലപ്മെന്റ് എക്സ്പെൻഡിച്ചർ 1970-71-ൽ 11270 ലക്ഷമായിനിന്നിരുന്നത് 1976-77-ൽ 28582 ലക്ഷമായി മാറിയിരിക്കുകയാണ്. അതായത് 142 കോടി 285 കോടിയായി മാറും. ഇതാണ് ഞാൻ പറഞ്ഞത്, ഈ ബഡ്ജറ്റിനകത്തേക്ക് ചെല്ലാൻ ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജി കളമൊരുക്കി. നോൺ ഡെവലപ്മെന്റ് എക്സ്പെൻഡിച്ചർ കുറയ്ക്കാൻ കഴിഞ്ഞു എന്നു മാത്രമല്ല ഡെവലപ്മെന്റ് എക്സ്പെൻഡിച്ചറിനെ സംബന്ധിച്ചിടത്തോളം അത് വളരെ വർദ്ധിപ്പിക്കുവാനും കഴിഞ്ഞു. ഇത്തരത്തിൽ ഒരു ബഡ്ജറ്റ് ആണ് ഇവിടെ അവതരിപ്പിച്ചിട്ടുള്ളത് എന്ന് ഈ ഗവൺമെന്റിനുവേണ്ടി പറയാൻ എനിക്ക് വളരെയധികം സന്തോഷം ഉണ്ട്.

അതുപോലെതന്നെ എക്കണോമിക് റിവ്യൂവിൽ വന്ന ഒരു തെറ്റിനെ സംബന്ധിച്ചും ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജി ഇവിടെ വിമർശനം ഉന്നയിക്കുകയുണ്ടായി. അദ്ദേഹം പറഞ്ഞത് 179-ാമത്തെ പേജിൽ ഇവിടെനിന്നും എക്സ്പോർട്ടു ചെയ്ത കാഷ്യൂവിനെ സംബന്ധിച്ചിടത്തോളം 1973-ൽ 95.55 കോടി എന്നു പറഞ്ഞിരിക്കെ ബഡ്ജറ്റ് സ്പീച്ചിൽ അത് 92 കോടി രൂപയെന്ന് നാലാം പുറത്ത് പറഞ്ഞിരിക്കുവെന്നാണ്. ബഡ്ജറ്റ് സ്പീച്ചും ഈ എക്കണോമിക് റിവ്യൂവും തമ്മിൽ യാതൊരു മാറ്റവും ഇല്ല. ബഡ്ജറ്റ് സ്പീച്ചിൽ 1974-75 സാമ്പത്തിക വർഷത്തെപ്പറ്റിയാണ് പറഞ്ഞത്. ബഹുമാനപ്പെട്ട മൊയ്തീൻകുട്ടി ഹാജി ചൂണ്ടിക്കാണിച്ച 179-ാമത്തെ പേജിൽ Export of cashew during the period January to November 1974 ജനുവരിയിൽ 90.42 കോടിയാണ്. അത് 1975 മാർച്ച് ആയപ്പോൾ 92 ആകാം. എക്കണോമിക് റിവ്യൂവിൽ ബഡ്ജറ്റിൽ രേഖപ്പെ



ടുത്തിയിരിക്കുന്ന അതേ ആശയംതന്നെ പറഞ്ഞിട്ടുണ്ട്. അപ്പോൾ എക്കണോമിക് റിവ്യൂവിൽ 1974 -75 സാമ്പത്തിക വർഷത്തിലെ എക്സ്പോർട്ടിന്റെ വാല്യം 92 കോടി എന്നു പറഞ്ഞിട്ടുള്ളതു തന്നെയാണ് ബഡ്ജറ്റിൽ എടുത്തു പറഞ്ഞിട്ടുള്ളത്. മറ്റേ വിഷയം 1974-ലെയും 76-ലെയും കല ണ്ടർ ഇയറിനെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള എക്സ്പോർട്ടാണ്, ജനുവരി മുതൽ നവംബർ വരെ അതുകൊണ്ട് എക്കണോമിക് റിവ്യൂവിൽ അടിസ്ഥാനപരമായി പിശകു വന്നിട്ടില്ല എന്നു പറയാൻ ആഗ്രഹിക്കുന്നു.

അതുപോലെതന്നെ മറ്റൊരു കാര്യം എനിക്കു പറയുവാനുള്ളത്, ഭരണച്ചെലവുകൾ കുറയ്ക്കു ന്നതിനെ സംബന്ധിച്ച് വല്ലതും ചെയ്തിട്ടുണ്ടോ എന്ന് ഇവിടെ ചോദിച്ചു. ഭരണച്ചെലവുകൾ കുറയ്ക്കുന്ന കാര്യത്തിൽ ഈ ഗവൺമെന്റ് വളരെ സജീവമായ ശ്രദ്ധ പതിപ്പിച്ചുകൊണ്ടിരിക്കുക യാണ്. അതിനൊരു സ്പെഷ്യൽ കമ്മിറ്റിയെ നിയോഗിച്ചിട്ടുണ്ട്. അഡീഷണൽ ചീഫ് സെക്രട്ടറി, ഫിനാൻസ് സെക്രട്ടറി, പ്ലാനിംഗ് സെക്രട്ടറി, അഗ്രികൾച്ചറൽ സെക്രട്ടറി, ഡെവലപ്മെന്റ് സെക്രട്ടറി എല്ലാംകൂടിയുള്ള ഒരു സ്പെഷ്യൽ കമ്മിറ്റി. എല്ലാ ഡിപ്പാർട്ട്മെന്റുകളും സ്ക്രീൻ ചെയ്തുകൊണ്ട് എല്ലാ ഡിപ്പാർട്ട്മെന്റുകളിലെയും സ്റ്റാഫിനെ സംബന്ധിച്ചിടത്തോളം അതിന്റെ പൊസിഷൻ സ്ക്രീൻ ചെയ്തുകൊണ്ട് കുറയ്ക്കാവുന്നിടത്തോളം ചെലവുകൾ കുറയ്ക്കുന്നതിനുവേണ്ടിയുള്ള നടപടികൾ സ്വീകരിച്ചിരിക്കുകയാണ് എന്ന് ഇവിടെ പറയാൻ ഞാൻ ആഗ്രഹിക്കുന്നു.

അതുപോലെതന്നെ മറ്റൊരു കാര്യത്തിലേക്ക് കടക്കാൻ ആഗ്രഹിക്കുന്നത്, ഒന്നു രണ്ടു മെമ്പർമാർ, കേരള വ്യാപകമായ ഒരു കാഴ്ചപ്പാട് ഈ ബഡ്ജറ്റിന് ഇല്ലാതെപോയി എന്ന നിലയ്ക്കുള്ള വിമർശനങ്ങൾ ഇവിടെ തൊടുത്തുവിടുകയുണ്ടായി. കൃഷിക്കാർക്ക് ആനുകൂല്യങ്ങൾ കൊടുത്തതിനെപ്പറ്റി, ചെറുകിട വ്യാപാരികൾക്ക് ആനുകൂല്യങ്ങൾ കൊടുത്തതിനെപ്പറ്റി, ചില പ്രതിപക്ഷ മെമ്പർമാർ പറയുക്കയുണ്ടായി. കേരളവ്യാപകമായി ഈ ആനുകൂല്യങ്ങൾ ഇല്ലായെന്ന്, ഒന്നു ഞാൻ ചോദിക്കട്ടെ, ഇതൊരു കർഷകരാജ്യമാണ്. മലനാടും ഇടനാടും തീരപ്രദേശവും ഉൾപ്പെട്ട കേരളത്തിൽ അങ്ങോളമിങ്ങോളം എല്ലാ മേഖലകളിലും ചെറുകിട കൃഷിക്കാർ ഉണ്ട്, എല്ലാ ഗ്രാമങ്ങളിലും ഉണ്ട്. എല്ലാ പട്ടണങ്ങളിലും ചെറുകിട വ്യാപാരികളുണ്ട്. കേരളത്തിലെ ചെറുകിട വ്യാപാര രംഗത്ത്, ചെറുകിട കാർഷിക രംഗത്ത്, ആനുകൂല്യം നൽകിയിട്ടുണ്ടെങ്കിൽ അത് കേരളത്തിലെ എല്ലാ മേഖലകളിലേക്കുമാണ് വ്യാപിപ്പിച്ചിട്ടുള്ളത്. അല്ലാതെ ഏതെങ്കിലും ഒരു സൗജന്യം പക്ഷപാതപരമായിട്ടാണ് എന്നുള്ള നിലയിൽ ഈ ബഡ്ജറ്റിനെപ്പറ്റി വിമർശിക്കു ന്നത് പരിഹാസ്യമായിട്ടു മാത്രമേ കാണാൻ കഴിയു. സർ, ഞാൻ ഒരു കാര്യം ചോദിക്കുകയാണ്. ആദായനികുതി ഭേദഗതി ബില്ലിനെപ്പറ്റി ഇവിടെ നടന്ന ചർച്ചയിൽ കർഷകർക്ക് ആനുകൂല്യങ്ങൾ നൽകണമെന്ന് പറഞ്ഞ മെമ്പർമാർ, സെയിൽസ് ടാക്സ് അമന്റുമെന്റ് ബില്ലിനെ സംബന്ധിച്ചിട ത്തോളം മാർച്ചുമാസത്തിൽ നടന്ന ചർച്ചയിൽ, ചെറുകിട വ്യാപാരികൾക്കുണ്ടാകുന്ന വേദനകൾ അകറ്റണമെന്നു പറഞ്ഞവർ, ഉദ്യോഗസ്ഥന്മാരിൽ നിന്നുള്ള ഹരാസ്മെന്റ് ഒഴിവാക്കണമെന്ന് പറഞ്ഞവർ, അതേ നേട്ടം ഈ ബഡ്ജറ്റിലേക്ക് കൊണ്ടുവന്നപ്പോൾ ഇരുകൈകളും ഉയർത്തി ക്കൊണ്ട് ഇതിനെ സ്വാഗതം ചെയ്യേണ്ടതായിരുന്നു. ഞാൻ ഒന്നു ചോദിക്കട്ടെ ഹോട്ടൽ ഭക്ഷണ ത്തിന്റെ വില കുറച്ചാൽ കോട്ടയംകാർക്കു മാത്രമേയുള്ളോ, ആലപ്പുഴക്കാർക്കും ചേർത്തല ക്കാർക്കും ഗുണം കിട്ടുകയില്ലേ? വസ്തുതകൾ വസ്തുതകളായി നാം കാണണം. വളരെ ആക്ഷേ പകരമായ നിലകളിലേക്ക് ഈ ബഡ്ജറ്റിനെ വിമർശിച്ചുകൊണ്ടുപോകുന്നതിൽ വളരെയധികം സങ്ക ടമുണ്ട് സർ.

അതുപോലെതന്നെ അരിയുടെയും ഗോതമ്പിന്റെയും, അതുപോലുള്ള ഉല്പന്നങ്ങളുടെയും മേലുള്ള വില്പനനികുതി ഏകമുഖമാക്കുന്നതുകൊണ്ട് ആർക്കാണ് ഗുണം. ഉദ്യോഗസ്ഥമേധാവി കൾക്കാണോ? ഇവിടത്തെ ജന്മിബൂർഷ്വാസികൾക്കാണോ? അരിയുടെയും ഗോതമ്പിന്റെയും ബഹു മുഖ നികുതി 4 പെർസന്റ് ആയിരുന്നു. അത് ഏകമുഖമാക്കുമ്പോൾ സാധാരണ ഗവൺമെന്റ്



ചെയ്യാറുള്ളത്, 10 ശതമാനമോ 12 ശതമാനമോ സിങ്കിൾ പോയിന്റിൽ ആക്കി കൺവർട്ട് ചെയ്യു കയാണ്. എന്നാൽ അതിനുപകരം റവന്യൂവിന്റെ നഷ്ടം സഹിച്ചു കൊണ്ട് സ്റ്റേറ്റിനെ സംബന്ധി ച്ചിടത്തോളം റവന്യൂവിൽ അല്പം കുറഞ്ഞാലും വേണ്ടില്ല, എന്ന നിലയ്ക്ക് മൾട്ടിപോയിന്റിൽ നാലുശതമാനം കിടന്ന അരിയുടെയും ഗോതമ്പിന്റെയും അതുപോലുള്ള ഉല്പന്നങ്ങളുടെയും മേലുള്ള നികുതി സിങ്കിൾ പോയിന്റിലേക്ക് കൊണ്ടുവന്ന് നാലുശതമാനത്തിൻ കീഴിൽ നിറുത്തി യിട്ടുള്ളതിന്റെ ഫലം തൊഴിലാളികൾക്കാണ്, പാവപ്പെട്ടവർക്കാണ്. ഈ രാജ്യത്തെ മൊത്തമായി കാണുമ്പോൾ ഈ ബഡ്ജറ്റിന്റെ ഗുണഭോക്താക്കൾ ഈ രാജ്യത്തെ പാവപ്പെട്ടവരാണ്. സെയിൽസ് ടാക്സിന്റെ പരിധി 20,000 ടേണോവറിൽ നിന്ന് 25,000 ടേണോവറായി ഉയർത്തിയ പ്പോൾ കച്ചവടക്കാരുടെ പ്രയാസങ്ങൾ ദുരീകരിക്കപ്പെട്ടു എന്നതോടൊപ്പം കൺസ്യൂമർക്ക് ഗുണം കിട്ടുകയില്ലേ? ചെറുകിട വ്യാപാരികൾ അതിൽ നിന്ന് ഒഴിവായപ്പോൾ അതിന്റെ ഗുണഭോക്താ ക്കൾ ഉപഭോക്താക്കളാണ്. ആ നിലയ്ക്ക് വിലയിരുത്തിയിരുന്നെങ്കിൽ ഒരാശങ്കയും ബഡ്ജറ്റിനെ ക്കുറിച്ച് ഉണ്ടാകുകയില്ലായിരുന്നു എന്നു പറയാൻ ഞാനാഗ്രഹിക്കുകയാണ്.

പരമ്പരാഗത വ്യവസായങ്ങളെയും വ്യവസായ രംഗത്തെയും ബഡ്ജറ്റിൽ അവഗണിച്ചിരി ക്കുന്നു എന്നു പറഞ്ഞു. പ്രതിപക്ഷത്ത് നിന്നു ചില മെമ്പർമാർ ഒരു സൂത്രം ഇതിൽ പ്രയോഗി ക്കാൻ നോക്കി. കാർഷിക മേഖലയെക്കുറിച്ചും വ്യവസായ മേഖലയെക്കുറിച്ചും എന്തെങ്കിലും സംശയത്തിന്റെ ഒരു പൊടി, ഒരു നിഴൽ, ഇതിൽ സൃഷ്ടിക്കാമോ എന്ന് ഒരു ശ്രമം നടത്തുകയു ണ്ടായി. സർ, ബഡ്ജറ്റ് പ്രസംഗത്തിന്റെ 13-ാമത്തെ പേജിൽ ചെറിയ ഒരു പാരഗ്രാഫുണ്ട്. അതൊന്നു വായിച്ചുനോക്കണം. തൊഴിലില്ലായ്മയെക്കുറിച്ച് പറഞ്ഞില്ല എന്നാണാക്ഷേപം. ബഡ്ജറ്റ് പ്രസംഗത്തിൽ 13-ാമത്തെ പേജിൽ 37-ാമത്തെ ഖണ്ഡിക: സംസ്ഥാനത്ത് വ്യവ സായവത്ക്കരണം ത്വരിതപ്പെടുത്തുന്നതിനുള്ള നടപടികളിൽ ഏറ്റവും പ്രധാനമാണ് ഈ വർഷം പ്രവർത്തനമാരംഭിച്ച ഗ്രാമവ്യവസായ പരിപാടി. ധനസഹായ സ്ഥാപനങ്ങളുടെ പിൻതുണയോടു കൂടി സ്ഥാപിക്കുന്ന പതിനായിരം ചെറുകിട വ്യവസായ ഘടകങ്ങൾ അഭ്യസ്തവിദ്യരുടെ തൊഴി ലില്ലായ്മ പരിഹരിക്കുന്നതിൽ ഗണ്യമായ പങ്കു വഹിക്കുന്നു. മന്ദീഭവിച്ചിരിക്കുന്ന 2,500 യുണിറ്റു കളുടെ പ്രവർത്തനം പുനർജ്ജീവിപ്പിക്കുന്നതിനും പരിപാടിയുണ്ട്....... എന്നിങ്ങനെയാണത്.

രാജ്യത്തെ അഭ്യസ്തവിദ്യരുടെ തൊഴിലിലായ്മ പരിഹരിക്കാൻ വേണ്ടി സംസ്ഥാന ഗവൺമെന്റ് ആവിഷ്കരിച്ച് നടപ്പിലാക്കുന്ന പദ്ധതികളെക്കുറിച്ച് ബഡ്ജറ്റിൽ പറഞ്ഞിട്ടും തൊഴിലില്ലായ്മ പരിഹരിക്കുന്നതിനെക്കുറിച്ച് ബഡ്ജറ്റിൽ പരാമർശമില്ലെന്ന നിലയിലേക്ക് ചില പരാമർശങ്ങൾ നീട്ടിവിട്ടത് ദൗർഭാഗ്യകരമായ കാര്യമായിപ്പോയി എന്ന് പറയാൻ ഞാനാഗ്രഹിക്കു കയാണ്.

പരമ്പരാഗത വ്യവസായങ്ങളെപ്പറ്റി 38-ാമത്തെ പാരഗ്രാഫിൽ പറഞ്ഞിട്ടുണ്ട്. നമ്മുടെ പരമ്പരാഗത വ്യവസായങ്ങളിൽ മിക്കവയുടെയും ഉദ്ധാരണത്തിനും പുരോഗതിക്കും ഊർജ്ജിത മായ നടപടികൾ എടുത്തുവരികയാണ്. സർ, ഒരു ബഡ്ജറ്റ് പ്രസംഗത്തിൽ ഇങ്ങനെ ഒരു സ്ഥൂല മായ ചിത്രം കൊടുത്തു കഴിഞ്ഞാൽ, വാർഷിക രേഖകളിലേക്കും ബഡ്ജറ്റ് എസ്റ്റിമേറ്റിലേക്കും ചെന്നുനോക്കിക്കൊണ്ടാണ് സൂക്ഷ്മാംശങ്ങളെക്കുറിച്ച് വിലയിരുത്തേണ്ടത്. ഇവിടെ വിമർശിച്ച് പ്രസംഗിച്ച ആരും അത് ചെയ്തില്ല. പരമ്പരാഗത വ്യവസായങ്ങൾക്ക് നമ്മുടെ വാർഷിക രേഖക ളിലും ബഡ്ജറ്റ് എസ്റ്റിമേറ്റിലും നീക്കിവച്ചിരിക്കുന്ന തുകകൾ പരിശോധിക്കാതെ പ്രത്യേകിച്ച് സ്കീമൊന്നും വന്നിട്ടില്ല എന്ന നിലയ്ക്ക് വിമർശിക്കുകയാണുണ്ടായത്. വാർഷിക രേഖയിലേക്കും വിശദമായ എസ്റ്റിമേറ്റിലേക്കും കടക്കുമ്പോൾ കയർ വ്യവസായ വികസനത്തെ സംബന്ധിച്ചിട ത്തോളം അതിന്റെ പശ്ചാത്തലത്തെപ്പറ്റി അൽപ്പം പറയാനുണ്ട്. ബഹുമാനപ്പെട്ട വ്യവസായ മന്ത്രി അത് വിശദീകരിച്ചു പറയും. ഞാൻ പറയുന്നതിൽ പിശകുണ്ടെങ്കിൽ അദ്ദേഹം തിരുത്തുമെന്നും ഞാൻ വിശ്വസിക്കുകയാണ്. ഞാൻ കൂടുതൽ വിശദീകരിക്കുന്നില്ല. കയർ വ്യവസായത്തെ



സംബന്ധിച്ചിടത്തോളം 15 കോടി രൂപയുടെ ഒരു പദ്ധതിക്ക് 1967-68-ൽ രൂപം നൽകി. കേന്ദ്രഗവൺമെന്റിനും സ്കീം അയച്ചുകൊടുത്തു. അതിനുശേഷം ഒരു ആക്ഷൻ കമ്മിറ്റി രൂപീകരിച്ചു അതിൽ റിസർവ്വ് ബാങ്കിന്റെയും കേന്ദ്രഗവൺമെന്റിന്റെയും പ്രതിനിധികൾ ഉണ്ടായിരുന്നു. ആക്ഷൻ കമ്മിറ്റി കേന്ദ്ര ഗവൺമെന്റിലേക്ക് ശുപാർശ ചെയ്തു. സ്കീമിനാവശ്യമായ രൂപ നല്കണമെന്ന്. കേന്ദ്ര ഗവൺമെന്റിന്റെ ഉറപ്പ് ഈ വിഷയത്തിൽ ഉണ്ടായിരുന്നു. കേന്ദ്ര ഗവൺമെന്റിന്റെ സാമ്പത്തിക വാഗ്ദാനത്തിന്റെ പശ്ചാത്തലത്തിൽ 15 കോടിയുടേതല്ല, 40-ൽപ്പരം കോടി രൂപയുടെ വിപുലമായ, ബൃഹത്തായ ഒരു പദ്ധതി സമർപ്പിക്കുകയുണ്ടായി. 44 കോടി എന്നാണ് എന്റെ ഓർമ്മ. അതിനുശേഷം ഈ ആക്ഷൻ കമ്മിറ്റിതന്നെ 1973-74 മുതലുള്ള അടുത്ത മൂന്നുവർഷക്കാലത്തേക്ക് 12 കോടി രൂപ ലഭിക്കുമെന്ന ഒരു സൂചന നമുക്കു നൽകി. അതുകൊണ്ട് നമ്മുടെ ബഡ്ജറ്റിൽ 6 കോടി രൂപ മാത്രമേ ഉൾപ്പെടുത്താൻ കഴിഞ്ഞുള്ളു. അപര്യാപ്തത നികത്താൻ കേന്ദ്രം സഹായം നൽകുമെന്ന ഉറപ്പിന്റെ അടിസ്ഥാനത്തിലാണ് 6 കോടി രൂപ ഉൾപ്പെടുത്തിയത്. പക്ഷേ വന്നഗതി എന്താണ്? കഴിഞ്ഞ രണ്ടുവർഷത്തേക്ക് ഓരോ കോടിയായി 2 കോടി രൂപ മാത്രമാണ് തന്നത്. അടുത്തവർഷത്തേക്കും ഒരു കോടി രൂപ. അപ്പോൾ നമുക്ക് വന്ന പിശക് അതാണ്. ഈ കിട്ടിയ ഒരു കോടി രൂപ സമർത്ഥമായി ഇതിന്റെ വികസനത്തിനുവേണ്ടി പദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. കയറിന്റെ പ്രശ്നം പരിഹരിക്കണം; യാതൊരു തർക്കവുമില്ല. കേന്ദ്ര ഗവൺമെന്റിന്റെ ധനസഹായം കൂടുതൽ കൂടുതൽ ലഭിക്കണം. ഈ ഗവൺമെന്റിന്റെ സുദൃഢമായ നിലപാടാണ് അത്. അതിനെ സംബന്ധിച്ച് യാതൊരു സംശയവുമില്ല. ഈ ബഡ്ജറ്റിൽ 72 ലക്ഷം രൂപ കയറിന്റെ വികസനത്തിന് ഉൾപ്പെടുത്തിയിട്ടുണ്ട്. ഞാൻ എല്ലാം വായിക്കുന്നില്ല.

കശുവണ്ടിയെ സംബന്ധിച്ചാണെങ്കിൽ കശുവണ്ടി ആഫ്രിക്കയിൽ നിന്ന് ഇറക്കുമതി ചെയ്യണം. തോട്ടണ്ടി കിട്ടാൻ ബുദ്ധിമുട്ടുണ്ട്. ആഫ്രിക്കൻ രാജ്യങ്ങൾ തോട്ടണ്ടി സംസ്കരിക്കാനുള്ള സംരംഭത്തിലേർപ്പെട്ടതുകൊണ്ടും ചൈന ആ മാർക്കറ്റിൽനിന്ന് തോട്ടണ്ടി വാങ്ങാൻ തുടങ്ങിയിരിക്കുന്നതുകൊണ്ടും തോട്ടണ്ടിയുടെ വില കൂടുകയും നമുക്ക് കിട്ടാൻ സാദ്ധ്യത കുറയുകയും ചെയ്തു. കശുവണ്ടിയുടെ ഉൽപ്പാദനം ഇവിടെ വർദ്ധിപ്പിക്കാതെ ഈ ബുദ്ധിമുട്ട് പരിഹരിക്കപ്പെടാൻ പോകുന്നില്ല. ഇതു സംബന്ധിച്ച് സ്വയം പര്യാപ്തത നേടാൻ ചെയ്യാവുന്നത് കാഷ്യൂവിന്റെ ഉൽപ്പാദനം വർദ്ധിപ്പിക്കുക എന്നുള്ളതു മാത്രമാണ്. കശുവണ്ടിയുടെ ഉൽപ്പാദനം വർദ്ധിപ്പിക്കുന്നതിനുവേണ്ടി 26 ലക്ഷം രൂപ നമ്മുടെ ബഡ്ജറ്റിൽ കൃഷിയെ സംബന്ധിച്ചുള്ള ഭാഗത്ത് വകയിരുത്തിയിട്ടുണ്ട്. അത് കശുവണ്ടി വ്യവസായത്തിന് പ്രയോജനം കിട്ടാൻ വേണ്ടി മാത്രമാണ്.

അതുപോലെതന്നെ കൈത്തറിക്ക് 60 ലക്ഷം രൂപ നീക്കിവച്ചിട്ടുണ്ട്. സർ, ഞാൻ ചുരുക്കുകയാണ്. പരമ്പരാഗത വ്യവസായങ്ങളെ സമുദ്ധരിക്കാൻ ബഡ്ജറ്റിൽ ഗവൺമെന്റ് ഒന്നും ചെയ്തിട്ടില്ല എന്നുള്ള നിലയ്ക്ക് പരാമർശമുണ്ടായത് വ്യസനകരമായ കാര്യമാണ്. ഗവൺമെന്റ് സാമ്പത്തിക പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് പരമ്പരാഗത വ്യവസായങ്ങളെ സമുദ്ധരിയ്ക്കാൻ തുകകൾ ഉൾപ്പെടുത്തിയിട്ടുണ്ട്. വ്യവസായവകുപ്പ് ആത്മാർത്ഥമായും സമർത്ഥമായും ഈ മേഖലയിലെ പ്രശ്നങ്ങൾ പരിഹരിക്കാൻ പ്രവർത്തിച്ചു വരുന്നുണ്ട് എന്നുള്ളത് പ്രത്യേകം പറയാൻ എനിക്ക് സന്തോഷമുണ്ട്.

മറ്റൊരു കാര്യം പറയാനുള്ളത് ഗവൺമെന്റിന്റെ ടാക്സേഷൻ പോളിസിയെപ്പറ്റിയാണ്. ബാദ്ധ്യത വളരെ ഉണ്ടായിരുന്നെങ്കിലും പുതിയ നികുതി കൊണ്ടുവന്നിട്ടില്ല എന്ന കാര്യം ഇവിടെ പറഞ്ഞു. ടാക്സേഷൻ പോളിസിയെ സംബന്ധിച്ച ഒരു മാറ്റം, കൂടുതൽ നികുതി സാദ്ധ്യതകളുള്ള മേഖലകളിലേക്ക് ശ്രദ്ധ കേന്ദ്രീകരിക്കുക എന്നുള്ളതാണ്. അതേ സമയത്ത് നികുതി സാദ്ധ്യത കുറവും താഴ്ന്ന വരുമാനവുമുള്ള മേഖലകൾക്ക് കൂടുതൽ ആശ്വാസം നൽകുക, അവരെ ഒഴിവാക്കുക എന്നുള്ളതുമാണ്. ഇതിന്റെ ഫലമായിട്ട് ഗവൺമെന്റിന്റെ ഉത്തമമായ വിശ്വാസം



നമ്മുടെ റവന്യൂ വർദ്ധിക്കുമെന്നാണ്. ഇതിൽ ആർക്കും ആശങ്ക വേണ്ട. ഈ കാഴ്ചപ്പാടിലാണ് കാർഷികാദായനികുതി, വില്പന നികുതി മുതലായ നികുതിമണ്ഡലങ്ങളിൽ മാറ്റം വരുത്തിയിട്ടുള്ളത്. കാർഷികാദായ നികുതിയുടെ കാര്യത്തിൽ 5000 രൂപയുടെ എക്സംപ്ഷൻ ലിമിറ്റ് 8000 രൂപയാക്കി വർദ്ധിപ്പിച്ചതും അതിന്റെ അടിസ്ഥാനത്തിലാണ്. സെയിൽസ് ടാക്സിനെ സംബന്ധിച്ച് 20,000 ത്തിൽനിന്ന് 25,000 രൂപയായി എക്സംപ്ഷൻ ലിമിറ്റ് ഉയർത്തിയതും, 30,000 വരെ ടേണോവറുള്ളവർക്ക് എക്സംപ്ഷൻ സൗകര്യങ്ങൾ നൽകിയതും, ഒരു ലക്ഷത്തിൽ താഴെയുള്ള വ്യാപാരികളെ സംബന്ധിച്ചിടത്തോളം ഈസി അസെസ്മെന്റ് നിർണ്ണയിച്ചതും ഇതിന്റെ അടിസ്ഥാനത്തിലാണ്. ഈ ബഡ്ജറ്റിൽ തന്നെ പറഞ്ഞിട്ടുണ്ട്, സെയിൽസ് ടാക്സിന്റെ 75 ശതമാനവും കോൺട്രിബ്യൂട്ടു ചെയ്യുന്നത് ഒരു ലക്ഷത്തിനു മുകളിലുള്ള വ്യാപാരികളാണ് എന്ന്. സെയിൽസ് ടാക്സ് റവന്യൂവിന്റെ 75 ശതമാനം വരുന്ന മേഖലയിലേക്ക് കൂടുതൽ ശ്രദ്ധ പതിപ്പിച്ചുകൊണ്ട്, അതിന്റെ പൊട്ടൻഷ്യാലിറ്റി മുഴുവൻ ടാപ്പ് ചെയ്തുകൊണ്ട്, താഴേക്കിടയിലുള്ളവരെ സഹായിക്കുന്ന നയം കൊണ്ട് ആർക്കും പ്രയോജനമില്ലേ? ചെറുകിട വ്യാപാരികൾക്ക് പ്രയോജനമില്ലേ, ചെറുകിട കൃഷിക്കാർക്ക് പ്രയോജനമില്ലേ, സാധാരണക്കാർക്ക് പ്രയോജനമില്ലേ?

അതുകൊണ്ട് സ്റ്റേറ്റിന് ഗുണകരവും അതോടൊപ്പം ചെറുകിട വ്യാപാരികൾക്കും ചെറുകിട കൃഷിക്കാർക്കും ഗുണകരവുമായ എല്ലാ വിഭാഗങ്ങളുടെയും ഉത്തമതാൽപര്യങ്ങളെ കണക്കിലെടുത്തുകൊണ്ടുള്ള മാറ്റം ഉണ്ടാക്കിയിരിക്കുകയാണ്.

ഈ ഗവൺമെന്റിന്റെ മൊത്തവരുമാനത്തെ സംബന്ധിച്ചിടത്തോളം പറഞ്ഞാൽ, എന്റെ സ്നേഹിതൻ ശ്രീമാൻ കൊട്ടറ ഗോപാലകൃഷ്ണൻ സൂചിപ്പിച്ചതുപോലെ, അക്കോമഡേഷൻ ടാക്സ് കൊണ്ടുവന്നതിന്റെ ഫലമായി സെയിൽസ് ടാക്സിൽ 10 ലക്ഷം രൂപയ്ക്കുമേൽ ടേണോവർ ഉള്ള വ്യാപാരികളുടെ സർച്ചാർജ് 5 ശതമാനത്തിൽ നിന്ന് 10 ശതമാനമായി വർദ്ധിപ്പിച്ചിട്ടുണ്ട്. വൻകിടക്കാരുടെ സർച്ചാർജ് എന്നുപറയുന്നത് അവരുടെ ലാഭത്തിൽ നിന്നുള്ളതാണ്. വ്യത്യാസം അതാണ്. വൻകിട വ്യാപാരികളെ സംബന്ധിച്ചിടത്തോളം സർച്ചാർജ് 5 ശതമാനമെന്നുള്ളത് 10 ശതമാനമായി വർദ്ധിപ്പിക്കുകയും ഫോറിൻ പ്ലാന്റേഷനെ സംബന്ധിച്ചിടത്തോളം അവർ നല്കേണ്ടിയിരുന്ന നികുതി റേറ്റ് 75-ൽനിന്നു 85 ആയി ഉയർത്തുകയും മറ്റും ചെയ്ത്, സർക്കാരിന്റെ വരുമാനം ചോർന്നുപോകാതെ ഈ ബഡ്ജറ്റിൽ അങ്ങേയറ്റം സൂക്ഷിച്ചിട്ടുണ്ട്. അത് ഞാൻ പ്രത്യേകം പറയേണ്ട കാര്യമില്ല.

നേരത്തെ നികുതി ചുമത്തിയിട്ടില്ലേ എന്ന് ചോദിക്കുകയുണ്ടായി. ഇതു വെറും കളിപ്പിക്കലാണ്, ശ്രീമതി ഗൗരിയമ്മ പറഞ്ഞു. നികുതി പുതിയതായി കൊണ്ടുവരാത്തതിൽ ഗൗരിയമ്മയ്ക്ക് പ്രതിഷേധമുണ്ടെന്നു എനിക്ക് തോന്നുന്നില്ല. എന്നാൽ അതെങ്കിലും പറയട്ടെ. പുതിയ നികുതിയില്ലാത്തതിനെ സ്വാഗതം ചെയ്യുന്നു എന്നെങ്കിലും പറയട്ടെ. അത് സന്തോഷകരമായ കാര്യമാണ്. ഗൗരിയമ്മയ്ക്ക് ആക്ഷേപം ഇത് പറയുകയും ഇതിന് മുൻപ് നികുതി കൊണ്ടുവരികയും ചെയ്തിട്ടുണ്ട് എന്നാണ്. സർ, അതിലെന്താണ് അർത്ഥമുള്ളത്.

കെ.എസ്.ആർ.ടി.സി. യുടെ നിലനിൽപ്പിനുവേണ്ടി യാത്രക്കൂലി വർദ്ധിപ്പിക്കാതെ പറ്റുകയില്ല. ഇപ്രകാരം ചെയ്തത് ട്രാൻസ്പ്പോർട്ട് കോർപ്പറേഷനു വേണ്ടിയാണ്. പ്ലാനിംഗ് കമ്മീഷൻ എടുത്തിരിക്കുന്ന ഒരു നിലപാട്, ഏതെങ്കിലും മേഖലയിൽ വിഭവശേഷി കുറവാണെങ്കിൽ ആ വിഭവശേഷി പരിഹരിക്കേണ്ടത് ആ മേഖലയിലെ ഗുണഭോക്താക്കളിൽ നിന്നായിരിക്കണം എന്നാണ്. അതല്ലാതെ അത് പരിഹരിക്കുന്നതിനുവേണ്ടി സംസ്ഥാനത്തെ മൊത്തത്തിലുള്ള ജനങ്ങളിലേക്ക് വീതിച്ചുകൊടുക്കുന്ന ബാദ്ധ്യതയുണ്ടായിക്കൂടാ എന്ന് പ്ലാനിംഗ് കമ്മീഷൻ അനുവർത്തിച്ചിട്ടുള്ള നയത്തിന്റെ അടിസ്ഥാനത്തിൽ ഏതെങ്കിലും മേഖലയിൽ വിഭവശേഷി കുറയുന്നുണ്ടെങ്കിൽ അത് പരിഹരിക്കേണ്ടതായിട്ടുണ്ട്. യാത്രക്കൂലി വർദ്ധിപ്പിച്ചതിനെപ്പറ്റി ബഹു. ട്രാൻസ്പോർട്ട് മന്ത്രി



ഇവിടെ പറഞ്ഞു കഴിഞ്ഞു. കോർപ്പറേഷന്റെ നിലനിൽപ്പിന് അതാവശ്യമാണ്. അതുവെച്ച് ഈ സംസ്ഥാന ബഡ്ജറ്റിനെ ആരും കാണേണ്ടതില്ല.

എംപ്ലോയ്മെന്റ് ടാക്സിനെ സംബന്ധിച്ചും ഇവിടെ വളരെ വ്യക്തമായി പറഞ്ഞു കഴിഞ്ഞു. അതിന്റെ ഒബ്ജക്റ്റ്സ് ആന്റ് റീസൺസിൽ അതിനെക്കുറിച്ച് പറയുന്നുണ്ട്. അത് ഈ സംസ്ഥാന ബഡ്ജറ്റിൽ കണക്കാക്കിയിട്ടില്ല. എംപ്ലോയ്മെന്റ് ടാക്സിനെ സംബന്ധിച്ച് അതിന്റെ പർപ്പസ് വേറെയാണ്. തലചായ്ക്കുവാൻ ഇടമില്ലാത്ത പാവപ്പെട്ട ജനവിഭാഗങ്ങൾക്ക് അവർക്ക് വീട് ഉണ്ടാക്കികൊടുക്കുന്നതിനുവേണ്ടി വകയിരുത്തിയിരിക്കുന്ന സംസ്ഥാന ബഡ്ജറ്റിൽ കടന്നുവരാത്ത ഒരു നികുതിയെ സംബന്ധിച്ച് ഇപ്പോഴും പറയുന്നത് ശരിയല്ല. അത് പെരുപ്പിച്ചുകൊണ്ട്, നികുതി യില്ലായെന്ന് പറഞ്ഞാലും പുറം വാതിലിൽ കൂടി നികുതി വന്നിട്ടുണ്ട് എന്ന് പറയുന്നത് ദുസ് സൂചനയാണ്-ദുരുദ്ദേശ്യപരമാണ്. ഇപ്രകാരം ഈവക കാര്യങ്ങൾ കാണുന്നത് - വീക്ഷിക്കുന്നത് - ശരിയല്ല. ഇക്കോണമിയുടെ വളർച്ചയെപ്പറ്റി പരാമർശിച്ചുകൊണ്ട് ശ്രീമാൻ ലൂക്കോസും ശ്രീമാൻ ദേവസ്സിക്കുട്ടിയും ചില പ്രതിപക്ഷ മെമ്പർമാരും കാർഷികവിളകളുടെ വിലയിടിവിനെപ്പറ്റി ഇവിടെ പറയുകയുണ്ടായി. ഈ ഗവൺമെന്റിന് വളരെ ഉൽക്കണ്ഠയുണ്ട്. ഈ രാജ്യത്തുൽപ്പാദിപ്പിക്കുന്ന നാളികേരത്തിനും റബ്ബറിനും കിട്ടിക്കൊണ്ടിരിക്കുന്ന വിലയെ സംബന്ധിച്ച് പറയുകയാണെങ്കിൽ അത് വളരെ കുറവുതന്നെയാണ്. അതുകൊണ്ട് കൃഷിക്കാർക്ക് ബുദ്ധിമുട്ടുണ്ടാകുന്നുണ്ട്. അത് ആരും മറച്ചുവച്ചിട്ടു കാര്യമില്ല. ഇതിന് കേന്ദ്ര ഗവൺമെന്റ് കൂടി ചില കാര്യങ്ങൾ ചെയ്യാനുണ്ട്. റബ്ബറിനെ സംബന്ധിച്ചിടത്തോളം 1970--ലെ കോസ്റ്റിംഗിന്റെ അടിസ്ഥാനത്തിൽ അന്ന് നിശ്ചയിച്ചി ട്ടുള്ള ഫ്ളോർ പ്രൈസ് ഉയർത്തേണ്ടത് കേന്ദ്ര ഗവൺമെന്റാണ്. മാനുഫാക്ചറേഴ്സിനെക്കൊണ്ട് രണ്ടര മാസത്തെ സ്റ്റോക്ക് വയ്പ്പിക്കേണ്ടത് കേന്ദ്ര ഗവൺമെന്റാണ്. എക്സ്പോർട്ട് ചെയ്യേണ്ടത് കേന്ദ്രഗവൺമെന്റാണ്. കേന്ദ്ര ഗവൺമെന്റിനോട് ഈവക കാര്യങ്ങളെപ്പറ്റി പറഞ്ഞിട്ടുണ്ട്. സംസ്ഥാന ഗവൺമെന്റിന് ചെയ്യാവുന്ന പർച്ചേസ് ടാക്സ് ഇളവ് വരുത്തിക്കഴിഞ്ഞിട്ടുണ്ട്. നാളികേരത്തിനും നാണ്യവിളകൾക്കും വിലവർദ്ധിപ്പിക്കുന്നത് സംബന്ധിച്ച് കാര്യമായി ഗവൺമെന്റ് ആലോചിച്ചു കൊണ്ടിരിക്കുകയാണ്. കൃഷിക്കാർക്ക് കാർഷിക വിളകളുടെ വിലയിടിവിന്റെ ഫലമായി ബുദ്ധിമു ട്ടുണ്ട്. ഗവൺമെന്റിന് അതിൽ ഉൽക്കണ്ഠയുണ്ട്. അത് പരിഹരിക്കുവാൻ ഭരണകക്ഷിയെന്നോ പ്രതിപക്ഷമെന്നോ വ്യത്യാസമില്ലാതെ എല്ലാവരും ഒത്തൊരുമിച്ച് പ്രവർത്തിക്കേണ്ടതായിട്ടുണ്ട്. അതിനൊരു പരിഹാരമുണ്ടാക്കണം. ഈ ബഡ്ജറ്റിൽ ഇരുപതിന സാമ്പത്തിക പരിപാടിക്ക് കൂടു തൽ പ്രാമാണ്യം കൊടുത്തിട്ടുണ്ട് - കൂടുതൽ മുൻഗണന കൊടുത്തിട്ടുണ്ട്. ഇരുപതിന സാമ്പ ത്തിക പരിപാടിക്ക് മുൻഗണന കൊടുത്തു കൊണ്ട്, അതിന് പ്രത്യേകമായി തുക മാറ്റിവച്ചു കൊണ്ട്, കൊണ്ടുവന്നിട്ടുള്ള ഒരു ബഡ്ജറ്റാണിത്. വികസനത്തെ സംബന്ധിച്ചിടത്തോളം, ഇരുപ തിന സാമ്പത്തിക പരിപാടിയിൽ മാത്രമല്ല, ഇരുപതിന സാമ്പത്തിക പരിപാടിക്ക് പുറത്തും പല വികസനപരമായ രംഗങ്ങളും സൃഷ്ടിച്ചിട്ടുണ്ട്. വികസനപരമായ എല്ലാ രംഗങ്ങളെയും മനസ്സിൽക ണ്ടുകൊണ്ട് ഉണ്ടാക്കിയിട്ടുള്ള ഒരു ബഡ്ജറ്റാണിത്. ചുരുക്കിപ്പറഞ്ഞാൽ ഇവിടെ ചെയ്തിട്ടുള്ളത്, നമ്മെ സംബന്ധിച്ചിടത്തോളം സമഗ്രമായി കാണുമ്പോൾ നമുക്ക് വിഭവശേഷി കുറവാണെങ്കിലും വിഭവശേഷിയുടെ ഇരട്ടിവരുന്ന ഒരു പ്ലാൻ കൊണ്ടുവരാനും അടുത്ത ഒരു വർഷത്തേക്ക് ആവശ്യമുള്ള തുക കണ്ടെത്തുവാനും ഭീമമായ കമ്മി കുറച്ചുകൊണ്ടുവരുവാനും സാധിച്ചു. അതേസമയം പുതിയ നികുതികളൊന്നും കൊണ്ടുവരാതെ, ആശ്വാസ നടപടികൾക്കും ഇരുപതിന സാമ്പത്തിക പരിപാടിക്കും മുൻഗണന കൊടുത്ത്, വികസന പ്രക്രിയയ്ക്ക് മുൻഗണന കൊടുത്ത് അതിന്റെ ആക്കം വർദ്ധിപ്പിച്ചുകൊണ്ട്, ഉൽപാദനത്തിന് പ്രചോദനം നൽകികൊണ്ട്, ഇൻവെസ്റ്റുമെന്റ് ഇൻസന്റീവ് നൽകിക്കൊണ്ട് രൂപം കൊടുത്ത ഒരു ബഡ്ജറ്റ് എന്ന നിലയിൽ ഈ ബഡ്ജറ്റിനെ കാണണമെന്നും, അതിന്റെ അടിസ്ഥാനത്തിലാണ് എല്ലാവരും ഈ ബഡ്ജറ്റിനെ കണ്ടിട്ടുള്ള തെന്നും ഞാൻ വിചാരിക്കുകയാണ്. അല്ലാതെ കണ്ണടച്ച് ഇരുട്ടാക്കിയിട്ട് കാര്യമില്ല. ഉറങ്ങുന്നവനെ വിളിച്ചുണർത്താം പക്ഷേ ഉറക്കം നടിക്കുന്നവനെ വിളിച്ചെണീപ്പിക്കുവാൻ കഴിയുകയില്ല. ഈ



ബഡ്ജറ്റിനുവേണ്ട നിർദ്ദേശങ്ങൾ നൽകിയ എല്ലാ ആളുകളോടും ഈ സഭയിലെ എല്ലാ അംഗങ്ങളോടും ഈ രാജ്യത്തെ എല്ലാ പത്രങ്ങളോടും ഈ ബഡ്ജറ്റിനെ സ്വാഗതം ചെയ്യുന്ന എല്ലാ ജനങ്ങളോടും ഈ ഗവൺമെന്റിനും എനിക്കും ഉള്ള നന്ദി പ്രകാശിപ്പിച്ചുകൊണ്ട് ഞാൻ എന്റെ വാക്കുകൾ അവസാനിപ്പിക്കുന്നു.



# 1978-ലെ ജില്ലാ ഭരണ ബില്ലിന്റെ ചർച്ചയിൽ പങ്കെടുത്തുകൊണ്ട് പി. കെ. വാസുദേവൻ നായർ നടത്തിയ പ്രസംഗം

സർ, ഈ സഭയുടെ എല്ലാ ഭാഗത്തുമുള്ള ബഹുമാനപ്പെട്ട അംഗങ്ങൾക്ക് സന്തോഷിക്കാനും അഭിമാനിക്കാനും വകയുള്ള ഒരു സന്ദർഭമാണ് ഇത്. ഇതുപോലെ ഒരു നിയമം പാസാക്കുമ്പോൾ അതിനുള്ള നേട്ടം അല്ലെങ്കിൽ അതിന്റെ പേരിലുള്ള അവകാശവാദം ഈ ഗവൺമെന്റ് നടത്താൻ ഉദ്ദേശിക്കുന്നില്ല. ഈ നിയമത്തെ സംബന്ധിച്ച് ഇതു പാസ്സാക്കുന്നതു സംബന്ധിച്ച് ഈ സഭയിലെ എല്ലാ കക്ഷികളും ഒരുപോലെയാണെന്ന് ഞാൻ വിശ്വസിക്കുന്നു. അതിന്റെ വിശദാംശങ്ങളിൽ തീർച്ചയായും വ്യത്യസ്തമായ സമീപനങ്ങൾ ഇപ്പോഴും ഉണ്ടാകാം. അത് മറ്റൊരു പ്രശ്നം. അതുകൊണ്ട് ഇതുപോലെ ഒരു സന്ദർഭത്തിൽ ഏതെങ്കിലും തരത്തിലുള്ള രാഷ്ട്രീയ വ്യാഖ്യാനത്തിനോ തർക്കത്തിനോ ഞാൻ ഇല്ല. അങ്ങനെ ഇവിടെ അധികം മെമ്പറൻമാർ സംസാരിച്ച് കേൾക്കാത്തതിൽ സന്തോഷമുണ്ട്.

ബഹുമാനപ്പെട്ട പ്രതിപക്ഷ നേതാവ് ഇതിന്റെ ആത്മാവ് നഷ്ടപ്പെട്ടു പോയി എന്നു പറഞ്ഞതു കേട്ടപ്പോൾ എനിക്ക് അത്ഭുതം തോന്നി; അതും അദ്ദേഹം പറഞ്ഞതു കൊണ്ട്. അത്രമാത്രമേ അതിനെപ്പറ്റി എനിക്കു പറയാനുള്ളൂ. സർ, ബഹുമാനപ്പെട്ട ആർ. എസ്. ഉണ്ണിയും മറ്റു പല ബഹുമാനപ്പെട്ട മെമ്പറൻമാരും ചൂണ്ടിക്കാണിച്ചതുപോലെ പ്രധാന്യമുള്ള പല നിയമനിർമ്മാണങ്ങളും ഈ സഭ നടത്തിയിട്ടുണ്ട്. ഒരു പക്ഷേ ഇന്ത്യയിലെ മറ്റു നിയമസഭകൾ ഒന്നും ഇതുവരെ നടത്തിയിട്ടില്ലാത്തത്രയും പ്രാധാന്യമുള്ള ചില നിയമനിർമ്മാണങ്ങൾ പോലും നടത്തിയിട്ടുണ്ട് ഈ സഭ. അതിൽ ഒന്നാണ് ഒരു പക്ഷേ എന്റെ അഭിപ്രായത്തിൽ നമ്മുടെ കാർഷിക പരിഷ്കാര നിയമം. ഇന്ത്യയിൽ ആദ്യമായി ജൻമിത്തം അവസാനിപ്പിക്കാൻ ഒരു നിയമനിർമ്മാണം പാസ്സാക്കിയത് ഈ നിയമസഭയാണ്. അതുപോലുള്ള മറ്റു നിയമങ്ങളും ഈ സഭ പാസ്സാക്കിയിട്ടുണ്ട്. സർ, കേരള നിയമസഭയുടെ ചരിത്രം പരിശോധിക്കുന്ന ഭാവി ചരിത്രകാരൻമാർ പ്രാധാന്യമുള്ള നിയമങ്ങളുടെ പട്ടികയിൽ ഈ ജില്ലാ ഭരണ നിയമത്തെ ഉൾപ്പെടുത്തുമെന്ന കാര്യം വളരെ തീർച്ചയാണ്. അത്രയും ദൂരവ്യാപകമായ ഫലമാണ് ഈ നിയമനിർമ്മാണത്തിന് ഉള്ളത്. സർ, ഇതിനകത്ത് ജില്ലയിലേക്ക് പകർന്നു കൊടുക്കുന്ന അധികാരം പൂർണ്ണമാണോ ആവശ്യത്തിനു മാത്രമുണ്ടോ കൂടുതൽ കൊടുത്തുകൂടെ എന്നെല്ലാം നമുക്കു ചർച്ച ചെയ്യാവുന്നതാണ്. എന്നാൽ ഞാൻ താരതമ്യപഠനം നടത്തിയിട്ടില്ലെങ്കിലും നമ്മുടെ നിയമത്തിനകത്ത് നിർമ്മാണ പ്രവർത്തനങ്ങളുടെ മേഖലയിൽ, വികസന പ്രവർത്തനങ്ങളുടെ മേഖലയിൽ സാമാന്യം വിപുലമായ അധികാരങ്ങൾ ജില്ലാ ഭരണ സമിതിക്ക് വിട്ടുകൊടുക്കാൻ വ്യവസ്ഥ ചെയ്തിരിക്കുന്നു. ഇന്ത്യയിലെ മറ്റു നിയമങ്ങളെ സംബന്ധിച്ച് എനിക്ക് അറിഞ്ഞു കൂടാ. താരതമ്യ പഠനം നടത്തിയിട്ടില്ല. പക്ഷേ, ഈ നിയമം, തീർച്ചയായും ഇന്ത്യയിൽ ഇന്നു നിലവിലിരിക്കുന്ന നിയമങ്ങളുടെ എല്ലാം മുൻപന്തിയിലാണ് ഈ കാര്യങ്ങളിൽ എന്ന് നമുക്ക് ഉറപ്പായി അവകാശപ്പെടാൻ കഴിയും.

സർ, ജനാധിപത്യ പ്രക്രിയയിൽ വികസനം ആഗ്രഹിക്കുന്ന നാമെല്ലാം ആഗ്രഹിക്കാറുള്ളത്, നാമെല്ലാം സ്വപ്നം കാണാറുള്ളത് നമ്മുടെ നാട്ടിലെ സാധാരണക്കാരായ ജനങ്ങൾക്ക് ഭരണത്തിൽ കൂടുതൽ പങ്കുവേണം, ഭരണ വികേന്ദ്രീകരണം വേണം എന്നെല്ലാമാണ്. അങ്ങനെ ജനങ്ങൾക്ക് ഭരണത്തിൽ കൂടുതൽ പങ്ക് എന്ന ആശയം പ്രാവർത്തികമാകുമ്പോൾ ഇതു പോലെ ഒരു നിയമ നടപടിയോടൊപ്പം മറ്റു നിരവധി ഭരണ നടപടികൾ കൂടി ആവശ്യമാണ്. ഈ നിയമനിർമ്മാണം കൊണ്ടു മാത്രമായി എന്ന് ഞാൻ ഒരിക്കലും വിചാരിക്കുന്നില്ല. ഇത്തരുണത്തിൽ ബഹുമാനപ്പെട്ട മെമ്പർ ശ്രീ. ഇ.പി.ഗോപാലൻ അവതരിപ്പിച്ച പ്രശ്നം വളരെ പ്രസക്തമാണ്. ഭരണഭാഷയുടെ പ്രശ്നം. സർ, വിദേശ ഭാഷയിലൂടെ ദീർഘകാലം ഭരണവും അതുപോലെ തന്നെ നമ്മുടെ



വിദ്യാഭ്യാസ മാധ്യമവും പേറി നടക്കാൻ നിർബന്ധിതരായിത്തീർന്ന ഒരു ജനതയാണ് നാം. അത്തരം ഒരു നിർഭാഗ്യത്തിന് വിധേയരായ ഒരു ജനതയാണ് നാം. അതെല്ലാം മാറി നമ്മുടെ ജനതയ്ക്ക് ഭരണത്തിൽ പങ്കുണ്ടാകാൻ കഴിയണമെങ്കിൽ ഈ മണ്ണിന്റെ മണമുള്ള ഒരു ഭരണമുണ്ടാകണമെങ്കിൽ പ്രാഥമികമായ ഒരു ആവശ്യമാണു സർ, എല്ലാ നിലവാരത്തിലും താലൂക്ക്, വില്ലേജ് തലങ്ങളിൽ മാത്രമല്ല ഈ സെക്രട്ടേറിയറ്റ് നിലവാരം വരെ നമ്മുടെ മാതൃഭാഷയിൽ തന്നെ ഭരണം നടത്തണം. അതിന് തടസമുണ്ട്, എതിർപ്പുണ്ട്. വെസ്റ്റഡ് ഇന്ററസ്റ്റുണ്ട്. എനിക്ക് അതിൽ സംശയമില്ല. അത് എത്ര എളുപ്പമാണെന്നും ഞാൻ വിശ്വസിക്കുന്നില്ല.

സർ, അദ്ധ്യയനത്തെ സംബന്ധിച്ചിടത്തോളം മാതൃഭാഷയിൽ ഏറ്റവും ഉന്നതമായ ബിരുദാനന്തര പഠനം വരെ നടത്താൻ കഴിയുമെന്ന് ലോകത്തിലെ എത്രയോ ജനതകൾ തെളിയിച്ചു കഴിഞ്ഞിട്ടും നമ്മുടെ നാട്ടിൽ അതിന്റെ പ്രായോഗിക വൈഷമ്യത്തെപ്പറ്റി പലരും പറയുന്നതു കേൾക്കാറുണ്ട്. അതുകൊണ്ട് ഈ മാറ്റം ഉണ്ടായേ മതിയാകൂ. ജില്ലാ ഭരണം മാതൃഭാഷയിൽ ത്തന്നെ നടക്കണം. അതു നടക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. സർ, അതുകൊണ്ട് നമ്മെ സംബന്ധിച്ചിടത്തോളം ഈ നിയമനിർമ്മാണം നിർണ്ണായകമായ ഒരു കാൽവയ്പാണ്. ഈ അവസരത്തിൽ ബഹുമാനപ്പെട്ട കുര്യൻ പറഞ്ഞ കാര്യത്തെപ്പറ്റി എന്റെ ഒരു അഭിപ്രായം പറയാൻ ഞാനാഗ്രഹിക്കുന്നു.

സർ, അദ്ദേഹം സ്ത്രീകളുടെ പ്രാതിനിധ്യത്തെപ്പറ്റി പറഞ്ഞു. സർ, സ്ത്രീകൾക്കുവേണ്ടി നിയോജകമണ്ഡലങ്ങൾ തന്നെ സംവരണം ചെയ്യണമോ എന്നുള്ളതിനെപ്പറ്റി ഞാൻ സംശയിക്കുന്നു. അത് വാസ്തവത്തിൽ അഭിപ്രായവ്യത്യാസമുള്ള കാര്യമല്ല. വേണമെങ്കിൽ ആലോചിക്കാവുന്ന കാര്യമാണ്. എന്നാൽ എനിക്ക് അതിനകത്തു തോന്നിയ ഒരു അഭിപ്രായം കേരളത്തെപ്പോലുള്ള ഒരു സംസ്ഥാനത്ത് എന്തുകൊണ്ട് തെരഞ്ഞെടുപ്പിൽ കൈവിരലിൽ എണ്ണാൻ മാത്രം സ്ത്രീകൾ സ്ഥാനാർത്ഥികളാകുന്നു. നമ്മെളെല്ലാവരും ടോർച്ച് ഉള്ളിലേയ്ക്ക് അൽപ്പം തിരിച്ചു വയ്ക്കേണ്ടതല്ലേ ? പ്രതിപക്ഷമെന്നോ ഭരണപക്ഷമെന്നോ ഉള്ള രാഷ്ട്രീയ വ്യത്യാസം കൂടാതെ സ്വയം വിമർശനം നടത്തേണ്ടതല്ലേ? ബഹുമാനപ്പെട്ട കുഞ്ഞിക്കണ്ണനോടു ഒന്നു ചോദിക്കട്ടെ, സ്ത്രീകൾക്കു വേണ്ടി ഒരു നിയോജക മണ്ഡലം സംവരണം ചെയ്താലേ സ്ത്രീകൾ സ്ഥാനാർത്ഥികളാകൂ എന്നതാണ് കേരളത്തിലെ അവസ്ഥയെങ്കിൽ നമ്മളെല്ലാവരും ലജ്ജിച്ചു തല താഴ്ത്തേണ്ടതല്ലേ? അതു കൊണ്ടു തന്നെ നമ്മെളെല്ലാം ബോധപൂർവ്വം പരിശ്രമിച്ചില്ലെങ്കിൽ അവർ ഉണ്ടാകുകയില്ല. കേരളത്തിൽ പോലും ഉണ്ടാകുകയില്ല. സ്ത്രീകൾ വളരെപ്പേർ സ്ഥാനാർത്ഥികളാകണമെങ്കിൽ നമ്മൾ, പാർട്ടികളെല്ലാം അതിനുവേണ്ടി ബോധപൂർവ്വം ശ്രമിക്കണം. അങ്ങനെ വരുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. അങ്ങനെ സ്ത്രീകൾ ഈ ജില്ലാ കൗൺസിലിൽ അംഗങ്ങളായി വരുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു.

*ശ്രീ. എ. പി. കുര്യൻ :* ഇതെപ്പറ്റി നമ്മെളെല്ലാവരും സംസാരിച്ചു തുടങ്ങിയിട്ടു വളരെക്കാലമായി. പക്ഷേ നിയമസഭാതലത്തിലും മറ്റു തലത്തിലുമൊന്നും ഇതുവരെ പ്രയോഗത്തിൽ വന്നിട്ടില്ല. അതുണ്ടാകുന്നതുവരെ ഈ സംവിധാനം ഉണ്ടാക്കുകയും അതു വന്നാലുടനെ നിറുത്തലാക്കുകയും ചെയ്തുകൂടേ?

*ശ്രീ. പി. കെ. വാസുദേവൻ നായർ :* എന്റെ അഭിപ്രായത്തിൽ ഇതിനാണു കൂടുതൽ പ്രധാന്യം. സ്ത്രീകളെ സ്ഥാനാർത്ഥികളാക്കി നിറുത്താൻ പറ്റുമോ ഇല്ലയോ എന്നറിയണം. സെലക്റ്റ് കമ്മിറ്റി സ്റ്റേജിൽനിന്നും വന്നതിനേക്കാൾ സമ്പന്നമാണ് ഇപ്പോൾ ഈ നിയമം. മറ്റെല്ലാ ബില്ലുകളും സമ്പന്നമായതിനേക്കാളും സമ്പന്നമായിട്ടുണ്ട് ഈ ബിൽ. സർ, ഈ സന്ദർഭത്തിൽ ഈ നിയമത്തിന്റെ ഗുണദോഷങ്ങളെപ്പറ്റിയൊന്നും പറയാൻ ഞാനുദ്ദേശിക്കുന്നില്ല. കേരള നിയമസഭയിൽ ഈ ബില്ലിനു സാക്ഷ്യം വഹിക്കാനുള്ള ഭാഗ്യം നമ്മൾക്കാണല്ലോ ഉണ്ടായത് എന്ന കാര്യത്തിൽ നമുക്കെല്ലാവർക്കും കൃതാർത്ഥതയ്ക്കും സന്തോഷത്തിനും അവകാശമുണ്ട്. ഇവിടെ പല മെമ്പർമാരും അനുസ്മരിച്ച യശ:ശരീരനായ അഹമ്മദുകുട്ടിക്കുരിക്കളെ ഞാനും ഈയവസരത്തിൽ



സ്മരിക്കുകയാണ്. ഈ സംവിധാനത്തിൽ വിശ്വാസമർപ്പിച്ചിരുന്ന ആളാണദ്ദേഹം. എന്റെ സഹ പ്രവർത്തകനായ നഹാസാഹിബ് ഈ സമയത്ത് ഈ സഭയിൽ ഇല്ലാതെപോയതിൽ എനിക്കു കുണ്ഠിതമുണ്ട്. അദ്ദേഹവും കൂടി ഇപ്പോൾ ഇവിടെ ഉണ്ടായിരിക്കേണ്ടതായിരുന്നു. അദ്ദേഹത്തിന്റെ സഹപ്രവർത്തകനായ സി. എച്ച്. മുഹമ്മദ്കോയ ഇവിടെ തപസ്സിരിക്കുകയാണ്. നാലഞ്ചു ദിവസമായി അദ്ദേഹം ഇവിടെ ഒരേ ഇരിപ്പാണ്. എനിക്കതു കണ്ടപ്പോൾ വാസ്തവത്തിൽ വിഷമം തോന്നി. പക്ഷേ ആ ഇരിപ്പിന് ഗുണമുണ്ടായി. ഈ ബിൽ ഈ നിയമസഭാ സമ്മേളന ത്തിൽത്തന്നെ പാസാക്കണമെന്നു നമുക്കു നിർബന്ധമുണ്ടായിരുന്നു. സർ, ഇവിടെ ചില ലക്ഷണ ക്കേടുകളൊക്കെ പറഞ്ഞു ശ്രീമാൻ ദേവസ്സിക്കുട്ടി. അദ്ദേഹത്തിനു കരിനാക്കുണ്ടെന്നു തോന്നുന്നു. അദ്ദേഹം പറഞ്ഞു ഒന്നരമണികഴിഞ്ഞേ ഇതു പാസാക്കാവൂ എന്ന്. അതുകൊണ്ടാണ് ഈ ഒന്ന രമണികഴിഞ്ഞു പോയതെന്നാണെനിക്കു തോന്നുന്നത്. എനിക്കൊരപേക്ഷയുണ്ട് ശ്രീമാൻ ദേവസ്സി ക്കുട്ടിയോട് കുറഞ്ഞപക്ഷം നിയമസഭാ സമാജികൻമാരായ നമ്മെളെങ്കിലും ഇനി രാഹുകാലത്തെ പ്പറ്റിയും ഗുരുവായൂരപ്പന്റെ കാര്യത്തെപ്പറ്റിയുമൊന്നും പറയരുത്. രാഹുകാലത്തിൽ ഇതുപോലൊരു നിയമം പാസായാൽ ആകാശമിടിഞ്ഞു വീഴുമെന്നോ നമ്മൾ തകർന്നു പോകുമെന്നോ ഒക്കെയുള്ള വാദങ്ങൾ ഇനിയെങ്കിലും ഉന്നയിക്കരുത്. എന്തെല്ലാം പ്രതിബന്ധങ്ങളുണ്ടായാലും ശരി ഇത്തരത്തി ലുള്ള നിയമങ്ങൾ പാസാക്കിയെടുക്കേണ്ടത് നമ്മുടെ രാജ്യത്തിന്റെ ആവശ്യമാണ്. ജനാധിപത്യ ത്തിന്റെ വികസനത്തിനാവശ്യമാണ്. അതുകൊണ്ട് ആണ് ഈ ബില്ലിനു നമ്മൾ ഇത്രയധികം പ്രാധാന്യം കൊടുത്തത്. വളരെ വൈകിപ്പോയി എന്നതു ഞാൻ സമ്മതിക്കുന്നു. അതു നമ്മളെല്ലാ വരും അംഗീകരിക്കുന്ന കാര്യമാണ്. എങ്കിലും ഇപ്പോഴെങ്കിലും ഇതു പാസാക്കിയെടുക്കാൻ കഴിഞ്ഞ തിലുള്ള സന്തോഷം രേഖപ്പെടുത്തിക്കൊണ്ട് ഈ നിയമം ഈ നിയമസഭ ഏകകണ്ഠമായി പാസാക്കിത്തരണമെന്നു വിനീതമായി അഭ്യർത്ഥിക്കുന്നു.



# 1980-ലെ കോഴിക്കോട് സർവ്വകലാശാലാ ബിൽ ചർച്ചയിൽ പങ്കെടുത്തുകൊണ്ട് ടി. എം. ജേക്കബ്ബ് 01.04.1980-ന് നിയമസഭയിൽ നടത്തിയ പ്രസംഗം

ഞാൻ ഈ ബില്ലിനെ എതിർക്കുകയാണ്. ഇന്നലെ ഇവിടെ ഈ ബിൽ അവതരിപ്പിച്ച അവസരത്തിൽ, സിൻഡിക്കേറ്റിന്റെ കാലാവധി തീർന്നു കഴിഞ്ഞാൽ അടുത്തൊരു സിൻഡിക്കേറ്റ് വരുന്നതുവരെ കാലാവധി നീട്ടിക്കൊടുക്കുകയെന്നുള്ള തത്വത്തെ അംഗീകരിക്കുവാൻ സാധ്യമല്ലെന്നു ഞാൻ പറഞ്ഞിരുന്നു. നമ്മുടെ യൂണിവേഴ്സിറ്റികൾക്കു സ്വയംഭരണാവകാശവും അതു പോലെ തന്നെ മറ്റെല്ലാ സൗകര്യങ്ങളും നാം കൊടുക്കുന്നുണ്ട്. പക്ഷേ ഇങ്ങനെ ലഭ്യമാകുന്ന ഈ സൗകര്യങ്ങൾ പലതരത്തിലും ദുരുപയോഗപ്പെടുത്തുന്ന ഒരു സാഹചര്യം നിലവിലുള്ളതു കൊണ്ടാണ് ഇങ്ങനെ അനിശ്ചിതമായി നീട്ടിക്കൊടുക്കരുതെന്ന് ഞാൻ പറഞ്ഞത്.

ബഹുമാനപ്പെട്ട മന്ത്രി ഇന്നലെ അദ്ദേഹത്തിന്റെ മറുപടി പ്രസംഗത്തിൽ സൂചിപ്പിക്കുകയുണ്ടായി, എന്തെങ്കിലും കാരണവശാൽ ഇങ്ങനെ നീണ്ടുപോയാൽ എന്തു ചെയ്യും എന്ന്. വളരെ വ്യക്തമായി സെനറ്റും സിൻഡിക്കേറ്റും കോൺസ്റ്റിറ്റ്യൂട്ട് ചെയ്യുമ്പോൾ അതു പറഞ്ഞിട്ടുണ്ട്. നേരത്തെ നാം പാസ്സാക്കിയ കാലിക്കറ്റ് യൂണിവേഴ്സിറ്റി ആക്ടിലും കേരളാ യൂണിവേഴ്സിറ്റി ആക്ടിലും വ്യക്തമായി നാലു വർഷമാണ് കാലാവധി എന്നു പറഞ്ഞിട്ടുള്ളതാണ്. ആ നിലയിൽ നാലുവർഷമാണ് കാലാവധി എന്ന് വളരെ കൃത്യമായി പറഞ്ഞിരിക്കുമ്പോൾ ആ കാലാവധി തീരുന്നതിനുമുമ്പു തന്നെ തെരഞ്ഞെടുപ്പിനുള്ള നടപടികൾ ആരംഭിക്കുവാൻ കഴിയും. ബഹുമാനപ്പെട്ട മന്ത്രി ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെയാണെങ്കിൽ എങ്ങനെ സംസ്ഥാന നിയമസഭകളിലേക്കുള്ള തെരഞ്ഞെടുപ്പ് കാലാവധിക്കുള്ളിൽ നടത്താൻ കഴിയും ? നിയമസഭയുടെ കാലാവധി 5 വർഷമാണ്. 5 വർഷം കഴിയുമ്പോൾ പുതിയ തെരഞ്ഞെടുപ്പ് നടത്തണം. അതിന് ഭരണഘടനാപരമായി വ്യവസ്ഥയുണ്ട്. ആ വ്യവസ്ഥ നിലവിലിരിക്കെ നടത്താതിരിക്കുന്ന സാഹചര്യമുണ്ടാകുമെന്ന് പറഞ്ഞാൽ അതെന്താണ്?

ഇലക്ഷൻ കമ്മീഷനുണ്ടെങ്കിലും ഗവൺമെന്റിനും അക്കാര്യത്തിൽ നിയന്ത്രണം ഉണ്ട്. യൂണിവേഴ്സിറ്റിയെ സംബന്ധിച്ചിടത്തോളം പറയുമ്പോൾ സെനറ്റിന്റെയും സിൻഡിക്കേറ്റിന്റെയും കാലാവധി സംബന്ധിച്ച് സിൻഡിക്കേറ്റും സെനറ്റും അംഗങ്ങൾ ബോധവാന്മാരാണ്. ആ നിലയിൽ സിൻഡിക്കേറ്റിന്റെ കാലാവധി തീരുന്ന ഒരു സാഹചര്യം വരുമ്പോൾ അതു മനസ്സിലാക്കിക്കൊണ്ട് മുൻകൂട്ടി തന്നെ ചില നടപടികൾ ആരംഭിക്കുവാൻ കഴിയും. കേരളാ യൂണിവേഴ്സിറ്റി ബില്ലിന്റെ ചർച്ച ഇവിടെ നടന്ന അവസരത്തിൽ ഞാൻ അന്നു തന്നെ ചൂണ്ടിക്കാണിച്ചു; സെനറ്റ് തെരഞ്ഞെടുപ്പിനെ സംബന്ധിച്ച് ഓരോ തീയതിയും പ്രഖ്യാപിച്ചതിനെ സംബന്ധിച്ചു ഞാൻ പറഞ്ഞു. അന്നു കേരളാ യൂണിവേഴ്സിറ്റി സെനറ്റ് കോൺസ്റ്റിറ്റ്യൂട്ട് ചെയ്യാൻ സമയത്തിനു സാധിക്കാതെ വന്നതും സിൻഡിക്കേറ്റ് നിലവിൽ വരാത്തതും എന്തുകൊണ്ടായിരുന്നു. ആർക്കായിരുന്നു അതിന്റെ ഉത്തര വാദിത്തമെന്നു എല്ലാപേർക്കുമറിയാം. അന്നത്തെ ഗവൺമെന്റ് നോമിനേറ്റ് ചെയ്ത ആളുകളെ നോമിനേറ്റ് ചെയ്യരുതെന്നു പറഞ്ഞുകൊണ്ട് അന്ന്, ഇന്ന് ഭരണകക്ഷിയിലിരിക്കുന്ന ചില പ്രധാനപ്പെട്ട ആളുകൾ ഗവർണ്ണറെ കാണുകയോ അവരോട് ആവശ്യപ്പെടുകയോ ചെയ്തിട്ടുള്ള തിന്റെ അടിസ്ഥാനത്തിലാണ് നീട്ടിവയ്ക്കേണ്ടിവന്നത്. കാലാകാലങ്ങളിൽ നിയമവിധേയമായ കാര്യങ്ങൾ ചെയ്തപ്പോൾ അതു ചെയ്യരുതെന്നാണ് അന്നു പറഞ്ഞു തടസ്സപ്പെടുത്തിയത്. അങ്ങനെ കേരള യൂണിവേഴ്സിറ്റി സിൻഡിക്കേറ്റിന്റെ കാലാവധി നീട്ടിക്കൊടുത്തിട്ടുണ്ട്.

മൂലനിയമം ഈ നിയമസഭയിൽ ചർച്ച ചെയ്തപ്പോൾ, അതിന്റെ വകുപ്പ് തിരിച്ചുള്ള ചർച്ചകളിലും മറ്റും വളരെയേറെ മെമ്പർമാർ പങ്കെടുക്കുകയും അഭിപ്രായങ്ങൾ പറയുകയും ചെയ്തിട്ടുള്ളതാണ്. സെനറ്റും സിൻഡിക്കേറ്റും യൂണിവേഴ്സിറ്റിയുടെ രണ്ട് പ്രധാനപ്പെട്ട ബോഡികളെന്ന നിലയിൽ



ആ സമിതിക്കുണ്ടായിരിക്കേണ്ട അധികാരങ്ങളെക്കുറിച്ചും ആ സമിതികൾ ഉപയോഗിക്കേണ്ട അധികാരങ്ങളെക്കുറിച്ചും ചർച്ച ചെയ്യുകയും ആ ചർച്ചകളുടെ അടിസ്ഥാനത്തിൽ നാലു വർഷ മാണ് കാലാവധി എന്ന് ക്ലിപ്തപ്പെടുത്തുകയുമാണ് ചെയ്തിട്ടുള്ളത്. ഇന്ന് ഒരു സാങ്കേതിക കാരണ ത്താൽ അനിശ്ചിത കാലത്തേയ്ക്ക് നീട്ടിക്കൊടുക്കുക എന്നു പറഞ്ഞാൽ ബുദ്ധിമുട്ടുണ്ട്. ഒരു കാര്യം വളരെയേറെ ശ്രദ്ധിക്കുവാനുണ്ട്. സാധാരണയായി സെനറ്റ് ഇലക്ഷൻ നടത്തുന്നതിന് രജി സ്ട്രാറെയാണ് ചുമതലപ്പെടുത്തുന്നത്. രജിസ്ട്രാറെയും വൈസ്ചാൻസിലറെയും നിയന്ത്രിക്കുന്നത് യൂണിവേഴ്സിറ്റി സിൻഡിക്കേറ്റാണ്. യൂണിവേഴ്സിറ്റി സെനറ്റിലേക്ക് പല തലങ്ങളിൽ നിന്നും തെരഞ്ഞെടുപ്പ് നടത്തുന്നുണ്ട്. അദ്ധ്യാപകരുടെ പ്രതിനിധികളുമുണ്ട്. വിദ്യാർത്ഥികളുടെ പ്രതിനിധികളുമുണ്ട്. പഞ്ചായത്തുകളുടെ പ്രതിനിധികളുമുണ്ട്. അങ്ങനെ പലരുമുണ്ട്. പല തലങ്ങളിൽ തെരഞ്ഞെടുപ്പ് നടത്തുന്നുണ്ട്. അപ്പോൾ മനപ്പൂർവ്വമായി എല്ലാ ആളുകളും ചെയ്യുമെന്ന് ഞാൻ പറയുന്നില്ല. എങ്കിലും കുറെ ആളുകൾ ഏതെങ്കിലും തരത്തിൽ താമസിപ്പിക്കണമെന്നു ആഗ്രഹി ക്കുന്നുണ്ടെങ്കിൽ തെരഞ്ഞെടുപ്പിനുള്ള നോട്ടിഫിക്കേഷൻ പുറപ്പെടുവിച്ചതിനുശേഷം നീട്ടിവ യ്ക്കുവാൻ കഴിയും. കേരള സർവ്വകലാശാലയുടെ തെരഞ്ഞെടുപ്പിൽ പഞ്ചായത്ത് പ്രതിനിധികളെ തെരഞ്ഞടുക്കുന്നതിൽ കാലതാമസമുണ്ടാക്കി. ആദ്യം പ്രഖ്യാപിച്ച തീയതി മാറ്റി. മാറ്റാനുള്ള സാഹചര്യം സിൻഡിക്കേറ്റ് നിലവിലിരിക്കുമ്പോൾ ഇങ്ങനെ അനിശ്ചിതമായി നീട്ടിക്കൊടുക്കുന്നത് ശരിയല്ല.

നമ്മുടെ 3 സർവ്വകലാശാലകളും അതായത് കാലിക്കറ്റ്, കൊച്ചിൻ, കേരള യൂണിവേഴ്സിറ്റികൾ, ഇന്നൊരു സൂപ്പർ കാബിനറ്റായി പ്രവർത്തിക്കുന്നു എന്ന ആരോപണം ഈ നിയമസഭയിൽ പൊന്തിവന്നിട്ടുള്ളതാണ്. ബഹുമാനപ്പെട്ട മന്ത്രി ശ്രീ. ബേബി ജോണും ബഹുമാനപ്പെട്ട മുൻമന്ത്രി ശ്രീ. സി. എച്ച്. മുഹമ്മദ് കോയയുമെല്ലാം പരോക്ഷമായി അത് അംഗീകരിക്കുകയും ചില നിയന്ത്രണങ്ങൾ വേണമെന്ന് ആവശ്യപ്പെടുകയും ചെയ്തിട്ടുണ്ട്. പക്ഷേ കാലാനുസൃതമായ മാറ്റമുണ്ടായാൽ യൂണിവേഴ്സിറ്റി നിയമത്തിൽ ഭേദഗതി കൊണ്ടുവരുന്നതിനെക്കുറിച്ച് ആലോചിക്കുമെന്നു സഭയിൽ പറഞ്ഞിരുന്നു. അങ്ങനെയെല്ലാം ഇരിക്കുന്ന ഒരു സാഹചര്യത്തിൽ യാതൊരു നിയന്ത്രണവുമില്ലാതെ നീട്ടിക്കൊടുക്കുന്നതു ശരിയല്ല. അതുകൊണ്ടാണ് ഞാൻ പറഞ്ഞത് കൃത്യമായ തീയതിയിൽ നടത്താൻ സാധിച്ചില്ലെങ്കിൽ, സാങ്കേതിക കാരണങ്ങളാൽ വൈഷമ്യം വന്നാൽ ഒരു മൂന്നു മാസമെന്നോ രണ്ടു പ്രാവശ്യമെന്നോ നീട്ടിക്കൊടുക്കുന്ന കാര്യം ആലോചിക്കണമെന്ന്.

ഇവിടെ ധാരാളം നിയമങ്ങളുണ്ടാക്കുന്നുണ്ട്. ആ നിയമങ്ങളുണ്ടാക്കുമ്പോൾ അത് നിയമത്തിന്റെ അവസാനരൂപമാണെന്നു ആരും അഭിപ്രായപ്പെടാറില്ല. പലപ്പോഴും അപാകതകളുണ്ടാകുന്നുണ്ട്. നിയമസഭ സമ്മേളിക്കുന്നില്ലെങ്കിൽ അപാകതകൾ പരിഹരിക്കുന്നതിനായി ഗവർണ്ണറെക്കൊണ്ട് ഓർഡിനൻസ് പുറപ്പെടുവിക്കാനുള്ള അവകാശം ഗവൺമെന്റിനുണ്ട്. നിയമസഭ സമ്മേളിക്കുമ്പോൾ അപാകതകൾ നീക്കാൻ നിയമസഭയിൽ നിയമം കൊണ്ടുവരാം. അങ്ങനെയുള്ള വ്യവസ്ഥകളുള്ളപ്പോൾ ഇങ്ങനെ ഇൻഡെഫിനിറ്റായി കൊടുക്കേണ്ട ആവശ്യമില്ല. ഇനി ഇതുമാറ്റി കാലാവധി നിശ്ചയി ക്കുകയെന്നുള്ളത് നടക്കാൻ പോകുന്നില്ല. അതൊരിക്കലും നടക്കാൻ ഒക്കുകയില്ല. അനിശ്ചിതമായി നീട്ടിയിരിക്കുന്നു എന്ന നിയമത്തെ സംബന്ധിച്ച് ഇനിയും സമയപരിധി കൊണ്ടുവന്നു ക്ലിപ്ത പ്പെടുത്തുവാനുള്ള സാഹചര്യം ഒരിക്കലും ഉണ്ടാകാത്ത അവസ്ഥയുള്ളതുകൊണ്ട് തീർച്ചയായും ഇതിനെ സംബന്ധിച്ച് ഒന്നു പുനഃപരിശോധിക്കണമെന്നാണ് എനിക്കു പറയുവാനുള്ളത്. ഇന്നലെ സബ്ജക്ട് കമ്മിറ്റി ഇതു ചർച്ച ചെയ്ത അവസരത്തിൽ ഒരുപക്ഷേ ഇതിനെക്കുറിച്ച് നിർദ്ദേശ ങ്ങളുണ്ടായോ എന്നു അറിഞ്ഞുകൂടാ. ബഹുമാനപ്പെട്ട മന്ത്രി സബ്ജക്ട് കമ്മിറ്റിയുടെ പരിഗണന യ്ക്കുശേഷമാണ് ബില്ലവതരിപ്പിച്ചിരിക്കുന്നത്. മാറ്റം കൂടാതെ അവതരിപ്പിച്ചിരിക്കുകയാണ്. ഇനി മാറ്റുമെന്ന വിശ്വാസവുമില്ല. എങ്കിലും അന്തിമമായി ഒരു നിയമം ഉണ്ടാക്കുന്നു എന്ന ചിന്താഗതിയോടുകൂടി ബഹുമാനപ്പെട്ട ബേബി ജോണിനെപ്പോലുള്ള ഒരു മന്ത്രി സമീപിച്ചതിൽ



ഖേദമുണ്ട്. തടസ്സങ്ങൾക്കു വേണ്ടിയുള്ള ഒരു നിർദ്ദേശമല്ല ഞാൻ പറഞ്ഞത്. ഞാൻ ഇന്നലെ പറയുകയും പല അംഗങ്ങളും സ്വാഗതം ചെയ്യുകയും ചെയ്തതാണ്. അതിന്റെ അടിസ്ഥാനത്തിൽ ഇനിയെങ്കിലും ബഹുമാനപ്പെട്ട മന്ത്രി ഇതൊന്നു പുനഃപരിശോധിക്കണമെന്ന് എനിക്കഭിപ്രായമുണ്ട്.

ഈ സന്ദർഭത്തിൽ നമ്മുടെ യൂണിവേഴ്സിറ്റികളുടെ പ്രവർത്തനത്തെക്കുറിച്ച് ഒന്നുരണ്ടുകാര്യങ്ങൾ ചൂണ്ടിക്കാണിക്കാൻ ഞാനാഗ്രഹിക്കുന്നു. നമ്മുടെ യൂണിവേഴ്സിറ്റികളുടെ ഭരണത്തെക്കുറിച്ച് വളരെയേറെ അഭിപ്രായവ്യത്യാസങ്ങളുണ്ടാകുന്നുണ്ട്. അതിനകത്തു ഭരണകക്ഷിയെന്നോ പ്രതിപക്ഷമെന്നോ ഉള്ള വ്യത്യാസങ്ങളൊന്നുമില്ലാതെ അതിനെക്കുറിച്ച് അഭിപ്രായങ്ങൾ പറയുന്നുണ്ട്. ആക്ഷേപങ്ങൾ ഉന്നയിക്കുന്നുണ്ട്, എഴുതിക്കൊടുത്ത ആക്ഷേപങ്ങൾ തന്നെയുണ്ട്. സെനറ്റിലും സിൻഡിക്കേറ്റിലും എല്ലാ രാഷ്ട്രീയപ്പാർട്ടികളുടേയും പ്രതിനിധികൾ ഉൾക്കൊള്ളുന്നുണ്ട്. എങ്കിലും ആക്ഷേപങ്ങൾ വന്നുകൊണ്ടിരിക്കുകയാണ്. യൂണിവേഴ്സിറ്റി ഗ്രാന്റ്സ് കമ്മീഷനിൽനിന്നും വളരെയേറെ ഗ്രാന്റ് ലഭ്യമാക്കാനുള്ള സാഹചര്യം ഇന്നുണ്ട്. കാലിക്കറ്റ് യൂണിവേഴ്സിറ്റിയും കേരള യൂണിവേഴ്സിറ്റിയും അങ്ങനെ ഉപയോഗപ്പെടുത്താമായിരുന്ന ഗ്രാന്റുകൾ ഉപയോഗപ്പെടുത്തിയിട്ടുണ്ടോ എന്നുള്ള കാര്യത്തെ സംബന്ധിച്ച് തീർച്ചയായും ഗവൺമെന്റ് അന്വേഷിക്കണം. യൂണിവേഴ്സിറ്റിയുടെ ഉന്നത വിദ്യാഭ്യാസരംഗത്തു പഠിക്കാൻ വരുന്ന വിദ്യാർത്ഥികളെ സംബന്ധിച്ചു പറയുമ്പോൾ പല പ്രധാനപ്പെട്ട പട്ടണങ്ങളിലും യൂണിവേഴ്സിറ്റി കാമ്പസിൽ തന്നെ താമസിക്കുവാനുള്ള ഹോസ്റ്റലുകൾ വളരെ കുറവാണ്. ഹോസ്റ്റലുകൾ നിർമ്മിക്കുവാൻ വേണ്ടി യു.ജി.സി. ഗ്രാന്റ് കൊടുക്കുന്നുണ്ട്. ഞാൻ പരിശോധിച്ചിടത്തോളം കാലിക്കറ്റ് യൂണിവേഴ്സിറ്റിയും കേരള യൂണിവേഴ്സിറ്റിയും ഇന്ത്യയിലെ ഇതര യൂണിവേഴ്സിറ്റികളുമായി താരതമ്യപ്പെടുത്തുമ്പോൾ ലഭ്യമാക്കാമായിരുന്ന ഗ്രാന്റ് ലഭ്യമാക്കിയിട്ടില്ലെന്നുള്ളത് ഒരു സത്യം മാത്രമാണ്. അതിനെക്കുറിച്ച് തീർച്ചയായും പരിശോധിക്കുവാൻ തയ്യാറാകണം.

അതുപോലെതന്നെ സ്റ്റേഡിയം നിർമ്മാണത്തിന്റെ കാര്യം. ഉന്നത വിദ്യാഭ്യാസ രംഗത്തെ കായികരംഗം വികസിപ്പിക്കണമെന്നാഗ്രഹിക്കുന്നുണ്ട്. അതിനായി കായിക താരങ്ങൾക്കു പ്രോത്സാഹനം നൽകുന്നുണ്ട്. പക്ഷേ നമ്മുടെ സംസ്ഥാനത്ത് യൂണിവേഴ്സിറ്റികളിൽ ഇൻഡോർ സ്റ്റേഡിയം ഇല്ല. ഈ സാമ്പത്തികവർഷത്തിൽ 7 ലക്ഷം രൂപ യു.ജി.സി. യോട് കേരള യൂണിവേഴ്സിറ്റി ആവശ്യപ്പെട്ടിട്ടുണ്ട്. എത്രയോ നാളുകൾക്കുമുമ്പ് ഇതു ചെയ്യാമായിരുന്നു. കേരളത്തിലെ വിവിധ സ്ഥലങ്ങളിൽ ഇത് ആരംഭിക്കേണ്ടതല്ലേ? കേരളം പോലെയുള്ള ഒരു സംസ്ഥാനത്ത്, ഇത്രമാത്രം കായിക ശേഷി ഉൾക്കൊള്ളുന്ന വിദ്യാർത്ഥികളുള്ളപ്പോൾ അവരുടെ കഴിവുകൾ വികസിപ്പിക്കാനുള്ള അവസരം നിഷേധിക്കുന്നു. ഇതാരുടെയും ഔദാര്യത്തിന്റെ പുറത്തു കിട്ടേണ്ടതല്ല. ചോദിച്ചാൽ കിട്ടുന്നതാണ്. ഇതു കിട്ടാതെ വരുന്നു.

ഒരു ഫെഡറൽ യൂണിവേഴ്സിറ്റി എന്നു പറഞ്ഞുകൊണ്ട്, അംഗീകരിച്ചുകൊണ്ട് കാര്യങ്ങൾ നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന കൊച്ചിൻ യൂണിവേഴ്സിറ്റിയുടെയും പ്രവർത്തനങ്ങളെക്കുറിച്ച് ഒന്നു കണ്ണോടിച്ചാൽ നന്നായിരിക്കും. എത്ര പുതിയ കോഴ്സുകൾ ഈ യൂണിവേഴ്സിറ്റിയിൽ ആരംഭിച്ചിട്ടുണ്ട് ? പുതിയ കോഴ്സുകൾ ആരംഭിക്കുവാനുള്ള സഹായം യൂ.ജി.സി. കൊടുക്കുന്നുണ്ട്. ഞാനതിന്റെ വിശദാംശങ്ങളിലേക്കു കടക്കുന്നില്ല. യൂ.ജി.സി. യുടെ സഹായം ലഭ്യമാകുന്ന പല കോഴ്സുകളും ആരംഭിക്കുവാൻ നമ്മുടെ യൂണിവേഴ്സിറ്റികൾ തയ്യാറായിട്ടില്ല. ഗവേഷണ വിഭാഗത്തെ സംബന്ധിച്ചു പറയുമ്പോൾ ഗവേഷണ വിഭാഗത്തിനു ധാരാളം സൗകര്യങ്ങൾ കിട്ടാനുണ്ട്. നമ്മുടെ യൂണിവേഴ്സിറ്റികൾ അതും ലഭ്യമാക്കിയിട്ടില്ലെന്നുള്ളത് ഒരു സത്യമാണ്. അതുകൊണ്ട് അക്കാര്യങ്ങളെ സംബന്ധിച്ചിടത്തോളം ഒന്നു പരിശോധിക്കുകയും വേണം. നിലവിലുള്ള ഇന്നത്തെ നിയമങ്ങളനുസരിച്ച് നമുക്കു ചില പരിമിതികളുണ്ടെങ്കിലും മന്ത്രിക്കു തീർച്ചയായും യൂണിവേഴ്സിറ്റിയുടെ അധികാരികളെ വിളിച്ചു വരുത്തി അവരുമായി ചർച്ച ചെയ്യാവുന്നതാണ്. വൈസ് ചാൻസലർമാരെ വിളിച്ചു വരുത്തി അവരുടെ ഭാഗത്തുനിന്നും അപാകതകളുണ്ടായിട്ടുണ്ടെ



ങ്കിൽ ഏറ്റവും കുറഞ്ഞത് താക്കീതെങ്കിലും കൊടുക്കുവാൻ കഴിയും. ഈ യൂണിവേഴ്സിറ്റികൾക്ക് ഗ്രാന്റ് കൊടുത്ത് അവയ്ക്ക് പ്രവർത്തിക്കുവാനുള്ള സൗകര്യമുണ്ടാക്കിക്കൊടുക്കുന്ന സംസ്ഥാന ഗവൺമെന്റ് വിദ്യാർത്ഥികൾക്ക് ന്യായമായി കിട്ടേണ്ട ആനുകൂല്യങ്ങൾ ലഭ്യമാക്കാനുള്ള സാഹചര്യമുണ്ടെങ്കിൽ ഏറ്റവും ചുരുങ്ങിയത് വൈസ് ചാൻസലർമാരെ വിളിച്ചു വരുത്തി ഇങ്ങനെയുള്ള കാര്യങ്ങളിൽ പാകപ്പിഴകളുണ്ടായിട്ടുണ്ടെങ്കിൽ അത് അവരെ ബോദ്ധ്യപ്പെടുത്താനും മേലിൽ ആവർത്തിക്കാതിരിക്കുവാനും ആവശ്യമായ നടപടികളെടുക്കുവാൻ തയ്യാറാവണമെന്ന് ഞാൻ അഭ്യർത്ഥിക്കുകയാണ്.

അതുപോലെതന്നെ അപ്ലൈഡ് വിഷയങ്ങളിൽ കൂടുതൽ ശ്രദ്ധിക്കുവാൻ നിർദ്ദേശം കൊടുത്താൽ വേണ്ടില്ല. അതുപോലെതന്നെ കേരളത്തിൽ ഇലക്ട്രോണിക്സ് വ്യവസായം വികസിച്ചുകൊണ്ടിരിക്കുകയാണ്. അതിനെ സംബന്ധിച്ചുള്ള എന്തെങ്കിലും പഠനം നമ്മുടെ യൂണിവേഴ്സിറ്റികൾ നടത്തുന്നുണ്ടോ? നടത്തുന്നില്ല. ഇതിന് സഹായം ലഭിക്കും. അതുപോലെ തന്നെ സ്പെയ്സ് സയൻസിന് കൂടുതൽ കോഴ്സുകൾ ഏർപ്പെടുത്താൻ കഴിയും. വൈദ്യശാസ്ത്ര സംബന്ധമായ കോഴ്സുകൾ ഉണ്ട്. ഇങ്ങനെയുള്ള കാര്യങ്ങളിൽ കൂടുതൽ കാര്യങ്ങൾ പഠിക്കാനും പഠിപ്പിക്കാനുമുള്ള അവസരം ഉണ്ടാക്കിക്കൊടുക്കണം.

തൊഴിലധിഷ്ഠിത വിദ്യാഭ്യാസത്തെപ്പറ്റി നമ്മളെല്ലാവരും പറയാറുണ്ട്. ഹോട്ടൽ മാനേജ്മെന്റ് അല്ലെങ്കിൽ ടൂറിസത്തെക്കുറിച്ചു പഠിക്കാൻ അവസരം ഉണ്ടാക്കിക്കൊടുക്കാനുള്ള സാഹചര്യം ഇവിടെ ഉണ്ടാകണം. കേരളത്തെ സംബന്ധിച്ചിടത്തോളം ഈ രണ്ടു മേഖലകളിൽ കൂടുതൽ ആളുകളെ ഉൾക്കൊള്ളുവാൻ കഴിയും. ബിരുദം കരസ്ഥമാക്കി അല്ലെങ്കിൽ പോസ്റ്റ് ഗ്രാഡുവേറ്റ് ബിരുദം കരസ്ഥമാക്കി വെറുതെ നടക്കണമെന്ന് ആരും ആഗ്രഹിക്കുകയില്ല. പഠിക്കുന്ന കാര്യം വച്ചുകൊണ്ട് എന്തെങ്കിലും ജോലി ലഭിക്കും എന്നുള്ളതിന്റെ അടിസ്ഥാനത്തിലാണ് ആളുകൾ പഠിക്കാൻ തയ്യാറാകുന്നത്. ബിരുദവുമായിട്ട്, ഈ കടലാസുതുണ്ടുകളുമായിട്ട് വഴി നീളെ അലഞ്ഞുതിരിഞ്ഞു നടക്കാനുള്ള സാഹചര്യം ഉണ്ടാക്കാതെ ഇങ്ങനെയുള്ള കാര്യങ്ങളെ സംബന്ധിച്ച് ഗവൺമെന്റ് പരിശോധിക്കണമെന്ന് എനിക്കഭിപ്രായമുണ്ട്.

മറ്റൊരു കാര്യം ചൂണ്ടിക്കാണിക്കാനുള്ളത് പ്രൈവറ്റ് രജിസ്ട്രേഷനെ സംബന്ധിച്ചാണ്. ഇത് നമ്മുടെ സംസ്ഥാനത്ത് കുറെ കാലങ്ങൾക്കുമുമ്പ് നടപ്പാക്കി തുടങ്ങി. പ്രൈവറ്റ് രജിസ്ട്രേഷനെ സംബന്ധിച്ചിടത്തോളം കുട്ടികൾ ഇന്ന് വളരെയേറെ ബുദ്ധിമുട്ടുകൾ സഹിക്കുന്നുണ്ട്. നമ്മുടെ സംസ്ഥാനത്തിന്റെ തെക്കേയറ്റം മുതൽ വടക്കേയറ്റം വരെ യാത്ര ചെയ്താൽ ഓരോ ഫർലോംഗിനിടയ്ക്കും പാരലൽ കോളേജുകൾ കാണാം. കേംബ്രിഡ്ജ്, ഓക്സ്ഫോർഡ് തുടങ്ങിയ പേരുകളിലും ഈ സ്ഥാപനങ്ങൾ കാണാം. അങ്ങനെ അവർ പഠിപ്പിക്കുന്നു. പഠിപ്പിക്കട്ടെ, ഉള്ള കാര്യം വച്ച് പഠിപ്പിക്കട്ടെ. പക്ഷേ കുട്ടികളെ പറ്റിക്കുന്നു എന്ന യഥാർത്ഥ്യം നാം മനസ്സിലാക്കണം. കുട്ടികളിൽ നിന്നും ഫീസ് ഈടാക്കുന്നു. അത് സമയത്ത് യൂണിവേഴ്സിറ്റിയിൽ അടയ്ക്കാതെ വരുന്ന സാഹചര്യങ്ങൾ ഉണ്ടാകുന്നു. പ്രീഡിഗ്രിക്ക് പഠിക്കണമെങ്കിൽ എസ്. എസ്. എൽ. സി. പാസാകണമെന്നുണ്ട്. നമ്മുടെ കേരളാ യൂണിവേഴ്സിറ്റിയിൽ കിട്ടുന്ന വളരെയേറെ പരാതികൾ ക്വാളിഫൈഡ് അല്ലാത്ത കുട്ടികളിൽ നിന്നും ഫീസ് ഈടാക്കുന്നു എന്നുള്ളതാണ്. അങ്ങനെയുള്ള കുട്ടികളെ സംബന്ധിച്ചിടത്തോളം എന്തുമാത്രം ബുദ്ധിമുട്ട് സഹിക്കേണ്ടിവരുന്നു. അവരുടെ രക്ഷകർത്താക്കൾ എന്തു മാത്രം ബുദ്ധിമുട്ട് സഹിക്കേണ്ടി വരുന്നു. ഇവരെ സംബന്ധിച്ചിടത്തോളം ഈ വക കാര്യങ്ങൾ അറിയുന്നവരായിരിക്കുകയില്ല. അതുകൊണ്ട് ഈ കാര്യം ഗവൺമെന്റ് ഒന്ന് കണക്കിലെടുക്കണം.

മറ്റൊരു കാര്യം എനിക്ക് ചൂണ്ടിക്കാണിക്കാനുള്ളത്, നമ്മുടെ പ്രൈവറ്റ് രജിസ്ട്രേഷനെ സംബന്ധിച്ചിടത്തോളം എന്തെങ്കിലും ഒരു മാറ്റം ഉണ്ടാക്കുന്ന കാര്യത്തെ സംബന്ധിച്ച് ആലോചിക്കണമെന്നാണ്. ഈ തവണ പരീക്ഷയ്ക്ക് നാല് ലക്ഷം കുട്ടികൾ എഴുതുന്നുണ്ട്. കഴിഞ്ഞ തവ



ണത്തെ ശതമാനം വച്ചു നോക്കിയാൽ ഈ വർഷവും രണ്ട് ലക്ഷം വിദ്യാർത്ഥികളെങ്കിലും പാസാകും. രണ്ട് ലക്ഷം വിദ്യാർത്ഥികൾ വിജയിച്ചാൽ അതിൽ 75,000 കുട്ടികൾക്ക് മാത്രമേ നമ്മുടെ യൂണിവേഴ്സിറ്റികൾ അംഗീകരിച്ചിട്ടുള്ള മോഡലിൽ അഡ്മിഷൻ കൊടുക്കാൻ കഴിയുക യുള്ളൂ. ബാക്കി ഒന്നേകാൽ ലക്ഷം കുട്ടികൾ പ്രൈവറ്റ് രജിസ്ട്രേഷനെയാണ് ആശ്രയിക്കുന്നത്. പ്രൈവറ്റ് രജിസ്ട്രേഷനെ സംബന്ധിച്ചിടത്തോളം കേരള യൂണിവേഴ്സിറ്റിയാണെങ്കിലും കാലിക്കറ്റ് യൂണിവേഴ്സിറ്റിയാണെങ്കിലും ഏർപ്പെടുത്തിയിരിക്കുന്ന സൗകര്യം വളരെ പരിമിതമാണ്. അതു കൊണ്ട് പ്രൈവറ്റ് വിദ്യാർത്ഥികളെ സംബന്ധിച്ചിടത്തോളം എക്സ്റ്റേണൽ ഡിഗ്രി പ്രോഗ്രാം എന്ന നിലയിൽ ഒരു സ്കീം ഉണ്ടാക്കിക്കൊണ്ട് അതിന് ഒരു രജിസ്ട്രാറേയോ അല്ലെങ്കിൽ അതേ തസ്തികയിലുള്ള ഒരു ഉയർന്ന ഉദ്യോഗസ്ഥനേയോ വച്ചു കൊണ്ട് ഈ കാര്യങ്ങൾ ചെയ്യണമെന്ന് ഞാൻ അഭിപ്രായപ്പെടുകയാണ്.

രണ്ടു യൂണിവേഴ്സിറ്റികളിലും അഫിലിയേറ്റ് ചെയ്തിട്ടുള്ള കോളേജുകളുടെ എണ്ണം നമുക്കറിയാം, അവിടെ പഠിക്കുന്ന കുട്ടികളുടെ എണ്ണം നമുക്കറിയാം, ഇതു രണ്ടും വച്ചു നോക്കുമ്പോൾ പ്രൈവ റ്റായി രജിസ്റ്റർ ചെയ്യുന്ന കുട്ടികളുടെ എണ്ണവും കൂടി പരിശോധിക്കുമ്പോൾ ഇന്ന് ഏർപ്പെടുത്തി യിരിക്കുന്ന സംവിധാനം പാവപ്പെട്ട കുട്ടികളെ മുഴുവൻ വഴിയാധാരമാക്കും എന്നുള്ള കാര്യത്തിൽ യാതൊരു സംശയവും ഇല്ല. കേരളാ യൂണിവേഴ്സിറ്റിയിൽ ഞാൻ പരിശോധിച്ച കണക്കുകളിൽ നിന്നും മനസ്സിലാകുന്നത് 70,000 കുട്ടികൾ പ്രൈവറ്റായി രജിസ്റ്റർ ചെയ്തിട്ടുണ്ടെന്നാണ്. ബഹുഭൂരി പക്ഷവും പ്രീഡിഗ്രിക്കാണ്. ഡിഗ്രിക്ക് പഠിക്കുന്ന കുട്ടികളും പോസ്റ്റ് ഗ്രാഡ്വേഷന് പഠിക്കുന്ന കുട്ടി കളും കുറവാണ്. ഇത്രയും വ്യാപകമായ നിലയിൽ കുട്ടികൾ പേര് രജിസ്റ്റർ ചെയ്യുന്ന സാഹചര്യ ത്തിൽ തീർച്ചയായും അതിനെ സംബന്ധിച്ച് ഗവൺമെന്റ് പരിശോധിക്കുകയും എന്തെങ്കിലും കാര്യമായ നീക്കം ഈ കാര്യത്തിൽ ഉണ്ടാവുകയും വേണം. ഞാൻ നേരത്തെ സൂചിപ്പിച്ചതു പോലെ എക്സ്റ്റേണൽ ഡിഗ്രി പ്രോഗ്രാം എന്ന നിലയിൽ ഒരു പ്രോഗ്രാം തയ്യാറാക്കി ക്രിയാത്മ കമായ നടപടി ഈ കാര്യത്തിൽ സ്വീകരിക്കണം. മറ്റു യൂണിവേഴ്സിറ്റികൾ പരിശോധിച്ചതിൽ പല യൂണിവേഴ്സിറ്റികളിലും ഇങ്ങനെയുള്ള സംവിധാനം ഉണ്ട്. ആ സൗകര്യം ഒന്നു പരിശോധിച്ച് അതു നമ്മുടെ യൂണിവേഴ്സിറ്റികൾക്ക് കൂടി ബാധകമാകത്തക്ക രൂപത്തിൽ എന്തെങ്കിലും നീക്കം നടത്തുന്നത് വളരെയേറെ സന്തോഷകരമാണ്. അത് ഈ സംസ്ഥാനത്തെ വിദ്യാർത്ഥികളും സ്വാഗതം ചെയ്യും എന്നുള്ള കാര്യത്തിൽ യാതൊരു സംശയവുമില്ല.

ഞാൻ പാരലൽ കോളേജുകളെ സംബന്ധിച്ച് പറഞ്ഞു. നല്ല നിലയിൽ നടക്കുന്ന പാരലൽ കോളേജുകളും ഉണ്ട്. ചില അംഗീകൃത കോളേജുകളേക്കാൾ ഭംഗിയായി പ്രവർത്തിക്കുന്ന പാരലൽ കോളേജുകൾ നമ്മുടെ സംസ്ഥാനത്ത് ഉണ്ടെന്നുള്ള കാര്യം അംഗീകരിച്ചുകൊണ്ടുതന്നെ ഒരു സത്യം പറയാൻ ഞാനാഗ്രഹിക്കുന്നു.

പാരലൽ കോളേജുകളെ സംബന്ധിച്ച് എന്തെങ്കിലും ഒരു നിയന്ത്രണം ഏർപ്പെടുത്താൻ എന്തെങ്കിലും ഒരു സംവിധാനം ഉണ്ടാക്കാൻ സാധിക്കുമോ എന്ന് ഒന്ന് പരിശോധിക്കണം. ഇന്ന് ഇതിന് യാതൊരു നിയന്ത്രണവും ഇല്ല. വളരെയേറെ ആളുകൾക്ക് ഇതുകൊണ്ട് ഗുണം ലഭിക്കുന്നുണ്ട്. അഭ്യസ്തവിദ്യരായ ധാരാളം ചെറുപ്പക്കാർക്ക് വരുമാനം ഉണ്ടാകുന്നുണ്ട്. ആ ഗുണത്തെപ്പോലെ തന്നെ ദോഷവും സംഭവിക്കുന്നുണ്ടെന്ന യഥാർത്ഥ്യം വിസ്മരിക്കരുത്. അതുകൊണ്ട് ഒരു നിയന്ത്രണം ആവശ്യമാണ്. അതോടൊപ്പം നല്ല നിലയിൽ പ്രവർത്തിക്കുന്ന പാരലൽ കോളേജുകൾക്ക് എന്തെങ്കിലും ആനുകൂല്യം ചെയ്തുകൊടുക്കാൻ സാധിക്കുമോ എന്ന കാര്യവും ഗവൺമെന്റ് കണക്കിലെടുക്കണം. ഈ വക കാര്യങ്ങളെ സംബന്ധിച്ച് വിശദമായി പഠിച്ചില്ലെങ്കിൽ, പരിശോ ധിച്ചില്ലെങ്കിൽ ഇവിടെ പ്രശ്നങ്ങൾ ഉണ്ടാവും. ഈ പാരലൽ കോളേജുകളിൽ നല്ലൊരു പങ്ക് വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്. ഈ കുട്ടികൾക്ക് അംഗീകൃത കോളേജുകളിലെ കുട്ടികളെപ്പോലെ തന്നെ യാത്രാസൗകര്യം കൊടുക്കണമെന്ന ആവശ്യം ഉന്നയിച്ചിട്ടുണ്ട്. അതിനെക്കുറിച്ച് അനുകൂലമായ



മറുപടി പറയാൻ ഒരൊറ്റ അവസരത്തിൽ പോലും ഗവൺമെന്റ് തയ്യാറായിട്ടില്ല. അതെന്താണ് ? അതു പരിശോധിക്കേണ്ടതല്ലേ? അംഗീകൃത കോളേജിൽ സൗകര്യം കിട്ടാതെവന്നത് ഈ കുട്ടികളുടെ കുഴപ്പം കൊണ്ടല്ല. നമ്മുടെ സാമ്പത്തിക പരാധീനതയാണ്. അതുകൊണ്ട് അങ്ങനെയുള്ള കോളേജുകളിൽ പ്രവേശനം ലഭിക്കാതെ വരുമ്പോൾ ഇവിടെ പഠിക്കാൻ പോകുന്നു. സ്വകാര്യ ബസ്സുകളിൽ ഇവർക്ക് യാത്രാ സൗജന്യം ലഭിക്കുന്നുണ്ടെന്നുള്ള കാര്യം വിസ്മരിക്കരുത്. സ്വകാര്യ ബസ്സിൽ യാത്രാ സൗജന്യം അനുവദിക്കുകയും കെ. എസ്. ആർ. ടി. സി യിൽ അനുവദിക്കാതിരിക്കുകയും ചെയ്യുന്ന സമീപനം സ്വീകരിക്കുന്നതു ശരിയല്ല. അതുകൊണ്ട് ഇതിനെക്കുറിച്ചും ഗവൺമെന്റ് പരിശോധിക്കണമെന്നു പറയാൻ ഞാനാഗ്രഹിക്കുകയാണ്.

നമ്മുടെ യൂണിവേഴ്സിറ്റി പരീക്ഷകൾ ആരംഭിച്ചുകഴിഞ്ഞു. ഈ പരീക്ഷകളിൽ കേരള യൂണിവേഴ്സിറ്റിയും കാലിക്കറ്റ് യൂണിവേഴ്സിറ്റിയും സെൻട്രലൈസ്ഡ് വാല്യുവേഷൻ അംഗീകരിച്ചു കഴിഞ്ഞിട്ടുണ്ട്. കഴിഞ്ഞ വർഷം സെൻട്രലൈസ്ഡ് വാല്യുവേഷന് ചെങ്ങന്നൂരിൽ പേപ്പർ നോക്കാൻ പോയ അദ്ധ്യാപകർ സൗകര്യം കൊടുത്തില്ലെന്നു പറഞ്ഞ് പണിമുടക്കു നടത്തി പേപ്പർ നോക്കാത്ത ഒരു സാഹചര്യമുണ്ടാക്കി. അദ്ധ്യാപകർ അന്നുപറഞ്ഞ പല കാര്യങ്ങളും ഗവൺമെന്റ് പരിശോധിച്ചിട്ടില്ല. 15-16 ദിവസം അദ്ധ്യാപകർ ഓരോ സെന്ററിൽ പോയി താമസിച്ച് പേപ്പർ നോക്കുകയാണ്. അവർക്ക് കൊടുക്കുന്ന ഡി.എ. 20 രൂപ മാത്രമാണ്. ഇതു പോരാ എന്നുള്ളത് തീർച്ചയാണ്. അതു വർദ്ധിപ്പിച്ചുകൊടുക്കേണ്ടത് ന്യായമായ ഒരു ആവശ്യമാണ്.

നമ്മുടെ യൂണിവേഴ്സിറ്റികൾ ടി. എ. ഇനത്തിലും ഡി. എ. ഇനത്തിലും ലക്ഷക്കണക്കിനു രൂപ ചെലവാക്കുമ്പോൾ വിദ്യാർത്ഥികളെ ബാധിക്കുന്ന ഏറ്റവും വലിയ പ്രശ്നമെന്ന നിലയിൽ പരീക്ഷാ പേപ്പർ നോക്കുന്ന അദ്ധ്യാപകർക്ക് കൊടുക്കുന്ന ഡി. എ. യിൽ വർദ്ധനവ് വരുത്തിക്കൊടുക്കാൻ എന്തുകൊണ്ടു തയ്യാറാകുന്നില്ല. അദ്ധ്യാപകർ അതിനുവേണ്ടി ആവശ്യം ഉന്നയിച്ചിട്ടുണ്ട്. അതിനെ സംബന്ധിച്ച് ഗവൺമെന്റ് പരിശോധിക്കണം. ഫലപ്രദമായ ഒരു വാല്യുവേഷൻ സമ്പ്രദായമാണ് ഇത്. അദ്ധ്യാപകരോട് 30 പരീക്ഷക്കടലാസുകൾ നോക്കാനാണ് പറഞ്ഞിരിക്കുന്നത്. ഇതിന്റെ തോത് 15 ആക്കി കുറയ്ക്കണമെന്ന് അദ്ധ്യാപകർ ആവശ്യപ്പെട്ടിട്ടുണ്ട്. 15 ആയിട്ടുതന്നെ കുറയ്ക്കണമെന്ന് ഞാൻ പറയുന്നില്ലെങ്കിലും 30 പരീക്ഷാ കടലാസുകൾ നോക്കുകയാണെങ്കിൽ ഇഫക്ടീവ് ആയിരിക്കുകയില്ല ആ വാല്യുവേഷൻ. അതിനകത്ത് അപാകതകൾ കടന്നുകൂടാൻ സാധ്യതയുള്ളതുകൊണ്ട് ഇതിനെ സംബന്ധിച്ചും ഗവൺമെന്റ് പരിശോധിക്കണം. അതുപോലെ തന്നെ വാല്യുവേഷന് ഒരു പേപ്പറിന് ഒരു രൂപ നാൽപ്പതു പൈസ, ഒരു രൂപ അറുപതു പൈസ ഇങ്ങനെയാണ് കൊടുക്കുന്നത്. രണ്ടര മണിക്കൂർ ഉള്ള പേപ്പറിന് ഒരു റേറ്റും മൂന്നു മണിക്കൂർ ഉള്ള ഒരു പേപ്പറിന് മറ്റൊരു റേറ്റും എന്ന നിലയിലാണ് കൊടുത്തുകൊണ്ടിരിക്കുന്നത്. അതു സംബന്ധിച്ചും ഗവൺമെന്റ് പരിശോധിക്കണം. അതെ സംബന്ധിച്ച കാര്യങ്ങൾ പരിശോധിക്കുകയും നമ്മൾ ഏർപ്പെടുത്തുന്ന സെന്ററുകളിലെ അദ്ധ്യാപകർക്കുള്ള സൗകര്യങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്യുന്ന കാര്യം ബഹുമാനപ്പെട്ട മന്ത്രി അടിയന്തിരമായി ശ്രദ്ധിക്കണം. കഴിഞ്ഞ തവണയും ഈ പ്രശ്നം വന്നു; നിയമസഭയ്ക്കുള്ളിലും ഉന്നയിച്ചു. ഈ വർഷവും വാല്യുവേഷനു പോകുന്നതിന് മുമ്പ് അദ്ധ്യാപകർ ഈ ആവശ്യങ്ങളുന്നയിച്ചു കഴിഞ്ഞിരുന്നു. ഈ സെന്ററുകളിലെല്ലാം പോയി സിൻഡിക്കേറ്റംഗങ്ങൾക്ക് പരിശോധന നടത്താം. എല്ലാ സെന്ററിലും പതിനഞ്ചുതവണ വീതം അവർ പോകും. അതിന്റെ ഉദ്ദേശമെന്താണെന്നറിയാം. അവരൊക്കെ പോയി നോക്കിയാലും അദ്ധ്യാപകരുടെ പരാതി പരാതിയായിതന്നെ അവശേഷിക്കുകയാണ്. അതുകൊണ്ട് രജിസ്ട്രാറെയോ വൈസ്ചാൻസലറെയോ ഒക്കെ വിളിച്ചു വരുത്തി അദ്ധ്യാപകർക്കാവശ്യമായ സൗകര്യങ്ങളൊക്കെ ചെയ്തു കൊടുക്കണം. അല്ലെങ്കിൽ സെൻട്രലൈസ്ഡ് വാല്യുവേഷൻ കൊണ്ട് നാം ഉദ്ദേശിക്കുന്ന പ്രയോജനം ലഭിക്കാതെ പോകും.

മറ്റൊരു കാര്യം പറയാനുള്ളത് കൊച്ചിൻ യൂണിവേഴ്സിറ്റിയെക്കുറിച്ചാണ്. ഒരു ഫെഡറൽ യൂണിവേഴ്സിറ്റിയെന്നുള്ള തത്വം അംഗീകരിച്ചുകൊണ്ടാണ് നമ്മൾ അതാരംഭിച്ചത്. പക്ഷേ ഇന്ന്



അങ്ങനെയൊരു യൂണിവേഴ്സിറ്റി ഈ രാജ്യത്തുണ്ടെന്ന് ആർക്കെങ്കിലും തോന്നുന്നുണ്ടോ? നമ്മ ളുദ്ദേശിച്ചതെന്താണ്, അവിടെ നടക്കുന്നതെന്താണ്, അവിടെ പഠിപ്പിക്കുന്നതെന്താണ്? അതെപ്പറ്റിയൊക്കെ ഇവിടെ പലരും പരാതികൾ പറഞ്ഞു. അതൊന്നു ഗൗരവമായിത്തന്നെ ആലോചിക്കേണ്ടതുണ്ട്. ഈ യൂണിവേഴ്സിറ്റിയുടെ പ്രവർത്തനം തന്നെ രണ്ടു സ്ഥലത്താണ്. തൃക്കാക്കരയിൽ കുറെ ആഫീസുകൾ, തൃപ്പൂണ്ണിത്തുറയിൽ ഹിൽപാലസിൽ ബാക്കി കുറെ സ്ഥാപനങ്ങൾ. ഹിൽപാലസ് 57 ലക്ഷം രൂപയ്ക്ക് സംസ്ഥാന ഗവൺമെന്റ് യൂണിവേഴ്സിറ്റിക്കു കൊടുക്കാമെന്നു പറഞ്ഞു. അതൊരു മിനി സൂ (zoo) ആക്കി മാറ്റാമെന്നുള്ള നിർദ്ദേശത്തിന്റെ അടിസ്ഥാനത്തിൽ കാര്യങ്ങൾ നീക്കുകയും ചെയ്തു. ആ സ്ഥലം മൃഗശാല നടത്താനല്ലാതെ യൂണിവേഴ്സിറ്റി നടത്താൻ കൊള്ളുകയില്ലെന്നതു സത്യമാണ്. ഞാൻ കഴിഞ്ഞ തവണ ആ നിയോജകമണ്ഡലത്തെ പ്രതിനി ധീകരിച്ചിരുന്ന ആളാണ്. ഞാൻ ആ സ്ഥലം കണ്ടിട്ടുണ്ട്. വൈസ് ചാൻസലറും മ്യൂസിയത്തിന്റെ വിദഗ്ദ്ധൻമാരുമൊക്കെ അവിടെ വന്നിട്ടുണ്ട്. യൂണിവേഴ്സിറ്റിയുടെയും ഗവൺമെന്റിന്റെയും ആളുകളും വന്നിട്ടുണ്ട്. അതോടനുബന്ധിച്ച് എഴുത്തുകുത്തുകളും നടത്തി; വേണ്ടതു ചെയ്യാമെന്നും പറഞ്ഞു. ഇങ്ങനെ വെറുതെ മനുഷ്യരെയിട്ടു വലയ്ക്കരുത്. തൃക്കാക്കരയും തൃപ്പൂണിത്തുറയും തമ്മിലുള്ള ദൂരം എത്രയാണെന്ന് ബഹുമാനപ്പെട്ട മന്ത്രിക്കറിയാം. യൂണിവേഴ്സിറ്റിയാരംഭിച്ച് പത്തു വർഷം കഴിഞ്ഞിട്ടും യൂണിവേഴ്സിറ്റിയുടെ ആസ്ഥാനം ഒരിടത്തു കേന്ദ്രീകരിക്കാൻ സാധിക്കുന്നില്ലെന്നു പറഞ്ഞാൽ ഇതിൽകൂടുതൽ ദയനീയമായ സ്ഥിതിയുണ്ടോ?

എല്ലാം സ്വയംഭരണാവകാശമാണ്, എല്ലാം അവർക്കു നടത്താം എന്നു പറയും. എല്ലാ ബഡ്ജറ്റിലും യൂണിവേഴ്സിറ്റിക്കു ഗ്രാന്റ് കൊടുക്കുന്നുണ്ടല്ലോ. അതുകൊണ്ട് ഇങ്ങനെ പോയിട്ടു കാര്യമില്ല. നമ്മുടെ യൂണിവേഴ്സിറ്റിയിൽ ഫിഷറീസിനെക്കുറിച്ചുള്ള കോഴ്സ് ആരംഭിക്കണമെന്നുള്ള നിർദ്ദേശം വന്നു. ഗോവയിൽ ഒരു ഫിഷറീസ് ഇൻസ്റ്റിറ്റ്യൂട്ട് പ്രവർത്തിക്കുന്നുണ്ട്. ഇതിനെക്കാളൊക്കെ എത്രയോ ചെറിയ സ്ഥാപനമാണത്. അതിന്നു ലോകപ്രശസ്തിയാർജ്ജിച്ചിരിക്കുകയാണ്. പക്ഷേ കൊച്ചിൻ യൂണിവേഴ്സിറ്റിയോ? കൊച്ചിൻ യൂണിവേഴ്സിറ്റിയിലെ ഏതു കോഴ്സിനെപ്പറ്റി ആർക്കറിയാം? ഇതിനുശേഷം ആരംഭിച്ച തമിഴ്നാട്ടിലെ ടെക്നോളജിക്കൽ യൂണിവേഴ്സിറ്റിയും ഇന്ന് ലോകപ്രശസ്തിയാർജ്ജിച്ചിട്ടുണ്ട്. അവിടെയാണ് ചാരായം ഉപയോഗിച്ച് കാറോടിക്കാമെന്നു കണ്ടുപിടിച്ചത്. അത് ഇഫക്ടീവായി മാർക്കറ്റിൽ വന്നിട്ടുണ്ടോ എന്നുള്ളതു പ്രശ്നമല്ലെങ്കിൽ തന്നെയും അത് ഫലപ്രദമാണെന്ന് വിദഗ്ദ്ധൻമാർ അഭിപ്രായപ്പെട്ടു തുടങ്ങിയിട്ടുണ്ട്. ഇവിടത്തെ സ്ഥിതിയോ? ഇവിടെ വൈസ്ചാൻസലർ ഉണ്ട്. പ്രൊ വൈസ്ചാൻസലർ ഉണ്ട്, രജിസ്ട്രാർ ഉണ്ട്. ശ്രീ അഹമ്മദ് സൂചിപ്പിച്ചതുപോലെ കേരള യൂണിവേഴ്സിറ്റിക്കും കാലിക്കറ്റ് യൂണിവേഴ്സിറ്റിക്കു മുള്ള എല്ലാ ആനുകൂല്യങ്ങളും കൊച്ചിൻ യൂണിവേഴ്സിറ്റിക്കുമുണ്ട്. കാട്ടിലെ തടി തേവരുടെ ആന വലിയെടാ വലി എന്നമാതിരി നാട്ടുകാരുടെ പണം ഇങ്ങനെ വെറുതെ കളയുന്ന ഇടപാട് അവ സാനിപ്പിക്കണം. സിൻഡിക്കേറ്റിൽ സർക്കാരിന്റെ മൂന്നാളുകളുണ്ട്. 1. കോളേജിയറ്റ് എഡ്യൂക്കേഷൻ ഡയറക്ടർ, 2. ഹയർ എഡ്യൂക്കേഷൻ സെക്രട്ടറി, 3. ഡി. പി. ഐ. എനിക്ക് ഒരു നിർദ്ദേശം വയ്ക്കാനുണ്ട്. യൂണിവേഴ്സിറ്റിയുടെ 1978-ലെ റിപ്പോർട്ട് ഇന്നലെ എം.എൽ.എ. മാർക്കു തന്നു. നാല് സെനറ്റ് മീറ്റിംഗ് ഒരു വർഷം കൂടി എന്നാണ് പറഞ്ഞിരിക്കുന്നത്. ഇതിൽ എത്ര സെനറ്റ് മീറ്റിംഗിൽ ഈ ഉദ്യോഗസ്ഥന്മാർ പോയി? അവർ അവിടെ പോകുകയില്ല, കാലിക്കറ്റ് യൂണിവേഴ്സിറ്റിയിൽ പോകും. കേരളാ യൂണിവേഴ്സിറ്റിയുടെ സെനറ്റ് മീറ്റിംഗിൽ ഉദ്യോഗസ്ഥന്മാർ പങ്കെടുക്കുന്നില്ലെന്ന് സെനറ്റംഗങ്ങൾ പരാതിപ്പെട്ടിട്ടുണ്ട്. ഇക്കാര്യം ബഹുമാനപ്പെട്ട ഗവൺമെന്റി ന്റെയും വൈസ് ചാൻസലറുടെയും ശ്രദ്ധയിൽ കൊണ്ടുവന്നിട്ടുണ്ട്. ആരുനോക്കാനാണ്? അവിടെ പോകാതിരിക്കുന്നതിന്റെ കാരണം ടി. എ. കിട്ടുകയില്ലെന്നുള്ളതാണ്. ടി. എ. വാങ്ങിക്കാനാണോ ഇവരെ പറഞ്ഞയച്ചിരിക്കുന്നത്? നമ്മൾ കൊടുക്കുന്ന പണം ദുർവിനിയോഗം ചെയ്യുന്നുണ്ടോ എന്നെങ്കിലും നോക്കാമല്ലോ. എന്തായാലും ഈ ഉദ്യോഗസ്ഥന്മാരോടൊന്നു പറഞ്ഞ് യൂണിവേഴ്സി റ്റിയുടെ ഫൈനാൻസിന്റെ കാര്യത്തിൽ ഒരു ക്രമീകരണമുണ്ടാക്കാൻ ശ്രമിക്കണം. അവിടെ വളരെ



യേറെ ദുരുപയോഗപ്പെടുത്തലുകൾ നടക്കുന്നുണ്ടെന്ന കാര്യം ഗവൺമെന്റിന്റെ ശ്രദ്ധയിലും പെട്ടിട്ടുള്ളതാണ്. യൂണിവേഴ്സിറ്റിയുടെ നിയമനങ്ങളിലും വളരെയേറെ പരാതികളുണ്ടായിട്ടുണ്ട്.

അക്കാഡമിക്കായ കാര്യങ്ങളിൽ യൂണിവേഴ്സിറ്റിക്ക് പൂർണ്ണമായ അധികാരം കൊടുക്കുകയും അപ്പോയന്റ്മെന്റ് അടക്കമുള്ള ഭരണപരമായ കാര്യങ്ങളിൽ ഗവൺമെന്റിന് ഒരു നിയന്ത്രണമുണ്ടാക്കുകയും ചെയ്തുകൊണ്ട് യൂണിവേഴ്സിറ്റിയുടെ നിയമനങ്ങൾ എന്തുകൊണ്ട് പബ്ലിക്ക് സർവ്വീസ് കമ്മീഷനു വിട്ടുകൊടുത്തു കൂടാ? അതേക്കുറിച്ച് ഗവൺമെന്റ് ഒന്നാലോചിക്കണം. പബ്ലിക് സർവ്വീസ് കമ്മീഷനെക്കുറിച്ചൊക്കെ പരാതികൾ ഉണ്ടായിരിക്കാം. എന്നാലും നമ്മുടെയെല്ലാം സങ്കല്പത്തിലും ധാരണയിലും ഇതിനെല്ലാം അതീതമായി പ്രവർത്തിക്കുന്ന ഒരു സ്ഥാപനമാണല്ലോ പി. എസ്. സി. അതുകൊണ്ട് അക്കാര്യം കൂടി ആലോചിക്കണം.

യു.ജി.സി യിൽ നിന്നും നമുക്ക് തരുന്ന ഗ്രാന്റ് കാര്യക്ഷമമായി വിനിയോഗിക്കുന്നുണ്ടോ എന്നു പരിശോധിക്കാൻ അവിടെ നിന്നും ഉദ്യോഗസ്ഥന്മാർ വരുന്നതു പോലെ നമ്മൾ കൊടുക്കുന്ന ഗ്രാന്റിന്റെ കാര്യത്തിലും ഒരു പരിശോധന ഏർപ്പെടുത്തണമെന്ന നിർദ്ദേശം കൂടി ഗവൺമെന്റിനു സമർപ്പിക്കുകയാണ്. പ്ലാനിംഗ് ബോർഡിലെ ഉയർന്ന ഉദ്യോഗസ്ഥനേയോ ഹയർ എഡ്യൂക്കേഷൻ സെക്രട്ടറിയേയോ നിയോഗിച്ച് യൂണിവേഴ്സിറ്റിയുടെ പെർഫോർമൻസ് ഹയർ എഡ്യൂക്കേഷൻസ് എങ്ങനെയുണ്ടെന്നു പരിശോധിക്കാനും അതൊരു മാനദണ്ഡമായി എടുത്തുകൊണ്ട് ഗ്രാന്റ് കൊടുക്കാനും കൂടി ശ്രമിക്കണം.

പണം ദുർവ്വിനിയോഗം ചെയ്യുന്നതിനെപ്പറ്റി മുൻപു പറഞ്ഞു. പരീക്ഷ നടത്തിപ്പാണ് യൂണിവേഴ്സിറ്റിയുടെ പ്രധാന ജോലി. പല സ്ഥലത്തും ക്വസ്റ്റ്യൻ പേപ്പർ എത്തിച്ചുകൊടുക്കുകയില്ല. ആലുവാ കോളേജിൽ അയച്ചുകൊടുക്കുന്ന ക്വസ്റ്റ്യൻ പേപ്പറിൽ ചിലപ്പോൾ കുറവുകാണും. അതു കൊടുക്കാൻ വേണ്ടി ഇവിടെനിന്നും ഒരു കാറും കൊണ്ടുപോകും. അങ്ങനെയുള്ള നൂറു സംഭവങ്ങൾ ചൂണ്ടിക്കാണിക്കാനുണ്ട്. ഇതെല്ലാം പരിശോധിക്കണം.

മറ്റൊന്നു പറയാനുള്ളത് ഷിഫ്റ്റ് സമ്പ്രദായത്തെപ്പറ്റിയാണ്. ഈ സമ്പ്രദായമേർപ്പെടുത്തിയത് സിനിമാ തീയേറ്ററുകാരുടെ ഭാഗ്യം. ഇപ്പോൾ എല്ലാ തീയേറ്ററുകളിലും എന്തിന്, ഗ്രാമപ്രദേശങ്ങളിലെ തീയേറ്ററുകളിൽ പോലും മോർണിംഗ് ഷോയും മാറ്റിനിയുമുണ്ട്. യൂണിവേഴ്സിറ്റിയാഫീസിലെ ജീവനക്കാർ കാന്റീനിൽ കാപ്പി കുടിക്കാൻ പോകുന്ന കാര്യം ശ്രീമാൻ വി. വി. ജോസഫ് ഇവിടെ പറഞ്ഞു. അതുപോലെയാണ് ആൺകുട്ടികളും പെൺകുട്ടികളും മാറ്റിനിയും മോർണിംഗ് ഷോയും കാണാൻ പോകുന്നത്. രാവിലെ കോളേജിൽ പോകുന്ന കുട്ടികൾ മാറ്റിനിയും ഉച്ചയ്ക്ക് പോകുന്നവർ മോർണിംഗ് ഷോയും കാണും. ഷിഫ്റ്റ് സമ്പ്രദായമേർപ്പെടുത്തിയത് കൂടുതൽ പിള്ളേർക്ക് സൗകര്യമുണ്ടാക്കികൊടുക്കുകയാണ്. പക്ഷേ ഉള്ള സൗകര്യവും കുറയുകയാണെന്ന ചിന്താഗതി പൊതുവേ ഉയർന്നുവന്നിട്ടുള്ളതുകൊണ്ട് ഗവൺമെന്റ് അക്കാര്യവും പരിശോധിക്കേണ്ടതുണ്ട്.

കോഴിക്കോട് യൂണിവേഴ്സിറ്റിയിൽ പ്രീഡിഗ്രി-ഡിഗ്രി പരീക്ഷകളുടെ അപേക്ഷകൾ നിരാകരിച്ച ഒരു സംഭവവുമായി ബന്ധപ്പെട്ട് ഒന്നു രണ്ടു കുട്ടികൾ എന്റെ അടുക്കൽ വന്നു. പരീക്ഷാഫീസൊടുക്കുന്ന കാര്യത്തിൽ യൂണിവേഴ്സിറ്റി പറഞ്ഞിരുന്ന കാര്യത്തിലുണ്ടായ ധാരണപ്പിശകാണ് കാരണം. അതെപ്പറ്റി പത്ര റിപ്പോർട്ടുകളും വന്നിട്ടുണ്ട്. ഏകദേശം ആയിരത്തോളം കുട്ടികളെ ബാധിക്കുന്ന ഒരു പ്രശ്നമാണ്. ഇങ്ങനെയൊരു പിശകുണ്ടായിരിക്കുന്നതു കറക്ട് ചെയ്താൽ അതു ബാക്കിയുള്ളവരെക്കൂടി ബാധിക്കും. അതുകൊണ്ട് ആയിരം പേരുടെ കാര്യം പോകട്ടെ എന്നാണ് യൂണിവേഴ്സിറ്റി പറയുന്നത്. ഇതു കുട്ടികളുടെ തെറ്റല്ലാത്തതുകൊണ്ട് അവരുടെ ഭാവി വെള്ളത്തിലാക്കരുത്. കാലിക്കട്ട് യൂണിവേഴ്സിറ്റിയിലെ രജിസ്ട്രാറുമായി ബന്ധപ്പെട്ട് ബഹുമാനപ്പെട്ട മന്ത്രി ഇക്കാര്യത്തിൽ വേണ്ടതു ചെയ്യണം.



മിനിസ്റ്റീരിയൽ വിഭാഗത്തിലുള്ള ആളുകൾ അവരുടെ ആവശ്യങ്ങളുമായി ഗവൺമെന്റിനെ സമീപിച്ചിട്ടുണ്ട്. അവരുടെ ആവശ്യങ്ങളെന്താണെന്നതിനെക്കുറിച്ചൊന്നും പറയാനാഗ്രഹിക്കുന്നില്ല. അടുത്ത അധ്യയനവർഷാരംഭത്തിനു മുൻപു തന്നെ അവരുടെ പ്രശ്നത്തിനു പരിഹാരമുണ്ടാക്കിക്കൊടുക്കണം. അങ്ങനെ, ഒരു സമരം ഉണ്ടാകാതിരിക്കാൻ ഗവൺമെന്റ് ശ്രദ്ധിക്കണം.

യൂണിവേഴ്സിറ്റിയുടെ പ്രവർത്തനത്തെ സംബന്ധിച്ച ഈ വക കാര്യങ്ങൾ പറയുമ്പോൾ നമുക്കധികാരമില്ലെന്ന് ബഹുമാനപ്പെട്ട മന്ത്രി പറയും. അധികാരമില്ലെന്നുള്ളത് ഒരു പരിധി വരെ അംഗീകരിക്കുന്നുണ്ടെങ്കിലും ഏറ്റവും ചുരുങ്ങിയത് വൈസ്ചാൻസലറെയും ബന്ധപ്പെട്ട അധികാരികളെയും വിളിച്ചു വരുത്തി ഈ പറഞ്ഞ കാര്യങ്ങളൊക്കെ ഒന്നു ശ്രദ്ധയിൽപ്പെടുത്തി ഗവൺമെന്റ് അവരെ നിയന്ത്രിക്കുന്നു എന്നുള്ള ധാരണയെങ്കിലും ഉണ്ടാക്കണം. അങ്ങനെ ഈ വിദ്യാർത്ഥികളേയും രക്ഷാകർത്താക്കളെയും ഒന്നു രക്ഷിക്കേണമേ എന്നുള്ള അഭ്യർത്ഥനയോടുകൂടി ഈ ബില്ലിനെ ഞാൻ എതിർക്കുന്നു.



# സംസ്ഥാനത്തെ ക്രമസമാധാന നിലയെക്കുറിച്ച് ചർച്ച ചെയ്യണമെന്നാവശ്യപ്പെട്ട് ചട്ടം 130 അനുസരിച്ചുള്ള പ്രമേയം അവതരിപ്പിച്ചുകൊണ്ട് കെ. കരുണാകരൻ 31-12-1980-ൽ നിയമസഭയിൽ നടത്തിയ പ്രസംഗം

സർ, ഇവിടെ ഒരു ചർച്ച ഉന്നയിക്കുന്നതുകൊണ്ട് എന്തെങ്കിലും കാര്യമായ പ്രയോജനം ഉണ്ടാകുമെന്ന് എനിക്ക് വിശ്വാസമില്ല. എന്നാൽത്തന്നെ ഈ പ്രമേയത്തിന്റെ ചർച്ചയിൽകൂടി ചിന്തിക്കേണ്ടവർക്ക് ചിന്തിക്കുവാൻ അവസരം നൽകുന്നതിന് പ്രയോജനപ്പെടുമെന്ന് പ്രതീക്ഷിക്കുകയാണ്. സാധാരണയായി നമ്മൾ ഒരു വാഴ വയ്ക്കും, അത് വച്ചാൽ രണ്ടുതരത്തിൽ വളരും. സാധാരണ വാഴ വച്ചു കഴിഞ്ഞാൽ അത് കുലച്ച് അതിന്റെ ഫലം അനുഭവിക്കാൻ സാധിക്കും. നേരെമറിച്ച് ഹിന്ദുക്കളുടെ ആചാരപ്രകാരം ഒരാൾ മരിച്ച് സഞ്ചയനം കഴിഞ്ഞാൽ കുഴി മൂടുന്നതിന്റെ മേൽ ഒരു വാഴ വയ്ക്കും. അത് ഫലം പ്രതീക്ഷിച്ചുകൊണ്ടല്ല. ചിലതിനെ ഓർമ്മിക്കുവാൻ വേണ്ടിയാണ്. ഈ സംസ്ഥാനത്തെ സംബന്ധിച്ചിടത്തോളം ഏതെല്ലാം കാലത്ത് മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ വന്നിട്ടുണ്ടോ അപ്പോഴെല്ലാം നിയമസമാധാനത്തെ സംബന്ധിച്ചിടത്തോളം മറ്റൊന്നും സംഭവിച്ചിട്ടില്ല. കമ്മ്യൂണിസ്റ്റ് പാർട്ടി യോജിച്ച് 1957-ൽ ഭരിച്ചപ്പോഴും 1967-ൽ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ആധിപത്യത്തിലുള്ള ഗവൺമെന്റ് വന്നപ്പോഴും, ഇന്ന് മാർക്സിസ്റ്റ് പാർട്ടിയുടെ അധീനതയിലുള്ള ഒരു ഗവൺമെന്റ് പ്രവർത്തിക്കുമ്പോഴുമെല്ലാം നിയമസമാധാനപാലനം മാർക്സിസ്റ്റ് പാർട്ടിയുടെ ഒരു വിഭാഗം പ്രവർത്തകർ ഏറ്റെടുത്തിരിക്കുകയാണ്. ഈ സമീപനത്തിന്റെ ഫലമായിട്ടാണ് ഇന്ന് അപ്പുറത്തിരിക്കുന്ന ആളുകൾക്ക് ഉൾപ്പെടെ സുരക്ഷിതത്വമില്ലായെന്ന് തോന്നുന്നത്. ഞാൻ കണക്കുകൾ ഉദ്ധരിച്ചുകൊണ്ട് വാദിക്കുവാൻ ആഗ്രഹിക്കുന്നില്ല. അല്ലാതെ തന്നെ ചൂണ്ടിക്കാണിക്കുവാൻ കഴിയും. പക്ഷേ ഈ സംസ്ഥാനത്തെ ജനങ്ങൾക്കുള്ള പ്രതികരണം എന്താണ് സർ? ഇന്ന് മാർക്സിസ്റ്റ് പാർട്ടിയിലുള്ളവർക്ക് പോലും രക്ഷയില്ലാതായി വന്നിരിക്കുകയാണ്. ശ്രീ. എം. വി. രാഘവൻ അദ്ദേഹത്തിന്റെ പാർട്ടി പ്രവർത്തകരിൽ ഒരാളെ കൊലചെയ്തതിനെക്കുറിച്ച് വളരെ വേദനയോടുകൂടി ഇവിടെ പറഞ്ഞു. എന്താണ് ഈ സുരക്ഷിതത്വം ഇല്ലായ്മയ്ക്ക് കാരണം. പ്രധാനമായും മാർക്സിസ്റ്റ് പാർട്ടി ഏതെല്ലാം കാലത്ത് അധികാരത്തിൽ വന്നിട്ടുണ്ടോ അപ്പോഴെല്ലാം നിയമസമാധാനപാലനത്തിന് ചുമതലപ്പെട്ട മെഷിനറിയെ അവരുടെ പാർട്ടിക്ക് വിധേയമായി പ്രവർത്തിപ്പിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. ആരെല്ലാം അവരുടെ നിർദ്ദേശങ്ങൾക്ക് വഴങ്ങാൻ കൂട്ടാക്കാതിരുന്നിട്ടുണ്ടോ, അവരെയെല്ലാം സ്ഥലം മാറ്റുകയും അവരുടെ മേൽ മറ്റു വിധനടപടികൾ സ്വീകരിക്കുകയും ചെയ്തിട്ടുണ്ട്. പിന്നെ അവർ പറയുന്ന നിർദ്ദേശങ്ങൾ സ്വീകരിക്കുമെങ്കിൽ എന്തും ചെയ്യാൻ വിരോധമില്ലായെന്ന സാഹചര്യമുണ്ടാക്കും. ഈ സംസ്ഥാനത്ത് ഈ ഗവൺമെന്റ് അധികാരത്തിൽ വന്നതിനുശേഷം നടന്ന സംഭവങ്ങൾ ഓരോന്നായി പരിശോധിക്കണം. ഇവിടെ ഏത് അവസരത്തിലും നിയമസമാധാനത്തെ സംബന്ധിച്ച് പറയുമ്പോൾ വടക്കേ ഇന്ത്യയെ ചൂണ്ടിക്കാണിച്ചുകൊണ്ടാണല്ലോ പറയാറുണ്ടായിരുന്നത്. സമയക്കുറവു കൊണ്ട് ഞാൻ ആ വശത്തേയ്ക്ക് കടക്കുന്നില്ല. ഇന്ന് ഒരു കാര്യം വളരെ വ്യക്തമാണ്. മറ്റ് സംസ്ഥാനങ്ങളിൽ നിയമസമാധാനം പുനഃസ്ഥാപിക്കുവാനുള്ള ആത്മാർത്ഥമായ ശ്രമം നടത്തി. അത് ഒരു പരിധിവരെ വിജയിക്കുകയും ചെയ്തു. പിന്നെ ഇന്ത്യയിൽ മൊത്തത്തിലുണ്ടായ അടിയന്തിരാവസ്ഥയെക്കുറിച്ചും അതിനുശേഷമുണ്ടായ മറ്റ് സംഭവവികാസങ്ങളെക്കുറിച്ചും നമുക്കെല്ലാവർക്കും അറിയാം. ഏതായാലും ശരി, നിയമപരിപാലനത്തിന് ചുമതലപ്പെട്ട ആളുകൾക്ക് സത്യസന്ധമായും സ്വതന്ത്രമായും കാര്യങ്ങൾ നിർവഹിക്കുവാൻ സാധിക്കുന്നില്ലെന്നുള്ളത് ഒരു വസ്തുതയാണ്; യഥാർത്ഥ്യമാണ്. ഇതിന്റെ ഫലമായി ജീവിതത്തിന്റെ എല്ലാ തുറകളിലുംപെട്ട ആളുകൾക്ക് ആവശ്യമായ സംരക്ഷണം കിട്ടാതെ വരുന്നു. ബഹുമാനപ്പെട്ട മുഖ്യമന്ത്രി വരെ പറയുകയുണ്ടായി, ഈ സംസ്ഥാനത്ത് ആർ. എസ്. എസ്. ഉം നക്സലൈറ്റും ശക്തി പ്രാപിച്ചു വരുന്നു എന്ന്. എന്തുകൊണ്ടാണ് ഇതെല്ലാം ശക്തി പ്രാപിച്ചു വരുന്നത് എന്നുള്ളതിനെക്കുറിച്ച്



മുഖ്യമന്ത്രിയും അദ്ദേഹത്തിന്റെ പാർട്ടിയും ഒരു നിമിഷം ചിന്തിക്കുവാൻ തയ്യാറുണ്ടോ ? എന്നെ പീഡിപ്പിക്കുമ്പോൾ എന്നെ മർദ്ദിക്കുമ്പോൾ അതുകൊണ്ട് എനിക്ക് സംരക്ഷണം വേണമെന്നാവശ്യപ്പെട്ടുചെല്ലുമ്പോൾ അത് നിഷേധിച്ചുകഴിഞ്ഞാൽ സ്വരക്ഷയ്ക്കുവേണ്ടി ആരെയും സമീപിക്കുന്ന സ്ഥിതിവിശേഷം ഈ സ്റ്റേറ്റിൽ ഉണ്ടായിരിക്കുകയാണ്. അതാണ് എന്നെ വേദനപ്പെടുത്തുന്നതും ഭയപ്പെടുത്തുന്നതുമായ ഒരു കാര്യം. മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ തുടരുന്നതുകൊണ്ട് ഒരു പക്ഷേ രാഷ്ട്രീയമായി എന്റെ പാർട്ടിക്കും മെച്ചമുണ്ടായിരിക്കാം. പക്ഷേ ഈ സംസ്ഥാനത്തെ സംബന്ധിച്ചിടത്തോളം ഭാവി ഇരുളടഞ്ഞതാണ്. ഭയാനകമാണ്, ഉൾക്കണ്ഠാജനകമാണ്. മുഖ്യമന്ത്രിയുടെ ഭാഷയിൽ പറഞ്ഞാൽ ആർ. എസ്. എസ്. ന്റെയും നക്സലൈറ്റിന്റെയും വളർച്ച ഈ സംസ്ഥാനത്തെ എവിടെക്കൊണ്ടു ചെന്നെത്തിക്കും. ആരാണ് ഈ നക്സലൈറ്റുകളെ വളർത്തുന്നത്, ആരാണ് ഈ ആർ. എസ്. എസ്. നെ വളർത്തുന്നത്. ഇവരുമായി കോൺഗ്രസ്സ് (ഐ)-ക്ക് ബന്ധമുണ്ടെന്ന് വടക്കേ ഇന്ത്യയിൽ പ്രചരണം നടത്താൻ കൊള്ളാം. മറിച്ച് ഈ സംസ്ഥാനത്ത് ഈ നിലയിലാണ് മുമ്പോട്ടുപോകുന്നതെങ്കിൽ ഈ രണ്ടു വിഭാഗങ്ങളും ഇവിടെ ശക്തിപ്പെടുമെന്നുള്ള കാര്യം സത്യമാണ്.

*ശ്രീ. പി. കെ. വാസുദേവൻ നായർ :* ആർ. എസ്. എസ്.-ഉം ആയി അങ്ങയുടെ പാർട്ടിക്ക് ബന്ധമില്ലായെന്ന് സംശയരഹിതമായി, അസന്ദിഗ്ദമായി പ്രഖ്യാപിക്കുവാൻ അങ്ങേയ്ക്ക് കഴിയുമോ?

*ശ്രീ. കെ. കരുണാകരൻ :* എന്റെ അമ്മ സ്ത്രീയാണെന്ന് ഞാൻ പ്രഖ്യാപിക്കണമോ ? ഈ സംസ്ഥാനത്ത് ആർ. എസ്. എസ്.-ഉം നക്സലൈറ്റും വളരുന്നതിനെക്കുറിച്ച് പറഞ്ഞു. ആർ. എസ്. എസ്.-നെ സംബന്ധിച്ചിടത്തോളം എന്റെ പാർട്ടിയുടെ നില വളരെ വ്യക്തമാണ്. സർ, എന്താണ് തലശ്ശേരിയിൽ ഉണ്ടായത്? തലശ്ശേരിയിൽ സന്ദർഭത്തിനൊത്ത് സമയത്തിനൊത്ത് നടപടി സ്വീകരിക്കേണ്ടവർ നടപടി സ്വീകരിച്ചിരുന്നുവെങ്കിൽ ഇതൊന്നും തലശ്ശേരിയിൽ സംഭവിക്കുമായിരുന്നില്ല. തലശ്ശേരിയിൽ അന്ന് തുടങ്ങിയത് അവസാനിപ്പിച്ചിരുന്നുവെങ്കിൽ നമ്മുടെ സംസ്ഥാനത്തിന്റെ മറ്റു പല ഭാഗങ്ങളിലും ഈ ദുഃസ്ഥിതി ഉണ്ടാകുമായിരുന്നില്ല. ബഹുമാനപ്പെട്ട മുഖ്യമന്ത്രിയേയും അദ്ദേഹത്തിന്റെ പാർട്ടിയേയും അനുകൂലിക്കുന്ന ബ്ലിറ്റ്സ്-ന്റെ ലേഖകൻ ആ സ്ഥലം സന്ദർശിച്ചു. അദ്ദേഹം ചെയ്ത റിപ്പോർട്ടിൽ പറയുന്നത്, ഓഫീസർ അദ്ദേഹത്തെ കണ്ടപ്പോൾ അദ്ദേഹത്തോട് പറഞ്ഞു, ഞങ്ങളുടെ കൈവശം ആവശ്യമായ ആയുധം ഉണ്ട്. കുറ്റവാളികളെ കണ്ടെത്താനുള്ള കഴിവും ഉണ്ട്. അതുപോലെ കുറ്റവാളികളെ കണ്ടെത്താനുള്ള മാർഗ്ഗങ്ങളെക്കുറിച്ച് ബോധവുമുണ്ട്. കുറ്റവാളി ആരാണെന്നു കണ്ടെത്തിക്കഴിഞ്ഞാൽ കുറ്റവാളികൾ ആരാണെന്നു നോക്കാതെ അറസ്റ്റ് ചെയ്യാനുള്ള അധികാരം ഉണ്ടെങ്കിൽ അറസ്റ്റുചെയ്യും എന്ന്. മാരകായുധം നിർമ്മിക്കുന്നു, ബോംബ് നിർമ്മിക്കുന്നു. അത് എവിടെ ആയാലും ശരി ചെന്നു പരിശോധിച്ച് അതെല്ലാം കണ്ടെടുക്കുവാനുള്ള അധികാരം ഉണ്ടായിരുന്നുവെങ്കിൽ മണിക്കൂറുകൾക്കകം ഞങ്ങൾ നിറുത്തൽ ചെയ്യാം എന്ന്. സർ, ചൊക്ലിഷൈനിംഗ് സ്റ്റാർ സ്പോർട്സ് ക്ലബ്ബ് ആരുടേതാണ് ? ആ സ്പോർട്സ് ക്ലബ്ബിൽ നിന്നും ആണ് ഇൻസ്പെക്ടർ ദാമോദരനും പാർട്ടിയും ചെന്ന് ബോംബ് എടുത്തത്. അതുപോലെ തലശ്ശേരിയിൽ മാർക്സിസ്റ്റ് പാർട്ടിക്ക് സ്വാധീനമുള്ള അല്ലെങ്കിൽ മാർക്സിസ്റ്റ് പാർട്ടിയുടെ സംഘടനയായ ദിനേശ് ബീഡിയുടെ സൊസൈറ്റി ഓഫീസിൽ നിന്നും ബോംബ് എടുത്തതിന്റെ പേരിലാണ് സതേൺ റെയിഞ്ച് ഡി. ഐ. ജി. സുബ്രഹ്മണ്യത്തെ മാറ്റിയ കാരണങ്ങളിൽ ഒന്ന്. കാറിൽ ആയുധങ്ങളുമായി മാർക്സിസ്റ്റ് പാർട്ടിയുടെ ആൾക്കാർ പോകുമ്പോൾ കാർ തടഞ്ഞു നിറുത്തുകയും അതിൽ ഉണ്ടായിരുന്നവരെ അറസ്റ്റ് ചെയ്യുകയും ചെയ്തു. മാർക്സിസ്റ്റ് തേർവാഴ്ചയിൻ കീഴിൽ തിരുവായ്ക്ക് എതിർ വായ് ഉണ്ടാകരുത് എന്ന ശാസനത്തിന്റെ കീഴിൽ തന്നെ അദ്ദേഹത്തെ അവിടെനിന്നും സ്ഥലം മാറ്റി. ആയുധങ്ങൾ ശേഖരിക്കുന്നതും ആയുധങ്ങൾ ഉണ്ടാക്കുന്നതും എവിടെയായാലും ശരി കർശനമായി തടയാനുള്ള നടപടി സ്വീകരിക്കുമോ? മാർക്സിസ്റ്റു പാർട്ടി ആഫീസിൽ ആണെങ്കിൽ ആകാം മറ്റ് പാർട്ടി



ആഫീസിലാണെങ്കിൽ ആകാൻ പാടില്ലെന്ന സ്ഥിതിവിശേഷമാണുള്ളത്. തൃശ്ശൂർ ഡിസ്ട്രിക്ടിലെ എങ്ങണ്ടിയൂർ, വാടാനപ്പള്ളി, കൊടുങ്ങല്ലൂർ, ഭാഗങ്ങളിൽ ആർ. എസ്. എസ്. കാർ ശക്തിപ്പെടുന്നു. ഒരു കൊലപാതകത്തിലെ പ്രതിയെ അറസ്റ്റു ചെയ്ത് കൊണ്ടുപോകുന്ന അവസരത്തിൽ ആ പ്രതിയെ വെടിവയ്ക്കാൻ വേണ്ടി മാർക്സിസ്റ്റുകാർ നിർബന്ധപൂർവ്വം ശ്രമിച്ചു. അതിനെ എസ്. ഐ. തടഞ്ഞു. അവസാനം ബലം പ്രയോഗിച്ച് പ്രതിയെ കൊണ്ടുപോയി. അതിന്റെ പേരിൽ അവിടെയുണ്ടായിരുന്ന എസ്. ഐ. ശ്രീധരനെ മാറ്റി. എവിടെ സർ, നീതി കിട്ടും ? ഈയിടെ ഹൈക്കോടതിയിൽ ഒരു റിട്ട് ഉണ്ടായി.

ഈ സഭാതലത്തിൽ പറയുന്ന കാര്യങ്ങളെക്കുറിച്ച് അന്വേഷിക്കാൻ ഗവൺമെന്റ് തയ്യാറാകുമെങ്കിൽ അതിന് തെളിവ് കൊടുക്കാൻ ഞങ്ങൾ തയ്യാറാണ്. അടുത്ത അവസരത്തിൽ വടക്കാഞ്ചേരി പോലീസ് സ്റ്റേഷൻ അതിർത്തിയിൽ മാർക്സിസ്റ്റു പാർട്ടി പ്രവർത്തകൻമാരെ ഒഴിവാക്കാൻ ആവശ്യപ്പെട്ടുകൊണ്ട് അവിടത്തെ സർക്കിൾ ഇൻസ്പെക്ടർ ബാലകൃഷ്ണൻ നായരോട് ആവശ്യപ്പെട്ടു. പ്രതിയെ അറസ്റ്റ് ചെയ്തതിനുള്ള പാരിതോഷികം ഈ ഗവൺമെന്റ് കൊടുത്തു. കഴിഞ്ഞ ആഗസ്റ്റിൽ പോലീസ് മെഡൽ കിട്ടിയ സർക്കിൾ ഇൻസ്പെക്ടറാണ് അദ്ദേഹം. മാർക്സിസ്റ്റു പാർട്ടി പ്രവർത്തകൻമാരുടെ അനുശാസനത്തിന് വഴങ്ങി പ്രവർത്തിക്കാൻ തയ്യാറായില്ലെന്നുള്ളതിന്റെ പേരിൽ ബാലകൃഷ്ണൻ നായരെ ട്രാൻസ്ഫർ ചെയ്തു. അദ്ദേഹത്തിന് ജനങ്ങളുമായി ബന്ധപ്പെടാൻ അവസരം കൊടുക്കരുത് എന്നു പറഞ്ഞാണ് ട്രാൻസ്ഫർ ചെയ്തത്. ബഹുമാനപ്പെട്ട ആഭ്യന്തര മന്ത്രിയുടെ ഫയലുകൾ ഒന്ന് പരിശോധിച്ചു നോക്കണം. അദ്ദേഹം ട്രാൻസ്ഫറിന്റെ ഓർഡർ ഈ ലിസ്റ്റിന്റെ ഭാഗത്ത് എഴുതിവച്ചിട്ടുണ്ട്. ബാലകൃഷ്ണൻ നായരെ മാർക്സിസ്റ്റു പാർട്ടിയുടെ എതിരാളി പട്ടികയിൽ ഉൾപ്പെടുത്തിക്കൊണ്ടാണ് ട്രാൻസ്ഫർ ചെയ്തത്. ഈ പട്ടണത്തിൽ ബാബുരാജ് എന്ന പാവപ്പെട്ട ഹരിജൻ ഡി.വൈ. എസ്. പി. ഉണ്ടായിരുന്നു. ബാബുരാജിനെ എന്തിന് മാറ്റി? ഹരിജനങ്ങളുടെ വിദ്യാർത്ഥി പ്രസ്ഥാനത്തെ അറ്റാക്ക് ചെയ്യാൻ എസ്. എഫ്. ഐ. യും സി. ഐ. ടി. യു. വും കൂടി മുതിർന്ന അവസരത്തിൽ ഒരു ഹരിജൻ പ്രവർത്തകനെ സി. ഐ. ടി. യു. ആഫീസിൽ ബലമായി പിടിച്ചു വച്ച അവസരത്തിൽ അവിടെനിന്ന് വിടുവിച്ചുകൊണ്ടുവ ന്നുവെന്നുള്ള കാരണത്താൽ അദ്ദേഹത്തെ ട്രാൻസ്ഫർ ചെയ്തു. എന്നിട്ട് ആ സ്ഥാനത്ത് വളരെ കഴിവുള്ള ഒരാളെ ആക്കി. ഉദ്യോഗസ്ഥനെ കുറിച്ച് എനിക്ക് പരാതിയില്ല. രക്തബന്ധമൊന്നും ബന്ധമല്ല. ഉദ്യോഗസ്ഥൻ ഉദ്യോഗസ്ഥൻതന്നെ. പിന്നീട് അവിടെയുണ്ടായ സംഭവത്തിൽ എനിക്ക് ആ ഉദ്യോഗസ്ഥനെക്കുറിച്ച് പരാതിയുണ്ടായി. എന്റെ സ്നേഹിതൻ ശ്രീ. അനിരുദ്ധന് അറിയാം അസിസ്റ്റന്റ് കമ്മീഷണർ ആരാണെന്ന്. അസിസ്റ്റന്റ് കമ്മീഷണർ ഇവിടെ ജോലി നോക്കുമ്പോ ഴാണ് ഡി. സി. സി. ആഫീസ് ആക്രമിച്ചത്. ഡി. സി. സി. ആഫീസ് ആക്രമിച്ചതു സംബന്ധിച്ച് രസകരമായ സംഭവമുണ്ടായി. മഞ്ഞക്കണ്ണട വച്ച് നോക്കുന്നവന് മഞ്ഞ മാത്രമേ കാണാൻ പറ്റുക യുള്ളൂ. തിരുവനന്തപുരം സിറ്റിയ്ക്കകത്ത് അപ്പുറത്ത് ഇരുന്ന് ഈ ഗവൺമെന്റിന് പിന്തുണ നൽകുന്ന ബഹുമാന്യ സുഹൃത്തുക്കളായ അരശ് കോൺഗ്രസ്സിന്റെ ആഫീസ് അറ്റാക്ക് ചെയ്തതി നെക്കുറിച്ച് നിങ്ങളുടെ വികാരം എത്രയുണ്ടെന്ന് എനിക്കറിയാം. ആഫീസ് അറ്റാക്ക് ചെയ്ത കേസ്സിൽ ചില നടപടി സ്വീകരിച്ചിരുന്നു. എന്താണ് നടപടി? ബന്ധപ്പെട്ട ചില ആളുകളെ സസ്പെൻഡു ചെയ്തു. പാർട്ടിയിൽ നിന്ന് കുറെയാളുകളെ പുറത്താക്കി. സമയക്കുറവുകൊണ്ട് എഫ്. ഐ. ആർ. മുഴുവൻ വായിക്കുന്നില്ല. എഫ്.ഐ. ആറിൽ ആറ് ആളുകളാണ് പ്രതികൾ. അറസ്റ്റ് ചെയ്തതോ പന്ത്രണ്ട് ആളുകളെ. എങ്ങനെയിരിക്കുന്നു സംഗതി? അവിടെ പോലീസ് ഉദ്യോഗസ്ഥൻമാരുടെ മേൽ നടപടി സ്വീകരിക്കണം. നമ്മുടെ മിനിമം പരിപാടി ഉണ്ടല്ലോ? കസേ രയിൽ തുടരുക. ആ മിനിമം പരിപാടി നടപ്പാക്കണമെങ്കിൽ താൽക്കാലികമായി കോമ്പ്രമൈസ് ചെയ്യണം. കോമ്പ്രമൈസ് ചെയ്തു. ബന്ധപ്പെട്ട പോലീസ് ആഫീസർമാരുടെ പേരിൽ നടപടി എടുത്തു. ആരാണ് സർ, ബന്ധപ്പെട്ട പോലീസ് ആഫീസർ, ഈ തിരുവനന്തപുരം സിറ്റിയിൽ കമ്മീഷണർ, അസിസ്റ്റന്റ് കമ്മീഷണർ അല്ലെങ്കിൽ ആ സ്റ്റേഷന്റെ ഉത്തരവാദിത്തം വഹിക്കുന്ന



ആളുകൾ ഇവരെല്ലാമാണ്. ഡി. സി. സി. ആഫീസ് കത്തിച്ച വിവരം പോലീസ് സ്റ്റേഷനിൽ അറിയിച്ചു. മ്യൂസിയം പോലീസ് സ്റ്റേഷനിലും കന്റോൺമെന്റ് പോലീസ് സ്റ്റേഷനിലും അറിയിച്ചു. കൺട്രോൾ റൂമിലും അറിയിച്ചു. അവസാനം സസ്പെന്റ് ചെയ്തത് ആരെയാണ്. ട്രാഫിക്കിൽ ഉണ്ടായിരുന്ന ഡി.വൈ.എസ്. പി-യെ. തൽക്കാലം അവിടെ ചെന്ന് ഇരിക്കാൻ പറഞ്ഞു. അദ്ദേഹത്തെ സസ്പെന്റ് ചെയ്യാം. കാരണം കമ്മീഷണർ വേറൊരു ഡ്യൂട്ടിക്ക് പോയിരുന്നു. അസിസ്റ്റന്റ് കമ്മീഷണർക്ക് വേറെ ഡ്യൂട്ടിയില്ല. ഓഫ് ആണെന്നാണ് പറയുന്നത്. പോലീസ് ആക്ടിലെ സെക്ഷൻ 17-ൽ പറയുന്നത് രോഗം കൊണ്ട് അവധി എടുക്കുകയോ സസ്പെൻഷനിൽ അല്ലാതിരിക്കുകയോ ആണെങ്കിൽ പോലീസ് ആഫീസർ 24 മണിക്കൂറും ഡ്യൂട്ടിയിലാണ്. ഡ്യൂട്ടിയിൽ ഉണ്ടായിരുന്ന അസിസ്റ്റന്റ് കമ്മീഷണർ ആ സ്ഥലത്തും പരിസരത്തും ഉണ്ടായിരുന്നുവെന്ന് അറിയാത്തവർ ആരുമില്ല. പക്ഷേ എങ്ങനെ സസ്പെന്റു ചെയ്യും? പാർട്ടി നേതാവിന്റെ സഹോദരനും മരുമകനുമാണ്. അപ്പോൾ കസേര പോകും. മറിച്ച് ചെയ്തില്ലെങ്കിൽ കസേര പോകും. ആരോരും ചോദിക്കാനില്ലാത്ത ട്രാഫിക്കിലെ പാവപ്പെട്ട ഹരിജൻ ശാന്താറാം ഉണ്ട്. കിടക്കട്ടെ സസ്പെൻഷൻ അവന്. ശാന്താറാമിനെ സസ്പെന്റ് ചെയ്തു. സമീപനത്തിന്റെ ആത്മാർത്ഥത എന്താണ്? ഒരു കാര്യം ഇവിടെ വച്ച് പറയാനാഗ്രഹിക്കുകയാണ്. ഈ നിയമസഭ കഴിഞ്ഞാൽ അന്വേഷണവും നടപടിയും ഒന്നും പൂർത്തിയായിട്ടില്ല, ശാന്താറാമിനെ തിരിച്ച് എടുക്കും. ശാന്താറാമിനെ അങ്ങനെ ഉപദേശിച്ച് വിട്ടിട്ടുണ്ട്. അദ്ദേഹം തമിഴ്നാട്ടിൽ താമസിക്കാൻ വിട്ടിട്ടുണ്ട്. ഇപ്പോൾ ഇവിടെയൊന്നുമില്ല. ഇങ്ങനെയുള്ള സമീപനം സ്വീകരിക്കുന്ന അവസരത്തിൽ മാർക്സിസ്റ്റു പാർട്ടിക്കാരന് എന്തും ചെയ്യാം. മാർക്സിസ്റ്റുപാർട്ടി അല്ലാത്തവർക്ക് ഒന്നും ചെയ്യാൻ പാടില്ല എന്നുള്ള സ്ഥിതിവിശേഷമാണ്. ബോംബിന്റെ കാര്യത്തെപ്പറ്റി കഴിഞ്ഞ ദിവസം പറയുകയുണ്ടായി. തൃശ്ശൂർ ഡിസ്ട്രിക്ടിൽ ഞങ്ങളുടെ ആഫീസിൽ നിന്ന് എടുത്തുവെന്ന് പറഞ്ഞു. അന്നു തന്നെ ഞാൻ അത് നിഷേധിച്ചു. ഞാൻ അതിന്റെ വിശദാംശങ്ങളിലേക്ക് കടക്കുന്നില്ല. അവിടെ വച്ച് കുട്ടപ്പനേയും രാജനേയും അറസ്റ്റ് ചെയ്തുവെന്ന് പറഞ്ഞു. കുട്ടപ്പനും രാജനും ആരാണെന്ന് അറിയാമോ? കണ്ണാറ സ്വന്തം സ്ഥലത്ത് അദ്ധ്വാനിച്ച് കഴിയുന്ന കുട്ടപ്പന്റേയും മകൻ രാജന്റേയും മുഴുവൻ സ്വത്തുക്കളും മാർക്സിസ്റ്റു പാർട്ടി അടിച്ചു തകർത്തു. നാലായിരം രൂപ ലോൺ എടുത്ത് വാങ്ങിച്ച ഒരു പശുവിനേയും കൊന്നു. അവസാനം നാട്ടുകാർ എല്ലാവരും കൂടി ഒരു കുടിൽ വച്ചുകൊടുത്തു. ആ കുടിൽ പോലും ഈ കശ്മലൻമാർ ചുട്ടുകളഞ്ഞു. ചെറ്റക്കുടിൽപോലും തങ്ങൾക്ക് നഷ്ടപ്പെട്ട അവസരത്തിൽ റോഡ് തെണ്ടിക്കൊണ്ട് എവിടെയെങ്കിലും ഞങ്ങൾക്ക് ശരണം തരണമേയെന്ന് പറയുന്ന സ്ഥിതിയിലേക്ക് ഈ നായനാർ സർക്കാർ ഈ നാട്ടിലെ ജനങ്ങളെ കൊണ്ടുചെന്ന് എത്തിച്ചു. അവർ ഡി. സി. സി. ആഫീസിൽ വന്നു. അപ്പോഴാണ് അറസ്റ്റ് ചെയ്തത്. ചിലർ ആർ. എസ്. എസ്. ക്യാമ്പിലേക്ക് പോകുന്നു. ചിലർ മറ്റു സ്ഥലങ്ങളിൽ ചെല്ലുന്നു. ഞങ്ങൾക്ക് സംരക്ഷണം തരണമെന്ന് ആവശ്യപ്പെട്ടുകൊണ്ട്. ഇവിടെ ആർ. എസ്. എസ്. കാരും നക്സലൈറ്റുകാരും വളരുന്നുവെന്ന് ബഹുമാനപ്പെട്ട ആഭ്യന്തരമന്ത്രി തന്നെ പറഞ്ഞു. ഈ സംസ്ഥാനത്ത് നക്സലൈറ്റ് ശക്തി പ്രാപിച്ചുവരുന്നു. അവർ പല സ്ഥലങ്ങളിലും അക്രമം ഉണ്ടാക്കുന്നു. കൊടുങ്ങല്ലൂർ പകൽ സമയത്ത് കടകൾ മുഴുവൻ കൊള്ളയടിച്ചു. പോലീസുകാർ യൂണിഫോം ഇട്ട് നിൽക്കുകയാണ്. ഈ ഗവൺമെന്റ് വന്നതിനുശേഷം സ്ത്രീകൾക്ക് രക്ഷയില്ല. റെയ്പ് നടക്കുകയാണ്. ലോക്കപ്പ് മർദ്ദനം നടക്കുകയാണ്. അതിന്റെ കണക്കുകളിലേയ്ക്കൊന്നും ഞാൻ കടക്കുന്നില്ല. പോലീസ് ലോക്കപ്പിലിട്ട് തല്ലി കൊല്ലുന്നതിന്റെ അവസാനത്തെ സാക്ഷിയല്ലേ ഈ തിരുവനന്തപുരത്ത് ഉണ്ടായത്. ഭുവനേന്ദ്രന്റെ കാര്യത്തിൽ ശക്തമായ നടപടി സ്വീകരിക്കുമെന്ന് പറഞ്ഞു. ഇന്ന് അസംബ്ലി കഴിയുകയാണ്. നാളെ ഇവിടെ ചോദിക്കാൻ ആൾ ഉണ്ടാവുകയില്ലെന്നുള്ള ധാരണയിൽ ഇനി ഒരു നടപടിയും സ്വീകരിക്കുകയില്ല. ഈ ഗവൺമെന്റ് ഇന്ന് സ്വീകരിച്ചിരിക്കുന്ന നയമാണ് എൻക്വയറിയിൽ തുടരുന്നതെങ്കിൽ എനിക്ക് ഈ കേസ്സിന്റെ ഫലത്തെ സംബന്ധിച്ച് ഉൽക്കണ്ഠയുണ്ട്. ആ നിലയിലാണ് ഇതുവരെയുള്ള എല്ലാ നീക്കങ്ങളും നടക്കുന്നത്. തിരുവനന്തപുരം



സിറ്റിയിൽ ബഹുമാനപ്പെട്ട ആഭ്യന്തരവകുപ്പുമന്ത്രി സസ്പെന്റ് ചെയ്തില്ലേ. പ്രൈമാഫസി കേസ്സിൽ 31-ാം തീയതി ആയി ഇതുവരെ ഒരാളെ അറസ്റ്റ് ചെയ്തിട്ടില്ല. അപ്പുറത്ത് ഇരുന്നു പ്രസംഗിച്ച പ്രസംഗങ്ങൾ ഒന്ന് എടുത്ത് വായിച്ചു നോക്കണം. ഇന്ന് ക്രൂരമായി ലോക്കപ്പിലിട്ട് ആളുകളെ തല്ലികൊല്ലുന്നു. കരിമണ്ണൂർ സംഭവം നിങ്ങൾക്ക് അറിഞ്ഞു കൂടേ? എറണാകുളത്തെ സംഭവം അറിഞ്ഞുകൂടേ? അവിടെയെല്ലാം എന്താണ് സംഭവിക്കുന്നത്? ഇതുവരെ ആരേയും അറസ്റ്റ് ചെയ്തിട്ടില്ല. സമയക്കുറവുകൊണ്ട് ആ കാര്യങ്ങളൊന്നും ഞാൻ പറയുന്നില്ല.

സർ, ഒരു കാര്യം കൂടി പറഞ്ഞ് ഞാൻ അവസാനിപ്പിക്കാം. ഇത് കഴിഞ്ഞാൽ അവസാനം ഈ സർക്കാരിന്റെ നയ പ്രഖ്യാപനം ഉണ്ടാകും. തൽക്കാലം മക്കളേ ആശ്വസിക്കൂ എന്നു പറഞ്ഞു കൊണ്ടുള്ള നയ പ്രഖ്യാപനം. എന്തായിരുന്നു ഈ ഗവൺമെന്റ് അധികാരത്തിൽ വന്നതിനു ശേഷമുണ്ടായ ആദ്യത്തെ പ്രഖ്യാപനം? ആ പ്രഖ്യാപനം കാറ്റിൽ പറത്തിയ നടപടിയല്ലേ പിന്നീട് ഉണ്ടായത്? നേരെമറിച്ച് ഈ പ്രഖ്യാപനത്തിൽ ഘരാവോ തെറ്റ്, വിദ്യാർത്ഥികൾ അല്ലാത്തവർക്ക് കോളേജിൽ പ്രവേശിക്കാൻ പാടില്ല എന്നൊക്കെ പറഞ്ഞു. പ്രഖ്യാപനം, എഴുതുന്ന കടലാസിൽ മാത്രമാണുള്ളത്. അതിൽ യാതൊരു ആത്മാർത്ഥതയുമില്ല. ഘരാവോ നിരോധിക്കണമെന്ന് പറഞ്ഞു. ഈ സംസ്ഥാനത്തെ ഒരു പോലീസ് ആഫീസറെ ശബരിമലയിൽ വച്ച് ഘരാവോ ചെയ്തു. ഘോരഘോരം പ്രസംഗിച്ചില്ലേ ആഭ്യന്തരമന്ത്രി; ശക്തമായ നടപടി, സത്വരമായ നടപടി, അടിയന്തിരനടപടി എന്ന്? ഘരാവോ ചെയ്തിട്ട് ഇന്നുവരെ ഒരു നടപടിയും ഉണ്ടായിട്ടില്ല. എന്നിട്ട് എന്തായി? മിനിഞ്ഞാന്ന് ഒരു മെസേജ് അയച്ചു. എന്തായി? മറ്റന്നാൾ ഇവിടെ വല്ലതും പറയേണ്ടേ? ഇന്നലെ അവിടെനിന്ന് മെസേജ് ഇങ്ങോട്ട് കിട്ടി. മനുഷ്യത്വപരമല്ലാത്ത രീതിയിൽ ആഭാസമായി സംസാരിച്ചിരിക്കുന്നു. വളഞ്ഞുവച്ചിരിക്കുന്നു. നടപടി നടത്താമോ? എന്നുള്ള നയമാണ്. മാർക്സിസ്റ്റ് പാർട്ടി അംഗീകരിക്കുന്ന ഈ രണ്ട് ആളുകളും എൻപുള്ള ആനാൽ ആകാത്. നടപ്പില്ല. നേരെമറിച്ച് ഡി.വൈ.എസ്.പി. യെ ഘരാവോ ചെയ്തു. മുഖ്യമന്ത്രി ഘരാവോയുടെ കയ്പ്പേറിയ അനുഭവം അനുഭവിച്ചതിനു ശേഷം പോലും നടപടി സ്വീകരിക്കുമെന്ന് പറഞ്ഞിട്ട്, ഒരു പോലീസ് ആഫീസറെ ഘരാവോ ചെയ്തിട്ട് ഇതുവരെ ഒരു നടപടിയും ഉണ്ടായില്ല. ലോക്കപ്പിലിട്ട് പോലീസുകാർക്ക് ആളുകളെ തല്ലികൊല്ലാം, മാർക്സിസ്റ്റുകാരനാണോ? പോലീസ് സ്റ്റേഷനിലിട്ട് റേപ്പ് ചെയ്യാം, മാർക്സിസ്റ്റുകാരനാണോ ? അല്ലാത്തവർക്ക് ആർക്കും രക്ഷയില്ല. അപ്പുറത്തിരിക്കുന്ന സ്നേഹിതൻമാരോട് എനിക്ക് പറയുവാനുള്ളത്, ഈ പ്രഖ്യാപനവും പ്രസ്താവനയും തിരുത്താമെന്ന് നിങ്ങൾ കരുതേണ്ട. മാർക്സിസ്റ്റു പാർട്ടിയിൽ നിന്ന് തിരുത്താൻ ഒക്കുകയില്ല. പട്ടിയുടെ വാല് ഇരുമ്പിന്റെ കുഴലിൽ ഇട്ടാലും നേരെ ആകാൻ പോകുന്നില്ല. മാർക്സിസ്റ്റ് പാർട്ടി ഭരിക്കുന്ന ഈ രാജ്യത്ത് ഞാൻ ഭയമായി കാണുന്നത്, ഒരു സമൂഹരീതിയിൽ, സമൂഹ ദ്രോഹികൾ നാളെ നമ്മുടെ മതേതരസ്വഭാവം കളയും, ജനാധിപത്യം തകർക്കും എന്നാണ്. സോഷ്യലിസ്റ്റ് വ്യവസ്ഥിതിയെ തകർക്കുന്ന രണ്ട് ശക്തികളാണ് ആർ. എസ്. എസും., നക്സലൈറ്റും. ആ രണ്ട് ജനദ്രോഹ ശക്തികളേയും വളർത്താൻ മാത്രമേ നായനാർ സർക്കാരിന് കഴിയുകയുള്ളൂ. അതുകൊണ്ട് ഈ നായനാർ സർക്കാരിന് ജനങ്ങളെ സംരക്ഷിക്കാൻ കഴിയും എന്നുള്ള വിശ്വാസമില്ല. എങ്കിലും സർ, ഞാൻ ആ ശവക്കുഴിയുടെ മേൽ ഒരു വാഴ വച്ചുകൊണ്ട് എന്റെ പ്രമേയം അവതരിപ്പിക്കുന്നു.



# 1983-84 സാമ്പത്തികവർഷത്തേയ്ക്കുള്ള ബഡ്ജറ്റിനെപ്പറ്റിയുള്ള പൊതുചർച്ചയിൽ പങ്കെടുത്തുകൊണ്ട് ശ്രീ. ജി. കാർത്തികേയൻ 21-03-1983-ൽ കേരളനിയമസഭയിൽ നടത്തിയ പ്രസംഗം

സർ, ധനകാര്യമന്ത്രി ഇവിടെ അവതരിപ്പിച്ച ഈ ബഡ്ജറ്റിനെ ഞാൻ സർവ്വാത്മനാ പിന്താങ്ങുന്നു. സർ, അപ്പുറത്തും ഇപ്പുറത്തുമുള്ള ആളുകൾ സ്ഥിരമായി പറയുന്ന വാചകമായതുകൊണ്ട് നമ്മുടെ സംസ്ഥാനത്തെ കടുത്ത സാമ്പത്തിക ബുദ്ധിമുട്ടിനെക്കുറിച്ച് ദീർഘമായി പറയേണ്ട ആവശ്യമില്ല. നമ്മുടെ സംസ്ഥാനത്തിലെ മുള്ളുകൾക്കിടയിലെ മലരുകൾപോലെ വലിയ അത്ഭുത വിദ്യകൾ കാണിച്ചുകൊണ്ട് അടിസ്ഥാനവർഗ്ഗമെന്നു പറയുന്ന സാധാരണക്കാരെ വളരെയധികം ബുദ്ധിമുട്ടിക്കാതെ കുറെ നികുതി നിർദ്ദേശങ്ങൾ ഈ ബഡ്ജറ്റിൽ കൊണ്ടുവന്നു. അതുകൊണ്ടാണ് ഒരു ഭരണകക്ഷിയിലെ അംഗമെന്ന നിലയിൽ ഈ ബഡ്ജറ്റിനെ പിന്താങ്ങാൻ വളരെയധികം സന്തോഷമുള്ളത്.

ധനകാര്യമന്ത്രി കൊണ്ടുവന്ന നികുതിനിർദ്ദേശങ്ങളെ വിമർശിച്ച പ്രതിപക്ഷനേതാക്കളോടും അംഗങ്ങളോടും ട്രാൻസ്പോർട്ട് ചാർജ്ജു വർദ്ധനവിനെ എതിർക്കുന്ന ബഹുമാനപ്പെട്ട അപ്പുറത്തുള്ള ആളുകളോടും കറണ്ട് ചാർജ്ജുവർദ്ധനവിനെ എതിർക്കുന്ന ആളുകളോടുമെല്ലാം എനിക്ക് വിനീതമായ ഒരു അഭ്യർത്ഥനയുള്ളത്, അപേക്ഷയുള്ളത്, കടുത്ത സാമ്പത്തിക ബുദ്ധിമുട്ടുള്ള ഈയവസരത്തിൽ ജീവിതനിലവാരവും മറ്റെല്ലാ ചെലവുകളും വർദ്ധിച്ചിട്ടുള്ള ഈ സാഹചര്യത്തിൽ ട്രാൻസ്പോർട്ട് ചാർജ് വർദ്ധിപ്പിക്കാതെ, അരിവില കൂട്ടാതെ, കറണ്ട് ചാർജ്‌വർദ്ധിപ്പിക്കാതെ, അധികമായി നമ്മുടെ സംസ്ഥാനത്ത് വിഭവസമാഹരണം നടത്താതെ, ഈ സംസ്ഥാനത്തെ മുന്നോട്ടു കൊണ്ടുപോകാനും എങ്ങനെ പുരോഗതിയിലേയ്ക്കു കൊണ്ടു പോകാനും സാധിക്കുമെന്ന് നിങ്ങൾ പറയണം എന്നാണ്. അതല്ലെങ്കിൽ, ഇതൊന്നുമില്ലാതെ അതിനു കഴിഞ്ഞ എന്തെങ്കിലും ബ്രഹ്മസൂത്രം നിങ്ങളുടെ കൈയിലുണ്ടെങ്കിൽ ദയവുചെയ്ത് നമ്മുടെ കേരളത്തിലെ ജനങ്ങൾക്കുവേണ്ടി നിങ്ങൾ ഈ സഭയിൽ ആ സൂത്രത്തിന്റെ രഹസ്യം ഒന്നു വെളിപ്പെടുത്തണമെന്നാണ് എനിക്ക് നിങ്ങളോട് വിനീതമായ ഒരഭ്യർത്ഥനയുള്ളത്.

ധനകാര്യമന്ത്രി ഈ ബഡ്ജറ്റ് അവതരിപ്പിച്ചതിന്റെ പിറ്റേദിവസം തന്നെ കേരളത്തിലെ പ്രതിപക്ഷനേതാക്കന്മാർ പറഞ്ഞു ഞങ്ങൾ ഈ ബഡ്ജറ്റിൽ നിരാശരാണെന്ന്. ഞങ്ങൾക്ക് ഇതിൽ പരാതിയില്ല. നിറവേറ്റിക്കൊണ്ട് ഒരു ബഡ്ജറ്റ് അവതരിപ്പിക്കുമ്പോൾ സ്ഥിരമായി ഗവണ്മെന്റിനെ എതിർക്കാനുള്ള ബാദ്ധ്യത ഏറ്റെടുത്തിട്ടുള്ള പ്രതിപക്ഷ നേതാക്കന്മാർക്ക് നീരസം ഉണ്ടാകുന്നതിൽ ഞങ്ങൾക്കും അത്ഭുതമില്ല. ഞങ്ങൾക്ക് അതിൽ സന്താപം മാത്രമേയുള്ളൂ. ഇവിടെ 52 കോടിയുടെ അധികവരുമാനം. സർ, പുതിയ ചെലവുകൾ വരുമ്പോൾ പുതിയ ബാദ്ധ്യതകൾ വരുമ്പോൾ ഏതു ധനമന്ത്രിക്കാണ്, ഏതു ഗവണ്മെന്റിനാണ്, പുതിയ നികുതികൾ ഉൾക്കൊള്ളിക്കാതെ ഈ ഗവണ്മെന്റിനെ മുന്നോട്ടു കൊണ്ടുപോകാൻ കഴിയുന്നത്? ഈ ബഡ്ജറ്റിലെ ഏറ്റവും വലിയ പ്രത്യേകത നികുതിയേതര വരുമാനത്തിൽനിന്നും അധികവരുമാനം കണ്ടെത്താനുള്ള ശ്രമം ഈ ധനകാര്യമന്ത്രി നടത്തി എന്നുള്ളതാണ്. നമ്മുടെ എല്ലാം പഴയ ധനകാര്യമന്ത്രിമാരുടെയും നമ്മുടെ പല നേതാക്കന്മാരുടെയും മനസ്സിലേയ്ക്കു വരാതിരുന്ന, ഒളിഞ്ഞുകിടന്നിരുന്ന എത്രയോ പുതിയ മേച്ചിൽസ്ഥലങ്ങൾ കണ്ടെത്താൻ നമ്മുടെ ധനകാര്യമന്ത്രി ശ്രമിച്ചു. അത്തരം മേച്ചിൽസ്ഥലങ്ങൾ കണ്ടെത്തിയതിന്റെ അടിസ്ഥാനത്തിലാണ് പുതിയ വരുമാനമാർഗ്ഗങ്ങൾ കണ്ടെത്താൻ അദ്ദേഹത്തിനു കഴിഞ്ഞത്. 52 കോടി രൂപയുടെ അധികവിഭവ സമാഹരണത്തിൽ 21 കോടി രൂപ മാത്രമാണ് അധികനികുതി ഇനത്തിൽ ഈ ഗവണ്മെന്റ് ഈടാക്കുന്നത്. അതു കഴിഞ്ഞാൽ എല്ലാം പുതിയതിൽ നിന്നു മാത്രമുള്ളതാണ്. വികസന പദ്ധതിക്കുള്ള അടങ്കൽ തുക വെട്ടിക്കുറച്ചിട്ടില്ലെന്നുള്ളതാണ് ഈ ബഡ്ജറ്റിലെ ഏറ്റവും വലിയ



പ്രത്യേകത. ഈ ബഡ്ജറ്റിൽ അവതരിപ്പിച്ച പുതിയ പുതിയ പരിപാടികളെ എടുത്തു പറയേണ്ട കാര്യമില്ല. പക്ഷേ, എതിർക്കുക എന്ന ഉത്തരവാദിത്വം മാത്രം ഏറ്റെടുത്തിട്ടുള്ള പ്രതിപക്ഷങ്ങൾ ധനകാര്യമന്ത്രി ഈ നിയമസഭയിൽ അവതരിപ്പിച്ച ഈ ബഡ്ജറ്റിലെ പുതിയ പരിപാടികളെ കാണാനുള്ള ഒരു മനസ്സ് നിർബ്ബന്ധമായി ഏറ്റെടുക്കണമെന്ന വിനീതമായ ഒരഭ്യർത്ഥനയാണ് എനിക്കുള്ളത്.

സർ, ഈ ബഡ്ജറ്റിൽ കാർഷികരംഗത്ത് ആശ്വാസം കൊടുത്തിട്ടുണ്ട്, പെൻഷൻകാർക്ക് ആശ്വാസം കൊടുത്തിട്ടുണ്ട്, നിങ്ങൾ ആണയിട്ടു പറയുന്ന ഹരിജന-ഗിരിജന വിഭാഗങ്ങൾക്ക് വളരെയധികം ആശ്വാസം കൊടുത്തിട്ടുണ്ട്. തൊഴിലാളികളെ സംബന്ധിച്ചിടത്തോളം വളരെ യധികം ആശ്വാസം ഉണ്ട്. നമ്മൾ സ്ഥിരമായി പറയുന്ന ന്യായവില ചന്തകൾ ഏർപ്പെടുത്തി യിരിക്കുന്നു. മലയോര കർഷകർക്ക് പട്ടയം കൊടുത്തിട്ടുണ്ട്. സ്പോർട്സ് കൗൺസിലിനെപ്പറ്റി പരാതി വന്നത് അഞ്ചുലക്ഷം രൂപ കുറഞ്ഞു എന്നാണ്. കുറഞ്ഞത് ശരിയാണ്. മറ്റു പല മെമ്പർ മാരും സൂചിപ്പിച്ചതുപോലെ ഈ പരാധീനതകൾക്കിടയിലും ഒരു സ്പോർട്ട്സ് കോംപ്ലക്സ് കെട്ടാനുള്ള ശ്രമത്തിന് ഈ ഗവൺമെന്റ് തയ്യാറായി എന്നുള്ളത് വിലയിരുത്തിക്കൊണ്ട് നിങ്ങൾ ഈ ബഡ്ജറ്റിനെ  കാണണമെന്നാണ് എനിക്ക് വിനീതമായ അഭ്യർത്ഥനയുള്ളത്.

പലവിധ ബുദ്ധിമുട്ടുകൾ അനുഭവിക്കുന്ന ഈ സംസ്ഥാനത്തിൽ പുതിയ വിഭവങ്ങൾ കണ്ടെത്താതെ ഒരു ഗവൺമെന്റിനും മുന്നോട്ടു നീങ്ങാൻ കഴിയില്ല. അതിന്റെ അടിസ്ഥാനത്തിലാണ് ഈ നികുതികൾ കൊണ്ടുവന്നത്. ഈ ഗവൺമെന്റിന്റെ നികുതിനിർദ്ദേശങ്ങൾ ഏതെല്ലാം വിഭാഗങ്ങളെ ബാധിക്കുമെന്നുള്ളതാണ് നാം നോക്കേണ്ടത്. ഭരണപക്ഷമെന്നതിനപ്പുറമായി നിന്നുകൊണ്ട് ഇവിടെ ധനകാര്യമന്ത്രി കൊണ്ടുവന്ന നികുതിനിർദ്ദേശങ്ങളെ നോക്കിയാൽ നമ്മുടെ നാട്ടിലെ സമ്പന്നവിഭാഗങ്ങളേയും സമ്പന്നവർഗ്ഗങ്ങളേയും മാത്രമേ തേടിപ്പോയിട്ടുള്ളൂ എന്ന സത്യം നമുക്കറിയാവുന്നതാണ്. ഇവിടെ പലതരം നികുതിനിർദ്ദേശങ്ങൾ കൊണ്ടുവന്നു. പല മെമ്പറന്മാരും സൂചിപ്പിച്ചതുപോലെ കാർ വാങ്ങുന്നവർക്കും ടി.വി. എടുത്തിട്ടുള്ളവർക്കും അത്തരത്തിൽ ജീവിതനിലവാരം, വളരെ മുന്തി നിൽക്കുന്ന ആളുകൾക്കും മാത്രമേ ഒരുതരത്തിൽ ഈ നികുതി നിർദ്ദേശം ബാധിച്ചിട്ടുള്ളൂ, സ്വാധീനിച്ചിട്ടുള്ളൂ. അത്തരം ഘട്ടങ്ങളിൽ ഒരു ജനാധി പത്യഗവൺമെന്റിനും ചെയ്യാൻ കഴിയാത്ത വിധത്തിൽ സമ്പന്നവർഗ്ഗത്തെ മാത്രം പിടികൂടി ക്കൊണ്ട് പുതിയ നികുതി നിർദ്ദേശങ്ങൾ കൊണ്ടുവന്നു. ഈ ഗവൺമെന്റ് കേരളത്തിലെ ജനങ്ങളുടെ എല്ലാ താൽപ്പര്യങ്ങളുടേയും മുന്നിൽ നിന്നുകൊണ്ട് നൃത്തം വയ്ക്കുന്നു എന്ന രാഷ്ട്രീയ ആരോപണത്തെ നിങ്ങൾ മാറ്റണമെന്നാണ് എനിക്ക് വിനീതമായി അഭ്യർത്ഥിക്കാനുള്ളത്.

സർ, ഈ ഗവൺമെന്റ് ഹുണ്ടിക വ്യാപാരികൾ തൊട്ട് കുടിയൻമാരെ വരെ പിടികൂടിയിട്ടുണ്ട്. അത്തരം ആളുകളെ പിടികൂടാതെ പുതിയ നികുതിനിർദ്ദേശങ്ങൾ കൊണ്ടുവരാൻ സാധിക്കുകയില്ല. അതോടൊപ്പം തന്നെ ഈ ഗവൺമെന്റിന്റെ മുമ്പിൽ എനിക്ക് ഒരു നിർദ്ദേശം വയ്ക്കാനുണ്ട്. സർ, ഇവിടെ ചെറിയ വീടുകൾ വയ്ക്കുന്നവർക്കും വലിയ വീടുകൾ വയ്ക്കുന്നവർക്കും നികുതിഭാരം ഒന്നുതന്നെയാണ്. ഇവിടെ ചെറിയ വീടുകൾ വയ്ക്കുന്ന പല തരത്തിലുള്ള ആളുകളുണ്ട്. കയ്യിലിരിക്കുന്ന കണക്കില്ലാത്ത പണത്തെ എവിടെയെങ്കിലും കൊണ്ട് നിക്ഷേപിക്കുന്നതിനുവേണ്ടി വൻമാളികകൾ വയ്ക്കുന്നവരുമുണ്ട്. അങ്ങനെ വലിയ മാളികകൾ വയ്ക്കുന്ന ആളുകളെ പ്രത്യേകം കണ്ടെത്തി അവർക്ക് അധികഭാരം ചുമത്തിക്കൊണ്ട് നികുതി ഏർപ്പെടുത്തണമെന്നാണ് എനിക്ക് വിനീതമായി അഭ്യർത്ഥിക്കാനുള്ളത്.

സർ, നമ്മുടെ നാട്ടിൽ മറ്റു ചില ധനവ്യാപാരസ്ഥാപനങ്ങളുണ്ട്. നമ്മുടെ നാട്ടിൽ ട്രാവൽ ഏജൻസികൾ ധാരാളമുണ്ട്, റിക്രൂട്ടിംഗ് ഏജൻസികളുണ്ട്. കമ്മീഷൻ ഇനത്തിൽ കോടിക്കണക്കിന് രൂപ വരുമാനം ഉണ്ടാക്കുന്ന സ്ഥാപനങ്ങളാണിവ. മറ്റ് ഏതു സംസ്ഥാനത്തെക്കാൾ അറബി രാജ്യങ്ങളുമായി ബന്ധമുള്ള ഒരു സംസ്ഥാനം എന്ന നിലയ്ക്ക് കേരളത്തിൽ ഇങ്ങനെ നിരന്തരം നിർബാധം മുന്നോട്ടുപോകുന്ന ഇത്തരം ട്രാവൽ ഏജൻസികളേയും റിക്രൂട്ടിംഗ് ഏജൻസികളേയും



കർശനമായ നിയന്ത്രണത്തിൽ കൊണ്ടുവന്ന് അവരിൽ നിന്ന് അധികരൂപ പിരിച്ചെടുക്കാനുള്ള ഉത്തരവാദിത്വം ഈ ഗവൺമെന്റ് ഏറ്റെടുക്കണമെന്നാണ് എനിക്ക് വിനീതമായി അഭ്യർത്ഥി ക്കാനുള്ളത്.

സർ, ഇവിടെ ഈ ബഡ്ജറ്റിനെക്കുറിച്ച് പറയുമ്പോഴും നമ്മുടെ നാട്ടിലെ സാമ്പത്തിക സ്ഥിതിയെക്കുറിച്ച് പറയുമ്പോഴും നമ്മുടെ സംസ്ഥാനത്തിനകത്ത് പല കാര്യങ്ങളും നമ്മൾ കണ്ടില്ല എന്നു നടിച്ചിട്ട് കാര്യമില്ല. നമ്മുടെ സംസ്ഥാനത്തെ പൊതുമേഖലാസ്ഥാപനങ്ങളുടെ സ്ഥിതിയെക്കുറിച്ച് നമുക്ക് അറിയാം. ഈ നാട്ടിലെ പൊതുമേഖലാസ്ഥാപനങ്ങൾ അങ്ങനെ ഒരു സ്ഥിതിയിലായത് ശ്രീമാൻ കെ. എം. മാണി ധനകാര്യമന്ത്രി ആയതുകൊണ്ടല്ല. ഇതിനുമുമ്പ് അപ്പുറത്തിരുന്ന പല ആളുകളും ധനകാര്യമന്ത്രിയും മുഖ്യമന്ത്രിയുമൊക്കെ ആയിരുന്നപ്പോഴും നമ്മുടെ നാട്ടിലെ സമ്പദ്ഘടനയെയും സംസ്ഥാനത്തിന്റെ വരുമാനത്തെയും പലപ്പോഴും പുറകോട്ടു കൊണ്ടുപോയിട്ടുള്ളതു നമ്മുടെ സംസ്ഥാനത്തെ പൊതുമേഖലാസ്ഥാപനങ്ങളാണ്. നഷ്ടത്തിലോടുന്ന ഈ കേരളത്തിലെ പൊതുമേഖലാ സ്ഥാപനങ്ങളെ ലാഭത്തിൽകൊണ്ടു വരാനുള്ള കർശനമായ സാമ്പത്തിക അച്ചടക്കനടപടികളുമായി ഈ ഗവൺമെന്റ് നിർബന്ധമായും മുന്നോട്ടുപോകണമെന്നാണ് വളരെ വിനീതമായി അഭ്യർത്ഥിക്കാനുള്ളത്. എന്തു പരിഷ്ക്കാരങ്ങൾ വന്നാലും, ഇവിടെ എങ്ങനെയുള്ള ബഡ്ജറ്റ് അവതരിപ്പിച്ചാലും, ഏത് മുഖ്യമന്ത്രി വന്നാലും, ഏത് ധനമന്ത്രി വന്നാലും, പൊതുമേഖലാസ്ഥാപനങ്ങൾ അടക്കം നമ്മുടെ സംസ്ഥാനത്തെ സ്ഥാപനങ്ങളെ കടുത്ത സാമ്പത്തികനടപടികൾക്ക് ഉള്ളിൽ കൊണ്ടു വന്നില്ലെങ്കിൽ സംസ്ഥാ നത്തിന്റെ സാമ്പത്തികഭദ്രത തകരും എന്നുള്ള കാര്യത്തിൽ സംശയമില്ലെന്ന് ഞങ്ങളാരും എടുത്തുപറയേണ്ട കാര്യമില്ല. അത്തരത്തിലുള്ള പുതിയ പുതിയ പരിപാടികൾ വന്നാൽ മാത്രമേ, അതെല്ലാം ബഡ്ജറ്റിലൂടെ അവതരിപ്പിക്കപ്പെട്ടാൽ മാത്രമേ നമ്മുടെ നാട്ടിലെ സാധാരണക്കാരെ ബാധിക്കുന്ന വിലനിലവാരത്തെ താഴോട്ടു കൊണ്ടുവരാൻ കഴിയുകയുള്ളൂ.

സർ, നമ്മുടെ ധനകാര്യമന്ത്രി ഇവിടെ തൊഴിലില്ലാത്ത ചെറുപ്പക്കാരെ സംബന്ധിച്ചിടത്തോളം 20 ലക്ഷത്തിന്റെ കണക്ക് പറഞ്ഞു. അവർക്ക് ചെറുകിട വ്യവസായങ്ങളിലൂടെയും ഖാദി ബോർഡിലൂടെയും ഒക്കെ 80,000 പേർക്ക് തൊഴിൽ അവസരങ്ങൾ കൊടുത്ത കാര്യം പറഞ്ഞു. അദ്ദേഹം അത് സൂചിപ്പിച്ചത് സ്വാഗതാർഹമാണ്. അതോടൊപ്പം തന്നെ കേരളത്തിലെ അഭ്യസ്ത വിദ്യരും അല്ലാത്തവരുമായ ചെറുപ്പക്കാർ ഉണ്ട്. ഇവിടെ പത്തുലക്ഷത്തോളം അഭ്യസ്തവിദ്യരായ ചെറുപ്പക്കാർ ഉണ്ട്. ആ ചെറുപ്പക്കാർക്ക് നിർബന്ധമായും തൊഴിൽ അവസരങ്ങൾ ഉണ്ടാകുന്നതു വരെ അവർക്ക് തൊഴിലില്ലായ്മാവേതനം കൊടുക്കണമെന്ന് ഞാൻ ഈ നിയമസഭയിൽ ശക്തി യായി ആവശ്യപ്പെടുന്നു.

സർ, മറ്റൊന്ന് പറയാനുള്ളത്, ബഹുമാനപ്പെട്ട ടി. എസ്. ജോൺ ഇവിടെ സൂചിപ്പിച്ചതാണ്. ഇവിടെ കാർഷികരംഗത്ത് ഒരാശ്വാസം എന്നുള്ള നിലയിൽ മൂവായിരം രൂപ വരെയുള്ള കടങ്ങൾക്ക് ഒരു വർഷത്തെ ഇളവു കൊടുത്തു. നമ്മുടെ സംസ്ഥാനത്തെ പല കൃഷിക്കാരും കൂടുതലും വായ്പ എടുത്തിട്ടുള്ളത് നമ്മുടെ സംസ്ഥാനത്തെ സഹകരണമേഖലയിൽ നിന്നാണ്. സഹകരണമേഖലയെ ഇതിൽ നിന്നും ഒഴിവാക്കിയിരിക്കുന്ന അടിസ്ഥാനത്തിൽ കാർഷിക രംഗത്തെ പാവപ്പെട്ടവരെ ഉദ്ദേശിച്ചുകൊണ്ട് ഉണ്ടാക്കിയ ഈ നടപടിയുടെ ഫലം അവർക്ക് സഹായകമായി വരുകയില്ല. അതുകൊണ്ട് ഗവൺമെന്റിൽ നിന്നും എടുത്ത ഈ ലോണിനെ ബാധിക്കുന്ന തരത്തിലുള്ള ഈ പുതിയ നിർദ്ദേശം തീർച്ചയായും കേരളത്തിലെ സഹകരണ മേഖലയിൽ നിന്ന് കടം എടുത്ത കൃഷിക്കാർക്കുകൂടി ബാധകമാകത്തക്കനിലയിൽ അതിലൊരു മാറ്റം വരുത്തണമെന്ന് വിനയപുരസ്സരം അഭ്യർത്ഥിക്കുന്നു.

സർ, ഇവിടെ മറ്റൊന്ന് പറയാനുള്ളത്, പരാതി രൂപത്തിൽ അല്ലെങ്കിലും ഇവിടെ ബഹുമാ നപ്പെട്ട സുന്ദരൻ നാടാർ സൂചിപ്പിച്ചതിനെ സംബന്ധിച്ചാണ്. തലസ്ഥാനനഗരി അടങ്ങുന്ന തിരുവനന്തപുരം പട്ടണത്തെക്കുറിച്ച് പറയുമ്പോൾ പ്രാദേശികമായി പറയുന്നു എന്ന് കരുതരുത്.



തലസ്ഥാനം അടങ്ങുന്ന തിരുവനന്തപുരം ജില്ല പുരാണങ്ങളിലെ അഹല്യാ മോക്ഷത്തിന്റെ കഥ പോലെ ആരുടെയോ ഒക്കെ പാദസ്പർശം ഏറ്റ് പുളകം കൊള്ളുന്നതിനു വേണ്ടി അനാഥമായി കിടക്കുകയാണ്. ഇവിടെ സെക്രട്ടേറിയറ്റ് ഉള്ളതുകൊണ്ട്, ഇവിടെ ആഫീസുകൾ ഉള്ളതുകൊണ്ട് തിരുവനന്തപുരത്ത് കുറെ എൻ.ജി.ഒ.മാർ ഉള്ളതുകൊണ്ട്, ഐ.എ.എസ്സുകാരും ചീഫ് സെക്രട്ടറിയും താമസിക്കുന്നതുകൊണ്ട്, മുഖ്യമന്ത്രി താമസിക്കുന്നതുകൊണ്ട്, ഈ തലസ്ഥാനനഗരി ഉൾക്കൊള്ളുന്ന തിരുവനന്തപുരം ജില്ലയെ കാലാകാലമായി മാറിവരുന്ന ഗവൺമെന്റുകൾ അവഗണിക്കുന്നതിനെതിരെ ഇവിടെ പരിപാടികൾ വരണമെന്നാണ് എനിക്ക് നിർദ്ദേശിക്കാനുള്ളത്. പുതിയ പരിപാടിയെക്കുറിച്ച് പറയുമ്പോൾ ഒരു സ്പിന്നിംഗ് മില്ലിന്റെയോ മറ്റോ കാര്യം ബഹുമാനപ്പെട്ട ധനകാര്യമന്ത്രി ബഡ്ജറ്റിൽ സൂചിപ്പിച്ചിട്ടുണ്ട്. അത് ഏതു സ്ഥലത്ത് വരണമെന്നുള്ളത് ഞാൻ ഇപ്പോൾ പറയുന്നില്ല. അത് ഇവിടെ പറയേണ്ട കാര്യമല്ല. ആ സ്പിന്നിംഗ് മില്ല് വരുന്നതിനോടൊപ്പം ഇവിടെ തിരുവനന്തപുരത്ത് പ്യൂൺ തുടങ്ങിയുള്ള താഴ്ന്ന വരുമാനക്കാർ തൊട്ട് ചീഫ് സെക്രട്ടറി വരെയുള്ള ഗവൺമെന്റ് ശമ്പളം പറ്റുന്ന വരുമാനത്തിലുള്ളവർക്ക് അപ്പുറം വരുമാനം ഇല്ലാത്ത തിരുവനന്തപുരം ജില്ലയെ വ്യാവസായികമായി മുന്നോട്ടുകൊണ്ടുപോകുന്നതിനുള്ള സത്വരമായ നടപടികൾ ഈ ഗവൺമെന്റ് സ്വീകരിക്കണമെന്നാണ് എനിക്ക് വിനീതമായി അഭ്യർത്ഥിക്കാനുള്ളത്. മറ്റൊന്ന് ഈ തിരുവനന്തപുരം നഗരവുമായി ബന്ധപ്പെടുത്തി പറയാൻ ആഗ്രഹിക്കുന്നത്, നമുക്ക് അറിയാം, അതൊരു പ്രത്യേക ഗവൺമെന്റിന്റെ കുറ്റം കൊണ്ടല്ല, ഇവിടെ നമ്മുടെ നാട്ടിൽ വളരെയധികം വികസനപ്രവർത്തനങ്ങൾ നടക്കുന്നു. അത് ഡവലപ്പ്മെന്റ് അതോറിറ്റിയുടെ പേരിലും ഹൗസിംഗ് ബോർഡിന്റെ പേരിലും ഒക്കെ നടക്കുന്നു. പുതിയ പുതിയ പാർപ്പിടങ്ങൾ ഉണ്ടാക്കുന്നതിന് സ്ഥലങ്ങൾ കണ്ടെത്തുന്നതിന് ഞങ്ങൾ ആരും എതിർക്കുകയില്ല. പക്ഷെ ഇവിടെ വന്നിരിക്കുന്നത് ഹൗസിംഗ് ബോർഡ് ആയിരുന്നാലും ശരി, ട്രിവാൻഡ്രം ഡവലപ്പ്മെന്റ് അതോറിറ്റി ആയിരുന്നാലും ശരി, ഈ നഗരത്തിൽ പുതിയ ആളുകളെ കൊണ്ടുവരുന്നതിനുവേണ്ടി പാവപ്പെട്ടവരെ കുടി ഒഴിപ്പിക്കുന്നതിനുവേണ്ടിയുള്ള നടപടികൾ സ്വീകരിക്കുന്നു. പലപ്പോഴും ഇവിടെ പുതിയ പുതിയ ആളുകളെ കുടി ഇരുത്തുമ്പോൾ കിടപ്പാടം നഷ്ടമാകുന്നത് തിരുവനന്തപുരം നഗരത്തിൽ ജീവിക്കുന്ന പാവപ്പെട്ടവർക്കാണ്. സർ, ഇവിടെ ഉദ്യോഗസ്ഥന്മാരെ കുറ്റം പറയുന്നതിനുവേണ്ടി പറയുന്നതല്ല, ബന്ധപ്പെട്ട മന്ത്രിയെ കുറ്റം പറയുന്നതിനുവേണ്ടിയല്ല, തിരുവനന്തപുരം നഗരത്തിൽ സ്ഥലമെടുപ്പ് ആവശ്യമായി വരുമ്പോൾ, പുതിയ കെട്ടിടങ്ങൾ വരുമ്പോൾ അതല്ലെങ്കിൽ സമ്പന്നവർഗ്ഗത്തെകൊണ്ടുവരുമ്പോൾ ഇവിടെ പന്ത്രണ്ട് സെന്റ് എഴുതി കണക്കും പറഞ്ഞു കൊണ്ട് പാവപ്പെട്ട 50-ഉം 60-ഉം 100-ഉം അടങ്ങുന്ന കുടുംബങ്ങളെ ഒഴിവാക്കി പുതിയ പുതിയ നഗരത്തെ കൊണ്ടുവരാനുള്ള ശ്രമങ്ങൾ നടത്തുന്നു. എനിക്ക് വ്യക്തമായി അഭ്യർത്ഥിക്കാനുള്ളത്, നിങ്ങൾ സ്ഥലം കണ്ടെത്തുമ്പോൾ ഒരു വ്യക്തിയുടേയും രണ്ടു വ്യക്തികളുടേയും കയ്യിലിരിക്കുന്ന എത്രയോ സ്ഥലങ്ങൾ ഈ തിരുവനന്തപുരം നഗരത്തിനടുത്ത് ഉണ്ട്. ഭൂപടങ്ങൾ വരയ്ക്കുന്നതുപോലെ വളച്ചും മറിച്ചും കൊണ്ടുപോയി അത്തരം സ്ഥലങ്ങളെ മാറ്റി പാവപ്പെട്ടവർ, സ്വാധീനിക്കാൻ കഴിയാത്തവർ ജീവിക്കുന്ന സ്ഥലങ്ങൾ പിടിച്ചെടുത്തുകൊണ്ട് 50 കുടുംബങ്ങളെ ഒഴിവാക്കി 10 കുടുംബങ്ങളെ സ്ഥാപിക്കുന്നതിനുവേണ്ടിയുള്ള ശ്രമമാണ് ഹൗസിംഗ് ബോർഡും ഡവലപ്പ്മെന്റ് അതോറിറ്റിയും നടത്തുന്നത്. ഇത്തരം ആശാസ്യമല്ലാത്ത പ്രവർത്തനങ്ങൾ മാറ്റിനിറുത്തി ഗുരുതരമായിരിക്കുന്ന തിരുവനന്തപുരം നഗരത്തിലെ പാർപ്പിട പ്രശ്നത്തിന്റെ പേരിൽ പാവപ്പെട്ടവരെ കുടിയൊഴിപ്പിക്കരുതെന്ന് ഈ നിയമസഭയോടും സർക്കാരിനോടും വിനയപുരസ്സരം അഭ്യർത്ഥിക്കുന്നു.

സർ, മറ്റൊന്ന് നമ്മുടെ നാട്ടിലെ സാമ്പത്തികരംഗത്തെ തകർച്ചകളെക്കുറിച്ച് പറയുന്നുണ്ട്. ഇവിടെ സാധാരണഗതിയിലുള്ള സാമ്പത്തികതകർച്ചയെക്കുറിച്ച് പറയുമ്പോൾ അപ്പുറത്തിരിക്കുന്നവർ ഇപ്പുറത്തിരിക്കുന്ന ആളുകളെക്കുറിച്ചും ഇപ്പുറത്തിരിക്കുന്നവർ അപ്പുറത്തുപോയാൽ വലതുപക്ഷത്തിരിക്കുന്ന ആളുകളെക്കുറിച്ചും നിങ്ങളാണ് ഉത്തരവാദി എന്നു പറയും. നമ്മുടെ നാട്ടിൽ കാലാകാലങ്ങളിൽ അധികാരത്തിൽ വരുന്ന അധികാരികളുടെ മുഖത്തു നോക്കിക്കൊണ്ട് ജനങ്ങൾ പറയുന്നു, നമ്മുടെ നാട്ടിലെ സാമ്പത്തികതകർച്ചയ്ക്കും അച്ചടക്കരാഹിത്യത്തിനും



കാരണക്കാർ നിങ്ങളാണെന്ന്. നമ്മുടെ നാട്ടിലെ സാമ്പത്തികതകർച്ചയ്ക്കും ഗുരുതരമായ അച്ചടക്കരാഹിത്യത്തിനും കാരണക്കാരായ ഇത്തരം വിഭാഗങ്ങൾ നമ്മുടെ സംസ്ഥാനത്തിന കത്തുണ്ട്. പ്യൂൺ തൊട്ട് ചീഫ്സെക്രട്ടറി വരെ അതിൽപ്പെടും. ഈ നാടിന്റെ സമ്പദ്ഘടനയെ നിയന്ത്രിക്കുന്നത് ഭരണാധികാരികളായ മന്ത്രിമാരും എം.എൽ.എ.മാരും മാത്രമല്ല. നമ്മുടെ നാട്ടിന്റെ എല്ലാരംഗത്തും സ്വാധീനിക്കാൻ കഴിയുന്ന പ്യൂൺ തൊട്ട് ചീഫ് സെക്രട്ടറി വരെയുള്ള ഉദ്യോഗ സ്ഥന്മാർ നോക്കി നോക്കി നടക്കുന്നത് എവിടേയ്ക്ക് ആണെന്നോ? നോക്കി നോക്കി നടക്കുന്നത് കരുണാകരന്റെ മുഖ്യമന്ത്രിസ്ഥാനം എന്നു തകരും, എന്ന് നായനാർ കേരളത്തിൽ മുഖ്യമന്ത്രി യാകും, അതുകൊണ്ട് മന്ത്രിസഭ മാറും, എന്നാണ്. കുഴപ്പം നടക്കുന്നത് നോക്കിക്കൊണ്ട് നമ്മുടെ നാടിന്റെ വികസനപ്രവർത്തനങ്ങളെ തടസ്സപ്പെടുത്താൻ ശ്രമിക്കുന്ന ഉദ്യോഗസ്ഥന്മാർ ആര് ആയിരുന്നാലും അവർക്ക് എതിരെ ധീരമായ നടപടി എടുക്കാൻ ഈ ഗവൺമെന്റ് തയ്യാറാകണ മെന്നാണ് എനിക്ക് വിനീതമായി അഭ്യർത്ഥിക്കാനുള്ളത്. ഓരോരുത്തരും അവരവരെക്കുറിച്ച് ചിന്തിക്കുന്നു. എൻ.ജി.ഒ.മാർ എൻ.ജി.ഒമാരെപ്പറ്റി ചിന്തിക്കുകയും, അദ്ധ്യാപകൻമാർ അദ്ധ്യാപകൻ മാരെക്കുറിച്ച് ചിന്തിക്കുകയും, വിദ്യാർത്ഥികൾ വിദ്യാർത്ഥികളെക്കുറിച്ച് ചിന്തിക്കുകയും, കളക്ടർ കളക്ടർമാരെക്കുറിച്ച് ചിന്തിക്കുകയും, പോലീസുകാർ പോലീസുകാരെക്കുറിച്ച് ചിന്തിക്കുകയും, ഉയർന്ന ഉദ്യോഗസ്ഥന്മാർ അവരെക്കുറിച്ച് മാത്രം ചിന്തിക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ ഈ കാര്യങ്ങളൊക്കെ നടത്തുന്നതിൽ ഗവൺമെന്റ് പുറകോട്ടുപോകുന്നു. അതുകൊണ്ട് നമ്മുടെ നാട്ടിലെ സാമ്പത്തികതകർച്ചയ്ക്കും സാമ്പത്തിക ഉയർച്ചയ്ക്കും കാരണക്കാരായ ഇവരെ ഈ നാട്ടിലെ ജനവിഭാഗങ്ങളോടുള്ള പങ്കാളിത്തം ഓർമ്മപ്പെടുത്താൻ അവരെ ആവശ്യമായ ആ വഴിത്താരയിലേക്ക് കൊണ്ടുവരാനുള്ള ചുമതല ഈ ഗവൺമെന്റ് ഏറ്റെടുക്കണമെന്നാണ് എനിക്ക് വിനീതമായി അഭ്യർത്ഥിക്കാനുള്ളത്. നമ്മുടെ നാട്ടിലെ സാമ്പത്തികതകർച്ചയ്ക്ക് കാരണം ആരുടേയും കുഴപ്പംകൊണ്ടല്ല. കാലാകാലങ്ങളിൽ അധികാരത്തിൽ വന്ന എല്ലാ രാഷ്ട്രീയ നേതൃത്വത്തിനും പങ്കാളിത്തം ഉണ്ട്. പ്രത്യുല്പാദനപരമല്ലാത്ത പരിപാടികൾ നടപ്പിലാക്കി താല്കാലിക കൈയടി നേടുന്നതിനുള്ള ശ്രമങ്ങളുമായി ഈ നാട്ടിലെ സാമ്പത്തികരംഗത്തെ പുറകോട്ടു കൊണ്ടുപോയ നേതാക്കന്മാർ ഇപ്പോൾ ഇപ്പുറത്തേക്ക് നോക്കിക്കൊണ്ട് പറയുന്നത് എന്താണെന്ന് ഞങ്ങൾക്കു മനസ്സിലാകും; രാഷ്ട്രീയമായും മനസ്സിലാകും. പക്ഷേ നമ്മുടെ നാട്ടിലെ സാമ്പത്തികതകർച്ച മുഴുവൻ ജനങ്ങളുടെ തകർച്ചയായി കണ്ടുകൊണ്ട് ഒരു യുദ്ധകാലാടി സ്ഥാനത്തിൽ നമ്മുടെ നാട്ടിലെ സാമ്പത്തികനില മുന്നോട്ടു കൊണ്ടുപോകാനുള്ള ബാദ്ധ്യത നമ്മൾ ഏറ്റെടുക്കണം എന്നാണ് എനിക്ക് വിനീതമായി അഭ്യർത്ഥിക്കാനുള്ളത്. ഓരോരുത്തരും അവരവരെക്കുറിച്ച് മാത്രം ചിന്തിച്ചാൽ പുറകോട്ടുപോകും. ഭരണകക്ഷിയിൽ ഉള്ളവർ ആയിരുന്നാലും ശരി, പ്രതിപക്ഷത്തുള്ളവർ ആയിരുന്നാലും ശരി ഓരോ രാഷ്ട്രീയകക്ഷികളും നേതാക്കന്മാരും അവരവരെക്കുറിച്ച് മാത്രം ചിന്തിച്ച് മുന്നോട്ടുപോയാൽ നമ്മുടെ രാജ്യം പുറകോട്ടു പോകുമെന്ന കാര്യം എടുത്തുപറയേണ്ട ആവശ്യമില്ല. ശ്രീ. എം. ടി. വാസുദേവൻ നായരുടെ പ്രസിദ്ധമായ കാലം എന്ന നോവലിൽ സേതുമാധവൻ എന്ന ഒരു കഥാപാത്രമുണ്ട്. ഒരു കാലത്ത് വളരുന്നതിനുവേണ്ടി തന്റെ കുടുംബത്തേയും തനിക്ക് ജീവിതം നൽകിയ എല്ലാവരേയും വിട്ടെറിഞ്ഞുകൊണ്ട് പുതിയ മേച്ചിൽസ്ഥലങ്ങൾ തേടിപ്പോയി. പുതിയ മേച്ചിൽസ്ഥലത്തെത്തിയ സേതുമാധവൻ ലക്ഷങ്ങൾ വാരിക്കൂട്ടി. പക്ഷേ അവസാനമായപ്പോൾ തന്റെ ജീവിതം നഷ്ടപ്പെടുന്നതു കണ്ടുകൊണ്ട് തന്റെ ജീവിതമൂല്യം നഷ്ടപ്പെടുന്നത് കണ്ടുകൊണ്ട്, തന്റെ ജീവിത ബന്ധങ്ങൾ നഷ്ടപ്പെടുന്നതു കണ്ടുകൊണ്ട്, തന്റെ സാംസ്ക്കാരികപൈതൃകം നഷ്ടപ്പെടുന്നതു കണ്ടുകൊണ്ട്, വർഷങ്ങളുടെ നഷ്ടങ്ങൾ തേടി വീണ്ടും തന്റെ കുടുംബത്തേക്ക് കടന്നുവന്നു. ഒരു കാലത്തു തന്നെ പ്രേമിച്ച പെൺകുട്ടി സുമിത്രയെ കണ്ടുമുട്ടി. സുമിത്രയുടെ അടുത്തു ചെന്നപ്പോൾ സുമിത്ര പറഞ്ഞു, സേതുവേട്ടന് ഒരാളോടു മാത്രമേ സ്നേഹമുള്ളൂ. അത് സേതുവേട്ടനോടു മാത്രം. ഭരണകക്ഷിയിൽ ഉള്ളവർ ആയിരുന്നാലും ശരി, പ്രതിപക്ഷത്തുള്ളവർ ആയിരുന്നാലും ശരി, ഇവിടെ സുമിത്രമാർ ധാരാളമുണ്ട്. നിങ്ങൾ ആരും സേതുമാധവൻ ആകരുത് എന്നു വിനീതമായി അഭ്യർത്ഥിച്ചുകൊണ്ട് ഞാൻ ഈ ബഡ്ജറ്റിനെ പിന്താങ്ങുന്നു.



# ഗവർണ്ണറുടെ നയപ്രഖ്യാപന പ്രസംഗത്തിന്റെ ചർച്ചയ്ക്ക് മുഖ്യമന്ത്രി ഇ. കെ. നായനാർ 03-04-1987-ൽ നിയമസഭയിൽ നടത്തിയ മറുപടി പ്രസംഗം

സർ, ഗവർണ്ണറുടെ നയപ്രഖ്യാപനപ്രസംഗത്തെക്കുറിച്ച് കഴിഞ്ഞ മൂന്നു ദിവസങ്ങളായി നടക്കുന്ന ചർച്ചയിൽ ഭരണകക്ഷി-പ്രതിപക്ഷ ഭാഗങ്ങളിൽ നിന്നും ഒട്ടേറെ നിർദ്ദേശങ്ങൾ വന്നിട്ടുണ്ട്. വളരെ സ്വാഗതാർഹങ്ങളായ നിർദ്ദേശങ്ങൾ വച്ച അംഗങ്ങളോട് എനിക്ക് നന്ദിയുണ്ട്. നയപ്രഖ്യാപന പ്രസംഗത്തിൽ കൃഷിക്കാർക്കുവേണ്ടി ഒന്നും ചെയ്തിട്ടില്ലെന്ന് ബഹുമാനപ്പെട്ട ഒരംഗം പരാമർശിക്കുകയുണ്ടായി. ഇടതുപക്ഷ ജനാധിപത്യ മുന്നണിയുടെ പ്രകടന പത്രികയിൽ പ്രസ്താവിച്ചിട്ടുള്ള എല്ലാ ആശ്വാസങ്ങളും നടപ്പിലാക്കുന്നതാണ്. അതിന് ഈ ഗവൺമെന്റ് ബാദ്ധ്യസ്ഥമാണ്. കൃഷിക്കാരെ അലട്ടുന്ന ജന്മിപ്രതിഫലം, കുടികിടപ്പുകാർ നൽകുന്ന നഷ്ട പ്രതിഫലം ഇതിന്റെയൊക്കെ പേരിൽ സ്വീകരിച്ചു വരുന്ന റവന്യൂ റിക്കവറി നടപടികൾ എന്നിവ തൽക്കാലം ഈ ഗവൺമെന്റ് നിറുത്തിവയ്ക്കും.

അതുപോലെതന്നെ കയർ, കശുവണ്ടി, കൈത്തറി തുടങ്ങിയ പരമ്പരാഗത വ്യവസായ മേഖലയിലുള്ള തൊഴിലാളികൾക്ക് പെൻഷൻ പദ്ധതി നടപ്പിലാക്കാൻ ആവശ്യമായ നടപടികൾ സ്വീകരിക്കും. ബഹുമാനപ്പെട്ട പ്രതിപക്ഷ നേതാവ് ഇവിടെ ഉദ്ധരിച്ച ആൾ ഇൻഡ്യാ കമ്മീഷൻ റിപ്പോർട്ട് 1982-ലായിരുന്നു. ആ റിപ്പോർട്ടിലെ മൂന്നാമത്തെ ഐറ്റമാണ്, ബലാൽസംഗം ചെയ്യപ്പെട്ട ഹരിജൻ സ്ത്രീക്ക് അയ്യായിരം രൂപ വീതം കൊടുക്കുമെന്നുള്ളത്. തീർച്ചയായിട്ടും മുൻ ഗവൺമെന്റിന്റെ അപമാനകരമായ ആ തീരുമാനം റദ്ദു ചെയ്യാൻ ഈ ഗവൺമെന്റ് തീരുമാനിച്ചിരിക്കുകയാണ്.

ദുരിതമനുഭവിക്കുന്ന മത്സ്യത്തൊഴിലാളികൾക്ക് രണ്ടാഴ്ചത്തെ സൗജന്യ റേഷൻ നൽകുന്നതാണ്. ഇതു പ്രത്യേക മേഖലയിൽ മാത്രമല്ല കേരളത്തിൽ എല്ലായിടത്തും നൽകുന്നതാണ്. രൂക്ഷമായ വരൾച്ചയെത്തുടർന്ന് കുടിവെള്ളമെത്തിക്കാനും മറ്റുമായി തുടർന്നുവന്ന നടപടികൾ ത്വരിതപ്പെടുത്തുവാൻ പതിനഞ്ചു കോടി രൂപ നീക്കിവച്ചിട്ടുണ്ട്. കഴിഞ്ഞ അഞ്ചു വർഷത്തിനുള്ളിൽ അഭ്യസ്ത വിദ്യരായ തൊഴിലില്ലാത്തവരുടെ എണ്ണം 19 ലക്ഷത്തിൽ നിന്ന് 27 ലക്ഷമായി വർദ്ധിക്കുകയുണ്ടായി. ഇൻഡ്യയിൽ തൊഴിലില്ലാത്തവരുടെ എണ്ണം വർദ്ധിച്ചുവരികയാണ്. തൊഴിലില്ലായ്മ പൂർണ്ണമായി പരിഹരിക്കുവാൻ മുതലാളിത്ത സമ്പദ് വ്യവസ്ഥിതിയിൽ തന്നെ മാറ്റം വരണം. എന്നാൽ ഈ സാഹചര്യം നിലനില്ക്കെതന്നെ തൊഴിലില്ലായ്മയ്ക്ക് പരിഹാരം കാണാൻ ഈ ഗവൺമെന്റ് പരമാവധി പരിശ്രമിക്കും.

അതുപോലെ തന്നെ കാർഷിക മേഖലയെ സംബന്ധിച്ച് ഇവിടെ പറഞ്ഞു. ഗവൺമെന്റിൽ നിന്ന് കൃഷിക്കാർക്ക് നൽകിയിട്ടുള്ള കാർഷിക കടം വായ്പകൾ കെ.എൽ.ഡി.സി.യിൽ നിന്നും എടുത്തിട്ടുള്ളത് അടക്കമുള്ളവ തിരിച്ചടക്കാൻ കഴിയാതെ കുടിശ്ശിക ആയത് ഈടാക്കാനുള്ള റവന്യൂ റിക്കവറി നിറുത്തിവയ്ക്കുകയും ചെയ്യുന്നതാണ്. ഇലക്ഷൻ ഫലത്തെ സംബന്ധിച്ച് ബഹുമാനപ്പെട്ട പ്രതിപക്ഷനേതാവും പല നേതാക്കളും ഇവിടെ പറഞ്ഞു. ഹിന്ദുവർഗ്ഗീയ വാദത്തിന്റെ വിജയമാണ് ഈ ഇലക്ഷൻ എന്നും നിഷേധാത്മകമായ വിജയമാണെന്നുമാണ് മുൻ മന്ത്രി ശ്രീ. കെ. എം. മാണി പറഞ്ഞത്. നിഷേധത്തിന്റെ വിജയം ഒരു പോസിറ്റീവ് വിജയമാണെന്നാണ് ഞാൻ കണക്കാക്കുന്നത്. മുൻ ഗവൺമെന്റിന്റെ നടപടികൾ ജനങ്ങൾ അതൃപ്തിയോടുകൂടി വീക്ഷിക്കുകയും ഇടതുപക്ഷ ജനാധിപത്യ മുന്നണിയുടെ ഒരു സമാന്തര പരിപാടിയ്ക്ക് ജനങ്ങൾ അനുകൂലമായി വോട്ടു ചെയ്യുകയും ചെയ്തു. അങ്ങനെയാണ് ഈ ഗവൺമെന്റ് വിജയത്തിലെത്തിയിട്ടുള്ളത്. അതു പോലെതന്നെ ഇവിടെ ബഹുമാനപ്പെട്ട അംഗങ്ങൾ ഒരു കാര്യം പരാമർശിക്കുകയുണ്ടായി; അതു ഞാൻ കോൺഗ്രസ് സുഹൃത്തുക്കളുടെ ശ്രദ്ധയിൽകൊണ്ടുവരികയാണ്. അഖിലേന്ത്യാ കോൺഗ്രസ് നേതൃത്വം ഈ ദുർബലതയെപ്പറ്റിയും പരാജയത്തെപ്പറ്റിയും വിലയിരുത്തിക്കൊണ്ട്



വന്നിട്ടുള്ള പരാമർശനങ്ങൾ നിങ്ങൾ എങ്ങനെ ഉൾക്കൊള്ളുന്നുവെന്നാണ് എനിക്ക് മനസ്സിലാകാത്തത്. ശ്രീ. കരുണാകരന്റെ പ്രവർത്തന ശൈലിയും ഐക്യജനാധിപത്യ മുന്നണി സൃഷ്ടിച്ച പ്രതിച്ഛായയുമാണ് കേരളത്തിൽ കോൺഗ്രസ് ഐക്ക് തിരിച്ചടി ഏല്ക്കാൻ കാരണം. പ്രധാനമന്ത്രി രാജീവ് ഗാന്ധിയുടെ വിലയിരുത്തലാണ് ഇത്. ഇലക്ഷൻ പരാജയത്തെപ്പറ്റി ചർച്ച ചെയ്ത് കോൺഗ്രസ് പാർലമെന്ററി പാർട്ടി നിർവ്വാഹക സമിതി യോഗത്തിൽ ഇക്കാര്യം അദ്ദേഹം വളരെ വ്യക്തമായിത്തന്നെ പറഞ്ഞു. ഗാന്ധിജി സർവ്വകലാശാല പരീക്ഷാഫലങ്ങളിലുണ്ടായ കുഴപ്പങ്ങളാണ് പ്രധാനമന്ത്രി ചൂണ്ടിക്കാണിച്ച മറ്റൊരു ഘടകം. വർഗ്ഗീയ കക്ഷികളുമായി പരിധി കടന്ന് ബന്ധം പുലർത്തിയത് കോൺഗ്രസ്സിന് ദോഷകരമായെന്ന് ശ്രീ. രാജീവ് ഗാന്ധി കരുതുന്നു. അതിൽ യാതൊരു സംശയവുമില്ല. അദ്ദേഹം ഒരു നയമാറ്റത്തിന് ആവശ്യപ്പെട്ടിട്ടില്ല, എന്നാൽ സൂചനകൾ വ്യക്തമാണ്. ഇത് മനോരമയിൽ ഏപ്രിൽ 2-ാം തീയതി വന്നതാണ്. കോൺഗ്രസ് സുഹൃത്തുക്കൾ അഖിലേന്ത്യാ കോൺഗ്രസ്സിന്റെ ഈ തീരുമാനങ്ങൾ അംഗീകരിക്കുന്നുണ്ടോ? ശ്രീ.കെ. കരുണാകരനെ മാറ്റി ശ്രീ. എ.കെ. ആന്റണിയെ കെ.പി.സി.സി. ലീഡറായി കൊണ്ടുവരാൻ പോകുന്നു എന്ന പ്രസ്താവനയും ഉണ്ട്. ഇതിൽ സത്യമുണ്ടോ? ശ്രീ. രാജീവ് ഗാന്ധി പറഞ്ഞിട്ടുള്ള വിമർശനങ്ങൾ കണക്കാക്കുന്നുണ്ടോ? തീർച്ചയായും നിങ്ങൾ അതു പരിഗണിക്കുന്നില്ലെങ്കിൽ അത് നിങ്ങളുടെ നാശത്തിലേക്കാണ് ചെന്നെത്തുക. പ്രതിപക്ഷകക്ഷിയിലുള്ള പരാജയത്തെ സംബന്ധിച്ച് ഇവിടെ ചർച്ച നടക്കുകയുണ്ടായി. ബഹുമാനപ്പെട്ട പി. ജെ. ജോസഫ് ഇന്ന് ഇവിടെ പങ്കെടുക്കുകയുണ്ടായില്ല. അദ്ദേഹം പറഞ്ഞു. ഞാൻ ഇവിടെ പരിക്കേറ്റിട്ടാണ് ഇരിക്കുന്നതെന്ന്. കോൺഗ്രസ്സിന്റെ ഒരു ഭാഗത്തു നിന്ന് പരിക്കേറ്റ് മുറിവു പറ്റി രക്തം ചൊരിഞ്ഞുകൊണ്ടാണ് ഈ കസേരയിൽ ഇരിക്കുന്നതെന്ന് ശ്രീ. ജോസഫ് പ്രസംഗിക്കുന്നതു കേട്ടു. ബഹുമാനപ്പെട്ട ജോസഫ് ഒരു പാർട്ടിയുടെ നേതാവാണ്. ഇന്ന് അദ്ദേഹം അവിടെയില്ല. ശ്രീ.കെ.എം.മാണിയേ ഉള്ളൂ. അതേസമയം അദ്ദേഹത്തിന് ബഹുമാനപ്പെട്ട വയലാർ രവി കൊടുത്ത മറുപടി എന്താണെന്നോ ? ശ്രീ. ജോസഫ്, പ്രതിച്ഛായ ചർച്ച തൊട്ട് എടുത്ത നിലപാടാണ് കേരളാ കോൺഗ്രസ്സിലെ കുഴപ്പങ്ങൾക്കും തെരഞ്ഞെടുപ്പിലെ പരാജയത്തിനും കാരണമായത്, എന്ന്. കേരളാ കോൺഗ്രസ്സ് ഗ്രൂപ്പ് പരസ്പരം കാലു വാരിയിട്ടില്ലായിരുന്നുവെങ്കിൽ എന്തു പരാധീനതകൾ ഉണ്ടായിരുന്നാലും ഞങ്ങൾ അധികാരത്തിൽ എത്തുമായിരുന്നു എന്നാണ് അദ്ദേഹം പറഞ്ഞത്. പരസ്പരം കാലു വാരിയത് ഞങ്ങളല്ല, നിങ്ങളാണ്. ഇത് മാതൃഭൂമിയിൽ വന്നതാണ്. നിങ്ങൾ സഹകരിക്കാമെന്നു പറഞ്ഞുവെങ്കിലും കമ്മ്യൂണിസ്റ്റ് വിരുദ്ധ മുഖംമൂടി ധരിച്ചുകൊണ്ട് ഇന്ന് ക്രമസമാധാന പ്രശ്നവും അക്രമവും ഉയർത്തിയിരിക്കുകയാണ്. ഇത് 1957-ൽ തുടങ്ങിയതാണ്, ഇന്ന് തുടങ്ങിയതല്ല.

ശ്രീ. ഇ.എം.എസ്. മുഖ്യമന്ത്രിയായി അധികാരത്തിൽ വന്ന് മൂന്നു ദിവസത്തിനകം തന്നെ കേരളത്തിൽ ക്രമസമാധാനം തകർന്നു. നിങ്ങൾ പ്രസംഗിക്കുവാൻ തുടങ്ങി, ഇതു നിങ്ങൾക്ക് തന്നെ ആപത്താണ്. ഇൻഡ്യയിലെ അമേരിക്കൻ അംബാസിഡറായിരുന്ന ശ്രീ. മൊയ്നിഹാൻ എഴുതിയ The Dangerous Place എന്ന പുസ്തകത്തിൽ 1957-ലെ അട്ടിമറി സമരം സംഘടിപ്പിച്ചതിന് പത്തു കോടി രൂപ തന്നതായി പറഞ്ഞിട്ടുണ്ട്. നിങ്ങൾ അതു ഇന്നുവരെ നിഷേധിച്ചിട്ടില്ല. അദ്ദേഹം രണ്ടു വർഷം അമേരിക്കൻ അംബാസിഡറായിരുന്നതാണ്. അതുപോലെ 1981-ലെ കൂടൽ കമ്മീഷന്റെ റിപ്പോർട്ട് എന്തായിരുന്നു? ഗാന്ധി പീസ് ഫൗണ്ടേഷന് ലക്ഷക്കണക്കിന് ഉറുപ്പിക സി.ഐ.എ. യിൽ നിന്ന് കൊടുത്തുവെന്നും അത് ഇവിടെ ക്രമസമാധാനം തകരാറാക്കാനുള്ള പ്രചാരണത്തിനാണെന്നും കൂടൽ കമ്മീഷന്റെ റിപ്പോർട്ട് വന്നു. ആ റിപ്പോർട്ടിനെപ്പറ്റി നിങ്ങൾക്ക് ഒന്നും പറയാനില്ല. ക്രമസമാധാനം തകർക്കുന്നതിനുവേണ്ടി അമേരിക്കയിൽ നിന്ന് ഇവിടെ വിദേശപ്പണം കിട്ടുന്നുവെന്ന് കൂടൽ കമ്മീഷൻ ശക്തിയായ ആരോപണം ഉന്നയിച്ചു. അതുപോലെ 1967-ൽ നിങ്ങൾ ഇവിടെ ഈ ഗവൺമെന്റിനെ അട്ടിമറിക്കാൻ ശ്രമം നടത്തി. 1980-ൽ കാലുമാറ്റ വീരൻമാരാണെന്ന പ്രചരണം നടത്തി. ബഹുമാനപ്പെട്ട കെ. എം. മാണി പറഞ്ഞത് ക്രമ



സമാധാനം തകർന്നിട്ടാണ് കാലുവാരിയതെന്ന്. അന്ന് പത്രത്തിൽ വന്ന പണത്തിന്റെ കണക്ക് ഞാൻ ചോദിച്ചു. ലക്ഷക്കണക്കിന് ഉറുപ്പിക കൈമാറിയിട്ടല്ലേ കാലുമാറ്റം നടത്തിയത് ? 1981- ഒക്ടോബറിൽ ക്രമസമാധാന പ്രശ്നം കൊണ്ടാണോ നമ്മുടെ കൂടെയുണ്ടായിരുന്ന ശ്രീ. മാണിയുടെ ഗ്രൂപ്പും ശ്രീ. ആന്റണിയുടെ ഗ്രൂപ്പും കാലുമാറിയത്. ഞങ്ങളുടെ കൂടെയായിരുന്നല്ലോ ശ്രീ. വയലാർ രവിയും ഉണ്ടായിരുന്നത്. അപ്പോൾ ആരാണ് കാലുമാറിയത്; അതു തത്വാധിഷ്ഠിതമാണോ ? അതുപോലെ ഗാന്ധിപീസ് ഫൗണ്ടേഷനിലെ ജനാർദ്ദനൻ പിള്ളയ്ക്ക് പണം കിട്ടിയത് അമേരിക്കയിൽ നിന്നാണെന്ന് കൂടൽ കമ്മീഷൻ തുറന്നുകാട്ടി. ഇതായിരുന്നു ആ കാലത്ത് നടന്നത്. വിദേശ ശക്തികളുടെ സഹായത്തോടുകൂടി ക്രമസമാധാനം തകർന്നുവെന്ന് പ്രചരണം നടത്തി അട്ടിമറി നടത്തി. കുവൈറ്റിലെ രണ്ട് അനഭിമതൻമാർ ഇവിടെ വന്നതിനെപ്പറ്റി ഞങ്ങൾ തുറന്നു പറഞ്ഞു. ശ്രീ. കരുണാകരൻ ദേശീയ പതാക അനുവദിച്ചിട്ടല്ലെ അവർക്ക് റസ്റ്റ് ഹൗസ് കൊടുത്തത് ? അവർക്ക് വിദേശ ശക്തികളുമായി ബന്ധമുണ്ടെന്ന് ഞങ്ങൾ തുറന്നു പറഞ്ഞു. രണ്ടുപേരെപ്പറ്റി മാത്രമാണ് പറഞ്ഞത്. കുവൈറ്റിലെ ഗവൺമെന്റിനെപ്പറ്റിയല്ല പറഞ്ഞത്. കുവൈറ്റികൾക്ക് ശ്രീ. ഇ. അഹമ്മദ് അടക്കമുള്ളവർ മുഴുവൻ സൗകര്യവും ചെയ്തു കൊടുത്തില്ലേ ? അവരാണെങ്കിൽ സി.ഐ.എ. യുമായി നേരിട്ട് ബന്ധമുള്ളവരായിരുന്നില്ലേ? ഈ ആരോപണങ്ങൾ വന്നപ്പോൾ തെളിവു നൽകിയതിന് ഇവിടെ മറുപടി നൽകിയോ? അങ്ങനെ വിദേശപണം കൊണ്ട് ഈ രാജ്യത്തെ തെരഞ്ഞെടുക്കപ്പെട്ട ഗവൺമെന്റിനെ അട്ടിമറിക്കാൻ ശ്രമം നടത്തിയ ബഹുമാനപ്പെട്ട മെമ്പർമാരാണ് അപ്പുറത്തിരിക്കുന്നതും. എന്നിട്ട് പറയുന്നു ഇവിടെ ക്രമസമാധാനം അപകടത്തിലാണെന്ന്. ഒരു ക്രമസമാധാന പ്രശ്നവും ഉണ്ടാക്കാൻ ശ്രമിക്കരുത്. അതാണ് എനിക്ക് നിങ്ങളോട് അഭ്യർത്ഥിക്കുവാനുള്ളത്.

തൊഴിലില്ലാത്തവരെ സംബന്ധിച്ച് ഇവിടെ പരാമർശിക്കുകയുണ്ടായി. ഞങ്ങൾ പറഞ്ഞത് തൊഴിലില്ലാത്തവർക്ക് ആശ്വാസം നൽകാൻ നടപടികൾ സ്വീകരിക്കുമെന്നാണ്. വ്യവസായ മന്ത്രി അധികാരത്തിൽ വന്ന ആ മാസം ഇവിടെ നടന്ന സമ്മേളനത്തിൽ പറഞ്ഞു, എല്ലാ താലൂക്കിലും ഓരോ കോടി രൂപയുടെ വ്യവസായം ആരംഭിക്കുമെന്ന്. എന്നിട്ട് 56 താലൂക്കുകളിലായി 56 കോടി രൂപയുടെ വ്യവസായം തുടങ്ങിയോ? പൂട്ടിക്കിടക്കുന്ന വ്യവസായശാലകൾ പോലും നിങ്ങൾ തുറന്നില്ല. പുതിയ വ്യവസായങ്ങൾ വന്നില്ല. നിങ്ങൾക്ക് കല്ലിടാൻ വേണ്ടിയുള്ള ധൃതിയായിരുന്നു. എന്നിട്ട് കുന്നത്തറ ടെക്സ്റ്റയൽസ് തുറന്നോ? മാവൂർ ഗ്വാളിയർ റയോൺസ് തുറന്നോ? അവ തുറക്കാൻ നമ്മൾ സഹകരിച്ച് പ്രവർത്തിച്ചാൽ മാത്രമേ തൊഴിലില്ലാത്തവർക്ക് തൊഴിൽ കൊടുക്കാൻ നടപടികൾ സ്വീകരിക്കുവാൻ സാധിക്കുകയുള്ളൂ. അതുകൊണ്ട് ഞാൻ പറയുന്നു. ഞങ്ങളുടെ ഇടതുപക്ഷ ജനാധിപത്യമുന്നണിയിൽ നിന്നും ശ്രീ. പി. സി. ചാക്കോയും പാർട്ടിയും പോയി, ആൾ ഇൻഡ്യാ മുസ്ലീം ലീഗും ഞങ്ങളുടെ കൂടെ നിന്നും പോയി. സി.എം.പി. യും ഞങ്ങളുടെ കൂടെ നിന്നും പോയി. ഇപ്പോൾ ശ്രീ. കരുണാകരനും പ്രതിപക്ഷത്തുള്ള മറ്റുള്ളവരും സിനിമാക്കാരെ വരുത്തുന്നു. പക്ഷെ എന്നിട്ടും അവർക്ക് വോട്ടു കിട്ടിയില്ല. ഇത് കേരളമാണ്. തമിഴ്നാടല്ല, ഉത്തർപ്രദേശുമല്ല, ആളുകൾ സിനിമ കാണുന്നത് കാശുകൊടുത്തിട്ടാണ്.

അതുപോലെ ഇപ്പോൾ ശ്രീ. അബുബക്കർ ചോദിച്ചു. നിങ്ങൾക്ക് 51 ശതമാനം വോട്ടുണ്ടോ എന്ന്. ഞാൻ ചോദിക്കുന്നു, നിങ്ങൾ കൂടിയ കോൺഗ്രസ്സിന് നാല്പതു കൊല്ലത്തിനുള്ളിൽ എപ്പോഴാണ് ഭൂരിപക്ഷമുണ്ടായിരുന്നത് ? 1952 മുതൽ ഈ വർഷം വരെ കോൺഗ്രസ്സിന് ഒരൊറ്റ കൊല്ലമെങ്കിലും 55 ശതമാനം വോട്ടുണ്ടായിരുന്നോ ഇൻഡ്യയിൽ ? അത് മൈനോറിറ്റിയാണ്. പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിന്റെ കാലത്ത് മൈനോറിറ്റിയാണ്. ശ്രീമതി ഇന്ദിരാഗാന്ധിയുടെ കാലത്ത് മൈനോറിറ്റിയാണ്. ശ്രീ. രാജീവ് ഗാന്ധി ജയിച്ച 1984-ൽ മാത്രം 55 ശതമാനം ഉണ്ട്. ബാക്കി എല്ലാം അൻപതിന് താഴെയാണ്. ആ കൂട്ടത്തിലാണ് ഇപ്പോൾ നിങ്ങളുള്ളത്. എന്നിട്ടാണ് ഇപ്പോൾ ഞങ്ങളോട് ചോദിക്കുന്നത് നിങ്ങൾക്ക് ഭൂരിപക്ഷമുണ്ടോയെന്ന്.



അതേസമയത്ത് കഴിഞ്ഞ ഇലക്ഷൻ റിസൾട്ടിന്റെ ഫലമെന്താണ് ? ഇലക്ഷനിൽ ജാതി-മത-വർഗ്ഗീയ ശക്തികൾക്കെതിരായിട്ട് തത്വാധിഷ്ഠിതമായ സമീപനം ഇടതുപക്ഷ ജനാധിപത്യ മുന്നണിയും കമ്മ്യൂണിസ്റ്റ് മാർക്സിസ്റ്റ് പാർട്ടിയും കൈക്കൊണ്ടു. അതിന്റെ ഫലമായിട്ടുള്ള വിജയമാണിത്. അതായത് വർഗ്ഗീയ ശക്തികൾക്കെതിരായിട്ടുള്ള വിജയമാണ് ഇവിടെ നടന്നിട്ടുള്ള വിജയം. ആ വിജയം മുന്നോട്ടു കൊണ്ടു പോകാൻ വേണ്ടി ഈ രാജ്യത്തിലെ മതേതര ശക്തികളുടേയും, ജനാധിപത്യശക്തികളുടേയും, പിന്തുണയടക്കം പ്രതിപക്ഷത്തിന് വോട്ടുചെയ്ത വരോടും ഞങ്ങൾക്കുള്ള അഭ്യർത്ഥന ഇതാണ്. നിങ്ങൾക്ക് വോട്ടു ചെയ്യുമ്പോൾ കുറച്ചൊക്കെ തെറ്റു പറ്റിയിട്ടുണ്ട്. നിങ്ങൾ വിചാരിച്ചു ഇവിടെ രാജീവ് ഗാന്ധിയുടെ പാർട്ടി എന്നത്തേക്കും ജയിക്കുമെന്ന്. രാജീവ് ഗാന്ധി പോയി പ്രസംഗിച്ച ഒരൊറ്റ സംസ്ഥാനവും ജയിച്ചിട്ടില്ല. അതാണു അനുഭവം. കേരളവും ജയിച്ചില്ല, ഇനി ജയിക്കാനും പോകുന്നില്ല. അസ്സാമിൽ ജയിച്ചോ പഞ്ചാബിൽ ജയിച്ചോ, മിസ്സോറാമിൽ ജയിച്ചോ, പശ്ചിമബംഗാളിൽ ജയിച്ചോ, ത്രിപുരയിൽ ജയിച്ചോ ? എവിടെയാണ് നിങ്ങളുടെ പാർട്ടി ജയിച്ചത്? അന്നു ഞാൻ പറഞ്ഞു രാജീവ് ഗാന്ധി സ്ഥിരമായിട്ട് തിരുവനന്തപുരത്ത് മസ്ക്കറ്റ് ഹോട്ടലിലോ കോവളത്തോ വന്ന് താമസിക്കണമെന്ന്. കാരണം അത്രയും വോട്ട് കൂടുതൽ ഞങ്ങൾക്ക് കിട്ടും. അതിനുള്ള കാരണം അദ്ദേഹത്തിന്റെ തെറ്റായിട്ടുള്ള നയവും തെറ്റായിട്ടുള്ള സമീപനവും കൊണ്ടാണ്. ഈ രീതി സ്വീകരിച്ച് വർഗ്ഗീയ കക്ഷികളുമായിട്ട് കൂട്ടുകൂടാൻ അദ്ദേഹം കരുണാകരനെ ഇവിടെ അനുവദിച്ചു. മുസ്ലീംലീഗിലെ സുഹൃത്തുക്കൾ ചോദിക്കുന്നത് അവർ വർഗ്ഗീയ ശക്തികളാണോ എന്നാണ്. നിങ്ങൾ വർഗ്ഗീയ ശക്തികളാണ്. ഞങ്ങൾ നിങ്ങളുമായി മുമ്പ് സഹകരിച്ചിട്ടുണ്ട്. യോജിച്ചിട്ടുണ്ട്. മുന്നണിയും ഉണ്ടാക്കിയിട്ടുണ്ട്. ഞാൻ അത് നിഷേധിക്കുന്നില്ല. കോൺഗ്രസ്സിന്റെ വൻതോക്കിനെ പരാജയപ്പെടുത്താൻ അന്ന് അത് ശരിയായിരുന്നു എന്നാണ് ഞങ്ങളുടെ അഭിപ്രായം. എന്നാൽ ഇന്ന് നിങ്ങളുമായി കൂട്ടു ചേരുന്നത് തെറ്റാണെന്നാണ് ഞങ്ങളുടെ അഭിപ്രായം. ഇന്നത്തെ രാഷ്ട്രീയത്തിൽ ഇൻഡ്യാ രാജ്യത്തിലെ പ്രധാന ആപത്തുകൾ വർഗ്ഗീയത്വവും പ്രാദേശികത്വവും ജാതി-മത കക്ഷികളും വിഘടിത ശക്തികളുമെല്ലാമാണ്. ദേശീയമായ യോജിപ്പും മതേതര കക്ഷികളുടെ യോജിപ്പും ജാതി-മത വർഗ്ഗീയത്തിനെതിരായിട്ടുള്ള ഫൈറ്റും കൊണ്ടു മാത്രമേ ഇൻഡ്യയെ വിജയത്തിലേയ്ക്ക് എത്തിക്കാൻ കഴിയൂ. ഇല്ലെങ്കിൽ പഞ്ചാബ് ആവർത്തിക്കുന്നതിൽ എന്താണ് തെറ്റ് ? പഞ്ചാബ് പ്രശ്നം ഇന്നും തീർന്നിട്ടില്ല. ഇന്ന് അവിടെ എല്ലാ പാർട്ടികളും യോജിച്ചിട്ടുണ്ട്. നിങ്ങൾക്ക് അത് നിഷേധിക്കാൻ കഴിയുമോ? എല്ലാ പാർട്ടികളും യോജിച്ച് വിഘടിത ശക്തികൾക്കെതിരായിട്ട് പാകിസ്ഥാൻ ചാരന്മാർക്കെതിരായിട്ട് അവിടെ ഫൈറ്റ് ചെയ്യുന്നുണ്ട്. അതാണ് ഇൻഡ്യയുടെ ഡെയിഞ്ചർ. ആ ഡെയിഞ്ചർ കേരളത്തിൽ വരുത്താനാണ് നിങ്ങൾ ശ്രമിക്കുന്നത്. അത് തടയണമെന്നാണ് ഞാൻ പറയുന്നത്. ഇങ്ങനെയുള്ള ആപത്തിനെപ്പറ്റി ഇൻഡ്യ മനസ്സിലാക്കുന്നില്ലെങ്കിൽ അതിന് ഉത്തരവാദി ഞാനല്ല. ആ ആപത്ത് തീർച്ചയായിട്ടും നമ്മൾ വിളിച്ചു വരുത്തരുത്. അഖിലേന്ത്യാ മുസ്ലീംലീഗ്, കേരള കോൺഗ്രസ്സ്, സി.എം..പി. തുടങ്ങിയ കക്ഷികളൊന്നുമില്ലാതെയായിട്ടും ഞങ്ങൾക്ക് ഭൂരിപക്ഷ വോട്ട് നേടാൻ കഴിഞ്ഞിട്ടുണ്ട്. 1,46,000--ൽപ്പരം വോട്ടിന്റെ വ്യത്യാസം പ്രതിപക്ഷവും ഭരണമുന്നണിയും തമ്മിൽ ഇപ്പോഴുണ്ട്. കൈ ചിഹ്നത്തിന്റെയും അതിന്റെ മുന്നണിയുടേയും വോട്ടിന്റെ കണക്കെടുത്തു നോക്കിയാൽ 1,46,000 -ലധികം വോട്ട് ഞങ്ങൾക്ക് കൂടുതലുണ്ട്. ആ അടിസ്ഥാനത്തിൽ മത ന്യൂനപക്ഷങ്ങളെ സംബന്ധിച്ചുള്ള ന്യായമായ അവകാശങ്ങൾക്കുവേണ്ടി ഞങ്ങൾ നിലകൊള്ളുന്നു. പക്ഷേ മതം രാഷ്ട്രീയത്തിൽ കൈയ്യിടാൻ പാടില്ല. 'Religion must separate from politics' എന്ന് രാജീവ് ഗാന്ധി ലോക്സഭയിൽ പ്രസംഗിക്കുകയുണ്ടായി. മതം രാഷ്ട്രീയത്തിൽ നിന്ന് മാറി നിൽക്കണം. ദൈവം ദൈവത്തിനുള്ളത്, സീസർ സീസർക്കുള്ളത് എന്ന് പറഞ്ഞതുപോലെ മതത്തെ രാഷ്ട്രീയത്തിൽ നിന്ന് മാറ്റി നിർത്താൻ കരുണാകരനും കോൺഗ്രസ്സ് നേതാക്കളും തയ്യാറുണ്ടോയെന്നാണ് എനിക്ക് ചോദിക്കാനുള്ളത്. രാജീവ് ഗാന്ധി പ്രസംഗിച്ചത് മാറ്റിയെടുക്കാൻ നിങ്ങൾ തയ്യാറുണ്ടോ? രാജീവ്



ഗാന്ധിയുമായിട്ട് പലതിലും ഞങ്ങൾക്ക് അഭിപ്രായവ്യത്യാസമുണ്ട്. പക്ഷെ മതം രാഷ്ട്രീയത്തിൽ നിന്ന് മാറി നിൽക്കണമെന്ന് പറഞ്ഞ അദ്ദേഹത്തിന്റെ അഭിപ്രായത്തോട് ഞങ്ങൾക്ക് യോജിപ്പുണ്ട്. മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് അനുകൂലമായ സമീപനം അതിൽ ഉണ്ട്. അതുകൊണ്ട് ക്രിയാത്മകമായും ഈ രാജ്യത്തെ പ്രതിപക്ഷമായി പ്രവർത്തിക്കുമെന്നും സഹകരണം നൽകുമെന്നും ഇവിടത്തെ പ്രതിപക്ഷ നേതാക്കന്മാർ ഞങ്ങളെ അറിയിച്ചത് ആത്മാർത്ഥതയോടു കൂടിയാണെങ്കിൽ തീർച്ചയായിട്ടും അത് നിർവ്വഹിക്കേണ്ട ചുമതല നിങ്ങൾക്കുണ്ട്.

ഏഴാം പഞ്ചവത്സര പദ്ധതിയിൽ കേരളത്തിന് നാലേമുക്കാൽ കോടി രൂപയുടെ മിച്ചമുണ്ടായിരുന്നുവെന്ന് ബഹുമാനപ്പെട്ട കെ. എം. മാണി പറഞ്ഞു. കേരള നിയമസഭയിൽ ഈ വിഷയം ചർച്ച ചെയ്തപ്പോൾ മാണിയുടെ മിച്ചത്തെ തച്ചടി പ്രഭാകരൻ ചോദ്യം ചെയ്തിട്ട് മിച്ചമില്ലെന്ന് പറഞ്ഞില്ലേ? എട്ടാം ധനകാര്യ കമ്മീഷനു കൊടുത്ത റിപ്പോർട്ട് അപാകത നിറഞ്ഞതാണെന്ന് മാണിക്കെതിരായിട്ടുള്ള ആരോപണം മുൻ മുഖ്യമന്ത്രിയടക്കം ഇവിടെ സമ്മതിച്ചിട്ടില്ലേ ? എന്നിട്ടാണിപ്പോൾ മാണി പറയുന്നത് മിച്ചത്തിലുള്ള ബഡ്ജറ്റാണ് അന്ന് അവതരിപ്പിച്ചതെന്ന്. ബഹുമാനപ്പെട്ട മാണിയുടെ കണക്ക് കളവാണ്. അത് കമ്മിയാണ് it is a paper plan എന്നു ഞാൻ അന്ന് ഉന്നയിച്ചിരുന്നതാണ്.

കേരളാ കോൺഗ്രസ്സിന്റെ ഭരണത്തേയും സമരത്തേയും പറ്റി പലരും എന്നോടു ചോദിച്ചു. ഞാൻ അവരോട് പറയുകയാണ് കേരളാ കോൺഗ്രസ്സിനോടു തന്നെ ചോദിക്കൂ ഭരണവും സമരവും നിങ്ങൾ അംഗീകരിക്കുന്നുണ്ടോയെന്ന് ? കാരണം പി.സി. ജോർജ് തേങ്ങയ്ക്കുവേണ്ടി തേങ്ങ ഉടച്ചത് കരുണാകരന്റെ നെഞ്ചിലാണ്. കേരളാ കോൺഗ്രസ്സിന്റെ ഒരു എം.എൽ.എ. കോട്ടയത്ത്, ഇത് കരുണാകരന്റെ നെഞ്ചിലാണ് എറിയുന്നതെന്ന് പറഞ്ഞാണ് അന്ന് തേങ്ങ എറിഞ്ഞത്. ആ നിലപാട് നിങ്ങൾ മാറ്റിയിട്ടുണ്ടോ? കേന്ദ്രഗവൺമെന്റിനെതിരായിട്ട് കേരളാ കോൺഗ്രസ്സിന് ഇപ്പോൾ സമ്മർദ്ദമില്ലെന്ന് പറയാൻ നിങ്ങൾക്ക് കഴിയുമോ? ഇല്ലെങ്കിൽ കേരളാ കോൺഗ്രസ്സ് പിരിച്ചു വിടട്ടേ. കേന്ദ്രസഹകരണത്തെ സംബന്ധിച്ച് കേരളത്തിന്റെ അവകാശങ്ങൾക്കുവേണ്ടി ഞങ്ങൾ സമ്മർദ്ദം ചെലുത്തും. അതല്ലാതെ ലാൽഡംഗ നടത്തിയതുപോലുള്ള സമരത്തിനൊന്നും ഞങ്ങളില്ല. ലാൽഡംഗ 20 കൊല്ലം കേന്ദ്രത്തിനെതിനായി ആയുധമേന്തി സമരം നടത്തിയിട്ട് രാജീവ് ഗാന്ധി യോജിപ്പുണ്ടാക്കി മുഖ്യമന്ത്രിയാക്കി.

അതുപോലെതന്നെ ഇവിടത്തെ ക്രമസമാധാന പ്രശ്നത്തെപ്പറ്റി നിങ്ങൾ ആരോപണമുന്നയിച്ചു. 1959-ൽ നിങ്ങൾ അട്ടിമറി സമരം നടത്തി, 1969-ൽ ഇവിടത്തെ ഗവൺമെന്റിനെ നിങ്ങൾ പൊളിച്ചു. 1981-ൽ നിങ്ങൾ കാലുമാറ്റം വീരന്മാരെ സൃഷ്ടിച്ചു. ഇനി 1987-ൽ നിങ്ങളുടെ കാലുമാറ്റൽ ഇടതുപക്ഷ ജനാധിപത്യ മുന്നണിയിൽ നടക്കുകയില്ല. മുമ്പ് അങ്ങനെ നടന്നുവെങ്കിലും ഇപ്പോൾ ഇടതുപക്ഷ ജനാധിപത്യ മുന്നണി യോജിച്ചു നിൽക്കുന്നതുകൊണ്ട് അത് നടക്കുകയില്ല. ഇത് 1987 ആണ്. പശ്ചിമ ബംഗാൾ മൂന്നാമത്തെ റൗണ്ട് വിജയിച്ച് കോൺഗ്രസ്സിനെ പൊളിച്ച കാലഘട്ടമാണ്. ഇൻഡ്യയുടെ നീക്കം എവിടത്തേയ്ക്കാണെന്ന് നിങ്ങൾ നോക്കണം. മുസ്ലിംലീഗിന് പറയാൻ ഒന്നേയുള്ളു. ബാബറി മസ്ജിദ് പ്രശ്നം. ആ പ്രശ്നം ഇവിടെ വന്നപ്പോൾ ഒത്തുതീർപ്പുണ്ടാക്കാൻ ഇവിടത്തെ കോൺഗ്രസ്സുകാർ ആവശ്യപ്പെട്ടോ? ഈ പ്രശ്നം ഒത്തു തീർപ്പുണ്ടാക്കാൻ പ്രധാനമന്ത്രി മുൻകൈയെടുക്കണമെന്ന് നിങ്ങൾ പറഞ്ഞോ? മുസ്ലീംലീഗുകാരെ ഭയന്നിട്ട് ഇവിടത്തെ കോൺഗ്രസ്സുകാർ മിണ്ടിയില്ല. ഇൻഡ്യാ രാജ്യത്തെ കോൺഗ്രസ്സിന്റെ പ്രസിഡന്റും പ്രധാനമന്ത്രിയും ഒരാളാണ്. എന്തുകൊണ്ട് ഇവിടത്തെ കോൺഗ്രസ്സുകാർ ഈ പ്രശ്നം അദ്ദേഹത്തോട് പറഞ്ഞില്ല? എന്തുകൊണ്ട് അവർ ആ പ്രശ്നം എടുത്തില്ല? ഞാൻ ചോദിക്കുന്നു, നമ്മുടെ രാജ്യത്തിലെ പ്രധാന പ്രശ്നം സാമുദായിക സൗഹാർദ്ദം നിലനിർത്തണമെന്നുള്ളതാണ്. പ്രത്യേകിച്ചും വടക്ക് കാസർഗോഡ് ഭാഗത്ത് ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിലുള്ള മതസൗഹാർദ്ദം നിലനിർത്തേണ്ടതായിട്ടുണ്ട്. ബഹുമാനപ്പെട്ട കരുണാകരൻ ഇന്നുരാവിലെ ആ ചീമേനി സംഭവത്തെപ്പറ്റി



പറഞ്ഞു. അവിടത്തെ ദയനീയമായ ക്രൂരമായ ആ കൊലപാതകങ്ങൾ 40 സഖാക്കളെയാണ് അവിടെ അതിദാരുണമായി പരിക്കേൽപ്പിച്ചത്. അവരിൽ 12 മുസ്ലീങ്ങളുമുണ്ട്. ഞാൻ ആ സ്ഥലത്ത് ആ ദിവസം രാത്രി പോയിരുന്നതാണ്. അവിടെ പത്തുനാൽപ്പതു പേർ ഓഫീസിലുണ്ടായിരുന്നു. ചീമേനിയിൽ ഇക്കഴിഞ്ഞ മാർച്ച് 23-ാം തീയതി രാത്രിയാണ് സംഭവം. ദൗർഭാഗ്യമായ ഈ സംഭവം കണ്ണൂരിലാണ് നടന്നത്. അത് ദൗർഭാഗ്യകരമായിപ്പോയി എന്നുതന്നെ ഞാൻ പറയുകയാണ്. അതിനെത്തുടർന്ന് അഞ്ചു പേരാണ് കശാപ്പു ചെയ്യപ്പെട്ടത്. 12 സ്ത്രീത്തൊഴിലാളികളടക്കം 40 പേരുള്ള ആ സ്ഥലത്ത് അവരെ രക്ഷിക്കാൻ നമ്മുടെ അഞ്ചു സഖാക്കൾ ജീവാഹുതി ചെയ്തു. അവരെ കൊലചെയ്തതിനെപ്പറ്റി ഈ അസംബ്ലിയിൽ ഒരു ഖേദം പോലും പ്രതിപക്ഷനേതാവ് പ്രകടിപ്പിക്കാത്തതിൽ പ്രയാസമുണ്ട്. അത് പ്രകടിപ്പിക്കാതിരുന്നത് ദുഃഖകരമാണ്, ഖേദകരമാണ്, തെറ്റാണ് ......... (ബഹളം)............. ഇവിടെ ചോദിക്കുകയാണ് ആ കൊല ചെയ്യപ്പെട്ട സഖാക്കൾ ഏത് സമുദായക്കാരാണ് എന്ന്. ഞാൻ പറഞ്ഞല്ലോ, ഹിന്ദുവായാലും മുസ്ലീമായാലും നമ്മുടെ ഒരു സഖാക്കളും കൊലചെയ്യപ്പെടാൻ പാടില്ല. ആരേയും കൊല്ലാൻ പാടില്ല. .................. (ബഹളം)......................... പൊന്നാനിയിൽ വച്ച് കൊലചെയ്യപ്പെട്ടത് മൊയ്തു എന്ന സി.പി.ഐ. പ്രവർത്തകനാണ്. അതുകൊണ്ട് തത്വാധിഷ്ഠിതവും സംശുദ്ധവുമായി എന്ന് സാനു മാഷ് പറഞ്ഞകാര്യം ബഹുമാനപ്പെട്ട പ്രതിപക്ഷനേതാവ് മനസ്സിലാക്കിയിട്ടുണ്ടോയെന്ന് ഞാൻ സംശയിക്കുകയാണ്. കാരണം തത്വാധിഷ്ഠിതമെന്നാൽ എന്താണ്? നിങ്ങളുടെ അവസരവാദ രാഷ്ട്രീയം നിങ്ങൾ ഉപേക്ഷിക്കണം. രാജീവ് ഗാന്ധി ഇപ്പോൾ പറയുന്നത്, കേരളത്തിൽ കോൺഗ്രസ്സ് തോറ്റത് വർഗ്ഗീയ ശക്തികളുമായി കൂട്ടുപിടിച്ചതുകൊണ്ടാണെന്നാണ്. അതേ സമയത്ത് രാജ്യത്തെ വർഗ്ഗീയ ശക്തികളുമായി കൂട്ടുകൂടാൻ പാടില്ലെന്ന തത്വാധിഷ്ഠിതമായ സമീപനം ഭരണകക്ഷിയും സാനുമാഷും ഉൾപ്പെടെയുള്ളവർ ഇവിടെ പറഞ്ഞ് ഞങ്ങളെയാകെ ആവേശം കൊള്ളിച്ചു. എന്നാൽ നമ്മുടെ പ്രതിപക്ഷനേതാവിന് അതിന്റെ അർത്ഥമെന്താണെന്ന് മനസ്സിലായിട്ടില്ല. ഇനി അതിന്റെ അർത്ഥം മനസ്സിലാക്കണമെങ്കിൽ വീണ്ടും ഒരു പ്രസംഗം തന്നെ ഇവിടെ നടത്തേണ്ടി വരുമോയെന്ന് എനിക്ക് സംശയമുണ്ട്. അതുകൊണ്ടാണ് ഞാൻ പറയുന്നത് ഇത് 1969 അല്ല, ഇത് 1987 ആണെന്ന കാര്യം നിങ്ങൾ മനസ്സിലാക്കികൊണ്ട് നമ്മുടെ രാജ്യത്തെ ജനങ്ങൾ നൽകിയിട്ടുള്ള പിൻതുണ നിങ്ങൾ നൽകണം. നിങ്ങളിൽ പലരും ഇന്നലെ ഇവിടെ പ്രസംഗിച്ചു, "ഇവിടെ നിങ്ങൾ ചെയ്ത നല്ല കാര്യത്തിന് ഞങ്ങൾ പിൻതുണ നൽകും" എന്ന്. ഞങ്ങൾ ഇവിടെ നല്ല കാര്യങ്ങൾ തന്നെയാണ് ചെയ്യാൻ പോകുന്നത്. അത് നിങ്ങളുടെ സഹകരണത്തോടു കൂടിയായിരിക്കും ചെയ്യുന്നത്. അല്ലാതെ എതിർപ്പ് പ്രകടിപ്പിച്ചുകൊണ്ടുള്ള ഒരു സമീപനമല്ല പിൻതുടരാൻ ഉദ്ദേശിക്കുന്നത്. നിങ്ങളുടെ ഭാഗത്തു നിന്ന് ഞങ്ങൾക്ക് വോട്ടു ചെയ്ത എത്രയോ നല്ലയാളുകളുണ്ട്. കോൺഗ്രസ്സുകാരടക്കം ഞങ്ങൾക്ക് വോട്ടു ചെയ്തിട്ടുണ്ട്. നിങ്ങളുടെ കാലത്ത് കോൺഗ്രസ്സിന് വോട്ടു ചെയ്ത എത്രയോ ആളുകൾ ഞങ്ങൾക്ക് വോട്ടു ചെയ്തിട്ടുണ്ട്. തെരഞ്ഞെടുപ്പിൽ കോൺഗ്രസ്സ് ക്ഷീണിച്ചിട്ടുണ്ട്. എസ്.ആർ.പി. പോയി, എൻ.ഡി. പി. ഒന്നായി ചുരുങ്ങി, അതുപോലെ തന്നെ മാണി ക്ഷീണിച്ചിട്ടുണ്ട്. ജോസഫ് ക്ഷീണിച്ചിട്ടുണ്ട്. അതേസമയം ഇടതുപക്ഷ ജനാധിപത്യ മുന്നണി ശക്തിപ്പെട്ടിട്ടുണ്ട്. ഇക്കാര്യം നിങ്ങൾ മനസ്സിലാക്കണം. ഈ രാജ്യത്ത് അതുപോലെതന്നെ മുസ്ലീം ലീഗ് ക്ഷീണിച്ചിട്ടില്ല. എന്നാൽ തളർന്നിട്ടുണ്ട്. ഭരണാധികാരത്തിന്റെ ശീതളഛായയിലിരുന്ന് പലതും നേടിയിട്ടുള്ളവർക്ക് ഇനി ആ ശീതളഛായ ആനുകൂല്യം കിട്ടുകയില്ല........................... (ബഹളം) ..................... റേഷനരി വാങ്ങിയതിൽ പത്തേമുക്കാൽ കോടി രൂപയുടെ കൃത്രിമം നടന്നതിന്റെ കണക്ക് ഓഡിറ്റർ ജനറൽ പറഞ്ഞത് മി. അഹമ്മദിന് ഓർമ്മയുണ്ടോ? അതിന്റെ കണക്ക് ഈ അസംബ്ലിയിൽ തന്നെ വന്നിട്ടുള്ള കാര്യം ഓർമ്മയുണ്ടോ? ബഹുമാനപ്പെട്ട അഹമ്മദിന്റെ പേരിൽ സിമന്റിനെക്കുറിച്ചുള്ള ആരോപണം ഇവിടെ വന്നിട്ടുണ്ട്. അക്കാര്യം ഓർമ്മയുണ്ടോ; അതുപോലെ മിസ്റ്റർ ശ്രീനിവാസനെക്കുറിച്ചുള്ള ആരോപണം വന്നിട്ടുള്ളത് ഓർമ്മയുണ്ടോ? ഞാൻ അക്കാര്യമൊന്നും മറന്നിട്ടില്ല. അതിന്റെയൊക്കെ കണക്ക് എന്റെ കൈയ്യിൽ ഇല്ലാ



ഞ്ഞിട്ടല്ല, പക്ഷേ ഈ രാജ്യത്ത് നിങ്ങൾക്ക് ഞങ്ങളുടെ മന്ത്രിമാരുടെ പേരിൽ അവർക്കെതിരെ ഒരൊറ്റ അഴിമതി ആരോപണം പോലും ഉന്നയിക്കാൻ കഴിഞ്ഞിട്ടില്ല എന്നുള്ള കാര്യം കണക്കിലെ ടുത്തു കൊണ്ടാണ് കേരളത്തിലെ ജനങ്ങൾ ഞങ്ങൾക്കനുകൂലമായി വോട്ടു നൽകി വിധിയെഴുതി യിട്ടുള്ളത്, എന്നുള്ള കാര്യം നിങ്ങൾ ഓർക്കണം. അതുകൊണ്ട് ഈ രാജ്യത്ത് നടക്കാൻ പോകുന്ന സൗഹാർദ്ദ നിലപാട് ഈ ഞങ്ങളുടെ ഗവൺമെന്റിന്റെ മുൻപിലുണ്ട്. തീർച്ചയായിട്ടും വിശദമായി ഗവർണ്ണറുടെ നയപ്രഖ്യാപനത്തിലുണ്ട്. ആന്ധ്രയും കർണ്ണാടകവും മദ്രാസുമൊക്കെ യുണ്ട് ഞങ്ങളുടെ കൈയ്യിൽ. നിങ്ങളുടെ കൈയിലില്ല. അതുകൊണ്ട് ഞാൻ പറഞ്ഞത് അതിനെ തിരായിട്ടുള്ള വിധിയാണ് കേരളത്തിലെ വിധി. ഈ കാറ്റ് നിങ്ങൾ മനസ്സിലാക്കണം. ഈ പോക്ക് നിങ്ങൾ കാണണം. ഈ പോക്ക് കണ്ടില്ലെങ്കിൽ കോൺഗ്രസ്സ് അങ്ങേയറ്റം വീണ്ടും ദുർബലപ്പെട്ട് പശ്ചിമബംഗാളിന്റെ മാതൃകയിൽ എത്തും ................... (ബഹളം) ....................... ഞാൻ കോൺഗ്രസ്സു കാരോടാണ് കാര്യം പറയുന്നത്. ലീഗുകാർ തളരും ഇനിയും തളരാൻ പോവുകയാണ്. നിങ്ങൾ മതവും രാഷ്ട്രീയവും കൂട്ടി കലർത്തി ഇത്രയും കാലം ചെയ്തതുപോലെ മുഴുവൻ സ്വാധീനശ ക്തിയും ഉപയോഗിച്ച് തങ്ങളുടെ കീശവീർപ്പിക്കാൻ നടന്നാൽ അത് ഇനി ശരിയാവുകയില്ല. അത് ശരി യല്ല. മതത്തെ രാഷ്ട്രീയത്തിൽ നിന്നും അകറ്റിനിർത്തിക്കൊണ്ടുള്ള ഒരു സമീപനമാണ് നമുക്കു വേണ്ടത്. ഞാൻ എന്റെ പ്രസംഗം നീട്ടുന്നില്ല. ഗവർണ്ണറുടെ പ്രസംഗത്തിന് ...... (ബഹളം)......... നിങ്ങളുടെ പിൻതുണ ലഭിക്കുമെന്ന് പ്രതീക്ഷിച്ചു കൊണ്ട് എന്റെ പ്രസംഗം അവസാനിപ്പി ക്കുന്നു.......... (ബഹളം)..............



# മന്ത്രിസഭക്കെതിരെ ശ്രീ.കോടിയേരി ബാലകൃഷ്ണൻ അവതരിപ്പിച്ച അവിശ്വാസ പ്രമേയ ചർച്ചയ്ക്ക് 19-07-2005-ൽ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി നടത്തിയ മറുപടി പ്രസംഗം

എന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭയ്ക്കെതിരെ ശ്രീ. കോടിയേരി ബാലകൃഷ്ണൻ അവതരിപ്പിച്ച അവിശ്വാസ പ്രമേയം മൂന്ന് ദിവസങ്ങളായി ചർച്ച ചെയ്തു വരികയാണ്. ഈ ചർച്ചകളൊക്കെ ലോകം കാണത്തക്കവിധത്തിൽ ആദ്യമായിട്ട് ലൈവായി പ്രക്ഷേപണം ചെയ്തുകൊണ്ടിരിക്കുകയാണ്. ഈ സമ്മേളനം പ്രത്യേകമായിട്ട് വിളിച്ച് ചേർത്തത് നിയമനിർമ്മാണത്തിന് വേണ്ടിയാണ്. ഇവിടെ വളരെയധികം പ്രചാരണങ്ങളും ആക്ഷേപങ്ങളും വന്നപ്പോൾ പ്രതിപക്ഷത്തിന് പറയാനുള്ളത് മുഴുവൻ പറയുകയും ഗവൺമെന്റിന് പറയാനുള്ളത് മുഴുവൻ കേൾക്കുകയും അതിന് ജനങ്ങൾ മുഴുവൻ സാക്ഷികളാകുകയും ചെയ്തുകൊണ്ടുള്ള ഒരു അവസരം ഉണ്ടായതിനെ സ്വാഗതം ചെയ്യുന്നു. അതിന് അവസരം ഉണ്ടാക്കിത്തന്ന ബഹുമാനപ്പെട്ട പ്രതിപക്ഷനേതാവിന് നന്ദി പറയുന്നു.

മൂവായിരം കോടി രൂപയുടെ അഴിമതി നടന്നിട്ടുണ്ടെങ്കിൽ അതു തുറന്നടിക്കണം. അതൊരു തെറ്റുമല്ല. ഞാൻ ഈ സഭയിൽ വന്നിട്ട് 35 വർഷമായി. ഇന്നുവരെ ഒരു പ്രതിപക്ഷനേതാവും സഭയിൽ ആരോപണം ഉന്നയിച്ചിട്ടില്ല. പ്രതിപക്ഷ നേതാവിന് അഴിമതി ആരോപണം ഉന്നയിക്കാൻ പാടില്ല എന്നല്ല ഞാൻ പറയുന്നത്. ഇന്നുവരെ ഉന്നയിച്ചിട്ടില്ല. അങ്ങനെയുള്ള സാഹചര്യത്തിൽ പ്രതിപക്ഷ നേതാവ് ഒരു അഴിമതി ആരോപണം ഉന്നയിക്കുമ്പോൾ അതിനു തക്ക പ്രാധാന്യവും ഗൗരവുമൊക്കെ ഉണ്ടാകണം.

പ്രിയപ്പെട്ട പ്രതിപക്ഷ അംഗങ്ങളോടു ഞാൻ പറയുകയാണ്, ഇന്ന് പ്രതിപക്ഷനേതാവ് ഒരു ചിറ്റ് ഞങ്ങൾക്കു തന്നു. ലെറ്റർപാഡിൽ അല്ല. ചായക്കടയിൽ പറ്റ് എഴുതുന്നതുപോലെ എഴുതിയിരിക്കുകയാണ്. 2,416 കോടി രൂപയുടെ അഴിമതി ആരോപണമാണ് അതിൽ.

അങ്ങേയ്ക്ക് സ്റ്റാഫും എല്ലാവിധ സൗകര്യങ്ങളും ഇല്ലേ? കുറച്ചുകൂടി ഗൗരവമായി ഇത് എടുത്തുകൂടേ? ജനങ്ങൾ കാണട്ടെ. (മുഖ്യമന്ത്രി ആ കടലാസ് സഭയിൽ ഉയർത്തിക്കാണിച്ചു) ഇങ്ങനെയാണോ ഇത് അവതരിപ്പിക്കേണ്ടത്? പ്രതിപക്ഷ നേതാവ് അഴിമതി ആരോപണം ഉന്നയിക്കുന്നതിൽ തെറ്റില്ല. പക്ഷേ, അതിനു പറ്റിയ ഗൗരവവും പ്രാധാന്യവും കണക്കിലെടുത്ത് അയയ്ക്കുന്നതിനു പകരം ഈ രീതിയിൽ ആണ് അയച്ചിട്ടുള്ളത്. ഇത് ഇങ്ങനെ ആയാൽ മറ്റുള്ളവർ എന്ത് ചെയ്യും? ജയരാജൻ എനിക്ക് എഴുതിത്തരുന്നു, 266 കോടിയുടെ അഴിമതി. അതു തപ്പി നടക്കുമ്പോൾ പെട്ടെന്നു പറയുന്നു. 25 കോടിയേ ഉള്ളു എന്ന്. ഇങ്ങനെ ഗൗരവമില്ലാതെ വന്നാലോ.

ശ്രീ. കോടിയേരി ബാലകൃഷ്ണൻ ഈ മന്ത്രിസഭയ്ക്കെതിരെ അവിശ്വാസപ്രമേയം അവതരിപ്പിക്കുന്നതിന് അടിസ്ഥാനമായി 13 കാര്യങ്ങൾ പറഞ്ഞു. പക്ഷേ, ആ 13 കാര്യങ്ങളിൽ നിന്ന് വിട്ട് ലാവ്ലിൻ വിഷയത്തിലേക്കാണു ചർച്ച കൂടുതലായിട്ട് പോയത്. കാരണം ഇതൊരു ഡ്രാഫ്ട് പാരയാണ്. ഞങ്ങൾ വലിയ പ്രാധാന്യത്തോടുകൂടിയല്ല ലാവ്ലിനെ കണ്ടിരുന്നത്. അതിൽ മാറ്റം വന്നത് ഡോ. തോമസ് ഐസക്കിന്റെ പ്രസംഗം കേട്ടപ്പോഴാണ്. അദ്ദേഹം എസ്.എൻ.സി. ലാവ്ലിനെക്കുറിച്ചാണ് സംസാരിച്ചത്. തെറ്റ് ചെയ്തിട്ടില്ലെങ്കിൽ അത് തുറന്നു പറയാൻ കിട്ടുന്ന ഒരു നല്ല അവസരമാണിത്. എനിക്കെതിരെ വന്ന മുഴുവൻ ആരോപണങ്ങളും ജനങ്ങൾ കേൾക്കട്ടെ. എനിക്ക് പറയാനുള്ള മറുപടിയും അവർ കേൾക്കട്ടെ. എന്നിട്ട് അവർ വിലയിരുത്തട്ടെ.

ലാവ്ലിൻ ഇടപാട് സംബന്ധിച്ച് വിജിലൻസ് കേസുണ്ട്. ഈ അവിശ്വാസ പ്രമേയത്തിന്റെ ചർച്ചയിൽ സിംഹഭാവവും ആ വിഷയത്തെക്കുറിച്ചായിരുന്നതുകൊണ്ട് അതേക്കുറിച്ച് മറുപടി പറയാതെ പോയാൽ അത് എന്റെ ഭാഗത്തു നിന്നുള്ള വീഴ്ചയായിരിക്കും. 2002 ജനുവരി 11--ാം തീയതി അന്നത്തെ ജലവിഭവ മന്ത്രി ശ്രീ. ടി. എം. ജേക്കബ് ചെയർമാനായുള്ള സബ്ജക്റ്റ്



കമ്മിറ്റി പള്ളിവാസൽ, ചെങ്കുളം, പന്നിയാർ പ്രോജക്റ്റുകളുമായി ബന്ധപ്പെട്ട് ചില ക്രമക്കേടുകൾ ശ്രദ്ധയിൽപ്പെട്ടതിനാൽ ഒരു എൻക്വയറി നടത്തണമോ, വേണ്ടയോ എന്ന് തീരുമാനിക്കുന്നതിന് കമ്മിറ്റിയുടെ ചെയർമാനെ ചുമതലപ്പെടുത്തി. വളരെ ഗുരുതരമായ ക്രമക്കേടുകൾ കമ്മിറ്റിയുടെ ശ്രദ്ധയിൽപ്പെട്ടതിനാൽ ഇക്കാര്യം സംസ്ഥാന വിജിലൻസ് വകുപ്പിലെ ഉയർന്ന ഉദ്യോഗസ്ഥർ അടങ്ങുന്ന ഒരു ടീമിനെക്കൊണ്ട് അന്വേഷിപ്പിക്കുന്നത് ഉചിതമായിരിക്കുമെന്ന് ചെയർമാൻ അതിൻമേൽ തീരുമാനമെടുത്തു. 06-03-03-ൽ തീരുമാനമെടുത്ത് 14-03-03-ൽ വിജിലൻസ് ഡയറക്ടറോട് അന്വേഷണം നടത്താൻ ആവശ്യപ്പെട്ടു.

ടി.എം.ജേക്കബ്: ഈ സബ്ജക്റ്റ് കമ്മിറ്റിയുടെ ചെയർമാൻ ഞാനായിരുന്നു. 2002 ജനുവരി 11-ാം തീയതി കൂടിയ യോഗത്തിൽ 9 അംഗങ്ങളും ഞാനും ശ്രീ. കടവൂർ ശിവദാസനും ഉൾപ്പെടെ 11 പേരാണ് പങ്കെടുത്തത്. ഇതിനെ സംബന്ധിച്ചുള്ള വാക്കാലുള്ള റിപ്പോർട്ടിനകത്ത് ഒരു സ്ഥലത്തും ഞാൻ ആ ചർച്ചയിൽ പിന്നീട് പങ്കെടുത്തതായി പറഞ്ഞിട്ടില്ല. എന്റെ കയ്യിൽ കിട്ടിയ ഫയൽ ബഹുമാനപ്പെട്ട കടവൂർ ശിവദാസന് അയച്ചു. അദ്ദേഹം ആ വകുപ്പിന്റെ ചുമതല വിട്ടപ്പോൾ എനിക്ക് തിരിച്ചയച്ചു. ഞാനും അദ്ദേഹവും കൂടി സംസാരിച്ചശേഷം ഇത് ഉദ്യോഗ സ്ഥൻമാരുടെ ഉന്നതതല സമിതി അന്വേഷിക്കേണ്ടതാണ് എന്ന് എഴുതി. അതുകഴിഞ്ഞ് അത് മുഖ്യ മന്ത്രിക്ക് അയച്ചു. മുഖ്യമന്ത്രി അത് കാബിനറ്റിൽ വച്ചു. കാബിനറ്റാണ് അത് ഡിസൈഡ് ചെയ്തത്.

*കെ.സി. വേണുഗോപാൽ :* ഈ സബ്ജക്റ്റ് കമ്മിറ്റിയിൽ ഞാനും അംഗമായിരുന്നു. സബ്ജക്ട് കമ്മിറ്റി പല ദിവസങ്ങളിലായിട്ടാണ് വിഷയം ചർച്ച ചെയ്തത്. ഇതിനെക്കുറിച്ച് തീരു മാനമെടുക്കുന്ന ദിവസം ശ്രീ. ടി.എം.ജേക്കബ് കുറച്ച് നേരത്തെപോയി. കമ്മിറ്റിയിൽ ഏകകണ്ഠ മായ ഒരു തീരുമാനം വരില്ല എന്ന് വന്നപ്പോൾ തീരുമാനിക്കാൻ ചെയർമാനെ ചുമതലപ്പെടുത്തി യതായിരുന്നു.

*എം. എം. ഹസ്സൻ :* ശ്രീ.ജേക്കബ് ഇവിടെ പറഞ്ഞത്, ഈ തീരുമാനമെടുത്തത് കാബിനറ്റിലാ ണെന്നാണ്. ആ കാബിനറ്റിൽ ഞങ്ങളെല്ലാവരും അംഗങ്ങളായിരുന്നു. കാബിനറ്റിൽ നടക്കുന്ന ഒരു ചർച്ചയും പുറത്തുപറയാൻ പാടില്ല. പക്ഷേ തീരുമാനം എടുക്കുന്നതിൽ സുപ്രധാനമായ പങ്ക് വഹിച്ചത് ശ്രീ. ടി. എം. ജേക്കബാണ്.

*കോടിയേരി ബാലകൃഷ്ണൻ :* ബന്ധപ്പെട്ട സബ്ജക്ട് കമ്മിറ്റിയിൽ ഞാനും ഒരംഗമായിരുന്നു. ഞങ്ങൾ ഇതു സംബന്ധിച്ച് എടുത്ത നിലപാട് ഏത് അന്വേഷണം വേണമെങ്കിലും നടത്താമെ ന്നാണ്.

*ഉമ്മൻചാണ്ടി :* 7000 പേജുകളുള്ള ലാവ്‌ലിൻ ഫയൽ പരിശോധിച്ച് പൂർത്തിയാക്കാൻ കഴിഞ്ഞിട്ടില്ല. ഇക്കാര്യത്തിൽ തികച്ചും വസ്തുനിഷ്ഠമായ തെളിവിന്റേയും സാഹചര്യങ്ങളുടേയും അടിസ്ഥാനത്തിൽ സമയബന്ധിതമായി അന്വേഷണം പൂർത്തീകരിക്കുന്നതാണ്. വിജിലൻസിനെ രാഷ്ട്രീയ പകപോക്കലിന് ഉപയോഗിക്കാൻ പാടില്ല എന്നതാണ് സർക്കാരിന്റെ സമീപനം.

അഴീക്കോട്, കൂത്തുപറമ്പ് ഉപതെരഞ്ഞെടുപ്പുകളിൽ വന്നിട്ടുള്ള തോൽവിയുടെ പാഠങ്ങൾ ഉൾക്കൊണ്ട് കുറവ് പരിഹരിച്ച് മുന്നോട്ടു പോകാൻ ശ്രമിക്കുന്നതാണ്. സാമ്പത്തിക ബുദ്ധിമുട്ടുകൾക്ക് നടുവിൽ നിന്നുകൊണ്ടാണെങ്കിലും തെരഞ്ഞെടുപ്പു വാഗ്ദാനങ്ങൾ പരമാവധി പാലിക്കാൻ കഴിഞ്ഞിട്ടുണ്ട്. ശേഷിക്കുന്ന കാലാവധിക്കുള്ളിൽ ബാക്കിയുള്ള കാര്യങ്ങളും പരിഹരിച്ച് മുന്നോട്ടു പോകുന്നതാണ്. അഭിപ്രായ സമന്വയത്തിലൂടെ കൂടുതൽ കാര്യങ്ങൾ പ്രയോറിറ്റി നിശ്ചയിച്ച് നടത്തുന്നതിന് പ്രതിപക്ഷത്തിന്റെ കൂടി സഹകരണം ആവശ്യമാണ്. ദാരിദ്ര്യ നിർമ്മാർജ്ജന പരി പാടിയും തൊഴിലില്ലായ്മയും പോലെ അടിയന്തിരമായി ചെയ്തു തീർക്കേണ്ട കാര്യങ്ങൾക്ക് പ്രയോറിറ്റി നിശ്ചയിക്കുന്നതാണ്.

നൂറുദിന കർമ്മ പരിപാടിയുടെ ഭാഗമായി 19,976 പേരെ നിയമിക്കാൻ അഡ്വൈസ് ചെയ്തിട്ടുണ്ട്. സെക്രട്ടേറിയറ്റിൽ കെട്ടിക്കിടക്കുന്ന 1,25,266 ഫയലുകളിൽ കോടതി കേസും സാങ്കേതിക



തടസ്സങ്ങളും കൊണ്ട് തീർപ്പുകൽപ്പിക്കാൻ ബുദ്ധിമുട്ടുള്ള 36,150 എണ്ണം ഒഴികെ ബാക്കിയുള്ള 89,116 ഫയലുകളിൽ 68,150 എണ്ണത്തിൽ തീർപ്പുകൽപ്പിക്കാൻ സർക്കാരിന് കഴിഞ്ഞിട്ടുണ്ട്.

ഒരു വർഷത്തെ ബഹുദൂരം അതിവേഗം പരിപാടി നടത്തുന്നതിന് പ്രതിപക്ഷത്തിന്റെ കൂടി സഹകരണം അത്യാവശ്യമാണ്. സുനാമി ദുരിതാശ്വാസവുമായി ബന്ധപ്പെട്ട് ആറാട്ടുപുഴ, ആലപ്പാട് എന്നീ രണ്ടു പഞ്ചായത്തുകൾക്ക് കാലാവധി നീട്ടിക്കിട്ടണമെന്ന നിവേദനം ലഭിച്ചതിനെ ത്തുടർന്ന് സംസ്ഥാനത്താകെ പഞ്ചായത്തുകളുടെ കാലാവധി രണ്ടു മാസത്തേക്കുകൂടി നീട്ടാൻ തീരുമാനിച്ചു. വീണ്ടും ഇതു നീട്ടണമെന്ന ആവശ്യത്തിന്റെ അടിസ്ഥാനത്തിൽ ഇക്കാര്യം ചർച്ച ചെയ്യുന്നതിന് 21--ാം തീയതി മോണിറ്ററിംഗ് കമ്മിറ്റി കൂടുകയാണ്.

സാമ്പത്തിക സ്ഥിതി ഈ സർക്കാർ അധികാരത്തിൽ വന്നപ്പോൾ ഉണ്ടായിരുന്നതിനേക്കാൾ മെച്ചപ്പെടുത്താൻ കഴിഞ്ഞിട്ടുണ്ട്. ചില നിയന്ത്രണങ്ങൾ വരുത്തിയപ്പോൾ വരുമാനം വർദ്ധിപ്പി ക്കാനും ചെലവ് കുറയ്ക്കാനും കഴിഞ്ഞു. 500 കോടി രൂപയുടെ വർദ്ധനവാണ് നാല് കൊല്ലം കൊണ്ടുണ്ടായത്.

ഇന്ന് കേരളത്തിൽ വൈദ്യുതിക്ഷാമം ഇല്ലെങ്കിലും തെർമൽ പവറിലൂടെ ഉല്പാദിപ്പിക്കുന്ന ഇലക്ട്രിസിറ്റിക്ക് ചെലവ് വളരെ കൂടുതലാണ്. അതുകൊണ്ട് ഹൈഡൽ പവറിന്റെ ഷെയർ വർദ്ധി പ്പിക്കുന്നതിന് ഗവൺമെന്റ് ശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

അതിരപ്പിള്ളി പദ്ധതിക്ക് കേന്ദ്ര ഗവൺമെന്റിന്റെ ക്ലിയറൻസ് കിട്ടിയിട്ടില്ല. ഇത് എങ്ങനെയെങ്കിലും നടപ്പിലാക്കണമെന്നാണ് ഗവൺമെന്റ് ആഗ്രഹിക്കുന്നത്. ഇതിൽ ഒരു അഴിമതിയും ഇല്ല. ആർക്കെ ങ്കിലും എന്തെങ്കിലും ബുദ്ധിമുട്ടുണ്ടെങ്കിൽ അത് പരിശോധിക്കാം. ഈ പദ്ധതി മുന്നോട്ടു കൊണ്ടു പോകാൻ എല്ലാവരുടേയും സഹകരണം ആവശ്യമാണ്. ഇത് കേരളത്തിന്റെ ആവശ്യമാണ്. സംസ്ഥാനത്തിന് നഷ്ടം ഉണ്ടാകുന്ന ഒരു തീരുമാനവും ഗവൺമെന്റിന്റെ ഭാഗത്തു നിന്നും ഉണ്ടാകുകയില്ല.

100 ദിവസത്തെ പരിപാടി പൂർത്തിയാക്കിയപ്പോൾ ടാർജറ്റ് വച്ചതിനേക്കാൾ കൂടുതൽ കാര്യങ്ങൾ ഇലക്ട്രിസിറ്റി ബോർഡ് ചെയ്തു തീർത്തതിനാൽ അവർക്ക് കൂടുതൽ ടാർജറ്റ് കൊടുക്കുകയും അത് അവർ സ്വീകരിക്കുകയും ചെയ്തു. പുതിയ വൈദ്യുതി കണക്ഷൻ കൊടുക്കുന്നതിന് തീരുമാനമെടുത്തപ്പോൾ മെറ്റീരിയൽ ഷോർട്ടേജിന്റെ അഭാവം വന്നതിനാൽ അത് തീർക്കുന്നതിനു ബോർഡ് ചില നടപടികൾ സ്വീകരിച്ചു. അതിന് എതിരെ അഴിമതി ആരോപണം വന്നിട്ടുണ്ട്. ആരോപണങ്ങൾ ഉന്നയിച്ച് സംസ്ഥാനത്ത് നടപ്പാക്കേണ്ട വികസനപ്രവർത്തനങ്ങൾ തടസ്സപ്പെടുത്താൻ ശ്രമിച്ചാൽ അത് അംഗീകരിക്കുകയില്ല. സംസ്ഥാനത്തിന്റെ താത്പര്യത്തിന് അണുവിട ദോഷം വരുത്തുന്ന ഒരു കാര്യവും ഈ ഗവൺമെന്റ് ചെയ്യുകയില്ല. അഴിമതി ആരോപണങ്ങൾ വസ്തുതയുടെ അടിസ്ഥാനത്തിൽ യാഥാർത്ഥ്യ ബോധത്തോടുകൂടി കൊണ്ടുവരികയും അത് സീരിയസായി ചർച്ച ചെയ്യുന്ന സാഹചര്യം ഉണ്ടാവുകയും വേണം. നഷ്ടത്തിലുള്ള പൊതുമേഖലാസ്ഥാപനങ്ങൾ പൂട്ടു ന്നതിന് തീരുമാനമെടുത്തുവെങ്കിലും പ്രതിപക്ഷ നേതാവിന്റെ അഭ്യർത്ഥനകണക്കിലെടുത്ത് അത് നിറുത്തി വയ്ക്കുകയും വൺ ടൈം ഹെൽപ്പ് നല്കി മോഡണൈസേഷൻ നടത്തിയും കട ബാദ്ധ്യത കുറച്ചും മുന്നോട്ട് കൊണ്ടുപോകുന്നതിന് ഗവൺമെന്റ് ശ്രമിക്കുന്നതാണ്.

സാമ്പത്തിക ബുദ്ധിമുട്ടുകൊണ്ട് ഈ ഗവൺമെന്റ് വന്നതിനുശേഷം സ്വകാര്യമേഖലയ്ക്ക് ഒരു കോളേജും കൊടുക്കാൻ സാധിച്ചിട്ടില്ല. പക്ഷേ, ആദ്യമായിട്ട് കോളേജുകളിൽ അഡീഷണൽ ബാച്ചു കൾ കൊടുത്തിട്ടുണ്ട്. കോടതിയുടെ നിർദ്ദേശപ്രകാരം 16 ഹയർ സെക്കൻഡറി സ്കൂളുകൾ സ്വ കാര്യ മേഖലയിൽ കൊടുത്തിട്ടുണ്ട്. 286 പ്ലസ് ടു സ്കൂളുകൾ ഗവൺമെന്റ് മേഖലയിൽ കൊടു ത്തിട്ടുണ്ട്. ഇത് സ്വകാര്യ മേഖലയെ അവഗണിക്കാനോ, പിന്തള്ളാനോ അല്ല; നേരെമറിച്ച് സാമ്പ ത്തിക ബുദ്ധിമുട്ടുകളും പ്രയാസങ്ങളും ഉള്ളതുകൊണ്ട് പലപ്പോഴും നമുക്ക് സ്വാശ്രയ മേഖലയെ ആശ്രയിക്കേണ്ടിവരുന്നു.



സ്വാശ്രയ കോളേജുകളുടെ കാര്യത്തിൽ രണ്ട് സ്വാശ്രയ കോളേജ് സമം ഒരു ഗവൺമെന്റ് കോളേജ് എന്നതുതന്നെയാണ് ഗവൺമെന്റിന്റെ ഇപ്പോഴത്തെ നയവും. മാനേജ്മെന്റ് ക്വോട്ടയിൽ മാനേജ്മെന്റിന് സ്വാതന്ത്ര്യം കൊടുത്തില്ലെങ്കിൽ ഈ സ്ഥാപനങ്ങൾ നടത്തികൊണ്ടു പോകാൻ കഴിയില്ല. സ്ഥാപനങ്ങൾ നടത്തികൊണ്ടുപോകാനാവശ്യമായ റിസോഴ്സസ് ഈ സ്ഥാപനത്തിൽ നിന്നും ഉണ്ടാക്കണം. ഇതിനെക്കുറിച്ച് അവരുമായി ചർച്ച ചെയ്യുന്നതാണ്.

തൊഴിലില്ലായ്മ ഇന്ന് കേരളത്തിൽ രൂക്ഷമായ പ്രശ്നമാണ്. ഇത് പരിഹരിക്കുന്നതിന് കൂടുതൽ നിക്ഷേപം കൊണ്ടു വരാൻ സാധിക്കണം. ഇവിടെ പുതിയ നിക്ഷേപം വരുന്നതിനാണ് ഗവൺമെന്റ് പരമാവധി ശ്രമങ്ങൾ നടത്തികൊണ്ടിരിക്കുന്നത്. അതു വിജയിക്കണമെങ്കിൽ പ്രതിപക്ഷത്തിന്റെ സഹകരണം വേണം.

സിംഗപ്പൂരിൽനിന്ന് ഫാഷൻ സിറ്റിയുടെ ആൾക്കാർ മൂന്നു ദിവസത്തെ സന്ദർശനത്തിന് കേരളത്തിൽ വരുകയും ബഹുമാനപ്പെട്ട വ്യവസായ വകുപ്പുമന്ത്രി അവരുമായി ചർച്ച നടത്തുകയും അവർക്ക് സ്ഥലങ്ങൾ കാണിച്ചുകൊടുക്കുകയും ചെയ്തു. പിന്നീട് തിരുവനന്തപുരത്തു വന്ന് അവസാന ചർച്ച നടത്താൻ തീരുമാനിച്ച ദിവസമാണ് ഇവിടെ പ്രതിപക്ഷം ഹർത്താൽ നടത്തിയത്. അതിനാൽ പ്രാരംഭചർച്ചകൾ നടത്തി അവർ പോയി.

സമരം ചെയ്തതുകൊണ്ട് ഇവിടെ പുതിയ നിക്ഷേപങ്ങൾ വരാൻ പോകുന്നില്ല. ജനങ്ങൾക്ക് ബുദ്ധിമുട്ട് വരത്തക്കവിധത്തിലുള്ള സമരങ്ങളും ഹർത്താലുകളും സംസ്ഥാനത്തിന്റെ വികസനത്തെ ബാധിക്കുന്ന പ്രശ്നങ്ങളാണ്. അതുകൊണ്ട് തൊഴിലില്ലാത്ത ചെറുപ്പക്കാരെ ഓർത്തെങ്കിലും നയം മാറ്റത്തിന് പ്രതിപക്ഷം തയ്യാറാകണം. അതിന് സംസ്ഥാന ഗവൺമെന്റ് എന്തൊക്കെ വേണമെങ്കിലും ചെയ്യാൻ തയ്യാറാണ്.

മതന്യൂനപക്ഷങ്ങളുടെ അവകാശങ്ങൾക്ക് പോറലേൽക്കുന്ന ഒരു സംഭവവും ഉണ്ടാവുകയില്ല. എല്ലാ വിഭാഗത്തിന്റേയും താൽപര്യങ്ങൾ സംരക്ഷിക്കുന്ന ഒരു ഗവൺമെന്റാണിത്. ജിം കേരളത്തിന്റെ വികസന രംഗത്ത് ഒരു നാഴികക്കല്ലാണ്. അവിടെ നിന്നാണ് ഒരു വഴിത്തിരിവുണ്ടായത്. ഈ ഗവൺമെന്റ് അധികാരത്തിൽ വരുമ്പോൾ വായ്പാ-നിക്ഷേപ അനുപാതം 42.8 % ആയിരുന്നത് പിന്നീട് 20 ശതമാനത്തോളം വർദ്ധിച്ചു. 2001-ൽ ഡെപ്പോസിറ്റ് 19,180 കോടി രൂപയായിരുന്നത് ഇന്ന് 40,948 കോടി രൂപയായി വർദ്ധിച്ചിരിക്കുകയാണ്.

മറ്റൊന്ന് വിദേശ സഹായമാണ്. സംസ്ഥാനത്തിനു റിസോഴ്സസ് വളരെ കുറവായതിനാൽ പരമാവധി മറ്റു വിധത്തിലുള്ള സഹായങ്ങൾ തേടി ഗവൺമെന്റ് മുമ്പോട്ടു പോകും. ഒമ്പതാം പദ്ധതിയിൽ 295 കോടി രൂപ വിദേശ സഹായം കിട്ടിയ സ്ഥാനത്ത് പത്താം പദ്ധതിയിൽ നാലുകൊല്ലംകൊണ്ട്, നടപ്പു വർഷംകൂടി ഉൾപ്പെടുത്തി 3151.53 കോടി രൂപയാണ് കിട്ടിയത്. ഇത്തരത്തിൽ വിദേശ സഹായം വാങ്ങി കാര്യങ്ങൾ ചെയ്യാനാണ് ഉദ്ദേശിക്കുന്നത്.

തദ്ദേശഭരണ സ്ഥാപനങ്ങളെ ഞങ്ങൾ നശിപ്പിക്കുന്നു എന്നു ബഹുമാനപെട്ട പ്രതിപക്ഷ നേതാവ് പറഞ്ഞു. സാമ്പത്തിക ബുദ്ധിമുട്ടുകൾ എല്ലാ കാലത്തും ഉണ്ടായിട്ടുണ്ട്. പക്ഷേ, ഏതെങ്കിലും വിധത്തിൽ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളെ ഉദ്ധരിക്കാനും അവരെ സഹായിക്കാനും കിട്ടുന്ന അവസരം ഞങ്ങൾ പൂർണ്ണമായും പ്രയോജനപ്പെടുത്തിയിട്ടുണ്ട്. ഇപ്പോൾ അഞ്ചു കോർപ്പറേഷനുകൾക്കു വേണ്ടി 1200 കോടി രൂപയുടെ ഒരു സ്കീമിന് അംഗീകാരം കൊടുത്തു കഴിഞ്ഞിരിക്കുകയാണ്. മുനിസിപ്പാലിറ്റികൾക്കുള്ള സഹായം കേന്ദ്ര ഗവൺമെന്റിൽനിന്നും ലഭിക്കുന്നതിനു ശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

സുനാമി ഫണ്ട് വകമാറ്റി ചെലവഴിച്ചു എന്നുപറഞ്ഞ് ചില പ്രസ്താവനകളും വാർത്തകളുമൊക്കെ വരുന്നുണ്ട്. അതു മുഴുവൻ തെറ്റാണ് എന്ന് ഞാൻ പറയുന്നില്ല. പക്ഷേ അതിന്റെ കൂടെയുള്ള ചില യാഥാർത്ഥ്യങ്ങളും നാം കണക്കിലെടുക്കണം. റവന്യൂ വകുപ്പിന്റെ സുനാമി പ്രവർത്ത



നങ്ങളെക്കുറിച്ച് റവന്യൂമന്ത്രി ഇവിടെ പറഞ്ഞു. 39.98 കോടി രൂപയാണ് ജൂലൈ 13-ാം തീയതി വരെ ഉണ്ടായിരുന്നത്. അതിൽ സുനാമി വർക്കുകൾക്ക് മാത്രമായിട്ട് 27.95 കോടി രൂപ കൊടുത്തു. കൂടാതെ തീരപ്രദേശത്തെ ഒമ്പതു ജില്ലകളിൽ റേഷൻ സബ്സിഡി കൊടുത്ത തുകയുണ്ട്. എല്ലാംകൂടി 9.57 കോടി രൂപയാണ് 14 ജില്ലകളിൽ ചെലവാക്കിയിരിക്കുന്നത്. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിൽ കിട്ടിയ തുക ചെലവഴിക്കുന്നതിന് ചില നിയന്ത്രണങ്ങൾ ഉണ്ട്. അതു ചെലവാക്കേണ്ട രീതിയെക്കുറിച്ച് കൃത്യമായ ഡയറക്ഷൻ ഉണ്ട്. അതു ലംഘിക്കാൻ നമുക്ക് കഴിയില്ല. ഉദാഹരണത്തിനു മൽസ്യബന്ധനോപകരണങ്ങൾ കൊടുക്കുന്നതിന് 50 ശതമാനം തുകയേ അനുവദിക്കാൻ പറ്റൂ. അത് 100% കൊടുത്താൽ കേന്ദ്രത്തിൽ നിന്ന് തുക കിട്ടില്ല. അങ്ങനെ കേന്ദ്രഗവൺമെന്റിന്റെ ഗൈഡ് ലൈനിൽപ്പെടാത്ത കാര്യങ്ങൾക്കുവേണ്ടിയാണ് 27.95 കോടി രൂപ വച്ചിരിക്കുന്നത്. അതിൽ 20 കോടി രൂപയും പ്രധാനപ്പെട്ട ഐറ്റമായ കടൽഭിത്തിക്കു വേണ്ടിയാണ്.

ആലപ്പാട്, ആറാട്ടുപുഴ, എടവനക്കാട്, അന്ധകാരനഴി എന്നീ പഞ്ചായത്തുകൾ സുനാമി ദുരന്തം നേരിട്ട് ഏറ്റുവാങ്ങിയ പ്രദേശങ്ങളാണ്. അവർക്ക് നേരിട്ട് സഹായം കൊടുക്കാൻ കേന്ദ്രഗവൺമെന്റ് അനുവദിക്കുന്നില്ല. ഞങ്ങൾ കേന്ദ്രത്തിൽ പോയി അനുവാദം വാങ്ങിയിട്ട് സഹായം ചെയ്യാമെന്നു അവിടത്തെ ജനങ്ങളോട് പറയാനുള്ള തന്റേടം ഞങ്ങൾക്കില്ല. കാരണം, അവർ സമ്മതിക്കുകയില്ല. അവർ ദുരന്തം നേരിട്ട് കണ്ടവരാണ്. അവർ അസ്വസ്ഥരാണ്. അതിനുള്ള നടപടികൾ എടുക്കും. സുനാമി ഫണ്ട് ഉപയോഗിക്കേണ്ട വിധത്തിൽ, അർഹിക്കുന്ന വിഭാഗങ്ങൾക്ക് കിട്ടത്തക്ക വിധത്തിൽ, ഞങ്ങൾ കാര്യങ്ങൾ ചെയ്യും.

ജീവനും സ്വത്തിനും സംരക്ഷണമില്ല, ക്രമസമാധാനം തകർന്നു എന്നു പറഞ്ഞു. വളരെ നിർഭാഗ്യകരമായ സംഭവങ്ങൾ കഴിഞ്ഞ ദിവസങ്ങളിൽ ഉണ്ടായി. ഇതു സന്തോഷത്തോടെ ചെയ്യുന്നതല്ല എന്ന് അടിയന്തരപ്രമേയത്തിൽ ഞാൻ പറഞ്ഞു. മൂന്നു ദിവസം ഇവിടെ നടന്ന വിദ്യാർത്ഥി സമരത്തിൽ 112 വാഹനങ്ങൾ തകർത്തു ; 141 പോലീസുദ്യോഗസ്ഥന്മാർക്ക് പരിക്കുപറ്റി ; 86 സമരക്കാർക്ക് പരിക്കുപറ്റി. ഇതുപോലെ പോലീസുകാരെ ആക്രമിച്ച ഒരു സമരം ഇതുവരെ ഉണ്ടായിട്ടില്ല. മനുഷ്യരക്തം വീണ് നമ്മുടെ നാട് ചുവക്കുന്ന സാഹചര്യമുണ്ടാകാൻ പാടില്ല. ഇവിടെ ഗ്രനേഡിനെപ്പറ്റി പലതും പറഞ്ഞു. ഇത് പോലീസിനുവേണ്ടി ഉണ്ടാക്കുന്നതാണ്. എൽ.ഡി.എഫിന്റെ ഭരണകാലത്താണ് കേരളത്തിൽ ഗ്രനേഡ് വാങ്ങിയത്. എനിയ്ക്ക് അഭ്യർത്ഥിക്കാനുള്ളത്, കണ്ണൂർ സെൻട്രൽ ജയിലിലും തിരുവനന്തപുരം സെൻട്രൽ ജയിലിലുമായി 19 പേർ കൊലക്കയർ കാത്ത് കഴിയുകയാണ്. അവരെ തൂക്കിക്കൊല്ലാൻ വിധിച്ചിരിക്കുകയാണ്. കേരളത്തിൽ ഇതിനുമുമ്പ് ഒരിക്കലും ഉണ്ടായിട്ടില്ലാത്ത ഒരു സ്ഥിതി വിശേഷമാണിത്. ഇങ്ങനെ ഒരു സാഹചര്യം ഇവിടെ ഉണ്ടാക്കണമോ എന്ന് നമ്മളെല്ലാവരും ആലോചിക്കണം. അവരിൽ പലരും രാഷ്ട്രീയ കേസുകളിൽപ്പെട്ടവരാണ്.

മുത്തങ്ങ സംഭവത്തിൽ ഒരു ആദിവാസി കൊല്ലപ്പെട്ടത് നിർഭാഗ്യകരം തന്നെയാണ്. എന്നാൽ ഇത് സംബന്ധിച്ച് അന്വേഷിച്ച സി.ബി.ഐ. റിപ്പോർട്ടിൽ പോലീസിന്റെ നടപടി പൂർണ്ണമായും ശരിയാണെന്നാണ് കണ്ടെത്തിയിട്ടുള്ളത്. എട്ടു വർഷമായി ജയിലിൽ കഴിയുന്ന മ്അ്ദനിയോട് മനുഷ്യത്വപരമായ സമീപനമുണ്ടാകണമെന്നുതന്നെയാണ് ഗവൺമെന്റിന്റെ ആഗ്രഹം പക്ഷേ, അദ്ദേഹത്തെ മോചിപ്പിക്കുന്നതിനു സഹായകരമായ മറുപടി തമിഴ്നാട് ഗവൺമെന്റിൽ നിന്നും കിട്ടിയിട്ടില്ല.

കോട്ടയത്ത് നടന്ന ജനസമ്പർക്ക പരിപാടിയിൽ ലില്ലിക്കുട്ടി നല്കിയ നിവേദനം സഹതാപമർഹിക്കുന്നതാണെന്നു തോന്നിയതുകൊണ്ട് സാധാരണ നടപടിക്രമമെല്ലാം മറികടന്ന് തീരുമാനമെടുത്തു. കോടതിയുമായി ബന്ധപ്പെട്ട പ്രശ്നമായതുകൊണ്ട് നടപടി സ്വീകരിക്കുന്നതിന് കാലതാമസമുണ്ടായി. അവർക്ക് സ്ഥിരം ജോലി കൊടുക്കുന്നതിനുള്ള തീരുമാനമായിട്ടുണ്ട്.

സ്വകാര്യ സ്കൂളുകളിലും എയ്ഡഡ് സ്കൂളുകളിലും മെരിറ്റ് സീറ്റിൽ ഒരു കാരണവശാലും ഡൊണേഷൻ വാങ്ങാൻ പാടില്ലെന്നുള്ള കർശന നിയന്ത്രണമേർപ്പെടുത്താൻ സർക്കാർ തീരുമാനി



ച്ചിട്ടുണ്ട്. ഗവൺമെന്റ് സ്കൂളുകളിൽ പി.ടി.എ. ഫണ്ട് നിർബന്ധമാക്കാൻ പാടില്ലെന്നു തീരുമാനമെടുത്തിട്ടുണ്ട്. സംസ്ഥാനത്ത് കഴിയുന്ന പാക്കിസ്ഥാൻ പൗരൻമാർക്ക് ഒരു കാരണവശാലും പോലീസ് പീഡനമുണ്ടാകാത്ത വിധത്തിലുള്ള നടപടികൾ ഗവൺമെന്റ് സ്വീകരിച്ചിട്ടുണ്ട്. മുസ്ലീം ലീഗ് സുനാമി ദുരിതാശ്വാസത്തിനുവേണ്ടി പിരിച്ച 13.50 ലക്ഷം രൂപ 25-06-2005-ൽ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ ഫണ്ടിൽ കിട്ടിയിട്ടുണ്ട്.

സൂര്യനെല്ലിക്കേസിൽ അപ്പീൽ കൊടുക്കുന്നതിന് നടപടിക്രമങ്ങളെല്ലാം പൂർത്തിയായിട്ടുണ്ട്. ഇതു സംബന്ധിച്ച് 25-07-2005-ന് ഹിയറിംഗ് വച്ചിരിക്കുകയാണ്. പഞ്ചായത്ത് തെരഞ്ഞെടുപ്പ് ഒരു കാരണവശാലും നീട്ടിക്കൊണ്ടു പോവുകയില്ല. അതിലുള്ള നിയമപരമായ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

നെല്ല് സംഭരണം തുടങ്ങിയിട്ട് ഒൻപതു വർഷമായെങ്കിലും ഈ വർഷം മാത്രമാണ് 45000 ടൺ സിവിൽ സപ്ലൈസ് കോർപ്പറേഷൻ സംഭരിക്കുന്നത്. വീണ്ടും നെല്ല് എടുക്കണമെന്നു പറഞ്ഞപ്പോൾ, ബുദ്ധിമുട്ടു വന്നെങ്കിലും പരിമിതികൾക്കുള്ളിൽ നിന്നു കൊണ്ട് കൃഷിക്കാരുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് ഗവൺമെന്റ് എല്ലാ നടപടികളും സ്വീകരിക്കുന്നതാണ്. ഒരു അബ്കാരി കേസ് പിൻവലിച്ചുവെന്ന് ഇവിടെ ആരോപണം ഉന്നയിക്കുകയുണ്ടായി. കേസ് പിൻവലിക്കാൻ ജഡ്ജി മാനേജരെ ഓഫിസിൽ വിളിച്ചു വരുത്തിയെന്നാണ് പറഞ്ഞത്. ഈ കേസിലെ പ്രതിയായ സക്കറിയ മാത്യൂവിന്റെ പേര് അദ്ദേഹം പറഞ്ഞിട്ടില്ല. ഏറ്റവും സത്യസന്ധനായ അഡീഷണൽ ചീഫ് സെക്രട്ടറിയായി റിട്ടയർ ചെയ്ത ശ്രീ. സക്കറിയ മാത്യൂവിന് നടപടിക്രമങ്ങളിൽ വീഴ്ചവന്നു എന്നു പറഞ്ഞു കൊണ്ടുള്ളതാണ് കേസ്. ഇതു സംബന്ധിച്ച് അദ്ദേഹം തന്ന നിവേദനം ഗവൺമെന്റ് പരിശോധിക്കുകയും കേസുകൾ പിൻവലിക്കുന്നതിൽ തെറ്റില്ല എന്നു കണ്ടതുകൊണ്ട് കേസ് പിൻവലിക്കുകയും ചെയ്തിട്ടുണ്ട്. അല്ലാതെ ഒരൊറ്റ മാനേജരേയും ഓഫീസിൽ വിളിച്ചുവരുത്തുകയോ ഓർഡർ അദ്ദേഹത്തിന്റെ കൈയ്യിൽ കൊടുക്കുകയോ ചെയ്തിട്ടില്ല.

സുനാമി ഫണ്ട് സംബന്ധിച്ച് കണക്ക് വല്ലതുമുണ്ടോയെന്ന് പ്രതിപക്ഷത്തുള്ള പല മെമ്പർമാരും ചോദിക്കുകയുണ്ടായി. ഒരു കേസിൽ ബന്ധപ്പെട്ട വകുപ്പിലെ ക്ലാർക്കിനു പറ്റിയ തെറ്റു നിമിത്തം കണക്കിൽ പിശകുവന്നു. അതുസംബന്ധിച്ച് 24-06-2005-ൽ ബന്ധപ്പെട്ട വ്യക്തിയോട് ക്ഷമ ചോദിച്ച് കത്തയയ്ക്കുകയും ശരിക്കുള്ള കണക്ക് കാണിച്ചുകൊണ്ടുള്ള രസീത് കൊടുക്കുകയും ചെയ്തിട്ടുണ്ട്.

ഇന്നുവരെ ഒരു ബിനാമിയും ഇല്ലാത്ത എനിക്ക് പൊതുപ്രവർത്തനരംഗത്ത് ഇനിയും അതുണ്ടാകരുത് എന്നാണ് പ്രാർത്ഥന. റോഡിൽ സൈൻബോർഡ് വയ്ക്കുന്നതു സംബന്ധിച്ച് ആരോപണമുണ്ടായി. 16-12-1997-ൽ നടന്ന എംപവേർഡ് കമ്മിറ്റിയാണ് ഇതു സംബന്ധിച്ച് തീരുമാനമെടുത്തത്. ഈ തീരുമാനം എല്ലാ ഉദ്യോഗസ്ഥർക്കും അയച്ചുകൊടുത്തതനുസരിച്ച് ചില ഉദ്യോഗസ്ഥർ ആക്ട് ചെയ്തു. എന്നാൽ അതിന് ടെൻഡർ വിളിച്ചില്ലെന്നു പറഞ്ഞുകൊണ്ടുള്ള ആക്ഷേപം 27-11-2003-ൽ കിട്ടിയതിന്റെ അടിസ്ഥാനത്തിൽ വിജിലൻസ് എൻക്വയറിക്ക്വിട്ടു. ഗവൺമെന്റിന് നഷ്ടമുണ്ടാവുകയോ, മന്ത്രിസഭയിലുള്ള ആളുകൾ അഴിമതി കാണിക്കുകയോ, സ്വജനപക്ഷപാതം കാണിക്കുകയോ ചെയ്താൽ മാത്രമേ വിജിലൻസ് എൻക്വയറി ആകാവൂ എന്നാണ് എന്റെ പൂർണ്ണമായ വിശ്വാസം. നടപടിക്രമങ്ങളിൽ വീഴ്ച വന്നിട്ടുണ്ടെങ്കിൽ ഡിപ്പാർട്ടുമെന്റൽ ആക്ഷനെടുക്കാം. സൈൻബോർഡ് വയ്ക്കാൻ ഗവൺമെന്റിന്റെ പണം ഉപയോഗിക്കാൻ പാടില്ലെന്നും ബജറ്റ് സപ്പോർട്ട് ഇല്ലെന്നും പ്രൈവറ്റ് പാർട്ട്ണർഷിപ്പ് ആയിരിക്കണമെന്നുമാണു ഗവൺമെന്റ് സർക്കുലറിൽ പറഞ്ഞിരിക്കുന്നത്. ഈ തീരുമാനം എടുത്തിട്ട് വളരെ നാൾ കഴിഞ്ഞിട്ടും ഒരാളേയും കിട്ടിയില്ല. ഏഴെട്ടുമാസം കഴിഞ്ഞപ്പോഴാണ് ഒരു പാർട്ടിയുമായി കരാറുണ്ടാക്കിയത്. മുഴുവൻ ഫയലുകളും പരിശോധിച്ചു. എനിക്ക് നേരിട്ട് അറിയാവുന്ന ചീഫ് എഞ്ചിനീയറാണ്. കണ്ണൂരും കോഴിക്കോടും കൊടുത്തത് അവരല്ല. 300 സൈൻ ബോർഡ്കൾക്ക് അനുമതി കൊടുത്തു.



ഇതിൽ 26 എണ്ണമാണ് വിറ്റത്. കോടികളുടെ ലാഭം ഉണ്ടാകുമായിരുന്നെങ്കിൽ മുഴുവൻ വിറ്റു പോയേനെ. ഞാൻ മന:സാക്ഷിക്കനുസരിച്ച് ശരിയായ രീതിയിൽ പ്രവർത്തിച്ചു. നിരപരാധികളായ ഉദ്യോഗസ്ഥരെ ബലിയാടാക്കാൻ കൂട്ടുനിൽക്കില്ല.

ചോദ്യപേപ്പർ ചോർച്ച സംബന്ധിച്ച് ഏറ്റവും ഫലപ്രദമായ നിലയിൽ അന്വേഷണം നടത്തി വരികയാണ്. ക്രൈംബ്രാഞ്ച് വേണ്ട രീതിയിൽ അന്വേഷിക്കുന്നുണ്ട്. കുറ്റം ചെയ്ത ഒരു പ്രതിയും രക്ഷപ്പെടാത്ത രീതിയിൽ നടപടികൾ സ്വീകരിച്ചിട്ടുണ്ട്. രണ്ടാഴ്ച കാലതാമസം വന്നത് ഒരാൾ ഹൈക്കോടതിയിൽ കേസ് കൊടുത്തതു കൊണ്ടാണ്. അതിന്റെ തീരുമാനത്തിനായി കാത്തിരിക്കു കയാണ്. അത് സംബന്ധിച്ച് യാതൊരു ആശങ്കയും വേണ്ട.

ഡി.വൈ.എസ്.പി.മാരുടെ സ്ഥലംമാറ്റത്തിനും സസ്പെൻഷനിൽ കഴിയുന്ന പോലീസ് ഉദ്യോഗസ്ഥരുടെ പോസ്റ്റിംഗിലും 635 ലക്ഷം രൂപയുടെ അഴിമതി നടന്നുവെന്നതിനെക്കുറിച്ച് കൂടുതൽ വിശദീകരണം നൽകിയാൽ അതിനെക്കുറിച്ച് അന്വേഷിക്കാം. അതിൽ ഒരു അഴിമതിയും നടന്നിട്ടില്ല. കോട്ടയത്ത് ഡി.വൈ.എസ്.പി. യെ മാറ്റിയിട്ടില്ല. എറണാകുളത്തെ ഒരു കോൺഗ്രസ് നേതാവിന്റെ കെട്ടിടം പണിയുന്നതിനു മുഖ്യമന്ത്രിയോ, മുഖ്യമന്ത്രിയുടെ ഓഫീസോ ഇടപെട്ടില്ല. ഈ ഓർഡറുകളിൽ രണ്ടെണ്ണമൊഴിച്ച് ബാക്കിയെല്ലാം എൽ.ഡി.എഫ്. ഭരണകാലത്ത് ശ്രീ.പാലൊളി മുഹമ്മദ് കുട്ടി മന്ത്രിയായിരുന്നപ്പോഴാണ് കൊടുത്തത്. അന്നത്തെ കൊച്ചിൻ കോർപ്പറേഷന്റെ സ്റ്റാന്റിംഗ് കമ്മിറ്റിയാണ് രണ്ടെണ്ണം കൊടുത്ത്. അതിന്റെ ചെയർമാൻ മാർക്സിസ്റ്റ് പാർട്ടിയുടെ നേതാവായിരുന്ന ശ്രീ.കെ.ഡി.വിൻസന്റാണ്.

സംസ്ഥാനത്തെ താഴെതട്ടിലുള്ള ജനങ്ങളുടെ പ്രശ്നങ്ങൾ അവിശ്വാസ ചർച്ചയിൽ വരുമെന്നു വിചാരിച്ചുവെങ്കിലും അവയെപ്പറ്റിയൊന്നും പറഞ്ഞില്ല. ദാരിദ്ര്യനിർമ്മാർജ്ജനത്തിന് ഈ ഗവൺമെന്റ് ഊന്നൽ നൽകുന്നുണ്ട്. ഗവൺമെന്റ് ഏറ്റവും കൂടുതൽ പ്രാധാന്യം കൊടുക്കുന്നത് ആശ്രയ സ്കീമിനാണ്. ആശ്രയ സ്കീം, കുടുംബശ്രീ, അങ്കണവാടി, ഉച്ചക്കഞ്ഞി വിതരണം ഇവയെക്കുറിച്ചൊന്നും സജീവ ചർച്ച ഉണ്ടായില്ല. കർഷകത്തൊഴിലാളി പെൻഷനും തൊഴിലില്ലായ്മ വേതനവും ഒഴിച്ച് സമൂഹത്തിലെ അവശത അനുഭവിക്കുന്ന എല്ലാവരുടേയും പെൻഷൻ കാലിക മാക്കുവാനും കർഷകത്തൊഴിലാളി പെൻഷന്റേയും തൊഴിലില്ലായ്മ വേതനത്തിന്റേയും കുടിശ്ശിക കുറച്ചുകൊണ്ടുവരാനും നടപടികൾ സ്വീകരിച്ചിട്ടുണ്ട്.

14 ജില്ലകളിലും ജനസമ്പർക്ക പരിപാടി നടത്തിയപ്പോൾ ഈ പ്രശ്നം ഉയർന്നു വന്നിരുന്നു. വളരെയേറെ സാമ്പത്തിക ബുദ്ധിമുട്ടുള്ള സാഹചര്യത്തിലും ഗവൺമെന്റ് നേരിട്ടു കൊടുക്കുന്ന എല്ലാ പെൻഷനുകളും ഗവൺമെന്റ് ജീവനക്കാർക്ക് ശമ്പളം നൽകുന്നതുപോലെ ട്രഷറിയിൽ നിന്നും കൊടുക്കാൻ നടപടി സ്വീകരിച്ചിട്ടുണ്ട്. പട്ടികജാതി വിഭാഗത്തിന്റെ ചികിൽസാ ആനുകൂല്യവും വിദ്യാഭ്യാസ ആനുകൂല്യവും മുടങ്ങിയത് കൊടുക്കും.

ജനങ്ങളോടുള്ള പ്രതിബദ്ധത നിലനിർത്തിക്കൊണ്ടുള്ള വികസന പ്രവർത്തനത്തിൽ പ്രതിപക്ഷത്തിന്റെ സഹായ സഹകരണം അഭ്യർത്ഥിക്കുന്നു. അവിശ്വാസപ്രമേയം നിരാകരിക്കണം.



# രാഷ്ട്രപതി ഡോ. എ. പി. ജെ. അബ്ദുൽ കലാം 2005 ജൂലൈ 28-ന് കേരള നിയമസഭയിൽ നടത്തിയ പ്രസംഗത്തിന്റെ പൂർണ്ണരൂപം

## ദൗത്യങ്ങൾ, കേരളത്തിന്റെ അഭിവൃദ്ധിക്ക്

തിരുവനന്തപുരത്തെ സുന്ദരമായ ചുറ്റുപാടിലിങ്ങനെ നിൽക്കുന്നതിലും കേരള നിയമസഭയിലെ ബഹുമാന്യരായ അംഗങ്ങളെ അഭിസംബോധന ചെയ്യാൻ അവസരം ലഭിച്ചതിലും സന്തുഷ്ടനാണ് ഞാൻ. ഈ സംസ്ഥാനത്തിനൊരു കാഴ്ചപ്പാട് നൽകുകയും നയപരിപാടികൾക്ക് നിയമ ചട്ടക്കൂടുണ്ടാക്കുകയും 75 ശതമാനവും ഗ്രാമീണ മേഖലയിൽ കഴിയുന്ന ഇവിടത്തെ ജനങ്ങളുടെ അഭിലാഷങ്ങൾക്ക് രൂപം നൽകുകയും ചെയ്യുന്ന കേരള നിയമ നിർമ്മാണ സഭയിൽ നിൽക്കുന്നതിൽ അതീവ ആഹ്ലാദവാനാണ് ഞാൻ.

കേരളത്തിന്റെ രാഷ്ട്രീയ ചരിത്രവും സാമ്പത്തിക വളർച്ചയും അക്കാര്യങ്ങളിൽ നമ്മുടെ രാഷ്ട്രത്തിന്റെ മൊത്തത്തിലുള്ള സ്ഥിതിയോട് ഇഴയടുപ്പമുള്ളതും അതിനു ചേർന്ന താളത്തിലുള്ളതുമായിരുന്നെന്ന് കാണാം. 1956-ൽ സംസ്ഥാന രൂപവൽക്കരണത്തിനു ശേഷം കേരളത്തിനുണ്ടായ വളർച്ചയുടെ പ്രധാനഘട്ടങ്ങൾക്ക് സാക്ഷിയാവുകയും അതിനു വഴികാട്ടുകയും ചെയ്തിട്ടുണ്ട് കേരള നിയമസഭ. ഒട്ടേറെ വെല്ലുവിളികളെ നേരിട്ട് ഗുണപരമായ വളർച്ചയുടെ വഴിയിൽത്തന്നെ സർക്കാരുകൾ കേരളത്തെ നിലനിർത്തി. കേരളത്തിന്റെ അഭിവൃദ്ധിക്കുള്ള ദൗത്യങ്ങൾ കേരളനിയമസഭയിലെ ബഹുമാന്യരായ അംഗങ്ങളോട് ചർച്ച ചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നു.

## കേരളത്തിന്റെ അഭിവൃദ്ധി ഇന്ത്യയുടെ അഭിവൃദ്ധി

20 വർഷത്തെ കേരളവാസം എനിക്കേറെ നല്ല സുഹൃത്തുക്കളെ തന്നു. ഈ സംസ്ഥാനത്തുടനീളം ഞാൻ സഞ്ചരിച്ചിട്ടുണ്ട്. ഇവിടത്തെ ജനങ്ങളെയും അവരുടെ ജീവിതരീതിയെയും പ്രശ്നങ്ങളെയും ഞാൻ മനസ്സിലാക്കുന്നു. വിദേശ സഞ്ചാരത്തിനിടെ അവിടെ താമസമുറപ്പിച്ച നമ്മുടെ നാട്ടുകാരെ കാണാൻ ഞാൻ ശ്രദ്ധിക്കാറുണ്ട്. നിങ്ങളെ അറിയിക്കാൻ ഞാനാഗ്രഹിക്കുന്ന സുപ്രധാനമായൊരു കാര്യമുണ്ട്. കേരളീയർ എവിടെയായിരുന്നാലും അവരുടെ സംസ്ഥാനം വളരണമെന്നും പുരോഗമിക്കണമെന്നും ആഗ്രഹിക്കുന്നു. വേരുകളറ്റു പോകാതിരിക്കാൻ കൂടെ കൂടെ മടങ്ങിവരാൻ അവരാഗ്രഹിക്കുന്നു. ഭാരതീയരുടെ പ്രത്യേകിച്ച് കേരളത്തിൽ നിന്നുള്ളവരുടെ സംഭാവനകളെ അംഗീകരിച്ചു കൊണ്ടുള്ള ഒട്ടേറെ പ്രശംസാവചനങ്ങൾ വിവിധ രാഷ്ട്രത്തലവൻമാരിൽ നിന്ന് ഞാൻ നേരിട്ടു കേട്ടിട്ടുണ്ട്. കേരളത്തിന്റെ അഭിവൃദ്ധി ഇന്ത്യയുടെ അഭിവൃദ്ധിയാണ്.

## മാനസിക ഐക്യം

ഇവിടെ നിൽക്കുമ്പോൾ നാലു പതിറ്റാണ്ടു മുൻപത്തെ ഒരു സംഭവം അനുസ്മരിക്കാൻ ഞാനാഗ്രഹിക്കുന്നു. ഭൂമധ്യ രേഖയ്ക്കടുത്തുള്ള പ്രദേശത്ത് ബഹിരാകാശ ഗവേഷണ കേന്ദ്രത്തിന് സ്ഥലം അന്വേഷിക്കുകയായിരുന്നു ഡോ. ഹോമി ഭാഭയും പ്രൊഫ. വിക്രം സാരാഭായിയും. മഹാൻമാരായ ആ ശാസ്ത്രജ്ഞൻമാർ പല സ്ഥലങ്ങളും സന്ദർശിച്ചു. കാന്തിക ഭൂമധ്യരേഖയ്ക്കടുത്തുള്ള പ്രദേശമെന്ന നിലയിലും അന്തരീക്ഷഘടനയുടെ പഠനത്തിനും അയണ മണ്ഡല ഗവേഷണത്തിനും അനുയോജ്യമെന്ന നിലയിലും കേരളത്തിലെ തുമ്പയെ ബഹിരാകാശ ഗവേഷണത്തിനുള്ള കേന്ദ്രമായി ശാസ്ത്രസമൂഹം തിരഞ്ഞെടുത്തു. പ്രൊഫ. വിക്രം സാരാഭായി തുമ്പ സന്ദർശിച്ചപ്പോൾ അവിടെ ഒട്ടേറെ മത്സ്യബന്ധനത്തൊഴിലാളികൾ അധിവസിച്ചിരുന്ന പല ഗ്രാമങ്ങളാണ് ഉണ്ടായിരുന്നത്. പള്ളിത്തുറയിൽ പുരാതനമായ മേരിമഗ്ദലിൻ പള്ളിയും ബിഷപ്പ്സ്



ഹൗസും ഉണ്ടായിരുന്നു. ബഹിരാകാശ ശാസ്ത്ര ഗവേഷണ സ്ഥാപനത്തിനായി ആ സ്ഥലം വിട്ടു കിട്ടാനായി പ്രൊഫ. വിക്രം സാരാഭായി പല രാഷ്ട്രീയ നേതാക്കളെയും ഉദ്യോഗസ്ഥ മേധാവി കളെയും കണ്ടു. പ്രദേശത്തിന്റെ സവിശേഷത മൂലം അദ്ദേഹത്തിന് ആ ശ്രമങ്ങളിൽ വിജയിക്കാ നായി. തിരുവനന്തപുരം ബിഷപ്പിനെ കാണാനാണ് പലരും ആവശ്യപ്പെട്ടത്.

ഒരു ശനിയാഴ്ചയാണ് പ്രൊഫ. വിക്രം സാരാഭായി ബിഷപ്പിനെ കണ്ടത്. ആവശ്യം കേട്ട ബിഷപ്പ് പുഞ്ചിരിച്ചു. തന്നെ അടുത്ത ദിവസം വന്നു കാണാൻ ആവശ്യപ്പെട്ടു. ഞായറാഴ്ച കുർബാന മധ്യേ ബിഷപ്പ് വിശ്വാസി സമൂഹത്തോടു പറഞ്ഞു: ആധ്യാത്മിക മക്കളേ, എന്നോടൊ പ്പമുള്ളത് പ്രശസ്തനായ ഒരു ശാസ്ത്രജ്ഞനാണ്. നമ്മുടെ പള്ളിയും ഞാൻ താമസിക്കുന്ന മേടയും ബഹിരാകാശ ശാസ്ത്ര കേന്ദ്രത്തിനായി വിട്ടുകിട്ടണമെന്നാണ് അദ്ദേഹത്തിന്റെ ആവശ്യം. പ്രിയപ്പെട്ട മക്കളേ, ശാസ്ത്രം മനുഷ്യജീവിതത്തെ പരിപോഷിപ്പിക്കാനായുള്ള സത്യാന്വേഷണമാ ണ്. മതത്തിന്റെ ഉയർന്ന തലം ആത്മീയതയാണ്. ആത്മീയ പ്രഭാഷകർ ദൈവത്തിന്റെ സഹായം തേടുന്നത് മനുഷ്യമനസ്സുകളെ ശാന്തമാക്കാനാണ്. ചുരുക്കത്തിൽ ഞാനും വിക്രമും ചെയ്യുന്നത് ഒന്നു തന്നെയാണ്. ശരീരത്തിലും മനസ്സിലും മനുഷ്യന് പുരോഗതി ഉണ്ടാകാനായി ശാസ്ത്രവും ആത്മീയതയും ദൈവകൃപ തേടുന്നു. മക്കളേ, ഒരു ശാസ്ത്ര ദൗത്യത്തിനായി ഈ ദേവാലയം നമുക്ക് നൽകിക്കൂടേ ?

ഒരു നിമിഷത്തേയ്ക്ക് നിശ്ശബ്ദതയായിരുന്നു. തൊട്ടുപിന്നാലെ വിശ്വാസി സമൂഹത്തിൽ നിന്ന് ഹൃദയം നിറഞ്ഞ ഒരു ആമേൻ പള്ളിയിൽ മാറ്റൊലിക്കൊണ്ടു. പിന്നീട് 1962-ൽ ആ വലിയ സംഭവം യാഥാർഥ്യമായി. ഐ. എസ്. ആർ. ഒ. സ്ഥാപിക്കുകയെന്ന ദേശീയ ലക്ഷ്യത്തെ അംഗീകരിച്ച് തുമ്പ പള്ളിത്തുറയിലെ പള്ളി സമർപ്പിക്കുകയെന്ന മഹത്വപൂർണ്ണമായ തീരുമാനം തിരുവനന്തപുരത്തെ ബിഷപ്പ് റവ. പീറ്റർ ബർണാഡ് പെരേര കൈക്കൊണ്ടു. പള്ളി ഞങ്ങളുടെ പണിപ്പുരയായി. ബിഷപ്പിന്റെ മേട ഞങ്ങൾ ശാസ്ത്രകാരൻമാരുടെ സങ്കേതമായി. തുമ്പയിലെ റോക്കറ്റ് വിക്ഷേപണ കേന്ദ്രത്തെ തുടർന്ന് വിക്രം സാരാഭായി സ്പേസ് സെന്ററുണ്ടായി ; രാജ്യത്ത് പലയിടത്തും ബഹിരാകാശ കേന്ദ്രങ്ങളുണ്ടായി.

മനുഷ്യജീവിതത്തിന്റെ അർത്ഥത്തെ ആദരിക്കുന്നതിൽ ജ്ഞാനികളായ ആത്മീയ-ശാസ്ത്ര നായകർ എങ്ങനെ സമന്വിത ലക്ഷ്യത്തിലെത്തിയെന്ന് ആ സംഭവത്തെക്കുറിച്ചോർക്കുമ്പോൾ എനിക്ക് കാണാനാകുന്നു. പുതിയ പള്ളികളും പാഠശാലകളും റെക്കോർഡ് സമയത്തിനുള്ളിൽ പണിതീർന്നു. തുമ്പ റോക്കറ്റ് വിക്ഷേപണ കേന്ദ്രത്തിന്റെയും വി. എസ്. എസ്. സിയുടേയും പിറവി രാജ്യത്തിന് ലോകനിലവാരമുള്ള വമ്പൻ റോക്കറ്റുകളുടെ രൂപകല്പനയ്ക്കും വികസന ത്തിനും ഉത്പാദനത്തിനുമുള്ള ശേഷി നൽകിയെന്നത് തീർച്ച. പിന്നീട് ഭൗമ-സൗര സമകാലീന, കാലാവസ്ഥ ബഹിരാകാശ പേടകങ്ങൾ, വാർത്താ വിനിമയ ഉപഗ്രഹങ്ങൾ, വിദൂര സംവേദന ഉപഗ്രഹങ്ങൾ, അതു വഴിയുള്ള അതിവേഗ വാർത്താവിനിമയവും കാലാവസ്ഥ പ്രവചനവും, ജലസ്രോതസ്സുകളുടെ കണ്ടെത്തൽ...... ഇവയൊക്കെ ഇന്ത്യ കൈവരിച്ചു.

ഇന്ന് പ്രൊഫ. വിക്രം സാരാഭായിയോ റവ. പീറ്റർ ബെർണാഡ് പെരേരയോ നമുക്കൊപ്പമില്ല. പക്ഷേ അവരുടെ മഹത്വത്തിൻ സുഗന്ധം ഇപ്പോഴും നമുക്കൊപ്പമുണ്ട്. ഭഗവദ്ഗീതയിൽ പറയുന്നു. പൂക്കളെ നോക്കുക. എത്ര ഉദാരമായി അവ സൗരഭ്യവും മധുവും നൽകുന്നു; എല്ലാവരിലുമെത്തുന്നു ; അത് ; അവ സ്നേഹം വിലക്കുകളില്ലാതെ നൽകുന്നു. കർമം കഴിഞ്ഞാൽ നിശ്ശബ്ദമായി പൊഴിയുന്നു. പൂക്കളെപ്പോലെയാകാൻ ശ്രമിക്കുക. എല്ലാ ഗുണങ്ങളോടെയും ഗർവില്ലാതെയിരിക്കുക.

സുന്ദരമായ ഈ സംഭവം നടന്നത് കേരളത്തിലാണ്. ഈ രാജ്യത്തെ ഓരോ തലമുറയ്ക്കും എത്ര മഹത്തായ സന്ദേശമാണത്. മനസ്സുകളുടെ ഈ ഐക്യം കേരളീയരുടെ സവിശേഷതയാണ്. മാനസിക ഐക്യത്തിന്റെ ഈ അടിസ്ഥാനശേഷി സംസ്ഥാനത്തെ വികസനത്തിന് വലിയ മൂലധനമാണ്.



ചരിത്രപരമായി കേരളം വിവിധ സംസ്കാരങ്ങളുടെയും വിവിധ മതങ്ങളുടേയും മൂശയാണ്. ഇവയെ ഫലപ്രദമായി സമന്വയിപ്പിച്ച് സ്വന്തമായി ഒരു സംസ്കാരം സൃഷ്ടിച്ചിരിക്കുകയാണ് കേരളം. ഈ ബഹുമുഖമായ കരുത്ത്-ഈ നാടിന്റെ മതേതരമായ മൂല്യബോധം, പ്രകൃതിവിഭവങ്ങളുടെ ഔദാര്യം, മികച്ച മനുഷ്യവിഭവശേഷി ഇവയൊക്കെ കേരളത്തെ രാജ്യത്തിന് പിന്തുടരാവുന്ന മാതൃകാസംസ്ഥാനമാക്കാൻ പ്രയോജനപ്പെടുത്തണം.

രണ്ട് മേഖലകളിൽ കേരളീയർ കൈവരിച്ച സമാനതകളില്ലാത്ത നേട്ടത്തെ അഭിനന്ദിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. 1. ജനങ്ങളുടെ മാനസിക ഐക്യം. 2. ദേശീയ മുനുഷ്യശേഷി വികസന സൂചികയിലെ കേരളത്തിന്റെ ഒന്നാം സ്ഥാനം. വികസിത രാഷ്ട്രമാകാനുള്ള ഇന്ത്യയുടെ ശ്രമത്തെ സഹായിക്കത്തക്കവിധത്തിലുള്ള സംസ്ഥാനമായി കേരളത്തെ മാറ്റുന്നതിന്റെ അടിസ്ഥാനമായി ഞാൻ ഈ രണ്ടു കാര്യങ്ങളെ കാണുന്നു. ഇവ പ്രയോജനപ്പെടുത്തി സംസ്ഥാനത്തെ വികസിത മാക്കുന്ന കർത്തവ്യം കേരളത്തിലെ ബഹുമാന്യരായ നിയമസഭാംഗങ്ങളുടെ കരങ്ങളിലാണ്. സംസ്ഥാന വികസനത്തിന് പ്രയോജനപ്പെടുന്ന അടിസ്ഥാന ശേഷി എന്തെന്ന് നോക്കാം.

## കേരളത്തിന്റെ അടിസ്ഥാനശേഷി

പടിഞ്ഞാറ് അറേബ്യൻ കടലും കിഴക്ക് പശ്ചിമഘട്ടവും അതിരിടുന്ന സംസ്ഥാനമാണു കേരളം. സമൃദ്ധമായ കാലവർഷവും മഴയാൽ പുഷ്ടമാകുന്ന 44 നദികളും വിപുലമായ ജൈവവൈവിധ്യവും വിശാലമായ തീരദേശവും പുരാതനമായ സംസ്കാരവും നല്ലവരായ മനുഷ്യരും കേരളത്തിന്റെ ആസ്തികളാണ്. വർഷം മുഴുവൻ മിതശീതോഷ്ണ കാലാവസ്ഥയുള്ള ഇവിടം ഒട്ടേറെ അപൂർവ പക്ഷികൾക്കും സസ്യപുഷ്പജാതികൾക്കും ആവാസസ്ഥാനമാണ്. ഈ കാലാവസ്ഥയും ഭൂപ്രകൃതിയും മൂലം കേരളം മൽസ്യ, സമുദ്ര വിഭവങ്ങൾ, കാപ്പി, തേയില, ഔഷധച്ചെടികൾ, പഴവർഗങ്ങൾ, നാളികേരം, ജലവിഭവങ്ങൾ എന്നിവയാൽ സമൃദ്ധമാണ്.

ആരോഗ്യ, വിദ്യാഭ്യാസ മേഖലകളിൽ ഭീമമായ മൂലധന നിക്ഷേപവും നല്ല ഭരണകൂടവും സമൂഹത്തിൽ സ്വകാര്യ-പൊതു പങ്കാളിത്തവും കേരളത്തിലെ മനുഷ്യശേഷി വർധിപ്പിക്കാൻ സഹായകമായി. കുടുംബാസൂത്രണ പദ്ധതിയുടെ കാര്യക്ഷമമായ നിർവഹണവും സ്വകാര്യ ഡോക്ടർമാരുടെ സംഭാവനകളും ജനനമരണ നിരക്കുകൾ കുറയ്ക്കാൻ സഹായകമായി. അച്ചടി, ഇലക്ട്രോണിക്, ചലച്ചിത്ര മാധ്യമങ്ങളുടെ വൻ സ്വാധീനവും ജനസംഖ്യാ നിയന്ത്രണ സന്ദേശം പ്രചരിപ്പിക്കാൻ സഹായകമായി. ആവാസ വ്യവസ്ഥയിലുള്ള ഗ്രാമ-നഗര നൈരന്തര്യവും മെച്ചപ്പെട്ട റോഡ്, ജല ഗതാഗത സൗകര്യങ്ങളും ആരോഗ്യ, വിദ്യാഭ്യാസ സൗകര്യങ്ങളുടെ ലഭ്യത വർധിപ്പിച്ചു. കേരളീയരുടെ പ്രവാസം സംസ്ഥാനത്തെ ജനസംഖ്യാ സമ്മർദ്ദവും തൊഴിലില്ലായ്മയും കുറച്ചിട്ടു ണ്ടെന്നതിനു പുറമേ കുടുംബങ്ങളിലേക്ക് ഗണ്യമായ സാമ്പത്തിക നേട്ടമുണ്ടാക്കി ജീവിത നിലവാരം മെച്ചപ്പെടുത്തുകയും ചെയ്തു. (അവലംബം : ദേശീയ മാനവ വികസന റിപ്പോർട്ട് 2001).

ഈ അനുകൂല ഘടകങ്ങളെല്ലാം കണക്കിലെടുക്കുമ്പോൾ എന്തൊക്കെയാകാം കേരളത്തിന്റെ മുന്നിലുള്ള വികസനദൗത്യങ്ങൾ? സമയബന്ധിതമായി ദാരിദ്ര്യം തുടച്ചുനീക്കുകയും സമൃദ്ധി യഥാർത്ഥ്യമാക്കുകയുമല്ലാതെ മറ്റൊരു ദൗത്യവും അവശേഷിക്കുന്നില്ല. വിവിധ സംസ്ഥാനങ്ങൾക്കു വേണ്ടി ആസൂത്രണ കമ്മീഷൻ തയ്യാറാക്കിയ വികസന റഡാർ ഈ ഘട്ടത്തിൽ ഞാൻ നിങ്ങളു മായി പങ്കുവയ്ക്കട്ടെ. പ്രിയപ്പെട്ട അംഗങ്ങളേ, മനുഷ്യശേഷി വികസന സൂചികയുടെ പേരിലും മാന സിക ഐക്യത്തിന്റെ പേരിലും മുഴുവൻ രാജ്യവും മതിപ്പോടെ കാണുന്ന നിങ്ങളെ ഞാൻ ഈ വികസന റഡാർ സൂക്ഷ്മായി പഠിക്കാൻ ക്ഷണിക്കുന്നു. വലിയ അഷ്ടകോണിന്റെ അതിരുകൾ വിവിധ മേഖലകളിലെ പരമാവധി വികസനത്തിന്റെ സൂചികകളാണ്. ചെറിയ അഷ്ടകോൺ ദേശീയ ശരാശരിയെ പ്രതിനിധാനം ചെയ്യുന്നു. കേരളം എവിടെ നിൽക്കുന്നു എന്നു കാണുക. സാക്ഷരത,



ആയുർദൈർഘ്യം, പാർപ്പിട, ഔപചാരിക വിദ്യാഭ്യാസ സൗകര്യങ്ങൾ എന്നീ രംഗങ്ങളിൽ ഞങ്ങൾ നിങ്ങളെ മതിക്കുന്നു. ദാരിദ്ര്യം മൊത്തമായി തുടച്ചുനീക്കാനും സമൂഹത്തിന്റെ വളർച്ചാശേഷിക്ക് ആക്കം കൂട്ടാനും അതുവഴി രണ്ടായിരത്തിപ്പത്തോടെ സാമ്പത്തിക വളർച്ചയും സമ്പദ്സമൃദ്ധിയുമുള്ള വികസിത സംസ്ഥാനമായി മാറാനും കേരളത്തിനു കഴിയുമെന്നു നിങ്ങൾ തിരിച്ചറിയണം.

## ഫോക്കസ് കേരള

ഈ നിയമസഭയിലെ എന്റെ ഈ പ്രസംഗം വിഷയമാക്കുന്നത് ഇപ്പോഴത്തെ പ്രതിശീർഷ വരുമാനമായ 23,000 രൂപയിൽ നിന്ന് എങ്ങനെ മൂന്നു വർഷത്തിനുള്ളിൽ 50,000 ആക്കാമെന്നും മൂന്നു ലക്ഷത്തോളം ബിരുദ, ബിരാദാനന്തര ബിരുദധാരികൾ ഉൾപ്പെടെ 37 ലക്ഷം വരുന്ന അഭ്യസ്തവിദ്യരും തൊഴിലില്ലാത്തവരുമായ ജനങ്ങൾക്കു കൂടുതൽ തൊഴിൽ സാധ്യതകൾ സൃഷ്ടിക്കാൻ സൗഹൃദപരമായ അന്തരീക്ഷം സൃഷ്ടിക്കാമെന്നതുമാണ്. നിക്ഷേപം, കാര്യക്ഷമത, ഉത്പാദനക്ഷമത, ഗുണമേന്മ എന്നിവയിൽ മൽസരശേഷിയുള്ള 41 ലക്ഷം ജനങ്ങളുടെ ദാരിദ്ര്യം തുടച്ചുനീക്കാൻ ഇതു സഹായിക്കും. മൽസര ശേഷിയെന്ന പദത്തിന്റെ നിർവചനം ഉൾപ്പെട്ട വികസനത്തിന്റെ നിയമം (ലോ ഓഫ് ഡവലപ്മെന്റ്) നിങ്ങളുമായി ചർച്ച ചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നു.

## വികസനത്തിന്റെ നിയമം

വ്യവസായ, വാണിജ്യ രംഗങ്ങളിൽ രാഷ്ട്രങ്ങളുടെ വികസന ശൈലികളും അവയുടെ പരസ്പര ബന്ധവും പഠിക്കുകയായിരുന്നു ഞാൻ. എല്ലാവർക്കുമറിയാവുന്നതുപോലെ ലോകത്ത് ഏതാനും വികസിത രാഷ്ട്രങ്ങളും ഒട്ടേറെ വികസ്വര രാഷ്ട്രങ്ങളുമുണ്ട്. ഇവ തമ്മിലുള്ള ബന്ധമെന്താണ് ? ഇവയെ ബന്ധിപ്പിക്കുന്നതെന്താണ് ? തങ്ങളുടെ ഉൽപന്നങ്ങൾ വിവിധ രാജ്യങ്ങളിൽ മത്സരത്തെ അതിജീവിച്ചു വിൽക്കാൻ കഴിയുമ്പോഴാണു വികസ്വര രാജ്യങ്ങൾ വികസിത രാജ്യങ്ങളാകുന്നത്. വികസ്വര രാജ്യങ്ങൾക്കു വികസിത രാജ്യങ്ങളായിത്തീരാനും തങ്ങളുടെ ഉൽപന്നങ്ങൾ വിറ്റഴിക്കുകയേ മാർഗമുള്ളൂ. മറ്റു രാജ്യങ്ങളുടെ ഉൽപന്നങ്ങളോടു മത്സരിച്ചു വിപണി പിടിച്ചടക്കാനുള്ള കഴിവാണ് ഈ രണ്ടുതരം രാജ്യങ്ങളുടേയും നിർണായക ഘടകം. ഇതിനു മൂന്നു തലങ്ങളുണ്ട്. ഉൽപന്നത്തിന്റെ ഗുണമേന്മ, കുറഞ്ഞ വിലയ്ക്കു കൂടുതൽ മികവ്, സമയബന്ധിത വിതരണം. ഉൽപന്നങ്ങളുടെ വിൽപനയിൽ ഗുണമേൻമയുടെ ഈ ചലനാത്മകതയെ ആണ് വികസനത്തിന്റെ നിയമം എന്നു വിശേഷിപ്പിക്കുന്നത്. ഓരോ പ്രവർത്തനവും കേന്ദ്രീകരിക്കുന്നതു മത്സര ക്ഷമതയിലേക്കാണ്. സംസ്ഥാനം, സ്വന്തം ഉൽപന്നങ്ങൾ ഉത്പാദിപ്പിക്കുകയും അത് സംസ്ഥാനത്തിനകത്തും മറ്റു സംസ്ഥാനങ്ങളിലും മറ്റു രാജ്യങ്ങളിലും വിറ്റഴിക്കുകയും വേണം. മത്സര ക്ഷമതയുള്ള എന്തൊക്കെ ഉൽപന്നങ്ങളാണ് രാജ്യത്തിനും മറ്റു രാജ്യങ്ങൾക്കും വേണ്ടി കേരളത്തിനു സംഭാവന ചെയ്യാവുന്നത്? ഇതു മനസ്സിൽ വച്ച് ഞാൻ താഴെപ്പറയുന്ന ലക്ഷ്യങ്ങൾ സുസ്ഥിര വികസനത്തിനായി കേരളത്തിനു ശുപാർശ ചെയ്യുന്നു.

## കേരളത്തിന്റെ വികസന ദൗത്യങ്ങൾ

അടിസ്ഥാനശേഷി കണക്കിലെടുക്കുമ്പോൾ എന്തൊക്കെ ദൗത്യങ്ങളാണു കേരളത്തിന് സ്വീകരിക്കാവുന്നതെന്നു നോക്കാം. താഴെപ്പറയുന്നവയാണു രണ്ടായിരത്തി പതിനഞ്ചാകുമ്പോഴേക്ക് സമൃദ്ധി കൈവരിക്കാൻ കേരളത്തിനുള്ള ചൂണ്ടുപലകകൾ.

1. ആരോഗ്യ, ശാസ്ത്ര, തീർഥാടന മേഖലകൾക്ക് ഊന്നൽ നൽകി ടൂറിസം.
2. തിരുവനന്തപുരം-കാസർകോട് സ്മാർട് ജലപാത
3. ഐ. ടി. ഉൽപ്പന്നങ്ങളുടെ വികസനവും വിപണനവും
4. ആയുർവേദവും ഔഷധസസ്യങ്ങളും ഉൾപ്പെട്ട മരുന്ന് ഉൽപ്പന്നങ്ങൾ



5. നഴ്സുമാർക്കും പാരാമെഡിക്കൽ ജീവനക്കാർക്കും മികവുറ്റ പരിശീലനം.
6. വിദേശ ഇന്ത്യക്കാർ ഉൾപ്പെടെയുള്ളവരുടെ നിക്ഷേപം ആകർഷിക്കാൻ സാമ്പത്തിക മേഖലകൾ.
7. ആഴക്കടൽ മൽസ്യബന്ധനവും അനുബന്ധ വ്യവസായങ്ങളും
8. തീരദേശ മേഖലകളിൽ അടിസ്ഥാന സൗകര്യ വികസനത്തിനു പുര (PURA)-കളുടെ നിർമ്മാണം.
9. തേയില, കാപ്പി, സുഗന്ധദ്രവ്യം, കേരം, പഴവർഗങ്ങൾ എന്നിവയിൽ നിന്നു മൂല്യവർധിത ഉൽപന്നങ്ങൾ
10. വികസിത ബഹിരാകാശ സാങ്കേതിക വിദ്യ കേരളത്തിന്റെ വാർത്താവിനിമയ പുരോഗതിക്കും ചെറുകിട വ്യവസായ പുരോഗതിക്കും വിദഗ്ധ പരിശീലനത്തിനും ഉപയോഗിക്കാം. കേരള സർക്കാരും ഐ. എസ്. ആർ. ഒ. യുമായി സംയുക്ത സംരംഭം.

**1. തീർഥാടനം, വിനോദം, ആരോഗ്യം, ശാസ്ത്രം എന്നിവ ഉൾപ്പെടുന്ന ടൂറിസം മേഖല**

- ശുചിത്വമുള്ളതും ഹരിതമനോഹരവുമായ പരിസ്ഥിതിയും താമസസൗകര്യങ്ങളും.
- മെച്ചപ്പെട്ട റോഡ്, റയിൽ, ജല പാതകൾ.
- വിനോദസഞ്ചാര കേന്ദ്രങ്ങളിലൂടെയുള്ള യാത്രയുടെ ദൃശ്യാനുഭവം നൽകുന്ന വെബ്സൈറ്റ്.
- ഓരോ വിദേശ വിനോദസഞ്ചാരിയുടെയും വ്യക്തിപരമായ താൽപര്യങ്ങൾ മനസ്സിലാക്കി സൗകര്യമൊരുക്കുന്ന ടൂറിസം പോർട്ടൽ.
- വിനോദസഞ്ചാരികളുടെ ആവശ്യങ്ങൾ സൗഹൃദ മനോഭാവത്തോടെ കൈകാര്യം ചെയ്യാൻ കഴിയും വിധത്തിൽ പരിശീലനം ലഭിച്ച വ്യക്തികൾ.
- ഇവ ഉൾപ്പെടെ വിവിധ മേഖലകൾ പരിഗണിച്ച് തയാറാക്കുന്ന പുതിയ വിനോദ സഞ്ചാരനയം.
- ആരോഗ്യ ടൂറിസം ലക്ഷ്യമിട്ട് സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രികൾ.
- വിദേശ സഞ്ചാരികളുടെ എണ്ണത്തിലെ വർധന കൊണ്ടുമാത്രം 20 ലക്ഷം പേർക്ക് കൂടുതലായി തൊഴിൽ. 3000 കോടി രൂപയുടെ വിദേശ നാണ്യം.

കേരളമെന്ന ഈ മനോഹരനാട്ടിൽ വിനോദ സഞ്ചാരത്തിന് അനന്തസാധ്യതകളും സുപ്രധാന്യ ദൗത്യവുമുണ്ട്. വിനോദസഞ്ചാര-തീർഥാടന കേന്ദ്രങ്ങൾ എത്രയെത്രയാണിവിടെ ഉള്ളത്. ശബരിമല, ഗുരുവായൂർ, ബോൾഗാട്ടി പാലസ്, കുമരകം, കോവളം പോലെയുള്ള സുന്ദരതീരങ്ങൾ, മൂന്നാർ അടക്കമുള്ള മലയോരങ്ങൾ, ഇരവികുളവും പെരിയാറുമുൾപ്പെടെയുള്ള വന്യജീവി സങ്കേതങ്ങൾ, ശിൽപ-സാംസ്കാരിക പൈതൃകം വിളിച്ചോതുന്ന പ്രദേശങ്ങൾ.

കാടും സമുദ്രതീരവും കുന്നുകളും കായലും സൂര്യപ്രകാശവും എല്ലാം ഒത്തൊരുമിക്കുന്ന അപൂർവ്വം നാടുകളിലൊന്നാണു കേരളം. പ്രകൃതിയുടെ അത്യപൂർവ വരദാനം. ഇതിനൊപ്പം ശാസ്ത്ര കൗതുകമുള്ള ടൂറിസ്റ്റുകൾക്ക് താൽപര്യമുണർത്തുന്ന ശാസ്ത്ര, ഗവേഷണ, വികസന പ്രസ്ഥാനങ്ങൾകൊണ്ടും സമ്പന്നമാണീ നാട്.

## അടിസ്ഥാന സൗകര്യവികസനം

ഏതു നാട്ടിലെത്തുന്ന വിനോദ സഞ്ചാരികളും അവിടെ താമസിക്കുന്ന കാലമത്രയും പരമാവധി ഉപയോഗപ്പെടുത്താൻ ആഗ്രഹിക്കുന്നത് സ്വാഭാവികമാണ്. വിനോദസഞ്ചാര കേന്ദ്രങ്ങളിലേക്ക് വേഗത്തിലെത്തിക്കുന്നതും വിശ്വസിച്ച് ആശ്രയിക്കാവുന്നതുമായ യാത്രാസൗകര്യങ്ങളാണ് ടൂറിസത്തിന്റെ അടിസ്ഥാനം. വിമാനത്താവളങ്ങൾ, റയിൽവേ, വിശാലമായ റോഡ് സൗകര്യം, ഉൾനാടൻ ജലഗതാഗതം എന്നിവ ഇതിന്റെ പരമപ്രധാന ഘടകങ്ങളാണ്.



ശുചിത്വവും ഗുണനിലവാരവുമുള്ള താമസസൗകര്യങ്ങളാണ് മറ്റൊരു ഘടകം. സർക്കാർ-സ്വകാര്യ പങ്കാളിത്തത്തിലൂടെ ഇതു പ്രാവർത്തികമാവണം. മികച്ച ആശയവിനിമയ സൗകര്യങ്ങളും പരിസ്ഥിതി സാഹചര്യങ്ങളും ഒരുമിക്കുന്ന താമസസൗകര്യമാവണം ലക്ഷ്യം. ചികിൽസാലക്ഷ്യങ്ങളോടെയുള്ള ടൂറിസം പരമാവധി പ്രയോജനപ്പെടുത്താനായി സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രികൾ തുടങ്ങാനും സാഹചര്യമൊരുക്കണം.

## മനുഷ്യശേഷി വികസനം

ടൂറിസത്തിന്റെ പ്രധാനഘടകമാണ് ടൂർ ഓപ്പറേറ്റർമാർ. മേഖലയിൽ പ്രാവീണ്യമുള്ളവരും ആധുനിക ഉപകരണങ്ങൾ പ്രയോജനപ്പെടുത്തുന്നവരും വിനോദസഞ്ചാരികൾക്കു താൽപര്യമുള്ള എല്ലാ പ്രദേശങ്ങളെക്കുറിച്ചും പരമാവധി വിവരങ്ങൾ നൽകാൻ കഴിയുന്നവരുമാവണം ടൂർ ഓപ്പറേറ്റർമാർ. വിനോദം, തീർഥാടനം, ചികിൽസ, ശാസ്ത്രം എന്നിവ ഉൾപ്പെടുന്ന വൈവിധ്യമാർന്ന ടൂറിസം മേഖലകളെപ്പറ്റി മാർഗനിർദേശം നൽകാനും അവർക്കു കഴിയണം.

ഹോട്ടലുകൾ, യാത്രാ മാർഗങ്ങൾ എന്നിവയെക്കുറിച്ച് കേരള സർക്കാരിന്റെ വെബ്സൈറ്റ് ചില അടിസ്ഥാന വിവരങ്ങൾ നൽകുന്നുണ്ട്. എന്നാൽ, കേരളത്തിന്റെ പ്രകൃതിസൗന്ദര്യവും സാംസ്കാരിക വൈവിധ്യവും ചിത്രീകരിക്കാനുള്ള ദൃശ്യസാധ്യതകൾ ഇതിൽ പ്രയോജനപ്പെടുത്തിയിട്ടില്ല. വെബ്സൈറ്റിൽ ലഭ്യമാക്കുന്ന വിവരങ്ങളുടെ ലക്ഷ്യം പരമാവധി വിനോദസഞ്ചാരികളെ കേരളത്തിലേക്ക് ആകർഷിക്കുക എന്നതാവണം. വിനോദ സഞ്ചാര കേന്ദ്രത്തിലൂടെ യാത്ര ചെയ്യുന്ന തോന്നലുണ്ടാകുന്ന വിധമുള്ള ചിത്രീകരണം (വെർച്വൽ ടൂർ) വെബ്സൈറ്റ് വഴി നൽകാൻ കഴിയും. ആ യാത്ര കണ്ടാൽ ഈ പ്രദേശം സന്ദർശിക്കണമെന്ന തോന്നൽ കാഴ്ചക്കാരന് ഉണ്ടാവണം. വിനോദസഞ്ചാരികൾക്ക് തങ്ങൾക്കു താൽപര്യമുള്ള പ്രദേശം യാത്രയ്ക്കായി തിരഞ്ഞെടുക്കാനും ഇതു കൂടുതൽ സൗകര്യമൊരുക്കും.

## സാമ്പത്തികം

കേരളത്തിലേക്കുള്ള ആഭ്യന്തര വിനോദസഞ്ചാരികളുടെ എണ്ണം ഇപ്പോഴത്തെ 60 ലക്ഷത്തിൽ നിന്ന് 1.2 കോടിയായും വിദേശ വിനോദസഞ്ചാരികളുടെ എണ്ണം 3.5 ലക്ഷത്തിൽ നിന്ന് 10 ലക്ഷമായും വർധിപ്പിക്കാൻ കേരളത്തിന്റെ അമൂല്യമായ വിനോദസഞ്ചാര സാധ്യതകൾക്കു കഴിയും. ഒരു വിനോദ സഞ്ചാരി എത്തിയാൽ ശരാശരി 3.5 പേർക്ക് ജോലി ലഭിക്കുമെന്ന രാജ്യാന്തര കണക്കുപ്രകാരം, കേരളത്തിലെത്തുന്ന വിദേശ സഞ്ചാരികളുടെ എണ്ണത്തിലെ വർധനകൊണ്ടും മാത്രം 20 ലക്ഷം പേർക്ക് കൂടുതലായി വിവിധ മേഖലകളിൽ ജോലി ലഭ്യമാക്കാനും കഴിയും. വിദേശ നാണ്യ വിനിമയത്തിൽ 3000 കോടി രൂപ അധികമായെത്തും. ചികിൽസ ലക്ഷ്യമാക്കിയുള്ള ടൂറിസം വഴി വൈദ്യശാസ്ത്ര മേഖലയിൽ ഒട്ടേറെപ്പേർക്ക് തൊഴിൽ അവസരം കൈവരും. പക്ഷേ, പരമപ്രധാനമായി ശ്രദ്ധിക്കേണ്ട ഒരു കാര്യമുണ്ട്- ടൂറിസം വികസനത്തിന്റെ പേരിൽ പരിസ്ഥിതിക്കു കോട്ടം വരുന്ന പ്രവൃത്തികളുണ്ടാവരുത്. സിക്കിമിലെപ്പോലെ പ്രകൃതി സംരക്ഷണം ഉറപ്പാക്കണം.

**2. ജലപാതകളുടെ വികസനം**

- ജലഗതാഗതം ഏറ്റവും ചെലവു കുറഞ്ഞതും കാര്യക്ഷമവും.
- ജലഗതാഗതം വ്യാപകമായാൽ റോഡിലെ തിരക്ക് ഒഴിവാകും. പരിസ്ഥിതി സംരക്ഷണം കാര്യക്ഷമമാവും.
- നദികളും കായലുകളും മനുഷ്യ നിർമിത കനാലുകളും ഉൾപ്പെടെ കേരളത്തിന്റെ ഉൾനാടൻ ജലപാതകൾ 1895 കിലോമീറ്റർ ദൈർഘ്യമുള്ളതാണ്.

❖ 27 കോടി രൂപയുടെ 17 പദ്ധതികൾ ഇപ്പോൾ തന്നെ പ്രവൃത്തിപഥത്തിൽ.
❖ കൊച്ചി-കൊല്ലം ജലപാത പദ്ധതിയും തിരുവനന്തപുരം- കാസർകോട് ഉൾനാടൻ ജലഗതാഗതപദ്ധതിയും അടിയന്തിര പ്രാധാന്യത്തോടെ നടപ്പാക്കുക.

ഉൾനാടൻ ജലഗതാഗതത്തിനായി കേരളത്തിൽ ധാരാളം നദികളും കായലുകളും കനാലുകളുമുണ്ട്. പക്ഷേ കേരളത്തിനു വേണ്ടത് തിരുവനന്തപുരം മുതൽ കാസർകോട് വരെ നീളുന്ന ഒരു സ്മാർട്ട് വാട്ടർവേ ആണ്. കുറുകെ തീർക്കുന്ന കനാലുകൾ വഴി ഇത് സംസ്ഥാനത്തെ മുഴുവൻ ബന്ധിപ്പിക്കും. എന്നാൽ ദീർഘജലപാത പദ്ധതി പൂർണ്ണമായി പ്രയോജനപ്പെടുത്തണമെങ്കിൽ ഇപ്പോഴുള്ള കനാലുകളും നദീജല സംവിധാനവും മെച്ചപ്പെടുത്തണം. ഈ സ്മാർട് വാട്ടർവേയ്ക്ക് ജലഗതാഗതയോഗ്യമായ ആഴവും വീതിയുമുണ്ടാകണം. വർഷം മുഴുവൻ ഗതാഗതം സാധ്യമാക്കുന്ന സാഹചര്യം വേണം. ദിവസവും 18 മണിക്കൂർ എങ്കിലും യാത്ര സാധ്യമാവണം. സാധനം കയറ്റിറക്കിന് സൗകര്യങ്ങളുള്ള സ്ഥലങ്ങളുണ്ടാവണം. ജലപാത വേണ്ടത്ര വെളിച്ചമുള്ളതും ആധുനിക ജലഗതാഗത-വാർത്താവിനിമയ സംവിധാനങ്ങളുള്ളതും ആവണം.

ഇപ്പോൾ വേമ്പനാട്ടുകായൽ മുതൽ തൃശൂർ വരെ ജലഗതാഗതമാർഗമുണ്ട്. കോട്ടപ്പുറം മുതൽ കൊല്ലം വരെയുള്ള പടിഞ്ഞാറൻ തീര കനാലിന്റെയും ഉദ്യോഗ്മണ്ഡൽ മുതൽ ചമ്പക്കര കനാൽവരെയുള്ള ദേശീയ ജലപാത-മൂന്നിന്റെയും നിർമാണം പുരോഗമിക്കുകയാണ്. ചെലവു കുറഞ്ഞ ഗതാഗത സൗകര്യവും ജലയാത്രാവിനോദസഞ്ചാരവും സാധ്യമാക്കാൻ മറ്റുള്ള പ്രദേശങ്ങൾക്ക് ഇനി മുൻഗണന നൽകണം. റെയിൽ മാർഗത്തിൽ ഇരട്ടിയും റോഡ് ഗതാഗതം വഴിയായാൽ എട്ടിരട്ടിയുമാണ് ജലമാർഗമുള്ള ചരക്കുഗതാഗതത്തെ അപേക്ഷിച്ച് ചെലവേറുക. ജലമാർഗം വ്യാപകമായി ഉപയോഗിക്കാൻ കഴിഞ്ഞാൽ റോഡിലെ തിരക്ക് ഒഴിവാക്കാനും പരിസ്ഥിതി സംരക്ഷണം കാര്യക്ഷമമാക്കാനും കഴിയും.

ദീർഘ ജലപാത പ്രാവർത്തികമാക്കാൻ സ്വകാര്യ-സർക്കാർ പങ്കാളിത്തത്തോടെ നിർവഹണവും ആഴംകൂട്ടലും ജലഗതാഗതസൗകര്യം വർധിപ്പിക്കലും ദൗത്യമായി ഏറ്റെടുത്ത് നടപ്പാക്കണം. ഇത് കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ സംയുക്തസംരംഭമായി ഏറ്റെടുക്കണം. ഭൂമി ഏറ്റെടുക്കലും പുനരധിവാസവും പ്രതിബന്ധമായാൽ അതു തരണം ചെയ്യാൻ പ്രത്യേക സംവിധാനവും ഉണ്ടാവണം.

ഒട്ടേറെ രാജ്യങ്ങളുടെ സമ്പദ്‌വ്യവസ്ഥയും വിനോദസഞ്ചാരവും മെച്ചപ്പെടുത്താൻ ജലപാതകൾ ഇടയാക്കിയിട്ടുള്ളത് ഞാൻ കണ്ടിട്ടുണ്ട്. സ്വകാര്യ സംരംഭകർ രംഗത്തുവരുമ്പോൾ അവർക്കുണ്ടാവുന്ന തടസ്സങ്ങൾ നീക്കാൻ നയപരമായ തീരുമാനങ്ങളും നിയമസഹായവും സർക്കാർ മുൻകൈയെടുത്ത് പ്രഖ്യാപിക്കണം. ഏകദേശം 650 കിലോമീറ്റർ ദൈർഘ്യം വരുന്ന ജലപാതയ്ക്ക് വ്യക്തമായ ആസൂത്രണം വേണം. ജലസേചനസാധ്യതകൾ, ശുദ്ധജല ലഭ്യത, പ്രളയനിയന്ത്രണം, കൂടുതലായി വേണ്ടിവരുന്ന വൈദ്യുതി, വിനോദസഞ്ചാര സാധ്യത, ജോലി സാധ്യത എന്നിവയെല്ലാം കണക്കിലെടുത്തു വേണം പദ്ധതി തയാറാക്കാൻ. ഈ റിപ്പോർട്ട് തയാറാക്കുന്ന ചുമതല സർക്കാർ ഏതെങ്കിലും പ്രൊഫഷണൽ സ്ഥാപനങ്ങളെ ഏൽപ്പിക്കണം.

ഈ ജലപാതയ്ക്കുവേണ്ടിയുള്ള വൈദ്യുതി, വർഷം മുഴുവൻ ഇതുവഴിയുള്ള യാത്രാ-ചരക്കു ഗതാഗതം എന്നിവ സംബന്ധിച്ച് നിയമസഭ പ്രത്യേക നയപരിപാടി തന്നെ തയാറാക്കണം. ഈ നയപരിപാടി പ്രഖ്യാപിക്കുകയും സാങ്കേതികമേന്മയോടെ ജലപാത പ്രാവർത്തികമാവുകയും ചെയ്യുന്നതോടെ കൂടുതൽ തൊഴിലവസരങ്ങളും അതുവഴി സംസ്ഥാനത്തിനു പുരോഗതിയും കൈവരിക്കാനാവുമെന്ന് എനിക്ക് ഉറപ്പുണ്ട്.

**3. വിവര സാങ്കേതിക വിദ്യ വികസനവും വിപണനവും**

❖ വിവരസാങ്കേതിക വിദ്യാരംഗത്ത് കേരളത്തിന്റെ സംഭാവന പരിമിതം.



- ഐ.ടി. മേഖലയിൽ പരമാവധി നിക്ഷേപം ആകർഷിക്കുക.
- ഐ. ടി. വ്യവസായത്തിനുള്ള സാഹചര്യങ്ങൾ ഒരുക്കുക. അടിസ്ഥാന സൗകര്യങ്ങളിൽ പരമാവധി മുന്നേറുക.
- വിവരസാങ്കേതിക ഉൽപന്ന നിർമ്മാണത്തിന് പ്രധാനം വൃത്തിയുള്ള പരിസ്ഥിതി, വൈദഗ്ധ്യമുള്ള മനുഷ്യശേഷി, തടസ്സങ്ങളില്ലാതെ ജോലി ചെയ്യാൻ കഴിയുന്ന സാഹചര്യം.
- ഐ.ടി വിദ്യാഭ്യാസ നിലവാരം ഉയർത്തുക.
- ടെലി എജ്യൂക്കേഷൻ, ടെലി മെഡിസിൻ, സ്മാർട് ഗവേണൻസ്-വിദ്യാഭ്യാസ, ആരോഗ്യ, ഭരണ മേഖലകളിൽ വാർത്താവിനിമയ, സാങ്കേതിക വിദ്യ പരമാവധി പ്രയോജനപ്പെടുത്തുക.
- നഗരങ്ങളിലെ വിദ്യാഭ്യാസമുൾപ്പെടുന്ന സൗകര്യങ്ങൾ ഗ്രാമപ്രദേശങ്ങളിലും എത്തിക്കുന്ന സംവിധാനം.
- കംപ്യൂട്ടർ, ചിപ്, ഹാർഡ് ഡിസ്ക് തുടങ്ങിയവ നിർമ്മിച്ച് വില കുറച്ച് എത്തിക്കാൻ സംവിധാനം.

രാജ്യത്തിന്റെ വികസനത്തിൽ വിവരസാങ്കേതിക മേഖലയ്ക്ക് ഇന്ന് നിർണായക പങ്കുണ്ട്. 2004-05 ൽ രാജ്യത്തെ ഐ.ടി. വരുമാനം 2800 കോടി ഡോളർ ആയിരുന്നു. കയറ്റുമതി വഴി മാത്രം കിട്ടിയത് 1800 കോടി ഡോളറും. എന്നാൽ വിവരസാങ്കേതിക വിദ്യാഭ്യാസ രംഗത്ത് കേരളത്തിന്റെ സംഭാവന ഇപ്പോഴും പരിമിതമാണ്.

വിവരസാങ്കേതിക മേഖലയിലെ സേവനങ്ങൾക്കൊപ്പം വിവര സാങ്കേതിക ഉൽപന്നങ്ങൾ തയാറാക്കുന്നതിലും കേരളത്തിന്റെ ശ്രദ്ധ പതിയണം. വിവര സാങ്കേതികവിദ്യാ മേഖലയിലെ നൂതനമായ ആശയങ്ങളിൽ നിന്നാണ് പുതിയ ഉൽപന്നങ്ങൾ പിറവിയെടുക്കുന്നത്. ഈ മേഖലയ്ക്ക് ആവശ്യമായ മനുഷ്യശേഷി കൊണ്ട് സമ്പന്നമാണു കേരളം. ഇതിനുവേണ്ട അടിസ്ഥാന സൗകര്യങ്ങൾ കേരളത്തിന് സാധ്യമാണുതാനും. രണ്ട് രാജ്യാന്തര വിമാനത്താവളങ്ങൾ വഴിയായി മറ്റു രാജ്യങ്ങളുമായി കേരളത്തിന് വേഗത്തിൽ ബന്ധപ്പെടാനും കഴിയും.

ഇതിന് അവശ്യം വേണ്ടത് പ്രധാന നഗരങ്ങളിലെ മെച്ചപ്പെട്ട ഗതാഗത സൗകര്യവും അടിസ്ഥാന സൗകര്യവികസനവുമാണ്. വിവരസാങ്കേതിക ഉൽപന്നങ്ങളുണ്ടാക്കുന്നതിന് ഏറ്റവും പ്രധാനം വൃത്തിയുള്ള പരിസ്ഥിതിയും വൈദഗ്ധ്യമുള്ള മനുഷ്യരും തടസ്സങ്ങളില്ലാതെ ജോലി ചെയ്യാൻ കഴിയുന്ന സാഹചര്യവുമാണ്.

അർപ്പണ മനോഭാവമുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളും പ്രദേശിക ഐ.ടി. വ്യവസായങ്ങളും സർക്കാർ ഏജൻസികളും ജീവനക്കാരും എല്ലാം ചേരുന്ന ഒരു സംയുക്തസംരംഭത്തിലൂടെ വിവരസാങ്കേതിക ഉൽപന്നങ്ങളുടെ നിർമാണവും വിപണനവും നടത്താൻ കഴിയണം. 2008 ആകുമ്പോൾ രാജ്യാന്തരവിപണിയിൽ ബിസിനസ് പ്രോസസ് ഔട്ട്സോഴ്സിങ് ഉൾപ്പെടെ 200 കോടി ഡോളറിന്റെ വിവരസാങ്കേതിക ഉൽപന്നങ്ങളും എത്തിക്കാൻ കേരളത്തിനു കഴിയണം. ഇതിനുള്ള പദ്ധതി ആവിഷ്ക്കരിക്കാനും നടപ്പാക്കാനുമായി ഐ. ടി. മേഖലകളിലെ വിദഗ്ധർ അടങ്ങുന്ന ദൗത്യസംഘത്തിനും കേരള സർക്കാർ രൂപം നൽകണം. ഒരു ലക്ഷം ബിരുദധാരികൾക്കും ബിരുദാനന്തര ബിരുദക്കാർക്കും ഇതുവഴി ജോലി ലഭിക്കും. അനുബന്ധ മേഖലകളിൽ മറ്റൊരു ഗണ്യമായ വിഭാഗത്തിനും ജോലി ലഭിക്കാൻ ഇത് വഴിയൊരുക്കും. ചെറുകിട സംരംഭങ്ങളുമായി മുന്നോട്ടുവരുന്നവരെ പ്രോൽസാഹിപ്പിക്കാനും കേരളം ശ്രദ്ധിക്കണം.

**4. ആയുർവേദത്തിന്റെയും ഔഷധത്തിന്റെയും ഔഷധ സസ്യങ്ങളുടെയും വികസനം**

പുരാതന ഔഷധങ്ങളെക്കുറിച്ചുള്ള അറിവാണ് ഇന്ത്യയുടെ അമൂല്യ സമ്പത്ത്. 5000 വർഷ



ത്തെയെങ്കിലും സാംസ്കാരിക പൈതൃകം പേറുന്ന നിധിയാണത്. യോഗ്യത നേടിയവരും ഗുണ നിലവാരം സംരക്ഷിക്കുന്നതിൽ തൽപരരുമായ ആയുർവേദ ഡോക്ടർമാരുടെ മേൽനോട്ടത്തിൽ പാരമ്പര്യ വിധി പ്രകാരം തയാറാക്കിയ അഞ്ഞൂറിൽപരം ഔഷധ ഉൽപന്നങ്ങൾ കേരളത്തിലെ വിവിധ സ്ഥാപനങ്ങൾ സംസ്ഥാനം മുഴുവൻ ഒട്ടേറെ കേന്ദ്രങ്ങളിൽ കൂടി വിതരണത്തിന് എത്തിക്കുന്നതു കാണുമ്പോൾ സന്തോഷമുണ്ട്.

വിവിധ രോഗങ്ങൾക്ക് ഫലപ്രദമായ പ്രതിവിധികൾ നിർദേശിക്കുന്നതിലൂടെ ആയുർവേദം രാജ്യാന്തര ശ്രദ്ധ ആകർഷിക്കുന്നുമുണ്ട്. സന്ധിവാതം, തളർവാതം, അൾസർ, നാഡീ സംബന്ധ മായ രോഗങ്ങൾ, അലർജി, നേത്ര രോഗങ്ങൾ, സോറിയാസിസ്, മാനസിക പ്രശ്നങ്ങൾ, വൃദ്ധ കാല രോഗങ്ങൾ എന്നിങ്ങനെ ഒട്ടേറെ പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ കഴിയുന്നതിന്റെ തെളിവാണ് വിദേശ രാജ്യങ്ങളിൽ നിന്ന് ആയുർവേദ ചികിൽസയ്ക്കായി ഇവിടെയെത്തുന്ന രോഗികളുടെ എണ്ണം.

ഈ ഔഷധങ്ങൾ അംഗീകൃത വിതരണക്കാർ വഴി യു. എ. ഇ., കുവൈത്ത്, ബഹ്റൈൻ, സിംഗപ്പൂർ, മലേഷ്യ എന്നീ രാജ്യങ്ങളിൽ വിറ്റഴിക്കുന്നുണ്ട്. എന്നാൽ പാശ്ചാത്യരാജ്യങ്ങളിലെ ഔഷധ വിപണിയിൽ കടന്നെത്താൻ ആയുർവേദ ഉൽപന്നങ്ങൾക്ക് ഇതുവരെ കഴിഞ്ഞിട്ടില്ല. അലോപ്പതിയിലേതു പോലെ തന്നെ ഒട്ടേറെ ഘട്ടങ്ങളിൽ പരീക്ഷണം നടത്തിയശേഷം വേണം ആയൂർവേദ ഉൽപന്നങ്ങൾക്കും മികവ് തെളിയിക്കാൻ. ലാബോറട്ടറി പരിശോധനയും രോഗം നീക്കാൻ ഉത്തമമെന്ന അംഗീകാരവും വേണം. അലോപ്പതി മരുന്നിന്റെ കാര്യത്തിലെന്നപോലെ മൃഗങ്ങളിലും മനുഷ്യരിലും നടത്തിയ പരീക്ഷണങ്ങളിൽ ഫലപ്രദമെന്ന് കണ്ടെത്തണം. കേരളത്തിൽ ഈ ലക്ഷ്യം കൈവരിക്കാൻ ആയുർവേദ സ്ഥാപനങ്ങളും ഔഷധ നിർമാണ സ്ഥാപനങ്ങളും ഒരുമിച്ച് നീങ്ങിയാൽ എല്ലാവർക്കും നേട്ടമുണ്ടാവും. ഇതിനൊപ്പം ഉൽപന്നങ്ങൾക്ക് ബൗദ്ധിക സ്വത്തവകാശം ഉറപ്പാക്കാനും സംവിധാനം വേണം.

ഔഷധ സസ്യങ്ങളാലും സൂക്ഷ്മ ജൈവവസ്തുക്കളാലും സമ്പന്നമാണു കേരളം. വികസിത രാജ്യങ്ങൾ ഈ ഔഷധങ്ങൾ അസംസ്കൃതവസ്തുവായി ഇവിടെനിന്ന് ഇറക്കുമതി ചെയ്യുകയും മൂല്യം വർധിപ്പിച്ച് ഇന്ത്യയടക്കമുള്ള വികസ്വര രാജ്യങ്ങളിലേക്ക് വിത്തിനമായും മരുന്നായും ജൈവ വസ്തുക്കളായും കയറ്റി അയയ്ക്കുകയും അതിന്റെ പേറ്റന്റ് നേടുകയും ചെയ്യുന്നു. ഇതു മാറണം. പകരം നമ്മുടെ ഗവേഷണ വികസന മാർഗങ്ങൾ ഉപയോഗിച്ച് അവയുടെ മൂല്യം വർധിപ്പിക്കുകയും കയറ്റുമതി ചെയ്യുകയും വേണം.

ലോകത്തിലെ മൊത്തം ഔഷധ വിപണി ഇന്ന് 55,000 കോടി ഡോളറിന്റേതാണ്. ഇതിൽ 6100 കോടി ഡോളറാണ് സസ്യൗഷധങ്ങളുടെ വിപണി. പാരമ്പര്യ ഔഷധ രംഗത്തെ ഇന്ത്യയുടെ സംഭാവന വെറും 30 കോടി ഡോളർ മാത്രമാണെന്ന് ഓർക്കുമ്പോൾ കേരളത്തിന് ഈ രംഗത്ത് വൻ മുന്നേറ്റത്തിന് എല്ലാ സാധ്യതകളുമുണ്ട്. മൂന്നു വർഷത്തിനുള്ളിൽ കേരളത്തിന് 200 കോടി ഡോളർ നേടാൻ കഴിയും. ഇതിനു നിക്ഷേപക സൗഹൃദ അന്തരീക്ഷം ഒരുങ്ങണം.

**5. നഴ്സുമാർക്കും പാരാമെഡിക്കൽ ജീവനക്കാർക്കും മികച്ച പരിശീലനം**

- ❖ 2012 വരെ ലോകവ്യാപകമായി 10 ലക്ഷം നഴ്സുമാരുടെ ഒഴിവുണ്ടാകും.
- ❖ ഇന്ത്യയിൽ നിന്ന് പ്രതിവർഷം പഠിച്ചിറങ്ങുന്നത് 50,000 നഴ്സുമാർ. അഞ്ചു വർഷത്തിനുള്ളിൽ ഇതു പ്രതിവർഷം രണ്ട് ലക്ഷമാവണം. കേരളത്തിലേത് നാലായിരത്തിൽ നിന്ന് ഇരുപതിനായിരവും.
- ❖ രണ്ടു ലക്ഷം നഴ്സുമാർക്ക് മികച്ച പരിശീലനം നൽകാൻ കേരളത്തിനു സംവിധാനം വേണം.



- ആരോഗ്യമേഖലയിൽ സാങ്കേതിക വിദഗ്ധർക്കും പാരാമെഡിക്കൽ ജീവനക്കാർക്കും ആവശ്യമേറെ.
- രാജ്യാന്തര നിലവാരത്തിലെത്തും വിധം നഴ്സുമാരുടെ ഭാഷാസ്വാധീനം വർധിപ്പിക്കണം.

കേരളത്തിന് ഏറ്റവും സാധ്യതയുള്ള മേഖലയാണ് നഴ്സിങ്. ഇന്ത്യയിൽ അഞ്ചുലക്ഷം നഴ്സുമാരെയാണ് അധികമായി വേണ്ടി വരിക. അടുത്തിടെ വന്ന പഠനറിപ്പോർട്ട് പ്രകാരം 2012 വരെ ലോകവ്യാപകമായി 10 ലക്ഷം നഴ്സുമാരുടെ ഒഴിവുണ്ടാവും. ഇന്ത്യയിൽ നിന്ന് പ്രതി വർഷം 50,000 നഴ്സുമാരാണ് ഇപ്പോൾ പഠിച്ചിറങ്ങുന്നത്. അഞ്ചു വർഷത്തിനുള്ളിൽ ഇത് രണ്ട് ലക്ഷമായി വർധിപ്പിക്കേണ്ടിവരും. കേരളത്തിൽ നിന്ന് ഇപ്പോൾ പഠിച്ചിറങ്ങുന്ന 4000 നഴ്സുമാരുടെ സ്ഥാനത്ത് 20,000 വേണ്ടി വരും.

നഴ്സുമാർക്ക് മികച്ച ആരോഗ്യ കേന്ദ്രങ്ങളിലും സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രികളിലും പരിശീലനം നൽകാൻ സംവിധാനം ഒരുക്കണം. രാജ്യാന്തര നിലവാരത്തിൽ അവരുടെ ഭാഷ നന്നാക്കണം. 2012 വരെ ആവശ്യമായിവരുന്ന പത്തു ലക്ഷം നഴ്സുമാരിൽ പകുതിപ്പേരെയെങ്കിലും നൽകാൻ കേരളത്തിന് നിശ്ചയമായും കഴിയും. കേരളത്തിലെ ആരോഗ്യവകുപ്പ് കേന്ദ്ര സർക്കാരിന്റെ പങ്കാളിത്തത്തോടെ നഴ്സിങ് പരിശീലന പദ്ധതിക്ക് രൂപം നൽകണം.

രോഗനിർണയ ഉപകരണങ്ങൾ, ടെലിമെഡിസിൻ, തുടങ്ങി സാങ്കേതിക രംഗത്തെ നൂതന മാർഗങ്ങൾ വരുന്നതോടെ സ്പെഷ്യലൈസ്ഡ് പാരാമെഡിക്കൽ ജീവനക്കാർക്കും ആവശ്യമേറും. ലോകമാകെ ആരോഗ്യമേഖലയിൽ സാങ്കേതിക വിദഗ്ധർക്കും പാരാമെഡിക്കൽ ജീവനക്കാർക്കും ഇപ്പോൾ തന്നെ ആവശ്യമേറെയാണ്. ഈ സാധ്യതകൾ മനസ്സിലാക്കിയാണ് വിദ്യാഭ്യാസമുള്ള യുവ തലമുറ നഴ്സിങ്ങും പാരാമെഡിക്കൽ കോഴ്സുകളും തിരഞ്ഞെടുക്കുന്നത്. പരമാവധി നഴ്സുമാർക്ക് പഠിച്ചിറങ്ങാൻ കഴിയും വിധം കേരളം ഇതൊരു ദൗത്യമായി സ്വീകരിക്കണം. നിലവാരം നഷ്ടപ്പെടാതിരിക്കാനും ശ്രദ്ധവേണം.

**6. പ്രത്യേക സാമ്പത്തിക മേഖല രൂപീകരണം**

കേന്ദ്ര-സംസ്ഥാന ബജറ്റുകളുടെ അന്തിമ ലക്ഷ്യം മൊത്തം ആഭ്യന്തര ഉൽപാദനവർധനയും തൊഴിൽ വർധനയുമാണ്. ഈ ലക്ഷ്യം കൈവരിക്കാൻ ചിലത് ശ്രദ്ധിക്കണം. ബജറ്റിൽ വകയിരുത്തുന്ന തുക കൃഷി-ഭക്ഷ്യസംസ്കരണ മേഖലകളിൽ നിക്ഷേപിക്കുകയാണ് ഒന്ന്. ചെറുകിട വ്യവസായം ഉൾപ്പെടെ വ്യവസായ മേഖലയിലും വിവരസാങ്കേതികം ഉൾപ്പെടുന്ന സേവന മേഖലയിലും മുതൽ മുടക്കുകയാണ് മറ്റൊന്ന്. കേരളത്തിന്റെ പ്രത്യേക സാഹചര്യത്തിൽ ഒരു കാര്യം കൂടി പ്രധാനമാണ്. 18,000 കോടി രൂപയാണ് വിദേശമലയാളികൾ വഴി ഇവിടെ എത്തുന്നത്. ഇതിൽ നല്ല പങ്കും ബാങ്കുകളിൽ നിക്ഷേപമായി എത്തുകയോ കെട്ടിടനിർമ്മാണത്തിന് ഉപയോഗിക്കുകയോ ചെയ്യുന്നു. കേരളത്തിന്റെ പരിസ്ഥിതിയ്ക്ക് ഇണങ്ങുംവിധം ഈ മൂന്നു സാമ്പത്തിക മേഖലകളുടെയും വികസനത്തിന് രൂപം നൽകണം. ഈ ലക്ഷ്യം നേടാൻ പ്രധാന ചുമതല ഈ നിയമസഭയ്ക്കാണ്.

അത് എങ്ങനെ സാധ്യമാകും? കേരളത്തിൽ അഞ്ച് പ്രത്യേക സാമ്പത്തിക മേഖലകൾ സൃഷ്ടിക്കുക എന്ന ആശയം നിയമസഭയുടെ പരിഗണനയ്ക്ക് ഞാൻ സമർപ്പിക്കുന്നു. ഭാവിയിലെ സാധ്യതകളും ആവശ്യങ്ങളും മുന്നിൽ കണ്ട് മൂന്ന് വിഭാഗങ്ങളായി അതിനെ തിരിക്കാം. ഒന്ന്- വിവരസാങ്കേതികവിദ്യയും ജൈവസാങ്കേതിക വിദ്യയും ഉൾപ്പെടുന്ന വിവരസാങ്കേതിക ഉൽപന്ന നിർമ്മാണം. രണ്ട്-സൂക്ഷ്മ യന്ത്രഭാഗ നിർമാണം. മൂന്ന്-കൃഷി, ഭക്ഷ്യസംസ്കരണ വ്യവസായം.

**അഞ്ച് സാമ്പത്തിക മേഖലകളുടെ പ്രത്യേകത:**

- സംസ്ഥാന സർക്കാർ സ്ഥലം, വൈദ്യുതി, ജലം, യാത്രാസൗകര്യം, ഇലക്ട്രോണിക് കണക്ടിവിറ്റി എന്നിവ ഒരുക്കണം.



❖ നിക്ഷേപം ആകർഷിക്കാൻ ഏകജാലക സംവിധാനം.

❖ ജോലിക്ക് തടസ്സമുണ്ടാവാത്ത തൊഴിൽ സംസ്കാരം ഉറപ്പുവരുത്താൻ നയമുണ്ടാക്കുമെന്ന നിയമസഭയുടെ വാഗ്ദാനം.

❖ ജീവനക്കാർക്കും ഈ സംരംഭങ്ങളിൽ ഓഹരിപങ്കാളിത്തം.

ഇവിടെ ഭക്ഷ്യസംസ്കരണ പാർക്കിന്റെ ഉദ്ഘാടനത്തിനും 100% കമ്പ്യൂട്ടർ സാക്ഷരത ലക്ഷ്യമിട്ട അക്ഷയ പരിപാടിയിലും ഞാൻ പങ്കെടുത്തത് ഇത്തരുണത്തിൽ ഓർക്കുന്നു.

**7. ആഴക്കടൽ മൽസ്യബന്ധനം, സംസ്കരണം, സമുദ്രോൽപന്ന വിപണനം**

❖ ഇന്ത്യയിൽ ആഴക്കടൽ മൽസ്യബന്ധന സാധ്യത ശ്രദ്ധിക്കപ്പെട്ടിട്ടില്ല. ഇക്കാര്യത്തിൽ ഐസ്ലാന്റ് നമുക്ക് മാതൃകയാണ്.

❖ 200 ടണ്ണിന്റെ മൽസ്യസംസ്കരണ സംവിധാനവും 1800 ടൺ സംഭരണശേഷിയും ഉള്ളതാണ് ഐസ്ലാൻഡിലെ ട്രോളർ. മൽസ്യബന്ധനം, സംസ്കരണം, പായ്ക്കിങ്ങ്, വിപണനം എന്നിവയെല്ലാം സമുദ്രമധ്യത്തിലാണു നടക്കുന്നത്.

മൽസ്യബന്ധനം പ്രധാന തൊഴിലായ രാമേശ്വരമാണ് എന്റെ സ്വദേശമെന്ന് അറിയാമല്ലോ? അടുത്തിടെ ഞാൻ ആൻഡമാൻ നിക്കോബാർ ദ്വീപുകളും സന്ദർശിച്ചു. ദ്വീപിന് മൽസ്യബന്ധന മേഖലയിൽ അനന്തമായ സാധ്യതകളുണ്ടെങ്കിലും അത് മൽസ്യബന്ധനവ്യവസായമായി ഇപ്പോഴും രൂപം പ്രാപിച്ചിട്ടില്ല. ഇന്ത്യയിൽ തന്നെ ആഴക്കടൽ മൽസ്യബന്ധനത്തിന്റെ സാധ്യതകൾ ശ്രദ്ധിക്കപ്പെട്ടിട്ടില്ല.

കഴിഞ്ഞ ജൂണിൽ ഐസ്ലാൻഡിൽ പോയപ്പോൾ അവരുടെ സാമ്പത്തികസ്ഥിതി പഠിക്കാൻ ഇടയായി. അവരുടെ പ്രതിശീർഷ വരുമാനത്തിന്റെ സിംഹഭാഗവും വരുന്നത് മൽസ്യബന്ധന വ്യവസായത്തിൽ നിന്നാണ്. ഐസ്ലാൻഡിന് വിശാലമായ കടൽ ഉണ്ടെങ്കിലും വർഷം തോറും അവർക്ക് സീ ഏരിയ സൈലൻസ് ഉണ്ട്. ഈ കാലയളവിൽ മൽസ്യബന്ധനത്തിന് ബോട്ടുകളെ അനുവദിക്കില്ല. മൽസ്യങ്ങൾ വളർന്ന് അടുത്ത ഘട്ടത്തിലെ മൽസ്യബന്ധനത്തിന് പാകമാകാൻ ഇത് വഴിയൊരുക്കുന്നു.

മൽസ്യസമ്പത്തുള്ള പ്രദേശങ്ങൾ നിർദേശിച്ച് ഉപഗ്രഹങ്ങളിൽ നിന്നു ലഭിക്കുന്ന വിവരമനുസരിച്ച് മൽസ്യത്തൊഴിലാളികൾക്ക് സമുദ്രമേഖല തിരിച്ചുകൊടുത്തിട്ടുണ്ട്. ഈ മേഖലകളിൽ മറ്റു രാജ്യക്കാർ കടന്നുവരാതെ സംരക്ഷിക്കാൻ അവർക്ക് ഉപഗ്രഹ പര്യവേഷണവും വാർത്താവിനിമയ സംവിധാനവുമുണ്ട്.

എന്നാൽ അവരുടെ ആഴക്കടൽ മൽസ്യബന്ധന വിജയങ്ങളാണ് എന്നെ ഏറ്റവുമധികം ആകർഷിച്ചത്. അവിടത്തെ ഏറ്റവും വലിയ ട്രോളറുകളിലൊന്ന് ഞാൻ സന്ദർശിച്ചു. 200 ടൺ മൽസ്യ സംസ്കരണ സംവിധാനവും 1800 ടൺ സംഭരണശേഷിയും ഉള്ളതാണിത്.മൽസ്യബന്ധനം, സംസ്കരണം, പായ്ക്കിങ്ങ്, വിപണനം എന്നിവയെല്ലാം സമുദ്രമധ്യത്തിലാണു നടക്കുന്നത്. മൽസ്യവ്യവസായത്തിനാകെ പുതിയൊരു മാനം നൽകാൻ ഈ സംവിധാനങ്ങൾക്കു കഴിഞ്ഞു.

കേരള സർക്കാർ മൽസ്യത്തൊഴിലാളി സമൂഹത്തിനായി സഹകരണസംഘം തന്നെ രൂപീകരിക്കണം. മൽസ്യത്തൊഴിലാളി മേഖലയിലെ പ്രതിശീർഷ വരുമാനം വർധിപ്പിക്കാൻ കഴിയും വിധം സാമ്പത്തികരംഗത്തും നിർവഹണത്തിലും സഹായമെത്തിക്കാൻ ഈ സംഘത്തിനു കഴിയണം. ഇപ്പോൾ കേരളത്തിൽ പ്രതിവർഷം ഏഴുലക്ഷം ടൺ മൽസ്യമാണു ലഭിക്കുന്നത്. ചില പ്രദേശങ്ങളിലെ മൽസ്യസമ്പത്തിന്റെ ഉപഗ്രഹ ചിത്രങ്ങൾ നൽകി ഐ. എസ്. ആർ. ഒ. മൽസ്യത്തൊഴിലാളി സമൂഹത്തെ സഹായിക്കുന്നുണ്ട്. കേരളത്തിന് 2008 ആകുമ്പോൾ 10 ലക്ഷം



### (3) പോലീസ് ഉദ്യോഗസ്ഥന്മാർ ഉൾപ്പെട്ട അവകാശലംഘന പ്രശ്നങ്ങൾ

(1) കൊച്ചി ശാസ്ത്ര-സാങ്കേതിക ശാസ്ത്ര സർവ്വകലാശാല സ്വീപ്പർ-കം-ക്ലീനർ തസ്തികയിലേയ്ക്കുള്ള ഇന്റർവ്യൂ നടത്താൻ പോയ സിൻഡിക്കേറ്റ് അംഗങ്ങൾ കൂടിയായ ശ്രീ. എസ്. ശർമ്മ, ശ്രീ. ബി. രാഘവൻ എന്നീ നിയമസഭാംഗങ്ങളോട് എറണാകുളം സിറ്റി പോലീസ് അസിസ്റ്റന്റ് കമ്മീഷണർ ശ്രീ. ജെയിംസ് ജോസഫ് അപമര്യാദയായി പെരുമാറിയെന്ന് 1991 ഒക്ടോബർ 8-ാം തീയതി ശ്രീ. ബി. രാഘവൻ നിയമസഭയിൽ ഉന്നയിക്കുകയും ഇക്കാര്യം പരിശോധിക്കുന്നതിനായി സ്പീക്കർ പ്രിവിലേജ് കമ്മിററിക്ക് അയയ്ക്കുകയും ചെയ്തു.

നിയമസഭാ സാമാജികരുടെ മൊഴിയും സാക്ഷിപ്പട്ടികയിലുണ്ടായിരുന്നവരുടെ മൊഴിയും മറ്റ് സാഹചര്യ തെളിവുകളും പരിശോധിച്ച സമിതി ശ്രീ. ജെയിംസ് ജോസഫ് നിയമസഭാ സാമാജികരോട് അപമര്യാദയായി പെരുമാറി എന്ന് കണ്ടെത്തി. ആയതിനാൽ അദ്ദേഹത്തെ സ്പീക്കറുടെ ചേമ്പറിൽ വിളിച്ചു വരുത്തി പാർട്ടി നേതാക്കളുടേയും ശ്രീ. എസ്. ശർമ്മ, ബി. രാഘവൻ എന്നീ അംഗങ്ങളുടേയും സാന്നിദ്ധ്യത്തിൽ താക്കീത് ചെയ്യണമെന്ന് സമിതി ശുപാർശ ചെയ്തു.

1993 മാർച്ച് 31-ാം തീയതി സഭ ഈ ശുപാർശ ഭേദഗതി ചെയ്ത്, ശ്രീ. ജെയിംസ് ജോസഫ് സ്പീക്കറുടെ ചേമ്പറിൽ സന്നിഹിതനായി കക്ഷിനേതാക്കളുടേയും അംഗങ്ങളുടേയും സാന്നിദ്ധ്യത്തിൽ ഖേദം പ്രകടിപ്പിച്ചാൽ റിപ്പോർട്ടിലെ ശുപാർശപ്രകാരമുള്ള ശിക്ഷാനടപടിക്ക് വിധേയനാക്കേണ്ടതില്ലെന്ന് തീരുമാനിച്ചു. ആയത് പ്രകാരം 1993 ജൂൺ 11-ാം തീയതി ശ്രീ. ജെയിംസ് ജോസഫ് സ്പീക്കറുടെ ചേമ്പറിൽ ഹാജരായി മേൽപറഞ്ഞവരുടെ സാന്നിദ്ധ്യത്തിൽ ക്ഷമാപണം നടത്തി.

(2) 1992 മേയ് 23-ാം തീയതി രാത്രി ഒരു മരണാനന്തര ചടങ്ങിൽ പങ്കെടുക്കുന്നതിനും, തന്റെ മണ്ഡലത്തിലെ വിവിധ രംഗങ്ങളിൽ പ്രവർത്തിക്കുന്ന പ്രവർത്തകരുമായി ചർച്ച ചെയ്യുന്നതിനുമായി പോകുന്നവഴി ശ്രീ. എം. സി. ചെറിയാൻ എം.എൽ.എ.യെ വാഹന പരിശോധനയുടെ മറവിൽ റാന്നി സർക്കിൾ ഇൻസ്പെക്ടറും സബ് ഇൻസ്പെക്ടറും തടഞ്ഞുവച്ച് അപമര്യാദയായി പെരുമാറിയത് അവകാശലംഘനമാണെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് ശ്രീ. എം. സി. ചെറിയാൻ നൽകിയ നോട്ടീസ് സ്പീക്കർ 1992 ജൂൺ 5-ാം തീയതി പ്രിവിലേജസ് കമ്മിറ്റിക്ക് അയച്ചു.

പത്തനംതിട്ട ജില്ലാ പോലീസ് സൂപ്രണ്ട് ശ്രീ. ജി. ബാബുരാജ്, സർക്കിൾ ഇൻസ്പെക്ടർ ശ്രീ. എസ്. അബ്ദുൾ റഷീദ്, സബ് ഇൻസ്പെക്ടർ ശ്രീ. പി. രഘുനാഥ് എന്നിവർ സമിതി മുൻപാകെ നേരിട്ട് ഹാജരായി ഒരു ജനപ്രതിനിധിയെന്ന നിലയിലുള്ള പ്രവർത്തനത്തിനിടയിൽ ശ്രീ. എം. സി. ചെറിയാനെ തടസ്സപ്പെടുത്തിയതിലും, അദ്ദേഹത്തിന് അപകീർത്തിയുണ്ടാകാൻ ഇടയായതിലും നിർവ്യാജം ഖേദം രേഖപ്പെടുത്തി. ഈ ഖേദപ്രകടനത്തിന്റെ അടിസ്ഥാനത്തിൽ ഈ അവകാശലംഘന പ്രശ്നത്തിന്മേൽ നടപടി ഉപേക്ഷിക്കുവാൻ സമിതി നൽകിയ ശുപാർശ സഭ അംഗീകരിച്ചു.

(3) 1994 ജനുവരി 17-ാം തീയതി സ്ത്രീകളുടേയും കുട്ടികളുടേയും ക്ഷേമം സംബന്ധിച്ച നിയമസഭാ സമിതി തെളിവെടുപ്പിനായി കൊല്ലം കളക്ടറേറ്റ് കോൺഫറൻസ് ഹാളിൽ കൂടിയ വേളയിൽ സമിതിയുടെ തെളിവെടുപ്പ് തടസ്സപ്പെടുത്താൻ ശ്രമിക്കുകയും സമിതി അംഗങ്ങളോട് അപമര്യാദയായി പെരുമാറുകയും, തെളിവെടുപ്പ് അവസാനിക്കുന്നതിന് മുമ്പ് യോഗത്തിൽ നിന്നും ഇറങ്ങിപ്പോകുകയും ചെയ്ത ജില്ലാ പോലീസ് സൂപ്രണ്ട് ശ്രീ. രാജേഷ് ദിവാൻ അവകാശലംഘനം നടത്തിയതായി ചൂണ്ടിക്കാണിച്ചുകൊണ്ട് പ്രസ്തുത സമിതിയുടെ അദ്ധ്യക്ഷ ശ്രീമതി റോസമ്മ ചാക്കോ, സമിതി അംഗങ്ങളായ ശ്രീ. വി. സി. കബീർ, ശ്രീ. എം. വിജയകുമാർ എന്നിവർ നൽകിയ നോട്ടീസ് സ്പീക്കർ പരിശോധനയ്ക്കായി പ്രിവിലേജസ് കമ്മിററിക്ക് അയയ്ക്കുകയുണ്ടായി.



1994 ജൂൺ 20-ാം തീയതി കൂടിയ സ്ത്രീകളുടേയും കുട്ടികളുടേയും ക്ഷേമം സംബന്ധിച്ച സമിതിയുടേയും പ്രിവിലേജസ് കമ്മിററിയുടേയും സംയുക്ത യോഗത്തിൽ നേരിട്ട് ഹാജരായ ശ്രീ. രാജേഷ് ദിവാൻ ഖേദം പ്രകടിപ്പിച്ചു. അതിന്റെ അടിസ്ഥാനത്തിൽ ഈ അവകാശ ലംഘന പ്രശ്നത്തിൻമേൽ നടപടി ഉപേക്ഷിക്കുവാൻ സമിതി ശുപാർശ നൽകി. സഭ ഈ ശുപാർശ അംഗീകരിച്ചു.

(4) *നിയമസഭയിൽ ചോദ്യം ചോദിച്ചതിനെ വിമർശിച്ചുകൊണ്ട് പ്രമേയം പാസ്സാക്കിയ സംഭവം*

പൊതു വിദ്യാഭ്യാസ വകുപ്പിലെ (എച്ച്) സെക്ഷനിൽ തീരുമാനമാകാതെ കിടക്കുന്ന ഫയലുകളെ സംബന്ധിച്ച് 1984 നവംബർ 7-ാം തീയതി ഉത്തരം നൽകുന്നതിന് ശ്രീ. പി.സി. ജോർജ് നക്ഷത്ര ചിഹ്നമിടാത്ത 748-ാം നമ്പർ ചോദ്യം ചോദിച്ചിരുന്നു. പ്രസ്തുത സെക്ഷന്റെ ചാർജുള്ള സെക്ഷൻ ഓഫീസർ ഭാരവാഹിയായിട്ടുള്ള കേരള ഗവൺമെൻറ് സെക്രട്ടേറിയറ്റ് വിമൺസ് വെൽഫെയർ സൊസൈറ്റി അതിന്റെ 1984 ഡിസംബർ 1-ാം തീയതി കൂടിയ എക്സിക്യൂട്ടീവ് യോഗത്തിൽ നിയമസഭയിൽ ചോദ്യം ചോദിച്ചതിനെ വിമർശിച്ചുകൊണ്ട് ഒരു പ്രമേയം പാസ്സാക്കി നിയമസഭാ സെക്രട്ടറിക്ക് മേൽ നടപടിക്ക് അയച്ചുകൊടുത്തു. ഇതിനെ ആസ്പദമാക്കി പ്രസ്തുത സംഘടനയുടെ ഭാരവാഹികൾക്കെതിരെ അവകാശലംഘന പ്രശ്നം ഉന്നയിക്കുന്നതിന് ശ്രീ. പി. സി. ജോർജ് നൽകിയ നോട്ടീസ് 1985 മാർച്ച് 19-ന് സ്പീക്കർ പ്രിവിലേജസ് കമ്മിററിക്ക് അയച്ചു.

പ്രസ്തുത പ്രശ്നം പരിശോധിച്ച സമിതി സെക്രട്ടേറിയറ്റ് വനിതാ വെൽഫെയർ സൊസൈറ്റി 1-12-1984-ൽ പാസ്സാക്കിയ പ്രമേയം ഒരു നിയമസഭാംഗത്തിന്റെ കർത്തവ്യനിർവ്വഹണത്തെ തടസ്സപ്പെടുത്തുന്ന രീതിയിലുള്ളതും, ഉന്നത സ്ഥാനീയനായ നിയമസഭാ സ്പീക്കറുടെ അധികാരത്തെ ചോദ്യം ചെയ്യുന്ന രീതിയിലുള്ളതും ആയതിനാൽ സഭയുടെ അവകാശങ്ങളുടെ കഠിനമായ ലംഘനമാണെന്ന് കണ്ടെത്തി. എന്നാൽ പ്രസ്തുത സൊസൈറ്റിയുടെ ഭാരവാഹികൾ തങ്ങൾ പാസ്സാക്കിയ പ്രമേയത്തിന്റെ തെറ്റ് മനസ്സിലാക്കുകയും, സമിതി മുൻപാകെ ഹാജരായി നിരുപാധികം മാപ്പ് പറയുകയും ചെയ്ത സാഹചര്യത്തിൽ ഇക്കാര്യത്തിൽ മേൽ നടപടി ഉപേക്ഷിക്കുവാൻ സമിതി ശുപാർശ ചെയ്തു.

(5) *നിയമസഭാ സെക്രട്ടേറിയറ്റിന്റെ കൈവശമുള്ള നിയമസഭാ രേഖകൾ കോടതിയിൽ ഹാജരാക്കുന്നതിന് നൽകണമെന്ന അപേക്ഷയിൻമേലുള്ള തീരുമാനങ്ങൾ*

(1) തിരുവനന്തപുരം രണ്ടാം അഡീഷണൽ മുൻസിഫ് കോടതിയിൽ നിലവിലുള്ള ഒരു കേസ് സംബന്ധിച്ച് കോടതിയിൽ ഹാജരാക്കുന്നതിനായി 1989 ഫെബ്രുവരി 1-ാം തീയതിയിലെ നിയമസഭാ പ്രൊസീഡിംഗ്സിന്റെ സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പ് നൽകണമെന്ന ശ്രീമതി ലൈലാ റഹിമാന്റെ അപേക്ഷ, പ്രസ്തുത ദിവസത്തെ സഭാ നടപടികൾ അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ടില്ലാത്ത സാഹചര്യത്തിൽ, പരിഗണിച്ച് തീരുമാനമെടുക്കുന്നതിനായി ബഹുമാനപ്പെട്ട സ്പീക്കർ 1990 ജൂൺ 12-ാം തീയതി പ്രിവിലേജസ് കമ്മിററിക്ക് അയച്ചു.

വ്യക്തിപരമായ ഒരു പ്രശ്നം സംബന്ധിച്ച് തീർപ്പ് കല്പിക്കുന്നതിനുവേണ്ടിയുള്ള ഈ കേസ്സിൽ പൊതു പ്രാധാന്യമുള്ള ഒരു വിഷയം കൂടി അടങ്ങിയിരിക്കുന്നതിനാൽ 1-2-1989-ലെ നിയമസഭാ പ്രൊസീഡിംഗ്സിന്റെ 1-ാം നമ്പർ അടിയന്തിര ചോദ്യവും അതിനു നൽകിയ മറുപടിയും സംബന്ധിച്ച ഭാഗത്തിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് കോടതിയിൽ ഹാജരാക്കുന്നതിന് മാത്രമായി ശ്രീമതി ലൈലാ റഹിമാന് നൽകാൻ സമിതി ശുപാർശ ചെയ്തു. പ്രസ്തുത ശുപാർശ സഭ അംഗീകരിച്ചു.

(2) പാമോയിൽ ഇറക്കുമതി സംബന്ധിച്ച ഭക്ഷ്യ സിവിൽ സപ്ലൈസ് വകുപ്പിന്റെ ഫയൽ (നമ്പർ 10028/സി.2/97/ഭക്ഷ്യ. സിവിൽ സപ്ലൈസ് വകുപ്പ്) ഒൻപതാം കേരള നിയമസഭയുടെ



കാലത്ത് മേശപ്പുറത്ത് വയ്ക്കുകയുണ്ടായി. വിജിലൻസ് വകുപ്പ് രജിസ്റ്റർ ചെയ്തിരിക്കുന്ന കേസ്സുമായി ബന്ധപ്പെട്ട് കോടതി മുൻപാകെ ഹാജരാക്കുന്നതിനായി സഭയിൽ വച്ച ഒറിജിനൽ ഫയൽ തന്നെ നൽകണമെന്ന് 1997 നവംബർ 25-ാം തീയതി അഡീഷണൽ ചീഫ് സെക്രട്ടറി ആവശ്യപ്പെടുകയും ഇക്കാര്യം പരിശോധിക്കുന്നതിനായി സ്പീക്കർ പ്രിവിലേജസ് കമ്മിററിക്ക് അയയ്ക്കുകയും ചെയ്തു.

വിജിലൻസ് വകുപ്പ് നടത്തുന്ന കേസ്സന്വേഷണത്തിന് സഭയുടെ മേശപ്പുറത്തുവച്ച പാമോയിൽ ഇറക്കുമതിയുമായി ബന്ധപ്പെട്ട ഫയൽ അത്യന്താപേക്ഷിതമാണെന്ന് ഗവണ്മെന്റ് അറിയിച്ചിട്ടുള്ളതു കൊണ്ടും, നിയമ നടപടികൾക്ക് തടസ്സമുണ്ടാകരുതെന്നുള്ളതുകൊണ്ടും മേല്പറഞ്ഞ ഫയലിന്റെ ശരിപ്പകർപ്പ് നിയമസഭാ സെക്രട്ടേറിയറ്റിൽ സൂക്ഷിച്ചുകൊണ്ട് ഒറിജിനൽ ഫയൽ അഡീഷണൽ ചീഫ് സെക്രട്ടറിക്ക് തിരിച്ചു നൽകുവാൻ പ്രിവിലേജസ് കമ്മിററി ശുപാർശ ചെയ്തു. (പത്താം കേരള നിയമസഭയുടെ ഒന്നാമത് റിപ്പോർട്ട്). 1997 ഡിസംബർ 18-ാം തീയതി റിപ്പോർട്ടിലെ ശുപാർശകൾ സഭ അംഗീകരിക്കുകയും, ഫയൽ മടക്കി നൽകുകയും ചെയ്തു.

(3) പാലക്കാട് ജില്ലയിലെ കുരിയാർകുട്ടി കാരപ്പാറ ജലസേചനപദ്ധതിയുടെ നിർമ്മാണ പ്രവർത്തനങ്ങളിലെ ക്രമക്കേടുമായി ബന്ധപ്പെട്ട് ജലസേചനവകുപ്പ് ഉദ്യോഗസ്ഥന്മാർക്കെതിരെ വിജിലൻസ് വകുപ്പ് എടുത്തിട്ടുള്ള കേസിന്റെ ആവശ്യത്തിലേയ്ക്കായി 1995 മേയ് 16-ന് നിയമസഭാ കോംപ്ലക്സിൽ നടന്ന മൂന്നാം സബ്ജക്ട് കമ്മിറ്റിയുടെ യോഗത്തിന്റെ ഒപ്പിട്ട ഒറിജിനൽ മിനിട്സ് ചോദ്യോത്തരങ്ങളടങ്ങിയ വിശദമായ നടപടിക്കുറിപ്പ് സഹിതം നൽകണമെന്ന വിജിലൻസ് വകുപ്പിന്റെ ആവശ്യം സ്പീക്കർ 1998 മാർച്ച് 22-ന് പരിശോധനയ്ക്കായി സമിതിയ്ക്ക് അയച്ചു.

1995 മേയ് 16-ന് ചേർന്ന സബ്ജക്ട് കമ്മിറ്റി 3-ന്റെ യോഗത്തിന്റെ ചോദ്യോത്തരങ്ങളടങ്ങിയ വിശദമായ നടപടികളുടെ ഒറിജിനൽ കോടതി ആവശ്യപ്പെട്ടാൽ മാത്രം നൽകിയാൽ മതിയെന്നും ചോദ്യോത്തരങ്ങളടങ്ങിയ വിശദമായ യോഗ നടപടിക്കുറിപ്പിന്റെ സർട്ടിഫൈഡ് കോപ്പി മാത്രം വിജിലൻസ് ഡിപ്പാർട്ടുമെന്റിന് നൽകാവുന്നതാണെന്നും പ്രിവിലേജ് കമ്മിറ്റി ശുപാർശ ചെയ്തു (പത്താം കേരള നിയമസഭയുടെ അഞ്ചാമത് റിപ്പോർട്ട്). പ്രസ്തുത ശുപാർശ 1998 ആഗസ്റ്റ് 5-ന് സഭ അംഗീകരിച്ചു.

(4) 1991-ൽ കേരള സ്റ്റേറ്റ് സിവിൽ സപ്ളൈസ് കോർപ്പറേഷൻ പാമോയിൽ ഇറക്കുമതി ചെയ്തതുമായി ബന്ധപ്പെട്ടുള്ള വിജിലൻസ് വകുപ്പിന്റെ അന്വേഷണത്തിലേയ്ക്കായി ഇത് സംബന്ധിച്ച നിയമസഭയുടെ പൊതുമേഖലാ സ്ഥാപനങ്ങൾക്കായുള്ള സമിതിയുടെ ഫയലുകൾ വിജിലൻസ് വകുപ്പിന് നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് 1999 ജൂൺ 22-ന് മുഖ്യമന്ത്രി സ്പീക്കർക്ക് നൽകിയ കത്ത് പരിശോധനയ്ക്കായി പ്രിവിലേജസ് കമ്മിറ്റിയ്ക്കയച്ചു.

ഒരു ക്രിമിനൽ കേസ്സിന്റെ ആവശ്യത്തിനുവേണ്ടിയാണ് ഫയൽ ചോദിച്ചിരിക്കുന്നത് എന്നതിനാലും ജുഡീഷ്യൽ നടപടിയെ ഒരു വിധത്തിലും തടസ്സപ്പെടുത്താൻ പാടില്ല എന്നതിനാലും ഫയൽ നൽകുന്നതിന് പ്രിവിലേജസ് സമിതി ശുപാർശ ചെയ്തു (പത്താം കേരള നിയമസഭയുടെ പത്താമത് റിപ്പോർട്ട്). പ്രസ്തുത ശുപാർശ 1999 ജൂലായ് 22-ന് സഭ അംഗീകരിച്ചു.

(6) എം.എൽ.എ. യോട് ആശുപത്രി ജീവനക്കാർ മോശമായി പെരുമാറിയ സംഭവം

വാഹനാപകടത്തിൽ ഗുരുതരമായി പരിക്കേറ്റ് കരുനാഗപ്പള്ളി താലൂക്ക് ആശുപത്രിയിൽ ചികിത്സയിലായിരുന്ന വ്യക്തിക്ക് അടിയന്തിര ചികിത്സ നൽകണമെന്നാവശ്യപ്പെട്ട് 6.2.2002-ൽ ആശുപത്രിയിലെത്തിയ തന്നെ, ഡ്യൂട്ടി ഡോക്ടർ ശ്രീമതി ഗീതാ ചെറിയാൻ, സ്റ്റാഫ് നേഴ്സ് ശ്രീമതി പി. ഐ. ഷഹന എന്നിവർ അധിക്ഷേപിച്ചുവെന്ന് ആരോപിച്ച് ശ്രീ. കോവൂർ കുഞ്ഞുമോൻ എം.എൽ.എ. 12.2.2002-ൽ ബഹു. സ്പീക്കർക്ക് നൽകിയ പരാതി, അന്നേ ദിവസം തന്നെ

അവകാശലംഘന നോട്ടീസായി പരിഗണിച്ച് പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ പരിഗണനയ്ക്കായി സ്പീക്കർ റഫർ ചെയ്തു. ശ്രീ. കോവൂർ കുഞ്ഞുമോൻ എം.എൽ.എ. യോടുള്ള തങ്ങളുടെ പെരുമാറ്റം തെറ്റായിരുന്നുവെന്ന് അംഗീകരിക്കുകയും ആയതിൽ നിർവ്യാജം മാപ്പപേക്ഷിക്കുകയും ചെയ്തതിന്റെ അടിസ്ഥാനത്തിൽ ഡോക്ടർ ശ്രീമതി ഗീതാ ചെറിയാൻ, സ്റ്റാഫ് നേഴ്സ് ശ്രീമതി പി. ഐ. ഷഹന എന്നിവർക്കെതിരെയുള്ള നടപടികൾ അവസാനിപ്പിക്കാൻ സമിതി ശുപാർശ ചെയ്തു.

(7) *എഡിറ്റോറിയലിൽ സ്പീക്കർക്കെതിരെയുള്ള പരാമർശം*

2003 മാർച്ച് 5-ന് ദേശാഭിമാനി ദിനപ്പത്രത്തിൽ സ്പീക്കറുടെ സ്ഥാനവും പ്രതിജ്ഞയുടെ അർത്ഥവും എന്ന തലക്കെട്ടിൽ വന്ന എഡിറ്റോറിയലിലെ പരാമർശങ്ങൾ സഭാദ്ധ്യക്ഷനെ വ്യക്തിപരമായി തേജോവധം ചെയ്യുന്നതും സഭാദ്ധ്യക്ഷന്റെ അവകാശാധികാരങ്ങളെ ചോദ്യം ചെയ്യുന്നതുമാണെന്ന് ആരോപിച്ച്, പത്രത്തിന്റെ ചീഫ് എഡിറ്റർ ശ്രീ. വി. എസ്. അച്ചുതാനന്ദൻ, പ്രിന്റർ ആന്റ് പബ്ലിഷർ ശ്രീ. പി. കരുണാകരൻ എന്നിവർക്കെതിരെ ശ്രീ. ബി. വിജയകുമാർ എം.എൽ.എ. ബഹു. സ്പീക്കർക്ക് നൽകിയ അവകാശലംഘന നോട്ടീസ് സ്പീക്കർ പ്രിവിലേജസ് എഥിക്സ് എന്നിവ സംബന്ധിച്ച സമിതിക്ക് റഫർ ചെയ്യുകയുണ്ടായി. എഡിറ്റോറിയലിലെ പരാമർശങ്ങളൊന്നും തന്നെ ബഹു. സ്പീക്കറുടേയോ സഭയുടേയോ അവകാശാധികാരങ്ങളെ ചോദ്യം ചെയ്യാനുള്ള ദുരുദ്ദേശത്തോടെ ആയിരുന്നില്ലെന്ന് ദേശാഭിമാനി ദിനപ്പത്രത്തിന്റെ ചീഫ് എഡിറ്റർ ശ്രീ. വി. എസ്. അച്ചുതാനന്ദനും പ്രിന്റർ ആന്റ് പബ്ലിഷർ ശ്രീ. പി. കരുണാകരനും തങ്ങളുടെ വിശദീകരണങ്ങളിൽ വ്യക്തമാക്കിയിട്ടുള്ളതിന്റെ അടിസ്ഥാനത്തിൽ അവർക്കെതിരെയുള്ള തുടർനടപടികൾ അവസാനിപ്പിക്കുവാൻ സമിതി ശുപാർശ ചെയ്തു.

(8) *ചിന്ത വാരികയിലെ ലേഖനത്തിലെ പരാമർശങ്ങൾ*

2001 ഒക്ടോബർ 26-ന് ചിന്ത വാരികയിൽ "കിരാതവാഴ്ചയുടെ തുടക്കം" എന്ന ശീർഷകത്തിൽ വന്ന ലേഖനത്തിലെ പരാമർശങ്ങൾ സഭയുടെയും ബഹു. സ്പീക്കറുടെയും അവകാശാധികാരങ്ങളെ ചോദ്യം ചെയ്യുന്നതാണെന്നാരോപിച്ച് വാരികയുടെ എഡിറ്റർ ശ്രീ. വി. എസ്. അച്ചുതാനന്ദൻ, പ്രിന്റർ ആന്റ് പബ്ലിഷർ ശ്രീ. കെ. ചന്ദ്രൻ, ലേഖകൻ, ശ്രീ. സി. പി. നാരായണൻ എന്നിവർക്കെതിരെ ശ്രീ. ടി. എൻ. പ്രതാപൻ എം.എൽ. എ. നൽകിയ അവകാശലംഘന നോട്ടീസ് ബഹു. സ്പീക്കർ പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ പരിഗണനയ്ക്കായി റഫർ ചെയ്തു. ലേഖനത്തിലെ പരാമർശങ്ങളൊന്നും തന്നെ ബഹു. സ്പീക്കറുടേയോ, മുഖ്യമന്ത്രിയുടെയോ, സഭയുടെയോ അവകാശാധികാരങ്ങളെ ചോദ്യം ചെയ്യാനുള്ള ദുരുദ്ദേശത്തോടെ ആയിരുന്നില്ലെന്ന് ചിന്ത വാരികയുടെ എഡിറ്റർ ശ്രീ. വി. എസ്. അച്ചുതാനന്ദൻ പ്രിന്റർ ആന്റ് പബ്ലിഷർ ശ്രീ. കെ. ചന്ദ്രനും ലേഖകൻ ശ്രീ. സി. പി. നാരായണനും തങ്ങളുടെ വിശദീകരണങ്ങളിൽ വ്യക്തമാക്കിയിട്ടുള്ളതിന്റെ അടിസ്ഥാനത്തിൽ അവർക്കെതിരെ അവകാശലംഘനത്തിന് തുടർനടപടികൾ സ്വീകരിക്കുന്ന കാര്യം അവസാനിപ്പിക്കാൻ സമിതി ശുപാർശ ചെയ്തു.

(9) *പ്രതിപക്ഷ നേതാവിന്റെ പത്രസമ്മേളനത്തിലെ പരാമർശങ്ങൾ*

പ്രതിപക്ഷ നേതാവ് ശ്രീ. വി. എസ്. അച്ചുതാനന്ദൻ 26.2.2003-ൽ നടത്തിയ പത്രസമ്മേളനത്തിലെ പരാമർശങ്ങൾ സ്പീക്കറെ അപകീർത്തിപ്പെടുത്തുന്നതും സഭയുടെയും സഭാനാഥന്റെയും അവകാശാധികാരങ്ങളെ ചോദ്യം ചെയ്യുന്നതുമാണെന്ന് ആരോപിച്ച് കൊണ്ട് പ്രതിപക്ഷ നേതാവ് ശ്രീ. വി. എസ്. അച്ചുതാനന്ദനെതിരെ ശ്രീ. ജി. പ്രതാപവർമ്മ തമ്പാൻ, എം.എൽ.എ., ശ്രീ. ബി. വിജയകുമാർ, എം.എൽ.എ. എന്നിവർ 27.2.2003-ൽ ബഹു. സ്പീക്കർക്ക് നൽകിയ പരാതി സ്പീക്കർ പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതിക്ക് റഫർ ചെയ്യുകയുണ്ടായി. 26.3.2003-ൽ നടത്തിയ പത്രസമ്മേളനത്തിലെ പരാമർശങ്ങളൊന്നും തന്നെ ബഹു. സ്പീക്കറെയോ, സഭയെയോ ബഹുജന മദ്ധ്യത്തിൽ ഇടിച്ചുതാഴ്ത്തുകയും അവഹേളിക്കുകയും ചെയ്യുക എന്ന



ഉദ്ദേശത്തോടെ ആയിരുന്നില്ലെന്ന് ശ്രീ. വി. എസ്. അച്ചുതാനന്ദൻ തന്റെ വിശദീകരണത്തിൽ വ്യക്തമാക്കിയിട്ടുള്ളതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹത്തിനെതിരെ അവകാശലംഘനത്തിന് നടപടികൾ സ്വീകരിക്കേണ്ടതില്ലെന്ന് സമിതി ശുപാർശ ചെയ്തു.

(10) *സ്പീക്കർക്കെതിരെ സി.പി.ഐ.(എം) സംസ്ഥാന സെക്രട്ടറിയുടെ പ്രസ്താവന*

2003 ഒക്ടോബർ 1, 7 തീയതികളിൽ ദേശാഭിമാനി ദിനപ്പത്രത്തിൽ ബഹുമാനപ്പെട്ട സ്പീക്കർക്കെതിരെ സി.പി.ഐ. (എം) സംസ്ഥാന സെക്രട്ടറി ശ്രീ. പിണറായി വിജയന്റേതായി വന്ന പ്രസ്താവനകൾ ബഹു. സ്പീക്കറുടേയും സഭയുടേയും അവകാശാധികാരങ്ങളെ ഹനിക്കുന്നതും പൊതുജനമദ്ധ്യത്തിൽ ബഹു. സ്പീക്കറുടെ യശസ്സിന് കോട്ടം വരുത്തുന്നതുമാണെന്ന് ആരോപിച്ച് കൊണ്ട് ശ്രീ. പിണറായി വിജയൻ, ദേശാഭിമാനി ദിനപ്പത്രത്തിന്റെ പ്രിന്ററും പബ്ലിഷറുമായ ശ്രീ. പി. കരുണാകരൻ, ചീഫ് എഡിറ്റർ ശ്രീ. വി. എസ്. അച്ചുതാനന്ദൻ എന്നിവർക്കെതിരെ ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ എം.എൽ.എ. 17.10.2003-ൽ ബഹു. സ്പീക്കർക്ക് നൽകിയ അവകാശലംഘന നോട്ടീസ് സ്പീക്കർ പ്രിവിലേജസ് എത്തിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ പരിഗണനയ്ക്ക് റഫർ ചെയ്തു. സഭയ്ക്ക് പുറത്ത് രാഷ്ട്രീയ പ്രവർത്തനമാകാം എന്ന് ബഹുമാനപ്പെട്ട സ്പീക്കർ തന്നെ പറഞ്ഞിട്ടുള്ള സാഹചര്യത്തിൽ ബഹുമാനപ്പെട്ട സ്പീക്കർ സഭയ്ക്ക് പുറത്ത് പറഞ്ഞ അഭിപ്രായങ്ങളെപ്പറ്റി മാത്രമാണ് സംസാരിച്ചിട്ടുള്ളതെന്നും സഭയ്ക്കകത്ത് പറഞ്ഞതിന് എതിരായി യാതൊന്നും പറഞ്ഞിട്ടില്ലെന്നും സി. പി. ഐ. (എം) സംസ്ഥാന സെക്രട്ടറി പിണറായി വിജയനും, ദേശാഭിമാനി ദിനപ്പത്രത്തിൽ വന്ന എഡിറ്റോറിയൽ പ്രസിദ്ധീകരിച്ചതിൽ ബഹുമാനപ്പെട്ട സ്പീക്കറെയോ സഭയെയോ പൊതുജനമദ്ധ്യത്തിൽ ഇടിച്ചുതാഴ്ത്തുകയെന്ന യാതൊരുദ്ദേശവും ഇല്ലായിരുന്നുവെന്ന് ദേശാഭിമാനി പത്രത്തിന്റെ ചീഫ് എഡിറ്റർ ശ്രീ. വി. എസ്. അച്ചുതാനന്ദനും, പ്രിന്റർ ആന്റ് പബ്ലിഷർ ശ്രീ. പി. കരുണാകരനും തങ്ങളുടെ വിശദീകരണങ്ങളിൽ വ്യക്തമാക്കിയിട്ടുള്ളതിന്റെ അടിസ്ഥാനത്തിൽ അവർക്കെതിരെ അവകാശലംഘന പ്രശ്നത്തിന്മേൽ നടപടി സ്വീകരിക്കേണ്ടതില്ലെന്ന് സമിതി ശുപാർശ ചെയ്തു.

(11) *പത്രസമ്മേളനത്തിൽ സ്പീക്കർക്കെതിരെ നടത്തിയ പരാമർശം*

2004 ഏപ്രിൽ 27-ന് കോട്ടയത്ത് നടത്തിയ പത്രസമ്മേളനത്തിൽ സി. പി. ഐ. (എം) സംസ്ഥാന സെക്രട്ടറി ശ്രീ. പിണറായി വിജയൻ നടത്തിയ പരാമർശങ്ങൾ സ്പീക്കർ പദവിയെ അപകീർത്തിപ്പെടുത്തുന്നതും അവഹേളിക്കുന്നതും ആണെന്ന് ആരോപിച്ചുകൊണ്ട് അദ്ദേഹത്തിനെതിരെ ശ്രീ. കെ. സി. ജോസഫ് എം.എൽ.എ. ബഹു. സ്പീക്കർക്ക് നൽകിയ അവകാശലംഘന നോട്ടീസ് സ്പീക്കർ പ്രിവിലേജസ്, എത്തിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ പരിഗണനയ്ക്ക് റഫർ ചെയ്തു. 27.4.2004-ൽ നടത്തിയ പത്രസമ്മേളനത്തിൽ ബഹു. സ്പീക്കറുടെ പദവിക്ക് എന്തെങ്കിലും കോട്ടം തട്ടത്തക്ക രീതിയിലുള്ള യാതൊരു പരാമർശവും നടത്തിയിട്ടില്ല എന്ന് ശ്രീ. പിണറായി വിജയൻ തന്റെ വിശദീകരണത്തിൽ വ്യക്തമാക്കിയിട്ടുള്ളതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹത്തിനെതിരെ അവകാശലംഘനത്തിന് നടപടി സ്വീകരിക്കേണ്ടതില്ലെന്ന് സമിതി ശുപാർശ ചെയ്തു.

(12) *നിയമസഭാസമിതി റിപ്പോർട്ടിനെതിരെയുള്ള വിമർശനം*

28.7.2004-ന് സഭയിൽ ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റിയുടെ മൂന്നാമത് റിപ്പോർട്ടിനെ (ജി.സി.ഡി.എ.യെ സംബന്ധിച്ച റിപ്പോർട്ട്) പരാമർശിച്ച് ജി.സി.ഡി.എ. ചെയർമാൻ പ്രൊഫ. ആന്റണി ഐസക് മാദ്ധ്യമങ്ങളിലൂടെ നടത്തിയ വിമർശനം നിയമസഭാ സമിതിയോട് കാണിച്ച അവഹേളനവും അനാദരവുമാണെന്നും അതിനാൽ ജി. സി. ഡി. എ. ചെയർമാനെതിരെ അവകാശലംഘനത്തിന് നടപടി സ്വീകരിക്കണമെന്നും ഉള്ള ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റിയുടെ ആവശ്യം ബഹു. സ്പീക്കർ പ്രിവിലേജസ്, എത്തിക്സ് എന്നിവ സംബന്ധിച്ച സമിതി



യുടെ പരിഗണനയ്ക്ക് റഫർ ചെയ്യുകയുണ്ടായി. നിയമസഭാ സമിതിക്കെതിരായി യാതൊന്നും പറഞ്ഞിട്ടില്ലെന്നും അങ്ങനെ ധരിച്ച് ഏതെങ്കിലും പത്രം റിപ്പോർട്ട് ചെയ്തിട്ടുണ്ടെങ്കിൽ അതിന് താൻ കാരണക്കാരനല്ലെന്നും അത്തരം തെറ്റിദ്ധാരണയ്ക്ക് താൻ കാരണഭൂതനായിട്ടുണ്ടെങ്കിൽ സദയം ക്ഷമിക്കണമെന്നും ജി. സി. ഡി. എ. ചെയർമാൻ ശ്രീ. ആന്റണി ഐസക്ക് സമിതിയോട് അഭ്യർത്ഥിച്ചിരിക്കുന്നതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹത്തിനെതിരെ ലോക്കൽ ഫണ്ട് അക്കൗണ്ട്സ് കമ്മിറ്റി ശുപാർശ ചെയ്ത അവകാശലംഘന പ്രശ്നത്തിന്മേലുള്ള തുടർനടപടികൾ അവസാനിപ്പിക്കാൻ സമിതി ശുപാർശ ചെയ്തു.

(13) *നിയമസഭാ പ്രസംഗത്തിന്റെ സർട്ടിഫൈഡ് കോപ്പി അന്വേഷണ കമ്മീഷനു നൽകിയതു സംബന്ധിച്ച്*

എഞ്ചിനീയിറിംഗ് കോളേജ് വിദ്യാർത്ഥിനിയായിരുന്ന കുമാരി രജനി എസ്. ആനന്ദിന്റെ ആത്മഹത്യ സംബന്ധിച്ച് 26.7.2004-ലെ അടിയന്തിര പ്രമേയചർച്ചാവേളയിൽ നിയമസഭയിൽ താൻ നടത്തിയ പ്രസംഗത്തിന്റെ സർട്ടിഫൈഡ് കോപ്പി ജസ്റ്റീസ് ഖാലിദ് അന്വേഷണ കമ്മീഷനിൽ സമർപ്പിക്കുന്നതിനായി നൽകണമെന്നാവശ്യപ്പെട്ടു കൊണ്ട് ഊർജ്ജ വകുപ്പുമന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദ് ഒരു കത്ത് 2005 ഒക്ടോബർ 14-ാം തീയതി ബഹു. സ്പീക്കർക്ക് നൽകുകയുണ്ടായി. പ്രശ്നത്തിന്റെ അടിയന്തിര സ്വഭാവം പരിഗണിച്ച് കത്തിൽ ആവശ്യപ്പെട്ട പ്രകാരമുള്ള പ്രസംഗത്തിന്റെ സർട്ടിഫൈഡ് കോപ്പി 14.10.2005-ന് ബഹു. സ്പീക്കർ ഊർജ്ജവകുപ്പുമന്ത്രിക്ക് അയച്ചുകൊടുക്കുകയും അതോടൊപ്പം തന്നെ റിപ്പോർട്ടിനായി ഈ വിഷയം പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ പരിഗണനയ്ക്ക് റഫർ ചെയ്യുകയുമുണ്ടായി. കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്നതിന് നിയമസഭാ പ്രസംഗത്തിന്റെ സർട്ടിഫൈഡ് കോപ്പി ശ്രീ. ആര്യാടൻ മുഹമ്മദിന് നൽകിയ ബഹു. സ്പീക്കറുടെ നടപടി അംഗീകരിക്കുവാൻ സമിതി ശുപാർശ ചെയ്തു.

(14) *നിയമസഭാ ജീവനക്കാർ നിയമസഭാ കവാടത്തിനു മുമ്പിൽ ബഡ്ജറ്റിന്റെ കോപ്പി കത്തിച്ച സംഭവം*

2005 ഫെബ്രുവരി 4-ാം തീയതിയിലെ ബഹുമാനപ്പെട്ട ധനകാര്യ വകുപ്പുമന്ത്രിയുടെ ബഡ്ജറ്റ് (2005-06 വർഷത്തിലെ) അവതരണശേഷം നിയമസഭാ കവാടത്തിനു മുമ്പിൽ നിയമസഭാ സെക്രട്ടേറിയറ്റ് സ്റ്റാഫ് അസ്സോസിയേഷന്റെ നേതൃത്വത്തിൽ ബഡ്ജറ്റിന്റെ കോപ്പി കത്തിക്കുന്നതായി 5.2.2004-ലെ ദേശാഭിമാനി ദിനപ്പത്രത്തിൽ ഫോട്ടോ സഹിതം വന്ന പത്രറിപ്പോർട്ടിനെ അടിസ്ഥാനമാക്കി പ്രസ്തുത നടപടി നിയമസഭയുടെയും ധനകാര്യ വകുപ്പുമന്ത്രിയുടെയും നിയമസഭാംഗങ്ങളുടെയും പ്രത്യേക അവകാശ അധികാരങ്ങളുടെ ലംഘനമാണെന്ന് ആരോപിച്ചു കൊണ്ട് അസ്സോസിയേഷൻ പ്രസിഡന്റ്, ജനറൽ സെക്രട്ടറി, മറ്റ് അംഗങ്ങൾ എന്നിവർക്കെതിരെ ശ്രീ. കെ. എ. ചന്ദ്രൻ 8.2.2005-ൽ നൽകിയ അവകാശലംഘന നോട്ടീസ് സ്പീക്കർ സമിതിക്ക് റഫർ ചെയ്തു. നിയമസഭാ സെക്രട്ടേറിയറ്റ് സ്റ്റാഫ് അസ്സോസിയേഷൻ പ്രസിഡന്റ്, ജനറൽ സെക്രട്ടറി എന്നിവർ പ്രസ്തുത അവകാശലംഘന പ്രശ്നത്തിന്മേൽ നൽകിയ വിശദീകരണത്തിൽ നിർവ്യാജം ഖേദം പ്രകടിപ്പിച്ചിട്ടുണ്ടെങ്കിൽ തന്നെയും ഇത്തരത്തിലുള്ള പ്രതിഷേധ പ്രകടനം നടത്തുന്നതിന് നിയമസഭാ പരിസരം തെരഞ്ഞെടുത്തത് ഗൗരവമായി സമിതി കാണുന്നുവെന്നും നിയമസഭാ ജീവനക്കാർ തന്നെ നിയമസഭാ ചട്ടം ലംഘിക്കുന്ന പ്രവണത ഒഴിവാക്കേണ്ടതാണെന്നും സമിതി അഭിപ്രായപ്പെട്ടു. മേലിൽ നിയമസഭാ പരിസരത്ത് ഇത്തരത്തിലുള്ള പ്രതിഷേധം ആവർത്തിക്കാൻ പാടില്ലായെന്ന് ബന്ധപ്പെട്ടവർക്ക് കർശന നിർദ്ദേശം നൽകിക്കൊണ്ട് അവകാശലംഘന പ്രശ്നത്തിന്മേലുള്ള തുടർ നടപടികൾ അവസാനിപ്പിക്കാൻ സമിതി ശുപാർശ ചെയ്തു.



(15) *തേവര സേക്രഡ് ഹാർട്ട് കോളേജ് പ്രിൻസിപ്പാളിനെതിരെ ശ്രീ. സൈമൺ ബ്രിട്ടോ റോഡ്രിഗ്സ് എം.എൽ.എ. നൽകിയ അവകാശ ലംഘന നോട്ടീസ്*

തേവര സേക്രഡ് ഹാർട്ട് കോളേജിന്റെ യൂണിയൻ ഉദ്ഘാടനത്തിനായി 10-1-2007-ന് കോളേജിൽ ഒരു ചടങ്ങിന് എത്തിയ ശ്രീ. സൈമൺ ബ്രിട്ടോ റോഡ്രിഗ്സ് എം.എൽ.എ. യെ കോളേജ് പ്രിൻസിപ്പാൾ സ്വീകരിച്ച് ഓഫീസിൽ എത്തിച്ചതിനു ശേഷം എം.എൽ.എ. പങ്കെടുക്കുന്ന ഉദ്ഘാടന യോഗത്തിൽ പ്രിൻസിപ്പാൾ പങ്കെടുക്കുകയില്ലെന്നറിയിക്കുക യുണ്ടായെന്നും ഇങ്ങനെ എം.എൽ.എ. യോട് അവഹേളനപരമായി പെരുമാറിയ പ്രിൻസിപ്പാളി നെതിരെ ശ്രീ. സൈമൺ ബ്രിട്ടോ റോഡ്രിഗ്സ് നൽകിയ അവകാശ ലംഘന നോട്ടീസ് ബഹു. സ്പീക്കർ പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ പരിഗണനയ്ക്കായി 29-3-2007-ന് റഫർ ചെയ്യുകയുണ്ടായി. പ്രിൻസിപ്പാളിന്റെ നടപടി ശ്രീ. സൈമൺ ബ്രിട്ടോ റോഡ്രിഗ്സ് എം.എൽ.എ. യുടെ നിയമസഭാംഗമെന്ന നിലയിലുള്ള അവകാശങ്ങളെ ഹനിക്കുന്ന തരത്തിലുള്ളതായിരുന്നുവെന്ന് സമിതിക്ക് കണ്ടെത്താൻ സാധിച്ചില്ല. ആയതിനാൽ ബഹു. അംഗം നൽകിയ അവകാശലംഘന നോട്ടീസിന്മേൽ തുടർ നടപടികൾ സ്വീകരിക്കേണ്ടതില്ലാ യെന്ന് സമിതി ശുപാർശ ചെയ്തു.

(16) *നിയമസഭാ പ്രസംഗത്തിന്റെ വീഡിയോ പകർപ്പ് ഹൈക്കോടതിക്ക് അനുബന്ധ തെളിവായി നൽകുന്നതിൽ അടങ്ങിയിരിക്കുന്ന അവകാശ ലംഘന പ്രശ്നം*

കേരള നിയമസഭയിലെ അംഗമായിരുന്ന ശ്രീ. ടി. എം. ജേക്കബ് പതിനൊന്നാം കേരള നിയമസഭയുടെ പന്ത്രണ്ടാം സമ്മേളനകാലയളവിൽ 2005 ജൂലൈ മാസം 19-ാം തീയതി അവിശ്വാസ പ്രമേയത്തിന്റെ ചർച്ചയിൽ പങ്കെടുത്തുകൊണ്ട് സഭയിൽ നടത്തിയ പ്രസംഗത്തിന്റെ വീഡിയോ പകർപ്പ്, ബഹു. കേരള ഹൈക്കോടതിയുടെ പരിഗണനയിലിരിക്കുന്ന E.P. 2/2006 നമ്പർ ഇലക്ഷൻ പെറ്റീഷന്റെ തീർപ്പിനായി അനുബന്ധ തെളിവായി കോടതി ആവശ്യപ്പെട്ടിരുന്നു. ഹൈക്കോടതിയുടെ ഈ ആവശ്യത്തിൽ അടങ്ങിയിരിക്കുന്ന പ്രിവിലേജ് പ്രശ്നം ഉൾപ്പെടെയുള്ള കാര്യങ്ങൾ പരിശോധിച്ച് റിപ്പോർട്ട് ചെയ്യുന്നതിലേയ്ക്കായി ഇക്കാര്യം ബഹു. സ്പീക്കർ പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ പരിശോധനയ്ക്കും റിപ്പോർട്ടിനുമായി 20-6-2007-ന് റഫർ ചെയ്തു.

സഭാ നടപടികളുടെ വീഡിയോ പകർപ്പുകളോ മറ്റ് അനുബന്ധ തെളിവുകളോ കോടതികൾക്ക് നൽകുന്നത് സഭയുടെ പ്രത്യേക അവകാശങ്ങളുടെ ലംഘനത്തിന് വഴിവയ്ക്കുമെന്ന് കണ്ടെത്തിയ സമിതി, ശ്രീ. ടി. എം. ജേക്കബ് 19-7-2005-ന് സഭയിൽ നടത്തിയ പ്രസംഗത്തിന്റെ വീഡിയോ പകർപ്പ് ബഹു. കേരള ഹൈക്കോടതിക്ക് നൽകേണ്ടതില്ലെന്ന് ശുപാർശ ചെയ്തു.

(17) *നിയമസഭാ പ്രസംഗത്തിന്റെ വീഡിയോ പകർപ്പ് വിവരാവകാശ നിയമപ്രകാരം അപേക്ഷകന് നൽകേണ്ടതാണെന്ന സംസ്ഥാന വിവരാവകാശ കമ്മീഷന്റെ ഉത്തരവിനെത്തുടർന്നുണ്ടായ അവകാശലംഘനപ്രശ്നം*

കേരള നിയമസഭയിലെ അംഗമായിരുന്ന ശ്രീ. ടി. എം. ജേക്കബ് പതിനൊന്നാം കേരള നിയമസഭയുടെ പന്ത്രണ്ടാം സമ്മേളനകാലയളവിൽ 2005 ജൂലൈ മാസം 19-ാം തീയതി സഭയിൽ നടത്തിയ പ്രസംഗം ഉൾക്കൊള്ളുന്ന വീഡിയോടേപ്പിന്റെ പകർപ്പും അച്ചടിച്ച പൂർണ്ണരൂപവും ആവശ്യപ്പെട്ടുകൊണ്ട് അഡ്വ. ഡി. ബി. ബിനു 2005-ലെ വിവരാവകാശ നിയമപ്രകാരം 18-4-2008-ൽ കേരള നിയമസഭാ സെക്രട്ടേറിയറ്റിലെ സംസ്ഥാന പബ്ലിക് ഇൻഫർമേഷൻ ഓഫീസർക്ക് ഒരു അപേക്ഷ നൽകിയിരുന്നു. പ്രസ്തുത അപേക്ഷ പരിഗണിച്ച സംസ്ഥാന പബ്ലിക് ഇൻഫർമേഷൻ ഓഫീസർ, പ്രസംഗത്തിന്റെ അച്ചടിച്ച പകർപ്പ് നല്കുകയും പ്രസംഗം ഉൾക്കൊള്ളുന്ന വീഡിയോ ടേപ്പിന്റെ പകർപ്പ് നല്കുന്നത് നിയമസഭയുടെ പ്രത്യേക അവകാശ



ത്തിൽപ്പെട്ട കാര്യമായതിനാൽ 2005-ലെ വിവരാവകാശത്തിലെ വകുപ്പ് 8 (1) (സി) പ്രകാരം ആയത് നൽകാൻ നിർവ്വാഹമില്ലെന്ന് അറിയിക്കുകയും ചെയ്തു. തുടർന്ന് ഇതിന്മേൽ അഡ്വ. ഡി. ബി. ബിനു നൽകിയ ഒന്നാം അപ്പീലും ഇതേ കാരണത്താൽ നിരസിക്കുകയുണ്ടായി.

അഡ്വ. ഡി. ബി. ബിനു വിവരാവകാശകമ്മീഷന് നല്കിയ രണ്ടാം അപ്പീലിന്മേൽ കമ്മീഷൻ ആവശ്യപ്പെട്ട വിവരങ്ങൾക്ക് 11-08-2008-ൽ നിയമസഭാ സെക്രട്ടേറിയറ്റിലെ അപ്പീൽ അധികാരി വിശദമായ മറുപടി നല്കുകയുണ്ടായി. അഡ്വ. ഡി. ബി. ബിനുവിന്റെ അപേക്ഷ തീർപ്പാക്കിയത് സംബന്ധിച്ച കൂടുതൽ തെളിവെടുക്കുന്നതിനായി സംസ്ഥാന വിവരാവകാശ കമ്മീഷന്റെ നിർദ്ദേശാനുസരണം 24-10-2009-ന് നിയമസഭാ സെക്രട്ടേറിയറ്റ് സ്റ്റേറ്റ് പബ്ലിക് ഇൻഫർമേഷൻ ഓഫീസർ, കമ്മീഷൻ മുമ്പാകെ ഹാജരാവുകയും സത്യവാങ്മൂലം നൽകുകയും ചെയ്തു. എന്നാൽ 2009 ഡിസംബർ 10-ാം തീയതി സംസ്ഥാന വിവരാവകാശ കമ്മീഷൻ അഡ്വ. ഡി. ബി. ബിനുവിന്റെ അപ്പീൽ അനുവദിച്ചുകൊണ്ട് പുറപ്പെടുവിച്ച ഉത്തരവിലൂടെ നിയമസഭാ സെക്രട്ടേറിയറ്റിലെ സ്റ്റേറ്റ് പബ്ലിക് ഇൻഫർമേഷൻ ഓഫീസർ സമർപ്പിച്ചിരുന്ന സത്യവാങ്മൂലത്തിലെ വാദങ്ങൾ തള്ളുകയും പതിനഞ്ച് ദിവസത്തിനകം 19-7-2005-ലെ നിയമസഭാ നടപടികളുടെ വീഡിയോ ടേപ്പ് അഡ്വ. ഡി. ബി. ബിനുവിന് നൽകണമെന്ന് ഉത്തരവിടുകയും ചെയ്തു. കൂടാതെ നിയമസഭയുടെ പ്രത്യേക അവകാശം എന്തൊക്കെയാണെന്നും അതിന്റെ പരിധി എത്രത്തോളമുണ്ടെന്നും വിവരാവകാശനിയമപ്രകാരം അസംബ്ലി നടപടികളുടെ വീഡിയോ ടേപ്പ് നൽകുന്നത് പ്രത്യേക അവകാശത്തിൽപ്പെടുന്നില്ല എന്ന് അറിയിക്കുകയും ചെയ്തിരുന്നു.

സംസ്ഥാന വിവരാവകാശ കമ്മീഷന്റെ മേൽ ഉത്തരവിൽ അടങ്ങിയിരിക്കുന്ന അവകാശ ലംഘന പ്രശ്നങ്ങളെ സംബന്ധിച്ച് സമഗ്രമായി പരിശോധിച്ച് റിപ്പോർട്ട് ചെയ്യുന്നതിലേക്കായി ഈ വിഷയം ബഹു. സ്പീക്കർ കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ ചട്ടം 159 പ്രകാരം പ്രിവിലേജസ്, എത്തിക്സ് എന്നിവ സംബന്ധിച്ച സമിതിക്ക് പരിശോധനയ്ക്കും റിപ്പോർട്ടിനുമായി 2010 ജനുവരി 1-ാം തീയതി റഫർ ചെയ്യുകയുണ്ടായി.

വിവരാവകാശകമ്മീഷൻ പുറപ്പെടുവിച്ച ഉത്തരവ് നടപ്പാക്കാത്തതിന്റെ വെളിച്ചത്തിൽ അഡ്വ. ഡി. ബി. ബിനു കമ്മീഷനു സമർപ്പിച്ച എക്സിക്യൂഷൻ പെറ്റീഷന്റെ അടിസ്ഥാനത്തിൽ നിയമസഭാ സെക്രട്ടേറിയറ്റിലെ സംസ്ഥാന പബ്ലിക് ഇൻഫർമേഷൻ ഓഫീസറുടെ പേരിൽ ശിക്ഷാ നടപടി സ്വീകരിക്കാതിരിക്കാൻ കാരണം ബോധിക്കണമെന്ന കമ്മീഷന്റെ ഉത്തരവിന്റെ അടിസ്ഥാനത്തിൽ പബ്ലിക് ഇൻഫർമേഷൻ ആഫീസറും അസിസ്റ്റന്റ് പബ്ലിക് ഇൻഫർമേഷൻ ഓഫീസറും 5-2-2010-ൽ വിവരാവകാശ കമ്മീഷൻ മുമ്പാകെ ഹാജരായി ഇത് സംബന്ധിച്ച നിയമസഭയുടെ തീരുമാനത്തെക്കുറിച്ച് നേരിട്ട് ധരിപ്പിച്ചുവെങ്കിലും സഭാ തീരുമാനത്തിന് എതിരായ ആദ്യ നിലപാടിൽ കമ്മീഷൻ ഉറച്ചു നിൽക്കുകയും വിവരാവകാശ നിയമത്തിലെ സെക്ഷൻ 20 പ്രകാരമുള്ള പിഴ ഉൾപ്പെടെയുള്ള ശിക്ഷാ നടപടി സ്വീകരിക്കുവാൻ ഉത്തരവ് പുറപ്പെടുവിക്കുകയും ചെയ്തു.

തുടർന്ന് 11-2-2010-ന് ചേർന്ന പ്രിവിലേജസ്, എത്തിക്സ് എന്നിവ സംബന്ധിച്ച സമിതിയോഗം നിയമസഭയിലെ പബ്ലിക് ഇൻഫർമേഷൻ ഓഫീസറായിരുന്ന സ്പെഷ്യൽ സെക്രട്ടറി ശ്രീമതി വി. ജയലക്ഷ്മി അമ്മ, അസിസ്റ്റന്റ് പബ്ലിക് ഇൻഫർമേഷൻ ഓഫീസറായിരുന്ന അണ്ടർ സെക്രട്ടറി ശ്രീ. ടി. മനോഹരൻ നായർ എന്നിവരിൽ നിന്നും തെളിവെടുപ്പു നടത്തി. കൂടാതെ ഇത്തരത്തിൽ ഒരു ഉത്തരവ് പുറപ്പെടുവിച്ച സംസ്ഥാന മുഖ്യ ഇൻഫർമേഷൻ കമ്മീഷണർ ശ്രീ. പാലാട്ട് മോഹൻദാസ്, ഇൻഫർമേഷൻ കമ്മീഷണർ ശ്രീ. പി. എൻ. വിജയകുമാർ എന്നിവരെ 30-3-2010-ന് സമിതി മുമ്പാകെ വിളിച്ചുവരുത്തി തെളിവെടുപ്പു നടത്തുകയും ചെയ്തു. സമിതി മുമ്പാകെ ഹാജരായി തെളിവു നൽകണമെന്ന നോട്ടീസ് റദ്ദാക്കണമെന്നു കാണിച്ച് മുഖ്യവിവരാവകാശ കമ്മീഷണർ കേരളഹൈകോടതിയിൽ നൽകിയ അപേക്ഷ ഹൈക്കോടതി നേരത്തെ തള്ളിയിരുന്നു.



ഭരണഘടനാവ്യവസ്ഥകൾ, കേരളനിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങൾ, കോടതിവിധികൾ, കീഴ്‌വഴക്കങ്ങൾ എന്നിവ പ്രകാരം നിയമസഭയുടെ പ്രത്യേക അവകാശങ്ങളുടെ (privileges) വ്യാഖ്യാനം, പരിരക്ഷ എന്നിവ സഭയുടെ പരമാധികാരത്തിന്റെ പരിധിയിൽ വരുന്ന കാര്യമാണ്. 19-7-2005-ലെ നടപടികളുടെ വീഡിയോടേപ്പ് ഒരു തെരഞ്ഞെടുപ്പ് കേസ്സിന്റെ (പിറവം-ടി. എം. ജേക്കബ്) പരിഗണനാവേളയിൽ തെളിവായി പരിഗണിക്കുന്നതിലേക്കായി ഹാജരാക്കണമെന്ന കേരള ഹൈക്കോടതിയുടെ ആവശ്യം ബഹു. സ്പീക്കർ പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ പരിഗണനയ്ക്കും റിപ്പോർട്ടിനുമായി റഫർ ചെയ്തപ്പോൾ നിയമസഭാ നടപടികളുടെ എഡിറ്റ് ചെയ്യാത്ത വീഡിയോടേപ്പുകൾ സഭയ്ക്കുപുറത്ത് നൽകുന്നത് സഭയുടെ പ്രത്യേക അവകാശത്തെ ഹനിക്കുവാൻ ഇടയാകുന്നതിനാൽ ആയത് നൽകേണ്ടതില്ലെന്ന് പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതി ശുപാർശ ചെയ്യുകയും സഭ അത് അംഗീകരിക്കുകയും (പന്ത്രണ്ടാം കേരള നിയമസഭയിലെ പ്രിവിലേജസ്, എഥിക്സ് എന്നിവ സംബന്ധിച്ച സമിതിയുടെ രണ്ടാമത് റിപ്പോർട്ട്) ചെയ്തിട്ടുണ്ടെന്ന് കേരള ഹൈക്കോടതിയെ അറിയിച്ചതിന്റെ അടിസ്ഥാനത്തിൽ കേരള ഹൈക്കോടതി തങ്ങളുടെ ആവശ്യം പിൻവലിക്കുകയാണ് ഉണ്ടായത്. ഇത്തരം വിശദാംശങ്ങൾ രേഖാമൂലം കമ്മീഷനെ അറിയിച്ചതിനുശേഷവും സഭയുടെ പ്രിവിലേജിനെ അംഗീകരിക്കാതെ ഉത്തരവ് ഇറക്കുകയും സഭയുടെ തീരുമാനത്തെ അവഗണിക്കണമെന്ന് സഭയുടെ തന്നെ ഒരു ഉദ്യോഗസ്ഥയ്ക്ക് നിർദ്ദേശം നൽകുകയും തുടർന്ന് ശിക്ഷാ നടപടികളുമായി മുമ്പോട്ടു പോകുകയും ചെയ്ത സംസ്ഥാനവിവരാവകാശ കമ്മീഷന്റെ നടപടി ഗുരുതരമായ ഒരു അവകാശ ലംഘനമായി വിലയിരുത്തിയ സമിതി കേരള സംസ്ഥാന ചീഫ് ഇൻഫർമേഷൻ കമ്മീഷണറായ ശ്രീ. പാലാട്ട് മോഹൻദാസിനും സംസ്ഥാന ഇൻഫർമേഷൻ കമ്മീഷണറായിരുന്ന ശ്രീ. പി. എൻ. വിജയകുമാറിനും ഒരു ദിവസത്തെ തടവുശിക്ഷ നൽകണമെന്ന് ശുപാർശ ചെയ്യാൻ തീരുമാനിക്കുകയുണ്ടായി. തുടർന്ന് അതു സംബന്ധിച്ച ശുപാർശ അടങ്ങുന്ന സമിതിയുടെ റിപ്പോർട്ട് സമിതി അദ്ധ്യക്ഷൻ ശ്രീ. വി. ജെ. തങ്കപ്പൻ 3-6-2010-ന് ബഹു. സ്പീക്കർക്ക് സമർപ്പിക്കുകയും ചെയ്തു. എന്നാൽ പിന്നീട് ഇക്കാര്യത്തിൽ തുടർനടപടികൾ ഉണ്ടായില്ല. 14-5-2011-ൽ പന്ത്രണ്ടാം കേരള നിയമസഭാ പിരിച്ചുവിട്ടതോടുകൂടി ഈ അവകാശലംഘനപ്രശ്നം ഇല്ലാതായി.



## ADJOURNMENT MOTIONS DISCUSSED SINCE 1957

| *Sl. No.* | *Date* | *Member who moved* | *Subject Matter* |
|---|---|---|---|
| 1. | 28-2-1958 | Shri K. K.Viswanathan | Reported lathi charge on students at Ernakulam on 27-2-1958 and the arrest of a number of students. |
| 2. | 24-3-1961 | Shri T. A. Thomman | The grave and panicky economic situation that has arisen in the State consequent on the extension of the period of moratorium to five Banks in the State. |
| 3. | 26-11-1968 | Shri K. Karunakaran | Serious and imminent threat to Law and order in the State consequent on the acts of organised violence that erupted at Tellicherry on 22nd Nov. and Pulpalli on 24th Nov. 1968 in a bid to capture the local police stations and the mounting terror in country side. |
| 4. | 11-10-1973 | Shri. K. A. Sivarama | The serious situation reportedly arisen as a result of Bharathy the manhandling by some policemen on the people gathered at a public meeting addressed by Shri. E. M. Sankaran Namboodiripad, Leader of Opposition at Muthalakulam on Oct. 6,1973. |
| 5. | 31-10-1973 | Shri. E. M. Sankaran Namboodiripad | The decision of the Government to enhance the price of ration rice. |
| 6. | 17-4-1974 | Shri. V. S. Achuthanandan | The Food situation in the State. |
| 7. | 5-4-1988 | Shri. Eapen Varghese | The new import policy of Central Govt. to import Rubber, Coconut, Cocoa, Clove, Coir products, etc. |
| 8. | 18-12-1990 | Shri. K. M. Mani | The decision of the Central Govt. to import coconut oil. |
| 9. | 21-12-1990 | Shri. Oommen Chandy | The serious difficulties that would have to be faced by the people of Kerala due to the decision of the Central Govt. to increase the price of ration rice w.e.f. 1-1-1991. |



| | | | |
|---|---|---|---|
| 10. | 8-2-1994 | Shri. P. S. Sreenivasan | The hardships faced by the people consequent on the hike in the price of essential commodities. |
| 11. | 29-3-1994 | Shri. T. K. Ramakrishnan | The serious situation faced by the 30 lakhs of coconut cultivators and Agricultural labourers consequent on the declaration of support price of Rs. 2350 per quintal to copra by the Central Govt. |
| 12. | 25-4-1995 | Shri. Pinarayi Vijayan | The attempt on the life of Shri. E. P. Jayarajan, M.L.A. |
| 13. | 26-7-2004 | Sri Kodiyeri Balakrishnan | The serious situation reported to have arisen in the education sector due to the lathicharge and use of tear gas on the student demonstrations consequent on the suicide of Rajani S. Anand, student of the Engineering College Adoor. |
| 14. | 27-07-2005 | Dr. T. M Thomas Issac | The serious situation reported to have arisen consequent on the death of 8 persons in a landslide at Munnar and Devikulam in Idukki District. |
| 15. | 18-07-2007 | Shri K. Sudhakaran | The devastation caused by monsoon in the State. |
| 16. | 24-07-2008 | Shri. K. M Mani | The serious situations reported to have arisen consequent on the emergence of agitations by various organisations demanding the withdrawal of social science text book of seventh standard and the text books which are included in the curriculum of the year which generally restrain from belief in god, religion and national perspective and lead to imbibe communism. |
| 17. | 01-03-2010 | Shri. Thiruvanchoor Radhakrishnan | The serious situation reported to have arisen consequent on the delay in providing the “pattayam” for the land in Munnar and the inaction on the part of Government to prevent the encroachment of land and degradation of environment. |
| 18. | 02-03-2010 | Shri. Aryadan Muhammed | The serious situation reported to have arisen due to the inaction on the part of Government in controlling the prices of commodities by strengthening the Public Distribution System and the consequent |



| | | | |
|---|---|---|---|
| | | | food inflation being experienced. |
| 19. | 12-07-2010 | Shri. Aryadan Muhammed | The serious situation reported to have arisen consequent on the increase in incidences of terrorist activities in the State has been received. |
| 20. | 25-10-2011 | Dr. T. M Thomas Issac | The serious situation that has arisen consequent on the reported non-willingness of the Government to conduct a comprehensive investigation in to the allegations of corruption in connection with the installation of pollution control project in Travancore Titanium Company. |
| 21. | 04-11-2011 | Dr. T. M Thomas Issac | The serious situation that has arisen consequent on the frequent hike in the price of petrol by oil companies following the removal of price control of petrol by the Central Government leading to stop increase in price of food items. |
| 22. | 12-12-2012 | Shri. C. Divakaran | The serious situation that has arisen consequent on the reported hike in price of rice and disposal of thousand of tonnes of rice in FCI godown. |
| 23. | 10-4-2013 | Shri. M. Chandren | The serious situation that has arisen due to drought. |



## MOTIONS UNDER RULE 130*

| *Serial No.* | *Date of Discussion* | *Name of Mover* | *Subject matter* |
|---|---|---|---|
| 1. | 10-5-1957 | Shri K. C. George, Minister for Food | The situation arising from the food position in the State |
| 2. | 19-12-1957 | Shri P. K. Chathan Master, Minister for Local Self Government | The Report of the Commissioner for Scheduled castes and Scheduled Tribes for the year 1955 |
| 3. | 19-12-1957 | Shri E. M. Sankaran Namboodiripad, Chief Minister | The working of the second five year plan |
| 4. | 20-12-1957 | Shri. K. C. George, Minister for Food | Food position in the State. |
| 5. | 1-4-1958 | Shri. E. M. Sankaran Namboodiripad, Chief Minister | This House recommends that the President of India, may by virtue of powers vested in him under section 51(2) of the States Reorganization Act, establish a permanent bench of the High Court of Kerala at Trivandrum. |
| 6. | 5-7-1958 | Shri M. Narayana Kurup | കഴിഞ്ഞ മൂന്നുമാസക്കാലത്തിനുള്ളിൽ വിഷാംശം കലർന്ന ഭക്ഷ്യസാധനങ്ങൾ കഴിച്ചതിന്റെ ഫലമായി നൂറിലധികം ആളുകൾ മരിക്കുവാനും, ആയിരത്തിഅധികം ആളുകൾക്ക് രോഗം ബാധിക്കുവാനും ഇടയായ സാഹചര്യങ്ങളും അക്കാര്യത്തിൽ ഗവൺമെന്റും ഉദ്യോഗസ്ഥൻമാരും കൈക്കൊണ്ട നടപടികളും ചർച്ചക്കെടുക്കേണ്ടതാണെന്ന് ഈ യോഗം തീരുമാനിക്കുന്നു. |
| 7. | 1-12-1958 and 2-12-1958 | Shri E. M. Sankaran Namboodiripad, | The Report of the Administrative Reforms Committee. |
| 8. | 3-12-1958 and 4-12-1958 | Shri P. T. Chacko | The present Law and Order position in the State. |

* *Rule No. 127 (till 4.8.1960)*
*Rule No. 128 (till 1.11 .1973)*



| | | | |
|---|---|---|---|
| 9. | 4-12-1958 | Shri R. Prakasam | The master plan for the development of water resources of Kerala be discussed. |
| 10. | 9-12-1958 | Shri M. Narayana Kurup | Rise in prices of food grains and the worsening of food situation in the State. |
| 11. | 17-3-1960 | Shri E. M. Sankaran Namboodiripad, Chief Minister | This House expresses its concern at the persistent reports and the statements made by Members of Parliament belonging to all political parties to the effect that there is a likelihood of the construction of the second Ship Building Yard to be located at Cochin being taken out of the Third Five Year Plan. It unanimously requests the Government of India and the Planning Commission to include it in the Third Five Year Plan |
| 12. | 4-8-1960 | Shri. Pattom A. Thanu Pillai, Chief Minister | The draft of the State's Third Five Year Plan. |
| 13. | 19-12-1961 | Shri. Pattom A. Thanu Pillai, Chief Minister | The State's Third Five Year Plan |
| 14. | 20-12-1961 | Shri. K. Chandrasekharan, Minister for Law and Revenue | The situation consequent on the recent floods in the State. |
| 15. | 19-3-1962 | Shri. Pattom A. Thanu Pillai, Chief Minister | The Report of the Official Language Committee. |
| 16. | 11-4-1962 | Shri. P. Ravindran | The Annual Financial Statement of KSEB for the year 1962-63 |
| 17. | 16-10-1962 | Shri. T. A. Thomman | The Report of the working of the Kerala Public Service Commission for the year 1960-61 and the Government memorandum thereon. |
| 18. | 16-10-1962 | Shri. P. Ravindran | The Eighth report of the committee on Government Assurances 1961-62 |
| 19. | 25-2-1964 | Shri. K. Krishna Pillai | Annual report of the State Education Advisory Board(May 1961 to May 1962) |
| 20. | 1-4-1964 | Shri. P. S. Sreenivasan | The Report on the action taken by the State |



| | | | |
|---|---|---|---|
| | | | Government on the matters relating to National Integration and Safe guards for Linguistic Minorities till the half year ended June 1963. |
| 21. | 1-4-1964 | Shri P. Raveendran | Budget Estimates of the KSEB for 1964-65 |
| 22. | 28-3-1967 | Smt. K. R. Gouri, Minister for Revenue | Food situation in the State |
| 23. | 22-6-1967 | Smt K. R.Gouri, Minister for Revenue | Food situation in the State |
| 24. | 19-7-1967 | Shri. E. Chandrasekharan Nair | The Kerala State Electricity Board Administration Report for the Year 1964-65 |
| 25. | 20-7-1967 | Shri E. M. Sankaran Namboodiripad Chief Minister | Food situation in the State |
| 26. | 25-7-1967 and 28-7-1967 | Shri P. Raveendran | The Accounts and Audit Report and the Administration report of KSRTC for 1965-66 |
| 27. | 27-7-1967 | Shri E. M. Sankaran Namboodiripad, Chief Minister | The Report of the Administrative Reorganisation and Economy Committee. |
| 28. | 25-3-1968 | Shri. A. P. Kurian | Annual Reports of the Plantation Corporation of Kerala Ltd. for the year 1965-66 and 1966-67 |
| 29. | 25-3-1968 | Shri N. Ganapathy | The Report on the action taken by the State Government on matters relating to National Integration and safe guards for Linguistic Minorities for the period from 1st July 1963 to 30th June 1967 |
| 30. | 23-8-1968 | Shri E. M. Sankaran Namboodiripad, Chief Minister | The situation created in the State by the recent floods. |
| 31. | 29-8-1968 | Shri. T. V. Thomas, Minister for Industries | പാലക്കാട് പുതശ്ശേരിയിൽ സ്ഥാപിക്കാൻ തീരുമാനിച്ചിരുന്ന സൂക്ഷ്മോപകരണ ശാലയുടെ നിർമ്മാണ നടപടികൾ നിർത്തിവച്ച കേന്ദ്ര ഗവൺമെന്റ് നടപടി |
| 32. | 5-11-1968 and 24-1-1969 | Shri. M. N. Govindan Nair, Minister for Agriculture and Electricity | Working of the Kerala State Electricity Board |



| | | | |
|---|---|---|---|
| 33. | 23-1-1969 | Shri. E. M. Sankaran Namboodirippad, Chief Minister | The State's Fourth Five Year plan (Draft Outline) |
| 34. | 18-3-1969 | Shri. E. M. Sankaran Namboodiripad, Chief Minister | The situation arising out of the non fulfilment of the Constitutional obligations on the part of Governor of West Bengal by his refusal to read certain passages of his opening speech prepared by cabinet, in so far as it endangers the future of the cabinet system of Government in the country. |
| 35. | 20-3-1969 | Shri. M. N. Govindan Nair, Minister for Agriculture and Electricity | Situation arising out of the rise in the cost of fertilizer and working of pump sets. |
| 36. | 21-10-1969<br>22-10-1969<br>23-10-1969<br>24-10-1969 | Shri. T. A. Majeed | The statements of the Chief Minister on the 17th October 1969 made on the floor of the House regarding action to be taken against Ministers against whom allegations of corruption were made. |
| 37. | 16-11-1972 | Shri. M. N. Govindan Nair, Minister for Transport and Electricity | The Working of Kerala State Electricity Board |
| 38. | 11-6-1963 | Shri. Paul P Mani, Minister for Food and Civil Supplies | Food situation in the State. |
| 39. | 14-6-1973 | Shri. T. V. Thomas Minister for Industries | Problems confronting the coir industry in the State |
| 40. | 14-6-1973 | Shri. T. V. Thomas Minister for Industries | The situation arisen in the State as a result of the scarcity of yarn. |
| 41. | 10-7-1973 and 15-10-1973 | Shri. Paul P. Mani, Minister for Food and Civil Supplies | The critical food situation and consequent distress to the people particularly in the coastal areas. |
| 42. | 11-10-1973 and 17-10-1973 | Shri. C. Achutha Menon, Chief Minister | The draft of the Fifth Five Year plan. |
| 43. | 16-10-1973 and 23-10-1973 | Shri. C. B. C.Warrier | The food scarcity |



| | | | |
|---|---|---|---|
| 44. | 22-10-1973 | Shri. V. S. Achuthanandan | The police excesses in Kerala |
| 45. | 30-10-1973 | Shri. E. Balanandan | The Labour Policy |
| 46 | 31-10-1973 | Shri. E. M. Sankaran Namboodiripad | The break down of the State's finances |
| 47. | 1-11-1973 | Shri. John Manjooran | The Report of the Commission of enquiry appointed to enquire into the Tellicherry disturbances. |
| 48. | 24-8-1978 | Shri. T. K. Ramakrishnan | Report of the Justice Viswanatha Iyer Commission of Enquiry |
| 49. | 21-2-1980 | Shri.Oommen Chandy | The decision of the Central Government to dissolve the Legislative Assemblies in nine States |
| 50. | 31-12-1980 | Shri. K. Karunakaran | The Law and Order situation in the State. |
| 51. | 1-7-1985 | Shri. K. Karunakaran Chief Minister | സംസ്ഥാനത്തെ ജനങ്ങളുടെ ജീവനും വസ്തുവകകൾക്കും വമ്പിച്ച നാശത്തിനിടയാക്കിക്കൊണ്ട് ഈയിടെയുണ്ടായ പ്രകൃതി ക്ഷോഭംമൂലം ഈ സംസ്ഥാനത്തുണ്ടായിരിക്കുന്ന ഗുരുതരമായ സ്ഥിതി വിശേഷത്തെക്കുറിച്ച് |
| 52. | 11-9-1985 | Shri. Baby John | കേരളത്തിലെ പ്രമുഖ ജലസേചന വൈദ്യുത പദ്ധതികളായ കല്ലട, ഇടമലയാർ അണക്കെട്ടുകളിലുണ്ടായ ചോർച്ചയെതുടർന്ന് സംജാതമായ ഗുരുതരമായ സ്ഥിതി വിശേഷത്തെക്കുറിച്ച് |
| 53. | 20-3-1986 | Shri. Baby John | The serious situation arising out of the reported arrival at Trivandrum Airport of two Kuwaitis who have been declared undesirable by the Government of India, their journey from Trivandrum to Malappuram in a State car with national flag, the hosting of a dinner by responsible public men in their honour and the consequential humiliation to our Nation and the possible threat to the security of India |
| 54. | 1-4-1987 | Shri. E. K.Nayanar, Chief Minister | വമ്പിച്ച തോതിൽ കൃഷി നാശത്തിനും ശുദ്ധജലക്ഷാമത്തിനും മറ്റ് നാശനഷ്ടങ്ങൾക്കും ഇടയാക്കിയ അതിരൂക്ഷമായ വരൾച്ചമൂലം സംസ്ഥാനത്ത് സംജാതമായിട്ടുള്ള ഗുരുതരാവസ്ഥ |
| 55 | 19-8-1987 | Shri.P. S. Srinivasan, Minister for Revenue & Tourism | സംസ്ഥാനം നേരിടുന്ന അതിരൂക്ഷമായ വരൾച്ചയെത്തുടർന്ന് കാർഷിക രംഗത്തും വിദ്യുച്ഛക്തി ഉൽപ്പാദന രംഗത്തും വ്യവസായ രംഗത്തും സാമ്പത്തിക രംഗത്തും ഉണ്ടായിട്ടുള്ള ഗുരുതരമായ സ്ഥിതിവിശേഷം |



| | | | |
|---|---|---|---|
| 56. | 12-11-1987 | Shri. K. Karunakaran | സംസ്ഥാന സർക്കാർ ഏർപ്പെടുത്തിയ പുതിയ നികുതികൾ മൂലം നിത്യോപയോഗ സാധനങ്ങളുടെ വില ക്രമാതീതമായി കുതിച്ചുയരുകയും സാധാരണ ജനങ്ങളുടെ ജീവിതം വളരെ ദുസ്സഹമായിത്തീരുകയും ചെയ്തതിനെത്തുടർന്ന് ഉളവായിട്ടുള്ള ഗുരുതരമായ സ്ഥിതിവിശേഷം |
| 57. | 2-2-1989 | Shri. O. Bharathan | കേരള - കാലിക്കറ്റ് സർവ്വകലാശാലകളുടെ സെനറ്റിലേക്ക് അടുത്തകാലത്ത് അതതു സർവ്വകലാശാലകളിലെ ചാൻസലർ നടത്തിയ നോമിനേഷനുകളെപ്പറ്റി |
| 58. | 6-2-1989 | Shri. V. Divakaran | മത്സ്യത്തൊഴിലാളി വികസന ക്ഷേമ സഹകരണ സംഘങ്ങളിൽ അംഗത്വം നൽകുന്നതിന് സ്വീകരിച്ചിട്ടുള്ള നടപടിയെക്കുറിച്ച് |
| 59. | 28-3-1989 | Shri. K. P. Aravindakshan | സംസ്ഥാനത്ത് തുടർച്ചയായി അനുഭവപ്പെടുന്ന വരൾച്ചയെ നേരിടാൻ ദീർഘകാലാടിസ്ഥാനത്തിൽ പദ്ധതികൾ തയ്യാറാക്കേണ്ടതിന്റെയും ഇപ്പോഴുണ്ടായിരിക്കുന്ന കൊടും വരൾച്ചയെ നേരിടുന്നതിനായി യുദ്ധകാലാടിസ്ഥാനത്തിൽ നടപടികളെടുക്കേണ്ടതിന്റെയും ആവശ്യകതയെക്കുറിച്ച് |
| 60. | 28-3-1989 | Shri. M. M. Hassan (as authorised by Shri. K. C. Joseph) | കേരളം നേരിടുന്ന ഗുരുതരമായ വൈദ്യുതി ക്ഷാമം ആശങ്കാകുലമായ സ്ഥിതി വിശേഷത്തിലേക്ക് നീങ്ങുന്ന സാഹചര്യത്തെക്കുറിച്ച് |
| 61. | 7-6-1989 | Shri. E. K. Nayanar, Chief Minister | സംസ്ഥാനത്ത് വൈദ്യുതി ക്ഷാമംമൂലം ഉളവായിട്ടുള്ള സ്ഥിതി വിശേഷം |
| 62. | 8-6-1989 | Shri. E. Chandrasekharan Nair, Minister for Food and Civil Supplies | സംസ്ഥാനത്ത് റേഷൻ അരിവിഹിതം കേന്ദ്ര ഗവൺമെന്റ് വെട്ടിക്കുറച്ചതിനെത്തുടർന്ന് ഉളവായിട്ടുള്ള സ്ഥിതി വിശേഷം |
| 63. | 10-8-1989 | Shri. Mamman Iype (as authorised by Shri. T. P. Peethambharan Master) | ഇപ്പോൾ നിലവിലുള്ള എൻ.ആർ.ഇ.പി., ആർ.എൽ.ഇ.ജി.പി എന്നിവ നിർത്തലാക്കി പകരം "നെഹ്റു റോസ്ഗാർ യോജന" എന്ന പേരിൽ പ്രഖ്യാപിക്കപ്പെട്ടിരിക്കുന്ന തൊഴിൽ ദാന പദ്ധതി നടപ്പിലാക്കുന്നതുമൂലം സംസ്ഥാനത്ത് തൊഴിൽ അവസരങ്ങൾ കുറയുന്ന സ്ഥിതി വിശേഷം. |
| 64. | 10-8-1989 | Shri.Vayalar Ravi | ജസ്റ്റിസ് നരേന്ദ്രൻ കമ്മീഷൻ റിപ്പോർട്ട്. |
| 65. | 28-6-1990 | Shri. E. Chandrasekharan Nair, Minister for Food and Civil Supplies | സംസ്ഥാനത്ത് റേഷൻ സാധനങ്ങളുടെ വില കേന്ദ്ര ഗവൺമെന്റ് വർദ്ധിപ്പിച്ചതിനെ സംബന്ധിച്ച് |



| | | | |
|---|---|---|---|
| 66. | 4-4-1991 | Shri. K. P. Aravindakshan | മണ്ഡൽ കമ്മീഷൻ റിപ്പോർട്ടിലെ ശുപാർശ കൾ പൂർണ്ണമായും നടപ്പാക്കുന്നതിന് അടിയന്തിര നടപടികൾ സ്വീകരിക്കണമെന്ന് കേന്ദ്രഗവൺമെന്റിനോടും സംസ്ഥാന ഗവൺമെന്റിനോടും ആവശ്യപ്പെടണമെന്ന കാര്യം |
| 67. | 1-8-1991 | Shri. K. M. Mani | ഈയിടെ ഉണ്ടായ കാലവർഷക്കെടുതികൾ മൂലം സംസ്ഥാനത്ത് ഉണ്ടായ നാശ നഷ്ടങ്ങളെ സംബന്ധിച്ച് |
| 68 | 27-7-1992 | Shri. V. S. Achuthanandan | സംസ്ഥാനത്ത് ഉൽക്കണ്ഠാജനകമായ നിലയിൽ നിലനിൽക്കുന്ന ക്രമസമാധാന നിലയെക്കുറിച്ചും മതസൗഹാർദ്ദത്തിനെതിരെ വളർന്നു വരുന്ന ഭീക്ഷണിയും. |
| 69. | 3-2-1993 | Shri. V. S. Achuthanandan | 1992 ഡിസംബർ 6-ന് അയോദ്ധ്യയിൽ ബാബറി മസ്ജിദ് വർഗ്ഗീയ ശക്തികൾ തകർത്തതിനെ തുടർന്നുണ്ടായ സംഭവ വികാസങ്ങളെക്കുറിച്ച് |
| 70. | 31-3-1993 | Shri. K. Krishnankutty | പറമ്പിക്കുളം മുല്ലപ്പെരിയാർ പദ്ധതികളെ സംബന്ധിച്ച് തമിഴ്നാടുമായി ഒപ്പിട്ട കരാറിൽ സംസ്ഥാനത്തിന് സംഭവിച്ചിട്ടുള്ള ദോഷ വശങ്ങളെപ്പറ്റി |
| 71. | 14-11-1996 | Shri. Kadakampally Surendran | പൂന്തുറ കലാപത്തെക്കുറിച്ച് അന്വേഷിച്ച ശ്രീ. അരവിന്ദാക്ഷമേനോൻ കമ്മീഷൻ റിപ്പോർട്ട്. |
| 72. | 14-11-1996 | Shri. E. T. Mohammed Basheer | ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങൾക്കുവേണ്ടി സുപ്രീംകോടതിയുടെ ഒരു ബഞ്ച് കേരളത്തിൽ സ്ഥാപിക്കുന്നതു സംബന്ധിച്ച്. |
| 73. | 3-4- 1997 | Shri. K. C. Joseph | ഈയിടെ നടപ്പാക്കിയ വൈദ്യുതി ചാർജ് വർദ്ധനവിനെപ്പറ്റി. |
| 74. | 29-7-1997 | Shri. P. C. George | റബ്ബറിന്റെ വിലയിടിവുമൂലം കേരളത്തിലെ റബ്ബർ കർഷകർ അനുഭവിക്കുന്ന ബുദ്ധിമുട്ട് പരിഹരിക്കുന്നതിനാവശ്യമായ നടപടികൾ സ്വീകരിക്കണമെന്ന് കേന്ദ്ര ഗവണ്മെന്റിനോട് അഭ്യർത്ഥിക്കുന്നത് സംബന്ധിച്ച്. |
| 75. | 2-4-1998 | Shri. E. M. Augusthy | അതിരൂക്ഷമായ വരൾച്ചയെത്തുടർന്നുണ്ടായിട്ടുള്ള കുടിവെള്ള ക്ഷാമവും കൃഷി നാശവുംമൂലം സംസ്ഥാനം നേരിടുന്ന ഗുരുതരമായ സ്ഥിതിവിശേഷം. |
| 76. | 22-4-1998 | Shri. Oommen Chandy | സമുദ്രോൽപ്പന്നങ്ങൾ, കാർഷിക വിഭവങ്ങൾ, നാണ്യവിളകൾ എന്നിവ യാതൊരു നിയന്ത്രണ വുമില്ലാതെ ഇറക്കുമതി ചെയ്യാൻ ഉദ്ദേശിച്ചുള്ള കേന്ദ്രഗവണ്മെന്റിന്റെ പുതിയ ഇറക്കുമതി കയറ്റുമതി നയം മൂലം കേരളത്തിന്റെ സമ്പദ്ഘടനയിലുണ്ടാകാവുന്ന തകർച്ച. |



| | | | |
|---|---|---|---|
| 77. | 4-2-1999 | Shri. K. M. Mani | ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ പൊതുവേയും ഒറീസ, ഗുജറാത്ത് എന്നീ സംസ്ഥാനങ്ങളിൽ പ്രത്യേകിച്ചും ക്രിസ്ത്യാനികളടക്കമുള്ള മതന്യൂനപക്ഷങ്ങൾക്ക് നേരേ നടക്കുന്ന അതിക്രമങ്ങൾ തടയുന്നതിന് ആവശ്യമായ നടപടികൾ കേന്ദ്ര ഗവണ്മെന്റ് കൈക്കൊള്ളേണ്ടതിന്റെ ആവശ്യകത. |
| 78. | 28-12-1999 | Shri. P. P. Thankachan (As authorised by Shri E.M.Augusthy) | സംസ്ഥാനത്താകമാനം കേര വൃക്ഷങ്ങൾക്ക് പിടിപെട്ട മണ്ഡരി രോഗ ബാധയെ തുടർന്ന് നാളികേരോല്പാദനത്തിൽ ഉണ്ടായിട്ടുള്ള കുറവുമൂലം കേരകർഷകർ നേരിടുന്ന വമ്പിച്ച നഷ്ടത്തെയും ചകിരിയുടെ ദൗർലഭ്യംമൂലം കയർ ഉല്പാദനത്തിൽ വന്നിട്ടുള്ള മാന്ദ്യത്തെയും, കയർ തൊഴിലാളികൾ അഭിമുഖീകരിക്കുന്ന തൊഴിലില്ലായ്മയേയും കള്ളിന്റെ കുറവുമൂലം കള്ളുവ്യവസായരംഗം നേരിടുന്ന പ്രതിസന്ധിയേയും പറ്റി. |
| 79 | 28-12-1999 | Shri. G. Sudhakaran (As authorised by Shri. T.K. Hamza) | രാജ്യത്തെ ദേശസാൽകൃത പൊതുമേഖലാ ബാങ്കുകളെ സ്വകാര്യവൽക്കരിക്കാനുള്ള കേന്ദ്ര സർക്കാരിന്റെ തീരുമാനം രാജ്യത്തിന്റെ സമ്പദ്ഘടനയേയും വികസനത്തേയും പ്രതികൂലമായി ബാധിക്കുന്നതും ജനങ്ങൾക്ക് ഗുണകരമല്ലാത്തതുമാകയാൽ പ്രസ്തുത തീരുമാനത്തിൽ നിന്നും കേന്ദ്ര സർക്കാരിനെ പിൻതിരിപ്പിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച്. |
| 80. | 23-3-2000 | Shri. G. Karthikeyan | കേന്ദ്രഗവണ്മെന്റ് പാചക വാതകത്തിന്റേയും മണ്ണെണ്ണയുടേയും വില വർദ്ധിപ്പിച്ചതിനെ തുടർന്നുളവായ ഗുരുതരമായ സ്ഥിതി വിശേഷം. |
| 81. | 31-3-2000 | Shri. E. K. Nayanar, Chief Minister | 13-12-1999-ലെ സുപ്രീം കോടതി വിധിയെതുടർന്ന് സംസ്ഥാനത്തെ പിന്നോക്ക സമുദായങ്ങൾക്കും മതന്യൂനപക്ഷങ്ങൾക്കും ലഭിച്ചുവന്ന സംവരണാനുകൂല്യം നഷ്ടപ്പെടാതിരിക്കാനും അതുപോലെ മുന്നോക്ക സമുദായത്തിൽപ്പെട്ട പാവപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് ഉദ്യോഗ നിയമനങ്ങളിൽ ജനറൽ ക്വോട്ടയിൽ നിന്ന് 10 ശതമാനം സംവരണം ചെയ്യുന്നതിനും ഭരണഘടന ഭേദഗതി വരുത്തണമെന്ന് കേന്ദ്ര ഗവണ്മെന്റിനോട് അഭ്യർത്ഥിക്കുന്നകാര്യം. |



| | | | |
|---|---|---|---|
| 82. | 23-7-2001 | Shri. E. M. Augusthy | സംസ്ഥാനത്ത് അടുത്തകാലത്ത് പ്രകൃതി ക്ഷോഭവും വെള്ളപ്പൊക്കവും മൂലമുണ്ടായ അതിഭീമമായ നാശനഷ്ടങ്ങളെക്കുറിച്ചും അത് തരണം ചെയ്യുവാൻ കേന്ദ്ര ഗവൺമെന്റിൽ നിന്നും അടിയന്തിര സാമ്പത്തിക സഹായം ലഭ്യമാക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും സഭ ചർച്ച ചെയ്യണം. |
| 83. | 23-7-2001 | Shri. T. K. Balan (as authorised by Shri. V. S. Achuthanandan, Leader of Opposition) | കേന്ദ്ര സർക്കാർ പിൻതുടരുന്ന ഇറക്കുമതി നയം സംസ്ഥാനത്തെ കാർഷിക-വ്യാവസായിക മേഖലകളെ തകർക്കുകയും കേരളത്തിന്റെ സമ്പദ്ഘടനയെ ഗുരുതരമായി ബാധിക്കുകയും ചെയ്തിരിക്കുന്ന സ്ഥിതി വിശേഷത്തെ സംബന്ധിച്ച് സഭ ചർച്ച ചെയ്യണം. |
| 84. | 7-12-2001 | Shri. T. M. Jacob Minister for Water Resources | മുല്ലപ്പെരിയാർ അണക്കെട്ടിലെ ജലനിരപ്പ് ഉയർത്തണമെന്ന നിർദ്ദേശംമൂലം ഉണ്ടാകാവുന്ന ഗുരുതരമായ സ്ഥിതിവിശേഷത്തെപ്പറ്റി ഈ സഭ ചർച്ച ചെയ്യണം. |
| 85. | 06-08-2003 | Shri. T. M. Jacob Minister for Water Resources | ഇപ്പോൾതന്നെ ജലക്ഷാമം അനുഭവപ്പെടുന്ന പമ്പ അച്ചൻകോവിൽ നദികളെ വെപ്പാർ ബേസിനുമായി ബന്ധിപ്പിക്കണമെന്നുള്ള നാഷണൽ വാട്ടർ ഡവലപ്മെന്റ് ഏജൻസിയുടെ നിർദ്ദേശം കേരള സംസ്ഥാനത്തിന് സ്വീകരിക്കാൻ സാധ്യമല്ല. കേന്ദ്ര സർക്കാർ ഇക്കാര്യത്തിൽ സ്വീകരിച്ചിരിക്കുന്ന നിലപാടും വളരെ ഗൗരവമായിട്ടേ കാണാൻ സാധ്യമാകൂ. അതീവ ഗുരുതരമായ ഈ വിഷയം സഭ ചർച്ച ചെയ്യണം. |
| 86. | 3-2-2005 | Shri K. M. Mani, Minister for Revenue and Law | 2004 ഡിസംബർ 26-ാം തീയതി കേരളത്തിന്റെ തീരപ്രദേശങ്ങളിൽ സുനാമി തിരമാലകൾ ആഞ്ഞടിച്ചതിന്റെ ഫലമായി സംസ്ഥാനത്തെ 9 ജില്ലകളിൽപ്പെട്ട 219 വില്ലേജുകളിൽ വ്യാപകമായ നാശനഷ്ടങ്ങളും ജീവഹാനിയും സംഭവിക്കുകയുണ്ടായി. കൊല്ലം, ആലപ്പുഴ, എറണാകുളം ജില്ലകളിലുണ്ടായ നഷ്ടങ്ങൾ ബൃഹത്താണ്. ഈ സുനാമി ദുരന്തത്തെ നേരിടുന്നതിന് സർക്കാർ സ്വീകരിച്ച ദുരിതാശ്വാസ പ്രവർത്തനങ്ങളേയും നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന പുനരധിവാസ പ്രവർത്തനങ്ങളേയും ഭാവി പ്രതിരോധ നടപടികളേയും സംബന്ധിച്ച് ചർച്ച ചെയ്യണം. |



| | | | |
|---|---|---|---|
| 87. | 11-8-2005 | Shri. Oommen Chandy, Chief Minister | അഭിവന്ദ്യ രാഷ്ട്രപതി 2005 ജൂലായ് 28ാം തീയതി സംസ്ഥാന നിയമസഭയെ അഭിസം ബോധന ചെയ്തപ്പോൾ സംസ്ഥാന ത്തിന്റെ വികസനത്തിനും ജനക്ഷേമം കൈവരിക്കുന്ന തിനും വേണ്ടി നിർദ്ദേശിച്ച പത്തിനപരിപാടി സമയബന്ധിതമായി നടപ്പാക്കുന്നതിനേയും അതിനു സ്വീകരിക്കേണ്ട അടിയന്തിര നടപടികളേയും പറ്റി സഭ ചർച്ച ചെയ്യണം. |
| 88. | 19.10.2006 | Shri. G. Karthikeyan | റോഡപകടങ്ങൾ മൂലം മരണമടയുന്ന വരുടേയും അംഗവൈകല്യം സംഭവിക്കുന്ന വരുടേയും എണ്ണത്തിൽ കേരളം മുൻപന്തി യിലാണ്. ദിനംനോറും വർദ്ധിച്ചുവരുന്ന ഇത്തരം അതീവ ഗുരുതരമായ അപകടങ്ങ ളുടെ കാരണങ്ങളെക്കുറിച്ച് പഠിച്ച് പരിഹാര മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതിനായി ഒരു വിദഗ്ധ സമിതിയെ നിയമിക്കേണ്ടതിന്റെയും പ്രസ്തുത സമിതിയുടെ ശുപാർശകൾ നടപ്പിലാക്കേണ്ടതിന്റെയും ആവശ്യകത സംബന്ധിച്ച്. |
| 89. | 19.10.2006 | Shri. P. Jayarajan | കേന്ദ്രസർക്കാർ ആവിഷ്ക്കരിച്ച ഗ്രാമീണ തൊഴിലുറപ്പു പദ്ധതി കേരളത്തിൽ നടപ്പിലാ ക്കാൻ അനുമതി നല്കിയ വയനാട്, പാലക്കാട് എന്നീ ജില്ലകൾക്കു പുറമേ കാർഷിക പ്രതിസന്ധി കണക്കിലെടുത്ത് മറ്റ് ജില്ലകളിൽ കൂടി നടപ്പിലാക്കുന്നതിന് അനുമതി നൽകണമെന്ന് കേന്ദ്രസർക്കാരിനോട് അഭ്യർത്ഥിക്കുന്നതിന്. |
| 90. | 28.6.2007 | Shri. K. C. Joseph | സംസ്ഥാനത്ത് ഇക്കഴിഞ്ഞ ഒരുമാസക്കാല യളവിൽ നിരവധിയാളുകൾക്ക് പകർച്ചപ്പനി, ഡെങ്കിപ്പനി, ചിക്കുൻഗുനിയ മുതലായ രോഗങ്ങൾ പിടിപ്പെടുകയും ഏതാനും പേർ മരിക്കുകയും ചെയ്തിരിക്കുകയാണ്. ഈ മാരകരോഗങ്ങളുടെ നിവാരണത്തിനും പ്രതിരോധത്തിനും ഫലപ്രദമായ അടിയന്തിര നടപടികളും, മാലിന്യ നിർമ്മാർജ്ജനത്തിന് ആവശ്യമായ തുടർനടപടികളും ദീർഘ കാലാടിസ്ഥാനത്തിൽ സ്വീകരിക്കേണ്ടതിന്റെ ആവശ്യകത സംബന്ധിച്ച്. |
| 91. | 24.07.2009 | Shri. N. K. Premachandran, Minister for Water Resources | നൂറ്റിപ്പതിമൂന്ന് വർഷം പഴക്കമുള്ള ദുർബ്ബല മായ മുല്ലപ്പെരിയാർ ഡാം കേരളത്തിലെ നാല് ജില്ലകളിലെ ലക്ഷക്കണക്കിന് ജനങ്ങൾക്ക് നിരന്തരമായ ഭീഷണി ഉയർത്തി |



| | | | |
|---|---|---|---|
| | | | വരികയാണ്. ഭൂചലന സാദ്ധ്യതയേറിയ മേഖലയിൽ സ്ഥിതിചെയ്യുന്ന ഡാമിലെ വിള്ളലുകളും ചോർച്ചയും അടിക്കടി വർദ്ധിച്ചുവരികയാണ്. ഭൂചലന സാദ്ധ്യതയേറിയ മേഖലയിൽ സ്ഥിതിചെയ്യുന്ന ഡാമിലെ വിള്ളലുകളും ചോർച്ചയും അടിക്കടി വർദ്ധിച്ചുവരുന്നുവെന്നത് ജനങ്ങൾക്കിടയിൽ കനത്ത ആശങ്ക പരത്തികൊണ്ടിരിക്കുന്നു. ഈ സാഹചര്യത്തിൽ മുല്ലപ്പെരിയാർ ഡാമിന് പകരം പുതിയ ഡാം നിർമ്മിക്കണമെന്ന ആവശ്യം സംബന്ധിച്ച് ചർച്ച ചെയ്യണം. |
| 92. | 30.03.2010 | Shri. K. C. Joseph | ആഗോളതാപനം, കാലാവസ്ഥ വ്യതിയാനം എന്നിവമൂലം സംസ്ഥാനം നേരിടുന്ന അതിരൂക്ഷമായ വരൾച്ചയും കുടിവെള്ളക്ഷാമവും ഉൾപ്പെടെയുള്ള ഗുരുതരമായ സ്ഥിതിവിശേഷം നേരിടാൻ അടിയന്തിരമായും ദീർഘകാലാടിസ്ഥാനത്തിലും സ്വീകരിക്കേണ്ട നടപടികളെപ്പറ്റി സഭ ചർച്ച ചെയ്യണം. |
| 93. | 18.07.2011 | Shri. Elamaram Kareem | സബ്സിഡി നിരക്കിൽ നൽകുന്ന പാചകവാതക സിലിണ്ടറിന്റെ എണ്ണം വർഷത്തിൽ നാലായി വെട്ടിക്കുറയ്ക്കാനുള്ള കേന്ദ്രമന്ത്രിതല സമിതിയുടെ ശുപാർശ നടപ്പാക്കാനുള്ള നീക്കം സംസ്ഥാനത്തെ പാചകവാതക ഉപഭോക്താക്കളെയാകെ അമ്പരപ്പിക്കുകയും ആശങ്കയിലാഴ്ത്തുകയും ചെയ്തിരിക്കുന്നു. അത്യന്തം ഗുരുതരമായ ഈ വിഷയം സഭ ചർച്ച ചെയ്യണം. |
| 94. | 09.12.2011 | Shri. Oommen Chandy, Chief Minister | തുടർച്ചയായി ഉണ്ടായ ഭൂകമ്പ ഭീഷണിയും ഡാമിന്റെ പഴക്കവും മൂലം മുല്ലപ്പെരിയാർ ഡാമിന്റെ സുരക്ഷയെ പറ്റിയും നിലനിൽപ്പിനെപ്പറ്റിപോലും ഗുരുതരമായ ഭീഷണി ഉണ്ടായിട്ടുള്ള സാഹചര്യത്തിൽ ഡാമിലെ ജലനിരപ്പ് 120 അടിയാക്കി താഴ്ത്തുവാനും പുതിയ ഡാം നിർമ്മിക്കുവാനും ലക്ഷക്കണക്കായ ജനങ്ങളുടെ സുരക്ഷയെ കണക്കിലെടുത്ത് കൈക്കൊള്ളേണ്ട നടപടികളെ സംബന്ധിച്ചും സഭ ചർച്ച ചെയ്യണം. |
| 95. | 20.12.2012 | Shri. Kodiyeri Balakrishnan | മാധവ് ഗാഡ്ഗിൽ റിപ്പോർട്ട് ദൂരവ്യാപകമായ പ്രത്യാഘാതമുണ്ടാക്കുന്ന ഒട്ടേറെ നിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്നതും ജനവാസം പല മേഖലകളിലും അസാദ്ധ്യമാക്കുന്നതുമാണ്. ഈ വിഷയം സഭ ചർച്ച ചെയ്യണം. |



| | | | |
|---|---|---|---|
| 105. | 29.6.1990 | ശ്രീ. സി. പി. നാരായണൻ | കശുവണ്ടി, ബീഡി, കൈത്തറി, ഓട് എന്നീ പരമ്പരാഗത വ്യവസായങ്ങൾക്ക് ശാസ്ത്രീയമായ അടിസ്ഥാനത്തിൽ ദക്ഷിണേന്ത്യൻ സംസ്ഥാന ങ്ങളിൽ ഒരു ഏകീകൃത മിനിമം വേതനം ഒരു നിശ്ചിത സമയ പരിധിക്കുള്ളിൽ നടപ്പിലാക്കണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് ആവശ്യപ്പെടുന്നു. |
| 106. | 20.7.1990 | ശ്രീ. കെ. ജെ. തോമസ് | നിത്യഹരിതവനങ്ങൾ,വന്യമൃഗസംരക്ഷണ കേന്ദ്രങ്ങൾ, അതിവിശാലമായ കടലോരങ്ങൾ, കായലുകൾ, നദികൾ, വെള്ളച്ചാട്ടങ്ങൾ, മലനിരകൾ, ചരിത്ര സ്മൃതി ഉറങ്ങുന്ന സ്മാരക കേന്ദ്രങ്ങൾ തുടങ്ങിയവ കൊണ്ട് അനുഗ്രഹീതമായതും രാജ്യത്തിനകത്തും പുറത്തും ഉള്ള വിനോദസഞ്ചാരികളെ ഏറ്റവും കൂടുതൽ ആകർഷിച്ചു കൊണ്ടിരി ക്കുന്നതും ആയ കേരളത്തിലെ ടൂറിസം കേന്ദ്രങ്ങളിലെ സൗകര്യങ്ങൾ വർദ്ധിപ്പിക്കു ന്നതിനും സാദ്ധ്യതകൾ വികസിപ്പിക്കുന്നതിനും ഈ രംഗത്തെ കേന്ദ്ര മുതൽമുടക്ക് വർദ്ധിപ്പിക്കണമെന്ന് ഈ സഭ ഏകകണ്ഠ മായി കേന്ദ്രഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 107. | 28.12.1990 | ശ്രീ. വി. കേശവൻ | കേരളത്തിന് വി.പി.സിംഗ് സർക്കാർ അനുവദിച്ചിരുന്ന ഒരു ലക്ഷത്തി നാല്പത്ത യ്യായിരം ടൺ റേഷനരി വിഹിതം ഉടനടി പുനഃസ്ഥാപിക്കണമെന്നും സംസ്ഥാന നിയമ സഭ 1988 ജൂലായ് 8-ാം തീയതി ഏകകണ്ഠ മായി പാസാക്കിയിട്ടുള്ള പ്രമേയത്തിന്റെ അടിസ്ഥാനത്തിൽ റേഷൻ വിഹിതം ഒരു ലക്ഷത്തി അറുപതിനായിരം ടൺ ആയി വർദ്ധിപ്പിക്കുന്നതിന് നടപടി സ്വീകരിക്കണ മെന്നും ഈ സഭ കേന്ദ്രഗവൺമെന്റിനോട് ആവശ്യപ്പെടുന്നു. |
| 108. | 8.3.1991 | ശ്രീമതി ലീലാ ദാമോദര മേനോൻ | ഗൾഫ് പ്രദേശത്തുണ്ടായ യുദ്ധത്തെ തുടർന്ന് അവിടെ നിന്ന് ജോലി ഉപേക്ഷിച്ചു പോരുവാൻ നിർബന്ധിതരായ കേരളീയർക്ക് തിരിച്ചു പോകുന്നതിനായി പാസ്പോർട്ടു സംബന്ധിച്ചു ണ്ടായിട്ടുള്ള അനിശ്ചിതത്വം ഒഴിവാക്കുന്നതിനു വേണ്ട അടിയന്തിര നടപടി സ്വീകരിക്കണ മെന്നും അർഹരായവർക്ക് തിരിച്ചു പോകുവാൻ വേണ്ട സാമ്പത്തിക സഹായം നൽകണ മെന്നും തിരിച്ചു പോകുവാൻ ആഗ്രഹമില്ലാ ത്തവരുടെ പുനരധിവാസത്തിന് ഉടനടി നടപടി കൈക്കൊള്ളണമെന്നും ഈ സഭ കേന്ദ്ര-സംസ്ഥാന ഗവൺമെന്റുകളോട് അഭ്യർത്ഥിക്കുന്നു. |



| | | | |
|---|---|---|---|
| 109. | 22.3.1991 | ശ്രീ. സി. പി. നാരായണൻ | സംസ്ഥാനത്തെ ഊർജ്ജ വ്യവസായ മേഖല നേരിടുന്ന പ്രതിസന്ധി പരിഹരിക്കാൻ ദക്ഷിണ ഗ്യാസ് ഗ്രിഡ് സ്ഥാപിച്ച് ബോംബെ ഹൈയിൽ നിന്ന് പൈപ്പുലൈൻ വഴി പ്രകൃതി വാതകം കേരളത്തിലെത്തിക്കുന്നതിന് അടിയന്തിര നടപടി സ്വീകരിക്കണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 110. | 22.3.1991 | ശ്രീ. കെ. ജെ. തോമസ് | 1.1.1977-നു മുൻപു വനഭൂമി കൈവശം വച്ച് ദേഹണ്ഡങ്ങൾ ചെയ്ത് അനുഭവിച്ചു പോരുന്നവർക്ക് പട്ടയം നൽകണമെന്ന സംസ്ഥാന സർക്കാരിന്റെ ആവശ്യം അംഗീകരിക്കണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 111. | 13.9.1991 | ശ്രീ. എ. പത്മകുമാർ | സംസ്ഥാനത്തെ കേന്ദ്രപൊതുമേഖലാ സ്ഥാപനങ്ങളിൽ കേന്ദ്ര നിക്ഷേപം കുറഞ്ഞു വരുന്നതുമൂലം സംസ്ഥാനത്തിന്റെ വ്യവസായവൽക്കരണത്തെയും തൊഴിൽ സാദ്ധ്യതയേയും ദോഷകരമായി ബാധിച്ചിരിക്കുന്ന സ്ഥിതി വിശേഷം കണക്കിലെടുത്ത് സംസ്ഥാനത്ത് കേന്ദ്ര നിക്ഷേപം വർദ്ധിപ്പിക്കുന്നതിനാവശ്യമായ നടപടികൾ സ്വീകരിക്കണമെന്ന് ഈ സഭ കേന്ദ്ര-സംസ്ഥാന ഗവൺമെന്റുകളോട് അഭ്യർത്ഥിക്കുന്നു. |
| 112. | 27.9.1991 | ശ്രീ. കല്ലടി മുഹമ്മദ് | സംസ്ഥാനത്തെ പൊതുമേഖലാ ബാങ്കുകൾ സംസ്ഥാനത്തു നിന്ന് ഡെപ്പോസിറ്റിനത്തിൽ സമാഹരിക്കുന്ന കോടിക്കണക്കിന് രൂപയുടെ സിംഹഭാഗവും മറ്റു സംസ്ഥാനങ്ങളിലേക്ക് ട്രാൻസ്ഫർ ചെയ്യുന്നതുകൊണ്ട് സംസ്ഥാനത്തെ വ്യവസായ സംരംഭകർക്ക് ആവശ്യമായ മൂലധനം ലഭിക്കാതെ കേരളത്തിന്റെ വ്യവസായവൽക്കരണത്തെ പ്രതികൂലമായി ബാധിക്കുന്ന പ്രശ്നത്തിന് ഉടനടി ഒരു പരിഹാരം കാണണമെന്ന് ഈ സഭ സംസ്ഥാന-കേന്ദ്ര സർക്കാരുകളോട് അഭ്യർത്ഥിക്കുന്നു. |
| 113. | 27.9.1991 | ശ്രീ. തച്ചടി പ്രഭാകരൻ | കേരളത്തിലെ ജനങ്ങളുടെ ചിരകാലാഭിലാഷമായ കായംകുളത്തെ താപ വൈദ്യുതി നിലയത്തിന്റെ പ്രവർത്തനം ആരംഭിക്കുന്നതിനുള്ള കാലതാമസം ഒഴിവാക്കി അതിന്റെ പണി ഉടനെ ആരംഭിക്കണമെന്ന് ഈ സഭ കേന്ദ്ര സർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |
| 114. | 27.9.1991 | ശ്രീ. പാലോട് രവി | സ്റ്റാറ്റ്യൂട്ടറി റേഷനിംഗ് നിലവിലുള്ള കേരളത്തിന്റെ പ്രത്യേക സാഹചര്യം കണക്കിലെടുത്ത് കേന്ദ്രപൂളിൽ നിന്ന് |



| | | | |
|---|---|---|---|
| | | | പ്രതിമാസം ലഭിക്കുന്ന അരിയുടെ വിഹിതം 210,000 ടണ്ണായും, പാമോയിലിന്റെ വിഹിതം 10,000 ടണ്ണായും വർദ്ധിപ്പിച്ചു തരണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് ആവശ്യപ്പെടുന്നു. |
| 115. | 24.7.1992 | ശ്രീ. എം. മുരളി | വിദേശ ഇൻഡ്യാക്കാരുടെ സമ്പാദ്യം വൻതോതിൽ സമാഹരിച്ച് ഇൻഡ്യയിൽ നിക്ഷേപിച്ച് ഇൻഡ്യൻ സമ്പദ് വ്യവസ്ഥക്ക് ഊന്നൽ നൽകുന്നതിന് തീവ്രശ്രമം നടക്കുന്ന ഈ സന്ദർഭത്തിൽ വിദേശ ഇൻഡ്യക്കാരുടെ താൽപര്യങ്ങൾ സംരക്ഷിക്കുന്നതിനായി അവർക്ക് ലോകസഭാ-നിയമസഭാ തെരഞ്ഞെടുപ്പുകളിൽ വോട്ടവകാശം നല്കുന്നതിനും വിദേശത്തുള്ള തൊഴിൽ മതിയാക്കി മടങ്ങി എത്തുന്നവരെ പുനരധിവസിപ്പിക്കുന്നതിന് പ്രത്യേക പദ്ധതി തയ്യാറാക്കുന്നതിനും, ഗൾഫ് മേഖലയിലേക്കുള്ള എയർ ഇൻഡ്യയുടെ ടിക്കറ്റ് നിരക്കിനെക്കുറിച്ചുള്ള പരാതികൾ പരിഹരിക്കുന്നതിനും, വിദേശത്തുള്ള ഇൻഡ്യാക്കാരുടെ മക്കൾക്ക് സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉൾപ്പെടെയുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പ്രവേശനം ലഭിക്കുന്നതിന് പ്രത്യേക പരിഗണന നല്കുന്നതിനും വേണ്ട നടപടികൾ ഉടനടി സ്വീകരിക്കണമെന്ന് ഈ സഭ കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളോട് അഭ്യർത്ഥിക്കുന്നു. |
| 116 | 24.7.1992 | ശ്രീ. ഇസ്ഹാക്ക് കുരിക്കൾ | ലക്ഷക്കണക്കിന് മലയാളികൾ ജോലി ചെയ്യുന്ന ഗൾഫ് രാജ്യങ്ങളിലെ ഇൻഡ്യൻ എംബസികളിൽ മലയാളികളുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യാൻ പ്രത്യേക സെൽ രൂപീകരിക്കണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 117. | 24.7.1992 | ശ്രീ. ടി. കെ. ഹംസ | അയോദ്ധ്യയിലെ തർക്ക ഭൂമി പ്രശ്നത്തിൽ കോടതി വിധി പൂർണ്ണമായും അടിയന്തിരമായും നടപ്പിലാക്കണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 118. | 29.1.1993 | ശ്രീ. കെ. കെ. അബു | അനിതരസാധാരണമായ പ്രകൃതിക്ഷോഭം മൂലം അടുത്തടുത്തുണ്ടായ രണ്ട് വെള്ളപ്പൊക്കം കാരണം വളരെയധികം ദുരിതങ്ങളും, കെടുതികളും, യാതനകളും, നാശനഷ്ടങ്ങളും, ജീവഹാനിയും അനുഭവിക്കേണ്ടി വന്നതുകൊണ്ട് കേരളത്തിന്റെ സമ്പദ് വ്യവസ്ഥയ്ക്ക് ഉണ്ടായ തിരിച്ചടിയ്ക്ക് പരിഹാരം കാണുന്നതിനായി കേരളം സമർപ്പിക്കുന്ന ലോകബാങ്ക് |



| | | | |
|---|---|---|---|
| | | | സഹായപദ്ധതി പൂർണ്ണമായും അംഗീകരിക്കുന്നതിനാവശ്യമായ നടപടികൾ സ്വീകരിക്കണമെന്ന് ഈ സഭ കേന്ദ്രഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 119. | 9.7.1993 | ശ്രീ. ഇ. പി. ജയരാജൻ | ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലേയ്ക്ക് ഗ്യാസ് നൽകുന്നതിനായി പുതിയ ഗ്യാസ് പൈപ്പു ലൈൻ സ്ഥാപിക്കുവാൻ സന്നദ്ധമായതു പോലെ കേന്ദ്ര ഗവൺമെന്റ് തത്വത്തിൽ അംഗീകരിച്ചിട്ടുള്ള ദക്ഷിണമേഖലാ ഗ്യാസ് ഗ്രിഡ് പദ്ധതി നടപ്പിലാക്കുന്നതിനായി അടിയന്തിര നടപടികൾ സ്വീകരിക്കണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോടഭ്യർത്ഥിക്കുന്നു. |
| 120. | 18.2.1994 | ശ്രീ. കെ. ബാബു | 1976-ലെ കേന്ദ്ര വില്പന നികുതി ഭേദഗതി നിയമത്തെ തുടർന്ന് കേരളത്തിന് സെയിൽസ് ടാക്സ് ഇനത്തിൽ ഉണ്ടായിട്ടുള്ള റവന്യൂ നഷ്ടം പൂർവ്വകാല പ്രാബല്യത്തോടെ നികത്തിത്തരണമെന്ന് ഈ സഭ കേന്ദ്ര സർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |
| 121. | 8.7.1994 | ശ്രീ. വി. വി. രാഘവൻ | നാളികേരം ഉൾപ്പെടെയുള്ള കാർഷികോല്പന്നങ്ങൾക്ക് തുടർച്ചയായി വിലയിടിവ് ഉണ്ടായിക്കൊണ്ടിരിക്കുന്നതുമൂലം ദുരിതത്തിലേക്ക് തള്ളിവിടപ്പെട്ടിരിക്കുന്ന കൃഷിക്കാരെ സംരക്ഷിക്കുന്നതിന് നാളികേരം ഉൾപ്പെടെയുള്ള കാർഷി കോല്പന്നങ്ങൾക്ക് അടിയന്തിരമായ താങ്ങു വില പ്രഖ്യാപിച്ച് കാർഷികമേഖലയെ സംരക്ഷിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കണമെന്ന് ഈ സഭ ഏകകണ്ഠമായി കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 122. | 22.7.1994 | ശ്രീ. സി. എഫ്. തോമസ് | കേരളത്തിലെ പ്രധാനപ്പെട്ട പല പട്ടണങ്ങളേയും ബന്ധിപ്പിക്കുന്ന മെയിൻ സെൻട്രൽ റോഡ് നാഷണൽ ഹൈവേ ആയി ഉയർത്തണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 123. | 4.4.1997 | ശ്രീ. പി. രാഘവൻ | സംസ്ഥാനം നേരിടുന്ന രൂക്ഷമായ വൈദ്യുതി പ്രതിസന്ധിക്ക് പരിഹാരം കാണുന്നതിന് സംസ്ഥാന സർക്കാർ കേന്ദ്രാനുമതിയ്ക്കായി സമർപ്പിച്ചിട്ടുള്ള വൈദ്യുത പദ്ധതികൾക്ക് എത്രയും പെട്ടെന്ന് അനുമതി നൽകണമെന്ന് ഈ സഭ കേന്ദ്ര സർക്കാരിനോട് ആവശ്യപ്പെടുന്നു. |
| 124. | 4.4.1997 | ശ്രീ. എം. നാരായണൻ (കുഴൽമന്ദം) | റെയിൽവേ വികസന കാര്യത്തിൽ കേന്ദ്രം കേരളത്തോട് കാണിക്കുന്ന അവഗണന |



| | | | |
|---|---|---|---|
| | | | അവസാനിപ്പിക്കണമെന്നും റെയിൽപ്പാത ഇരട്ടിപ്പിക്കൽ ഉൾപ്പെടെ ഇന്നു നടന്നു കൊണ്ടിരിക്കുന്ന വികസന പ്രവർത്തനങ്ങൾ പൂർത്തിയാക്കാൻ ആവശ്യമായ തുക അനുവദിക്കണമെന്നും ഈ സഭ ഏകകണ്ഠമായി കേന്ദ്ര സർക്കാരിനോട് ആവശ്യപ്പെടുന്നു. |
| 125. | 19.12.1997 | ശ്രീ. കടകംപള്ളി സുരേന്ദ്രൻ | നടപ്പു വർഷം ഇറക്കുമതി ചുങ്കം 131 ശതമാനത്തിൽ നിന്ന് 40 ശതമാനമായി കുറച്ചതുമൂലം സംസ്ഥാനത്തെ പൊതുമേഖലാ സ്ഥാപനങ്ങൾ നേരിടുന്ന പ്രതിസന്ധിക്ക് പരിഹാരം കാണാൻ പ്രസ്തുത നടപടി പുനഃപരിശോധിക്കണമെന്ന് ഈ സഭ ഏകകണ്ഠമായി കേന്ദ്ര സർക്കാരിനോട് ആവശ്യപ്പെടുന്നു. |
| 126. | 19.12.1997 | ശ്രീ. കെ. സി. ജോസഫ് | കേരള നിയമസഭ ഏകകണ്ഠമായി ആവശ്യപ്പെട്ട പ്രകാരം റബ്ബറിന് കിലോഗ്രാമിന് 55 രൂപ തറ വില നിശ്ചയിക്കുവാനോ എസ്.റ്റി.സി.മുഖേന നാൽപതിനായിരം ടൺ റബ്ബർ എങ്കിലും കയറ്റുമതി ചെയ്യാനോ ടയർ ഉൾപ്പെടെ റബ്ബറിന്റെ എല്ലാവിധ ഇറക്കുമതിയും ഒഴിവാക്കുവാനോ യാതൊരു നടപടിയും കേന്ദ്രഗവൺമെന്റ് ഇതു വരെ സ്വീകരിച്ചു കാണാത്തതിൽ ഈ സഭ അതൃപ്തി രേഖപ്പെടുത്തുകയും അനുദിനം രൂക്ഷമായ വിലത്തകർച്ച നേരിടുന്ന റബ്ബറിന്റെ വിലനിലവാരം പിടിച്ചു നിർത്തുന്നതിന് അടിയന്തിരമായി മാർക്കറ്റിൽ നിന്നും റബ്ബർ സംഭരിക്കുവാൻ നടപടികൾ സ്വീകരിക്കണമെന്നും ഇതിലേയ്ക്കായി അമ്പതു കോടി രൂപയെങ്കിലും ഉടനെ നീക്കി വയ്ക്കണമെന്നും സംസ്ഥാന ഗവൺമെന്റിനോട് അഭ്യർത്ഥിക്കുകയും ചെയ്യുന്നു. |
| 127. | 3.4.1998 | ശ്രീ. ജി. സുധാകരൻ | വർഷങ്ങൾക്ക് മുൻപു ആരംഭിച്ചതും യഥാസമയം പൂർത്തീകരിക്കാൻ കഴിയാത്തതുമായ വൈദ്യുത പദ്ധതികൾ സമയബന്ധിതമായി പൂർത്തീകരിക്കുവാനും, കേന്ദ്രഗവൺമെന്റിന്റെ വിവിധ വകുപ്പുകളുടെ അനുമതിക്കായി കിടക്കുന്ന പദ്ധതികൾക്ക് എത്രയും പെട്ടെന്ന് അനുമതി ലഭിക്കുന്നതിനുമാവശ്യമായ നടപടി സ്വീകരിക്കണമെന്നും ഈ സഭ സംസ്ഥാന സർക്കാരിനോട് ഏകകണ്ഠമായി ആവശ്യപ്പെടുന്നു. |



| | | | |
|---|---|---|---|
| 128. | 3.4.1998 | ശ്രീ. ജോൺ ഫെർണാണ്ടസ് | മുല്ലപ്പെരിയാർ ഡാമിന്റെ സംഭരണശേഷി, 136 അടിയിൽ നിന്നും 152 അടിയായി ഉയർത്തണമെന്ന തമിഴ്നാട് മുൻമുഖ്യമന്ത്രി കുമാരി ജയലളിതയുടെ ആവശ്യത്തോടുള്ള കേന്ദ്ര ഗവൺമെന്റിന്റെ അനുകൂല നിലപാട് കേരളത്തിലെ ജനങ്ങളെ ഉത്കണ്ഠാകുലരാക്കുന്നതും സംസ്ഥാനത്തെ പതിനായിരക്കണക്കിന് ജനങ്ങളുടെ ജീവനും സ്വത്തിനും അപകടം വരുത്തുന്നതുമാണെന്നതിനാൽ പ്രസ്തുത നിർദ്ദേശം യാതൊരു കാരണവശാലും സംസ്ഥാനത്തിന് സ്വീകാര്യമല്ലെന്നും, ഇക്കാര്യത്തിൽ ഏകപക്ഷീയമായി എന്തെങ്കിലും തീരുമാനം കേന്ദ്രസർക്കാർ കൈക്കൊള്ളാൻ പാടില്ലെന്നും ഈ സഭ ഏകകണ്ഠമായി കേന്ദ്രഗവൺമെന്റിനോട് ആവശ്യപ്പെടുന്നു. |
| 129 | 17.7.1998 | ശ്രീ. ടി. കെ. ബാലൻ | അയോദ്ധ്യയിലെ തർക്കഭൂമിയിൽ ക്ഷേത്രം പണിയാനുള്ള നീക്കം ഇൻഡ്യൻ ഭരണഘടനാ ലംഘനവും, മതേതരത്വത്തെ ഇല്ലാതാക്കുന്നതും നീതിന്യായ പീഠങ്ങളോടുള്ള വെല്ലുവിളിയുമാണെന്നതിനാൽ തർക്കഭൂമിയിൽ ക്ഷേത്രം പണിയാനുള്ള ശ്രമങ്ങളെ ഈ സഭ ശക്തിയായി അപലപിക്കുകയും, പ്രസ്തുത ശ്രമങ്ങളിൽ നിന്നും ബന്ധപ്പെട്ടവരെ പിന്തിരിപ്പിക്കുന്നതിന് ആവശ്യമായ നടപടി സ്വീകരിക്കുകയും സുപ്രീം കോടതിയുടെ അന്തിമ തീരുമാനം വരെ തർക്കഭൂമിയിൽ യാതൊരുവിധ നിർമ്മാണ പ്രവർത്തനവും നടത്തുവാൻ പാടില്ലെന്ന് ഉറപ്പു വരുത്തുകയും ചെയ്യണമെന്ന് ഈ സഭ ഏകകണ്ഠമായി കേന്ദ്ര ഗവൺമെന്റിനോട് ആവശ്യപ്പെടുന്നു. |
| 130. | 17.7.1998 | ശ്രീ. സെബാസ്റ്റ്യൻ പോൾ | ക്രൈസ്തവ ദേവാലയങ്ങളിൽ വീഞ്ഞു ഉപയോഗിക്കുന്നുവെന്ന കാരണത്താൽ ആരാധനാലയങ്ങളുടെ പട്ടികയിൽനിന്നും പ്രസ്തുത ദേവാലയങ്ങളെ ഒഴിവാക്കുവാനുള്ള ദൽഹി ഗവൺമെന്റിന്റെ നീക്കത്തിലും രാജ്യത്തിന്റെ പല ഭാഗങ്ങളിലും ക്രൈസ്തവരുടെയും മതന്യൂന പക്ഷങ്ങളുടെയും നേരെ നടക്കുന്ന അതിക്രമങ്ങളിലും ഈ സഭയ്ക്കുള്ള ഉത്ക്കണ്ഠ രേഖപ്പെടുത്തുന്നതിനോടൊപ്പം ഈ നിലപാടിൽനിന്ന് ഡൽഹി ഗവൺമെന്റിനെ പിന്തിരിപ്പിക്കുവാനും മതന്യൂനപക്ഷങ്ങൾക്ക് ആവശ്യമായ സംരക്ഷണം നൽകാൻ സംസ്ഥാന ഗവൺമെന്റുകളെ പ്രേരിപ്പിക്കുവാനും നടപടി സ്വീകരിക്കണമെന്നും ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് ആവശ്യപ്പെടുന്നു. |



| | | | |
|---|---|---|---|
| 131. | 5.2.1999 | ശ്രീ. പി. എസ്. സുപാൽ | കേരളത്തിലെ റയിൽവേ വികസന കാര്യത്തിൽ നിരന്തരമായ അവഗണനയാണ് നേരിട്ടുകൊണ്ടിരിക്കുന്നത്. സംസ്ഥാനത്ത് പുതിയ ട്രെയിനുകൾ അനുവദിക്കുന്നില്ല. എന്നുമാത്രമല്ല, ശബരി റയിൽപാതയുടെ പണി പുനരാരംഭിക്കുന്നതിനും മന്ദഗതിയിലായ കൊല്ലം തിരുവനന്തപുരം പാത ഇരട്ടിപ്പിക്കൽ ജോലികൾ നിശ്ചിതസമയത്തിനുള്ളിൽ പൂർത്തിയാക്കുന്നതിനും കൊല്ലം-ചെങ്കോട്ട പാത ബ്രോഡ്ഗേജ് ആക്കുന്നതിനും ആവശ്യമായ നടപടികൾ കേന്ദ്ര ഗവൺമെന്റിൽ നിന്നും ഇതുവരെ ഉണ്ടായിട്ടില്ല. റയിൽവേ ലൈൻ വൈദ്യുതീകരിക്കുന്നതിന് ആവശ്യമായ ഫണ്ട് അനുവദിക്കുന്ന കാര്യത്തിലും കടുത്ത അവഗണനയാണ്. റയിൽവേ വികസന കാര്യത്തിൽ സംസ്ഥാനത്തോടുള്ള അവഗണന അവസാനിപ്പിക്കണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് ഏകകണ്ഠമായി അഭ്യർത്ഥിക്കുന്നു. |
| 132. | 5.2.1999 | ശ്രീ. എം. നാരായണൻ (കുഴൽമന്ദം) | ഇന്ത്യയും ശ്രീലങ്കയും തമ്മിലുണ്ടാക്കിയിട്ടുള്ള വ്യാപാര ഉടമ്പടിയിലെ ദോഷവശങ്ങൾ നീക്കം ചെയ്യണമെന്നും ഉടമ്പടിയിലൂടെ സംസ്ഥാനത്തിന്റെ കാർഷിക മേഖലയെ തകർക്കുന്ന നാളികേരം,റബ്ബർ, തേയില, സുഗന്ധദ്രവ്യങ്ങൾ തുടങ്ങിയവയുടെ ഇറക്കുമതി ഒഴിവാക്കണമെന്നും ഇന്ത്യ-ശ്രീലങ്ക കരാറിൽ സംസ്ഥാനത്തിനുണ്ടാകുന്ന ദോഷഫലങ്ങൾ വിലയിരുത്തി സ്വതന്ത്ര കയറ്റിറക്കുമതി ഉടമ്പടിയിൽ ആവശ്യമായ ഭേദഗതി വരുത്തണമെന്നും ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് ഏകകണ്ഠമായി ആവശ്യപ്പെടുന്നു. |
| 133. | 5.2.1999 | ശ്രീ. എളമരം കരീം | കേന്ദ്ര സർക്കാരിന്റെ നിർദ്ദിഷ്ട എക്സ്പ്രസ് ഹൈവേ നിർമ്മാണ പദ്ധതിയിൽ കേരളത്തെ ഒഴിവാക്കിയ നടപടി പുനഃപരിശോധിക്കണമെന്നും കേന്ദ്രം കേരളത്തോട് കാട്ടിയ അവഗണന അവസാനിപ്പിച്ച് ഹൈവേ നിർമ്മാണ പദ്ധതിയിൽ കേരളത്തെ ഉൾപ്പെടുത്തണമെന്നും ഈ സഭ ഏകകണ്ഠമായി കേന്ദ്ര സർക്കാരിനോട് ആവശ്യപ്പെടുന്നു. |
| 134. | 2.7.1999 | ശ്രീമതി. ആർ. ലതാദേവി | തിരുവനന്തപുരം വിമാനത്താവളം അന്താരാഷ്ട്ര വിമാനത്താവളം ആയി പ്രഖ്യാപിച്ചിട്ട് എട്ടു വർഷം തികഞ്ഞു. പ്രതിവർഷം എട്ടു ലക്ഷത്തോളം യാത്രക്കാർ വന്നിറങ്ങുന്ന ഇവിടെ പ്രാഥമിക സൗകര്യങ്ങൾ പോലും ഒരുക്കാൻ അധികൃതർക്ക് കഴിഞ്ഞിട്ടില്ല. |



ഇവിടത്തെ അന്താരാഷ്ട്ര ടെർമിനലിന് പരിമിതികൾ ഏറെയാണ്. ശുദ്ധജല വിതരണ സംവിധാനം പോലും പൂർണ്ണമാക്കാൻ കഴിഞ്ഞിട്ടില്ല. യാത്രക്കാരുടെ ബുദ്ധിമുട്ടുകൾ അനുദിനം കൂടി വരികയാണ്. 24 മണിക്കൂറും പ്രവർത്തിക്കുന്ന വിമാനത്താവളമാക്കി മാറ്റാം എന്ന കേന്ദ്ര ഏവിയേഷൻ വകുപ്പിന്റെ ഉറപ്പു പോലും പാലിച്ചിട്ടില്ല. അന്താരാഷ്ട്ര വിമാനത്താവളമായുള്ള പ്രഖ്യാപനത്തിനു ശേഷം മാറി മാറി വന്ന കേന്ദ്ര ഗവൺമെന്റുകൾ ഇക്കാര്യത്തിൽ യാതൊരു താല്പര്യവും എടുത്തിട്ടില്ല. തിരുവനന്തപുരത്തു വന്നു പോകുന്ന നിരവധി വിമാന സർവ്വീസുകൾ എയർ ബസ്സടക്കം റദ്ദാക്കിക്കൊണ്ടിരിക്കുന്നു. കേന്ദ്ര ഗവൺമെന്റും എയർപോർട്ട് അതോറിറ്റി ഓഫ് ഇന്ത്യയും ഇപ്പോൾ കാട്ടുന്ന താല്പര്യമില്ലായ്മ അവസാനിപ്പിച്ച് തിരുവനന്തപുരം അന്താരാഷ്ട്ര വിമാനത്താവളത്തിലെ സൗകര്യം മെച്ചപ്പെടുത്തണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് ആവശ്യപ്പെടുന്നു.

135. 3.3.2000 ശ്രീ. പി. രാഘവൻ

അമേരിക്കയിൽനിന്ന് ഇറക്കുമതി ചെയ്യുന്നതിന് വിലക്ക് കൽപ്പിച്ചിരുന്ന 1429 ഇനം വസ്തുക്കളുടെ മേലുള്ള എല്ലാവിധ ഇറക്കുമതി നിയന്ത്രണവും എടുത്തുകളഞ്ഞുകൊണ്ട് 1999 ഡിസംബർ 27-ന് ജനീവയിൽ വച്ച് ഇന്ത്യ അമേരിക്കയുമായി ഒപ്പുവച്ച കരാർ ഇന്ത്യയുടെ വിദേശ നാണയ ശേഖരം കുറയ്ക്കുന്നതും കാർഷിക, വ്യാവസായിക, ഓട്ടോമൊബൈൽ, ടെക്സ്റ്റൈൽസ് തുടങ്ങിയ മേഖലകളെ പ്രതികൂലമായി ബാധിക്കുന്നതും റബ്ബർപാൽ അടക്കമുള്ള റബ്ബർ ഉൽപ്പന്നങ്ങൾ, സുഗന്ധദ്രവ്യങ്ങൾ, നാളികേര ഉൽപ്പന്നങ്ങൾ, തേയില, മൽസ്യോൽപ്പന്നങ്ങൾ തുടങ്ങിയവയിലുള്ള ഇറക്കുമതി നിയന്ത്രണം ഇല്ലാതാകുന്നതോടെ സംസ്ഥാനത്ത് കാർഷിക മേഖല പൂർണ്ണമായും തകർച്ചയിലേക്ക് തള്ളപ്പെടുന്നതും രാജ്യത്തിന്റെ സമ്പദ്ഘടന തകർക്കുന്നതും തൊഴിലില്ലായ്മ വർദ്ധിപ്പിക്കുന്നതും ഇന്ത്യൻ സമ്പത്ത് മുഴുവൻ അമേരിക്കയ്ക്ക് കൊള്ളയടിയ്ക്കാൻ അവസരം ഉണ്ടാക്കുന്നതുമായതിനാൽ കരാർ റദ്ദാക്കണമെന്ന് ഈ സഭ ഏകകണ്ഠമായി കേന്ദ്രത്തോട് ആവശ്യപ്പെടുന്നു.



| | | | |
|---|---|---|---|
| 136. | 3.3.2000 | ശ്രീ. കെ. പി. രാജേന്ദ്രൻ | ഭക്ഷ്യ സബ്സിഡി പിൻവലിയ്ക്കുവാനും റേഷൻ സംവിധാനം പരിമിതപ്പെടുത്തുവാനും കേന്ദ്രസർക്കാർ സ്വീകരിച്ചുവരുന്ന നടപടിയുടെ ഭാഗമായി പൊതുവിതരണ കേന്ദ്രങ്ങൾ വഴി നൽകിക്കൊണ്ടിരിക്കുന്ന ഗുണനിലവാരം കുറഞ്ഞ അരിയുടെ വില ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ളവർക്ക് നാലുരൂപയിൽനിന്നും ആറര രൂപയായും ദാരിദ്ര്യ രേഖയ്ക്ക് മുകളിലുള്ളവർക്ക് ഒമ്പതുരൂപ അറുപതു പൈസയിൽ നിന്നും 12 രൂപയായും ഉയർത്തുവാനുള്ള നിർദ്ദേശം പൊതു വിപണിയിൽ അരിയുടെ വില കുതിച്ചുയരുന്നതിനും സംസ്ഥാനത്ത് നിലവിലുള്ള റേഷൻസമ്പ്രദായം തകരുന്നതിനും ഇടയാക്കുമെന്നതിനാൽ ഈ തീരുമാനം ഉപേക്ഷിക്കണമെന്നും ഭക്ഷ്യ സബ്സിഡി നിലനിർത്തി നിലവിലുള്ള റേഷൻ സമ്പ്രദായം തുടരുവാനുള്ള നടപടി കൈക്കൊള്ളണമെന്നും ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 137. | 12.7.2002 | ശ്രീ. കെ. എൻ. എ. ഖാദർ | കേരളത്തിൽ നിന്നും ഇന്ത്യയുടെ ഇതര ഭാഗങ്ങളിൽ നിന്നും വിദേശരാജ്യങ്ങളിൽ ജോലി സംബന്ധമായും മറ്റും പോയിട്ടുള്ള എല്ലാ പ്രവാസികൾക്കും തെരഞ്ഞെടുപ്പുകളിൽ വോട്ടു ചെയ്യാനുള്ള അവകാശം ലഭ്യമാക്കണമെന്നും അതിനായി ജനപ്രാതിനിധ്യ നിയമത്തിൽ ആവശ്യമായ ഭേദഗതികൾ വരുത്തുവാൻ നടപടികൾ സ്വീകരിക്കണമെന്നും ഈ സഭ കേന്ദ്ര സർക്കാരിനോട് ആവശ്യപ്പെടുന്നു. |
| 138. | 11.7.2003 | ശ്രീ. ഇ. എം. അഗസ്തി | കേന്ദ്ര സർക്കാരിന്റെ കയറ്റിറക്ക് നയം മൂലം പ്രതിസന്ധിയിലായ തേയില വ്യവസായത്തേയും, തൊഴിലാളികളേയും സംരക്ഷിക്കുന്നതിന് ആവശ്യമായ അടിയന്തിര നടപടികൾ സ്വീകരിക്കണമെന്ന് ഈ സഭ കേന്ദ്രഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 139. | 8.8.2003 | ശ്രീ. പ്രയാർ ഗോപാലകൃഷ്ണൻ | W.T.O. കരാറിനെത്തുടർന്ന് സംസ്ഥാനത്ത് കാർഷിക മേഖലയിൽ വരുത്തേണ്ട പരിഷ്ക്കാരങ്ങളെയും നടപടികളേയും സംബന്ധിച്ച് പഠിച്ച് ശുപാർശകൾ നൽകാൻ സർക്കാർ നിയമിച്ച ഡോക്ടർ എം.എസ്. സ്വാമിനാഥൻ കമ്മീഷൻ സമർപ്പിച്ച റിപ്പോർട്ടിൽ കേന്ദ്ര സർക്കാർ കൈക്കൊള്ളേണ്ട നടപടികളെ സംബന്ധിച്ച് കേന്ദ്ര സർക്കാരിനെ പ്രേരിപ്പിക്കാനും സംസ്ഥാന തലത്തിൽ എടുക്കേണ്ട അടിയന്തിര നടപടി |



| | | | |
|---|---|---|---|
| | | | കളെ സംബന്ധിച്ച് ഉചിതമായ തീരുമാനങ്ങളെടുത്ത് നടപ്പിലാക്കുവാനും ഈ സഭ സർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |
| 140. | 9.7.2004 | ശ്രീ. ടി. എൻ. പ്രതാപൻ | ഉപജീവനമാർഗ്ഗം തേടി ഗൾഫ് രാജ്യങ്ങളിലേയ്ക്ക് യാത്ര ചെയ്യേണ്ടി വരുന്ന ലക്ഷക്കണക്കിന് കേരളീയരിൽ നിന്നും എയർ ഇൻഡ്യയും ഇന്ത്യൻ എയർ ലൈസൻസും ഗൾഫ് സെക്ടറിൽ ഈടാക്കുന്ന അമിതമായ വിമാനയാത്രാനിരക്കുകൾ ഇവർക്ക് താങ്ങാനാവാത്ത ഭാരമുണ്ടാക്കുകയാണ്. കേരളത്തിൽ നിന്ന് യൂറോപ്യൻ രാജ്യങ്ങളിലേയ്ക്കുള്ള വിമാന യാത്രാ നിരക്കുകളുമായി താരതമ്യം ചെയ്യുമ്പോൾ ഗൾഫ് സെക്ടറിൽ പ്രസ്തുത വിമാന കമ്പനികൾ ഈടാക്കുന്ന യാത്രാ നിരക്ക് കൂടുതലാണ്. ഗൾഫ് രാജ്യങ്ങളിലേക്കുള്ള ഈ അമിത വിമാന യാത്രാ നിരക്കുകൾ കുറയ്ക്കുവാൻ എയർ ഇൻഡ്യയ്ക്കും ഇൻഡ്യൻ എയർലൈൻസിനും നിർദ്ദേശം നൽകണമെന്നും ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. ഗൾഫ് രാജ്യങ്ങളിൽ നിന്ന് ഏറ്റവും കൂടുതൽ യാത്രാക്കാർ കേരളത്തിലേയ്ക്ക് വരികയും തിരികെ പോവുകയും ചെയ്യുന്ന തിരക്കുള്ള സീസണിൽ കൂടുതൽ സർവ്വീസുകൾ ഈ സെക്ടറിൽ അനുവദിക്കണമെന്ന് എയർ ഇന്ത്യയോടും ഇൻഡ്യൻ എയർലൈൻസിനോടും ആവശ്യപ്പെടണമെന്ന് കേന്ദ്ര സർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |
| 141. | 9.7.2004 | ശ്രീ. ഇ. ടി. മുഹമ്മദ് ബഷീർ | കേരളത്തിന് ഒരു ഐ.ഐ.ടി. സ്ഥാപിക്കണമെന്ന് ഈ സഭ കേന്ദ്ര ഗവൺമെന്റിനോട് അഭ്യർത്ഥിക്കുന്നു. |
| 142. | 23.7.2004 | ശ്രീ. സി. പി. മുഹമ്മദ് | സംസ്ഥാനത്ത് ഇരട്ടിപ്പിക്കൽ നടന്നുകൊണ്ടിരിക്കുന്ന റെയിൽവേ ലൈനുകളുടെ പണി അടുത്ത വർഷം പൂർത്തിയാക്കത്തക്കവണ്ണം ആവശ്യമായ തുകയനുവദിക്കുന്നതിനും നിരവധി കാലമായി റെയിൽവേ ഭരണകൂടത്തിന്റെ പരിഗണനയിലിരിക്കുന്നതും യാത്രക്കാർക്ക് വളരെ പ്രയോജനകരമായതുമായ ഷൊർണ്ണൂർ ട്രയാംഗുലർ റെയിൽവേ സ്റ്റേഷൻ പദ്ധതി നടപ്പിലാക്കുന്നതിനും സംസ്ഥാനത്ത് നിന്നും ഈ വർഷം തന്നെ ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലേയ്ക്ക് പുതിയ ദീർഘദൂര ട്രെയിൻ സർവ്വീസ് ആരംഭിക്കുന്നതിനും സംസ്ഥാനത്ത് നടന്നുകൊണ്ടിരിക്കുന്ന |



| | | | |
|---|---|---|---|
| | | | റെയിൽവേ ഇലക്ട്രിഫിക്കേഷൻ പണികൾ സമയബന്ധിതമായി പൂർത്തിയാക്കുന്നതിനും മലബാർ പ്രദേശത്തിന്റെ സർവ്വതോന്മുഖമായ വികസനത്തിന് ഒഴിച്ചുകൂടാൻ പാടില്ലാത്ത നിലമ്പൂർ-നഞ്ചൻകോട് റെയിൽവേ ലൈനുകളെ ഉൾപ്പെടുത്തി ഒരു പുതിയ റെയിൽവേ സോൺ രൂപീകരിച്ച് സംസ്ഥാനത്ത് അതിന്റെ ഹെഡ് ക്വാർട്ടേഴ്സ് സ്ഥാപിക്കുന്നതിനും അടിയന്തിര തീരുമാനമെടുത്ത് നടപ്പാക്കണമെന്ന് കേന്ദ്ര ഗവൺമെന്റിനോടും അതിനുള്ള നടപടികൾ ഉടനടി സ്വീകരിക്കണമെന്ന് സംസ്ഥാന ഗവൺമെന്റിനോടും ഈ സഭ അഭ്യർത്ഥിക്കുന്നു. |
| 143. | 23.7.2004 | ശ്രീ. മാങ്കോട് രാധാകൃഷ്ണൻ | തിരുവനന്തപുരം കേന്ദ്രമാക്കി ഫയലിംഗ് അധികാരത്തോടുകൂടിയ ഒരു ഹൈക്കോടതി ബഞ്ച് പ്രവർത്തിച്ചിരുന്നു. എന്നാൽ, കാലക്രമേണ ഈ ബഞ്ചിന് ഫയലിംഗ് അധികാരം നഷ്ടപ്പെടുകയുണ്ടായി. ഈ അധികാര നഷ്ടപ്പെടൽ മൂലം ഗവൺമെന്റിനും മറ്റുമായി സാമ്പത്തികമുൾപ്പെടെ നിരവധി ബുദ്ധിമുട്ടുകൾ ഉണ്ടായിക്കൊണ്ടിരിക്കുകയാണ്. ഈ സാഹചര്യത്തിൽ തിരുവനന്തപുരം കേന്ദ്രമായി ഉണ്ടായിരുന്ന ഹൈക്കോടതി ബഞ്ച് ഫയലിംഗ് അധികാരത്തോടുകൂടി പുനരുജ്ജീവിപ്പിച്ച് പൂർണ്ണതോതിൽ പ്രവർത്തിപ്പിക്കുന്നതിന് ആവശ്യമായ നടപടികൾ സ്വീകരിക്കണമെന്ന് ഈ സഭ കേന്ദ്ര-സംസ്ഥാന ഗവൺമെന്റുകളോട് അഭ്യർത്ഥിക്കുന്നു. |
| 144. | 23.3.2007 | ശ്രീ. എം. ഹംസ | ദക്ഷിണ റെയിൽവേയുടെ കീഴിൽ സേലം ആസ്ഥാനമാക്കി ഒരു പുതിയ റെയിൽവേ ഡിവിഷൻ രൂപീകരിക്കുന്നതിന് കേന്ദ്ര സർക്കാർ തീരുമാനിച്ചിരിക്കുകയാണ്. സേലം ഡിവിഷൻ തമിഴ്നാടിന്റെ ഭൂപരിധിയ്ക്കുള്ളിൽ മാത്രം ഒതുങ്ങുന്ന ഒരു ഡിവിഷനാണ്. ഇങ്ങനെ ഒരു ഡിവിഷൻ രൂപീകരിക്കുമ്പോൾ സമീപ ഡിവിഷനുകളിൽ നിന്നും തുല്യഭാഗങ്ങൾ വിഭജിച്ചു കൊണ്ടായിരിക്കണം പുതിയ ഡിവിഷൻ രൂപീകരിക്കേണ്ടത്. എന്നാൽ റെയിൽവേ ഇപ്പോൾ സ്വീകരിച്ചിട്ടുള്ളത് മാതൃ ഡിവിഷനായ പാലക്കാട് ഡിവിഷന്റെ ഭൂരിഭാഗം റെയിൽവേ ലൈനുകളും വെട്ടിമുറിച്ച് സേലം ഡിവിഷൻ ഉണ്ടാക്കുന്ന തരത്തിലാണ്. ഇത് റെയിൽവേയുടെ ഡിവിഷൻ രൂപീകരണ തത്വത്തിന് എതിരാണ്. ഫലത്തിൽ സേലം |



ഡിവിഷൻ രൂപീകരണം പാലക്കാട് ഡിവിഷന്റെ വിഭജനമായിട്ടാണ് സംഭവിച്ചിരിക്കുന്നത്, ഇത് ക്രമേണ പാലക്കാട് ഡിവിഷന്റെ പ്രവർത്തനങ്ങൾ മന്ദീഭവിക്കുന്നതിനും വരുമാനം കുറഞ്ഞ ഡിവിഷൻ എന്ന നിലയിൽ പ്രവർത്തനം നിലയ്ക്കുന്നതിനും വഴിവയ്ക്കും. അതിനാൽ പ്രസ്തുത തീരുമാനത്തിൽ നിന്നും കേന്ദ്ര സർക്കാർ പിന്തിരിയണമെന്നും കേരളത്തിന്റെ റെയിൽവേ വികസനം പൂർണ്ണമാകുന്നതിന് ഉതകും വിധം കേരളത്തിലെ രണ്ട് റെയിൽവേ ഡിവിഷനുകളും കൊങ്കൺ റെയിൽവേയും ഉൾപ്പെടുത്തി ഒരു പെനിൻസുലാർ സോൺ അനുവദിക്കണമെന്നും കേരള നിയമസഭ ഏകകണ്ഠമായി കേന്ദ്ര സർക്കാരിനോട് ആവശ്യപ്പെടുന്നു.

145. 29.6.2007 ശ്രീ. വി. എസ്. സുനിൽകുമാർ

റെയിൽവേ വികസനത്തിൽ കേരളത്തോടുള്ള അവഗണന ഈ സഭ പലപ്രാവശ്യം ചർച്ച ചെയ്തിട്ടുള്ളതാണ്. ഇന്ത്യയുടെ തെക്കെ അറ്റത്തുള്ള ഈ സംസ്ഥാനത്തോട് റെയിൽവേ മന്ത്രാലയം നീതി പുലർത്തിയിട്ടില്ല. മറ്റ് ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ റെയിൽവേ വികസനത്തിന്റെ കാര്യത്തിൽ കേരളം വളരെ പിന്നിലാണ്. കേരളത്തിലെ റെയിൽവേയുടെ പ്രവർത്തനം തിരുവനന്തപുരം, പാലക്കാട് എന്നീ റെയിൽവേ ഡിവിഷനുകളുടെ കീഴിലാണ്. ഈ രണ്ടു ഡിവിഷനുകളെയും ചെന്നൈ ആസ്ഥാനമായുള്ള ദക്ഷിണ റെയിൽവേയുടെ കീഴിലാണ് ഉൾപ്പെടുത്തിയിരിക്കുന്നത്. പാത ഇരട്ടിപ്പിക്കൽ, വൈദ്യുതീകരണം എന്നിവയുടെ കാര്യത്തിൽ ഈ രണ്ടു ഡിവിഷനുകളും വളരെ പിന്നിലാണ്. മംഗലാപുരം-ഷൊർണ്ണൂർ പാതയുടെ ഇരട്ടിപ്പിക്കൽ ഏതാണ്ട് പൂർത്തിയായെങ്കിലും വൈദ്യുതീകരണം ആരംഭിച്ചിട്ടില്ല. ഏറ്റവും കൂടുതൽ ട്രാഫിക്കുള്ള എറണാകുളം-കായംകുളം റെയിൽപാത (ആലപ്പുഴ-കോട്ടയം വഴി) ഇരട്ടിപ്പിക്കൽ ഇനിയും ബാക്കിയാണ്. തിരുവനന്തപുരം തിരുനൽവേലി റെയിൽപാതയുടെ ഇരട്ടിപ്പിക്കലും വൈദ്യുതീകരണവും ഇനിയും ആരംഭിച്ചിട്ടില്ല. കേരളത്തിലെ ആദ്യ റെയിപാതയായ കൊല്ലം-ചെങ്കോട്ട മീറ്റർഗേജായി തുടരുന്നു. അടുത്തിടെ അതിലൂടെയുള്ള സർവീസും നിർത്തിവച്ചിരിക്കുന്നു. പാത ഇരട്ടിപ്പിക്കലും



വൈദ്യുതീകരണവും പൂർത്തിയായാൽ മാത്രമേ കേരളത്തിൽ റെയിൽവേ വികസനം സാധ്യമാകുകയുള്ളൂ.ശബരി റെയിൽപാത, ഗുരുവായൂർ-താനൂർ റെയിൽപാത എന്നിവ നിശ്ചലാവസ്ഥയിലാണ്. പുതിയ റെയിൽവേ ലൈനുകളും പുതിയ സർവേകളും ആരംഭിക്കേണ്ടതാണ്. അതിനിടയിലാണ് കേരളത്തിലെ പാലക്കാട് ആസ്ഥാനമായ റെയിൽവേ ഡിവിഷൻ വെട്ടിമുറിച്ച് പുതിയ സേലം ഡിവിഷൻ രൂപീകരിക്കുവാനുള്ള ശ്രമവും കേരളത്തിലുള്ള അനുബന്ധ ഓഫീസുകൾ ചെന്നൈയിലേയ്ക്ക് മാറ്റുന്നതിനുള്ള നീക്കവും നടക്കുന്നത് എന്നത് ഈ അവസ്ഥയ്ക്ക് ആക്കം കൂട്ടുന്നു. ഈ സർക്കാർ അധികാരത്തിൽ വന്നതിനുശേഷം റെയിൽവേയുടെ വികസനം ലക്ഷ്യം വച്ചുകൊണ്ട് ബഹു. മുഖ്യമന്ത്രിയുടെ നേതൃത്വത്തിൽ നിരവധി പരിശ്രമങ്ങൾ നടത്തി. ഇതിന്റെ ഫലമായി, ഇദംപ്രഥമമായി ഈ വർഷത്തെ റെയിൽവേ ബഡ്ജറ്റിൽ കേരളത്തിന് മോശമല്ലാത്ത പരിഗണന ലഭിച്ചു. തിരുവനന്തപുരം റെയിൽവേ സ്റ്റേഷൻ ലോകനിലവാരത്തിലേക്കുയർത്തുക, ആലപ്പുഴയിലെ കോച്ച് ഫാക്ടറി, കൊല്ലത്തെ എം.ഇ.എം.യു., കാർഷെഡ്, കോഴിക്കോട് റെയിൽവേ സ്റ്റേഷന്റെ നവീകരണം, കൊച്ചുവേളി ടെർമിനലിന്റെ വിപുലീകരണം പാത ഇരട്ടിപ്പിക്കലിനുവേണ്ടി നിക്കിവെച്ച 138 കോടി രൂപ, നഞ്ചൻകോട്-നിലമ്പൂർ, മൈസൂർ-തലശ്ശേരി എന്നീ ലൈനുകളുടെ സർവേ, തിരുവനന്തപുരം-മുംബൈ ഗരീബിരഥ് എന്നിവ ഇവയിൽ ഉൾപ്പെടും. എന്നിരുന്നാലും, രാജ്യത്തെ തെക്കെ അറ്റത്തെ ഒരു സംസ്ഥാനം എന്ന നിലയിലും ഏറ്റവും അധികം മലയാളികൾ മറ്റു സംസ്ഥാന ങ്ങളിൽ ജോലി ചെയ്യുന്നു എന്നതിനാലും കേരളത്തിലെ റെയിൽവേയുടെ വികസനത്തിന് വളരെ പ്രാധാന്യമുണ്ട്. യാത്രാ വരുമാന ത്തിന്റെ കാര്യത്തിൽ കേരളം മുൻപന്തി യിലാണ്. ഒരു ഉപഭോക്തൃ സംസ്ഥാനം എന്ന നിലയിലും റെയിൽവേയ്ക്ക് പ്രാധാന്യം ഏറെയാണ്. വളർന്നുവരുന്ന ഒരു വിനോദ സഞ്ചാര സംസ്ഥാനം എന്ന നിലയിലും കേരളത്തിന് പ്രത്യേക പരിഗണന ആവശ്യമാണ്. ഇക്കാര്യത്തിൽ കേന്ദ്ര സർക്കാർ പ്രത്യേക ശ്രദ്ധ പതിപ്പിക്കണമെന്നും കേരളത്തിന്റെ



| | | | |
|---|---|---|---|
| | | | പ്രധാന ആവശ്യങ്ങളായ പാത ഇരട്ടിപ്പിക്കലും, വൈദ്യുതീകരണവും തുടങ്ങിയ ആവശ്യങ്ങളും 2007-2008 റെയിൽവേ ബഡ്ജറ്റിൽ പ്രഖ്യാപിച്ചിട്ടുള്ള പദ്ധതികളും അടിയന്തിരമായി ആരംഭിക്കണമെന്നും സമയബന്ധിതമായി പൂർത്തിയാക്കണമെന്നും കേരള നിയമസഭ ഐകകണ്ഠ്യേന ആവശ്യപ്പെടുന്നു. |
| 146. | 14.09.2007 | ശ്രീമതി ഇ. എസ്. ബിജിമോൾ | കേരളത്തിൽ ദാരിദ്ര്യരേഖയ്ക്കു താഴെയുള്ള കുടുംബങ്ങളുടെ എണ്ണം 12.25 ലക്ഷത്തിൽ കവിയാൻ പാടില്ല എന്നാണ് കേന്ദ്രസർക്കാർ നിർദ്ദേശിച്ചിരിക്കുന്നത്. ദരിദ്രകുടുംബങ്ങളുടെ എണ്ണത്തിനു പരിധി നിശ്ചയിച്ചശേഷം അതനുസരിച്ച് ലിസ്റ്റ് തയ്യാറാക്കുവാൻ ആവശ്യപ്പെടുന്നത് നീതിക്കു നിരക്കാത്തതും, യുക്തിരഹിതവുമാണ്. ഈ നിർദ്ദേശം നടപ്പിലാക്കിയാൽ പട്ടിണിപ്പാവങ്ങളായ ലക്ഷക്കണക്കിനു കുടുംബങ്ങൾക്ക് അർഹമായ ആനുകൂല്യങ്ങൾ നിഷേധിക്കപ്പെടാനിടയാകും. കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ ആനുകൂല്യങ്ങൾ മാത്രമല്ല, റേഷൻ സാധനങ്ങൾ കുറഞ്ഞ വിലയ്ക്കു ലഭിക്കുന്നതും ദാരിദ്ര്യരേഖയ്ക്കു താഴെയുള്ളവർക്കാണ്. ഈ സാഹചര്യത്തിൽ അർഹതപ്പെട്ട മുഴുവൻ കുടുംബങ്ങളെയും ഉൾപ്പെടുത്തി ബി.പി.എൽ. ലിസ്റ്റ് തയ്യാറാക്കാനുള്ള നടപടികൾ ഉണ്ടാകണമെന്ന് ഈ സഭ കേന്ദ്രഗവണ്മെന്റിനോടാവശ്യപ്പെടുന്നു. |
| 147. | 11.07.2008 | ശ്രീ. വി. എൻ. വാസവൻ | സ്വന്തം സഖ്യശക്തിയായി ഇൻഡ്യയെ മാറ്റുന്നതിനുള്ള അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ തന്ത്രപരമായ നീക്കത്തിന്റെ ഭാഗമായുള്ള ഇന്തോ-അമേരിക്കൻ ആണവക്കരാർ ഒപ്പിടുന്നതിൽ നിന്ന് പിന്മാറണമെന്ന് ഈ സഭ കേന്ദ്രസർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |
| 148. | 11.07.2008 | ശ്രീ. കെ. അജിത് | കേന്ദ്രഗവണ്മെന്റ് പുറപ്പെടുവിച്ച പരിസ്ഥിതി ആഘാത നിർണ്ണയവിജ്ഞാപനം സംസ്ഥാന താത്പര്യങ്ങൾക്ക് എതിരായതുകൊണ്ട് അത്തരം നിർദ്ദേശങ്ങൾ പിൻവലിക്കാൻ ഈ സഭ കേന്ദ്രസർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |
| 149. | 10.07.2009 | ശ്രീ. പി. വിശ്വൻ | ഉയർന്ന ഉത്പാദനച്ചെലവും, ഉത്പന്നങ്ങളുടെ വിലത്തകർച്ചയും, കൃഷിനാശവുംമൂലം വരുമാനം നഷ്ടപ്പെട്ട് കടക്കെണിയിലകപ്പെടുകയും, ആത്മഹത്യയിലേയ്ക്കു വലിച്ചിഴയ്ക്കപ്പെടുകയും ചെയ്യുന്ന കർഷക കുടുംബങ്ങളെ രക്ഷിക്കാൻ കേരളനിയമസഭ കേരള |



| | | | |
|---|---|---|---|
| | | | കർഷകകടാശ്വാസ കമ്മീഷൻ നിയമം പാസ്സാക്കുകയും, അതനുസരിച്ച് കമ്മീഷന്റെ പ്രവർത്തനം നടന്നുവരികയുമാണ്. എന്നാൽ, കേന്ദ്രനിയമങ്ങൾ അടിസ്ഥാനമാക്കി പ്രവർത്തിക്കുന്ന ദേശസാത്ക്കൃത ഷെഡ്യൂൾഡ് ബാങ്കുകൾക്ക് സംസ്ഥാന നിയമസ പാസ്സാക്കിയ നിയമം ബാധകമല്ല. ആയതുകൊണ്ട് ദേശസാത്ക്കൃത ഷെഡ്യൂൾഡ് ബാങ്കുകളിൽനിന്ന് കടമെടുത്ത കർഷകരെ കടക്കെണിയിൽനിന്ന് മോചിപ്പിക്കാൻ സഹായകമാകുന്ന ഒരു കേന്ദ്ര കടാശ്വാസ കമ്മീഷൻ നിയമം നിർമ്മിക്കണമെന്ന് ഈ സഭ കേന്ദ്രസർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |
| 150. | 19.03.2010 | ശ്രീ. എം. പ്രകാശൻ മാസ്റ്റർ (ശ്രീ. അൽഫോൺസ് കണ്ണന്താനം അധികാരപ്പെടുത്തിയതു പ്രകാരം) | കേന്ദ്രഗവണ്മെന്റ് സംസ്ഥാനങ്ങൾക്കു നേരിട്ട് ഗ്രാന്റ് വർദ്ധിപ്പിക്കുന്നതിനുപകരം കേന്ദ്രാവിഷ്ക്കൃത പദ്ധതികൾ കൂടുതലായി പ്രഖ്യാപിക്കുന്ന പ്രവണത ശക്തിപ്പെടുകയാണ്. ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങൾ വ്യത്യസ്ത ജീവിത നിലവാരവും, വ്യത്യസ്ത അടിസ്ഥാന സൗകര്യവികസനവും, വൈവിദ്ധ്യമാർന്ന പ്രശ്നങ്ങളും നിലവിലുള്ളവയാണ്. എന്നാൽ, സംസ്ഥാനങ്ങളുടെ ഈ വൈവിദ്ധ്യത്തെ പരിഗണിച്ചു കൊണ്ടുള്ള സമീപനമല്ല കേന്ദ്രഗവണ്മെന്റ് കേന്ദ്രാവിഷ്ക്കൃതപദ്ധതികളിൽ സ്വീകരിക്കുന്നത്. കേന്ദ്രാവിഷ്ക്കൃതപദ്ധതികളിൽ സംസ്ഥാനങ്ങളുടെ പ്രത്യേകതകളും പ്രശ്നങ്ങളും പരിഗണിക്കാതിരിക്കുന്നത് ഏറ്റവും വലിയ പ്രയാസമുണ്ടാക്കുന്നത് കേരളസംസ്ഥാനത്തിനാണ്. ജനസാന്ദ്രതയിലും സേവനവികസനത്തിലും വലിയ മുന്നേറ്റമുണ്ടാക്കിയ ഈ സംസ്ഥാനത്തിന്റെ സവിശേഷതകൾ കേന്ദ്രാവിഷ്ക്കൃത പദ്ധതികൾ പരിഗണിക്കുന്നതേയില്ല. വിവിധ മേഖലകളിൽ കേന്ദ്രഗവണ്മെന്റ് നടപ്പിലാക്കുന്ന കേന്ദ്രാവിഷ്ക്കൃത പദ്ധതികളിലെ വ്യവസ്ഥകൾ അതതു സംസ്ഥാനത്തിന്റെ സവിശേഷതകൾ പരിഗണിച്ചുകൊണ്ട് മാറ്റം വരുത്തി നടപ്പിലാക്കാൻ കേന്ദ്രഗവണ്മെന്റ് സന്നദ്ധമാകണമെന്ന് ഈ സഭ കേന്ദ്രഗവണ്മെന്റിനോട് ആവശ്യപ്പെടുന്നു. |
| 151. | 19.03.2010 | ശ്രീ. പി. കൃഷ്ണപ്രസാദ് | എ.പി.എൽ. വിഭാഗത്തിൽപ്പെട്ട കുടുംബങ്ങൾക്കു വിതരണം ചെയ്യുന്നതിനുവേണ്ടി സംസ്ഥാനത്തിന് അനുവദിക്കുന്ന അരിയുടെ അളവിൽ കുറവു വരുത്താനും, ഈ വിഭാഗത്തിനുള്ള അരിയുടെ സബ്സിഡി പിൻവലിക്കാനുമുള്ള കേന്ദ്രഗവണ്മെന്റിന്റെ |



| | | | |
|---|---|---|---|
| | | | നീക്കത്തിൽ ഈ സഭ പ്രതിഷേധം രേഖപ്പെടുത്തുന്നു. എ.പി.എൽ. വിഭാഗത്തിൽപ്പെട്ട മുഴുവൻ കുടുംബങ്ങൾക്കും കിലോയ്ക്ക് 8.90 രൂപയ്ക്ക് അരി നൽകണമെന്നും, ഇതിനാവശ്യമായ മുഴുവൻ അരിയും സംസ്ഥാനത്തിന് അനുവദിക്കണമെന്നും, നാലു പതിറ്റാണ്ടിലേറെയായി നിലനിൽക്കുന്ന സ്റ്റാറ്റ്യൂട്ടറി റേഷനിംഗ് സമ്പ്രദായം നിർത്തലാക്കാനുള്ള നീക്കത്തിൽ നിന്ന് പിന്തിരിയണമെന്നും ഈ സഭ കേന്ദ്രഗവണ്മെന്റിനോട് ആവശ്യപ്പെടുന്നു. |
| 152. | 19.03.2010 | ശ്രീ. ബാബു പോൾ | ദേശീയ ഭക്ഷ്യസുരക്ഷാ പദ്ധതിയിൽ കേരളത്തിലെ മുഴുവൻ ജില്ലകളെയും ഉൾപ്പെടുത്തി സംസ്ഥാനത്തെ കാർഷികമേഖലയുടെയും അനുബന്ധ മേഖലകളുടെയും സമഗ്രമായ പുരോഗതിക്ക് ആവശ്യമായ ഫണ്ട് ലഭ്യമാക്കണമെന്ന് സംസ്ഥാനനിയമസഭ കേന്ദ്ര ഗവണ്മെന്റിനോട് ആവശ്യപ്പെടുന്നു. |
| 153. | 09.07.2010 | ശ്രീ. റ്റി. എൻ. പ്രതാപൻ | നമ്മുടെ രാജ്യത്തിന്റെ, പ്രത്യേകിച്ച് സംസ്ഥാനത്തിന്റെ, സമ്പദ്ഘടനയിൽ പ്രധാന പങ്ക് വഹിക്കുന്നവരാണ് വിദേശത്തു ജോലി ചെയ്യുന്ന കേരളീയർ. ഗൾഫ് രാജ്യങ്ങളിലുള്ള പതിനായിരങ്ങളുടെ കഠിനാദ്ധ്വാനത്തിന്റെ ഫലമാണ് ഇന്നു കേരളത്തിൽ കാണുന്ന പുരോഗതിയുടെ മുഖ്യപങ്കും. ഈ സഹോദരങ്ങൾ അവധിസമയങ്ങളിൽ നാട്ടിലേയ്ക്കു വരുന്നതിനുവേണ്ടി ആശ്രയിക്കുന്ന വിമാന സർവ്വീസുകൾ അവരെ ചൂഷണം ചെയ്യുകയാണ്. എയർ ഇന്ത്യ ഉൾപ്പെടെയുള്ള വിമാന സർവ്വീസുകൾ അമിതമായ നിരക്കുകൾ ഈടാക്കുന്നു വെന്നു മാത്രമല്ല, മുൻ നിശ്ചയ പ്രകാരം പുറപ്പെടാതെ തത്സമയം വിവിധ കാരണങ്ങളാൽ സർവ്വീസ് ഉപേക്ഷിച്ചും, അവശ്യസൗകര്യങ്ങൾ നൽകാതെയുമെല്ലാം ഗൾഫ് മലയാളികളെ പീഡിപ്പിക്കുകയാണ്. ഗൾഫ് മലയാളികളോട് എയർ ഇന്ത്യ ഉൾപ്പെടെ കാണിക്കുന്ന ഈ ക്രൂരതയ്ക്കെതിരെ ഈ സഭ പ്രതിഷേധിക്കുന്നു. ഒപ്പം, കൂടുതൽ വിമാന സർവ്വീസുകൾ കേരളത്തിലെ നെടുമ്പാശ്ശേരി, തിരുവനന്തപുരം, കരിപ്പൂർ വിമാനത്താവളങ്ങളിൽ നിന്നും ആരംഭിക്കണമെന്നും, അമിതമായ വിമാന യാത്രാനിരക്ക് കുറയ്ക്കണമെന്നും, അവശ്യസൗകര്യങ്ങൾ വർദ്ധിപ്പിക്കണമെന്നും കേന്ദ്രസർക്കാരിനോടും വിവിധ വിമാനക്കമ്പനികളോടും കേരള നിയമസഭ ആവശ്യപ്പെടുന്നു. |



| | | | |
|---|---|---|---|
| 154. | 09.07.2010 | ശ്രീ. ആർ. സെൽവരാജ് | പെട്രോൾ, ഡീസൽ, മണ്ണെണ്ണ, പാചകവാതകം എന്നിവയുടെ വില വർദ്ധിപ്പിക്കാനും, ഗവണ്മെന്റിനുള്ള വിലനിർണ്ണയാവകാശം എടുത്തുകളയാനുമുള്ള കേന്ദ്രഗവണ്മെന്റിന്റെ തീരുമാനം അത്യന്തം പ്രതിഷേധാർഹമാണ്. വൻതോതിലുള്ള വിലക്കയറ്റം മൂലം ബുദ്ധി മുട്ടുന്ന ജനങ്ങളെ ഈ തീരുമാനം കൂടുതൽ വിഷമത്തിലാക്കും. സ്വകാര്യ എണ്ണക്കമ്പനി കളുടെയും ഊഹക്കച്ചവട ക്കാരുടെയും ചൂഷണത്തിന് ജനങ്ങളെ വിട്ടുകൊടുക്കുന്ന താണ് ഈ തീരുമാനം. ഇതിനെതിരെ രാജ്യത്ത് ഉയർന്നുവരുന്ന ജനകീയപ്രക്ഷോ ഭങ്ങളെ അടിച്ചമർത്താനാണ് കേന്ദ്രഗവണ്മെന്റ് ശ്രമിക്കുന്നത്. പെട്രോളിയം ഉത്പന്നങ്ങളുടെ വില വർദ്ധിപ്പിക്കാനുള്ള തീരുമാനം പിൻവലിക്കണമെന്ന് ഈ സഭ കേന്ദ്രഗവണ്മെന്റിനോട് ആവശ്യപ്പെടുന്നു. |
| 155. | 23.07.2010 | ശ്രീ. എം. എം. മോനായി | വിദ്യാഭ്യാസാവകാശനിയമം നടപ്പാക്കുന്നതിന്റെ ഭാഗമായി സംസ്ഥാനഗവണ്മെന്റിന് അധികമായി വരുന്ന ചെലവ് പൂർണ്ണമായും കേന്ദ്രസർക്കാർ വഹിക്കണമെന്ന് ഈ സഭ കേന്ദ്ര സർക്കാരിനോട് ആവശ്യപ്പെടുന്നു. |
| 156. | 14.10.2011 | ശ്രീ. അബ്ദുറഹിമാൻ രണ്ടത്താണി | വിവിധ വിദേശരാഷ്ട്രങ്ങളിലായി ദശലക്ഷക്ക ണക്കിനു കേരളീയർ ഇപ്പോൾ ജോലിചെയ്തു വരികയാണ്. സംസ്ഥാനത്തിന്റെ സാമ്പത്തിക വരുമാനത്തിൽ മുഖ്യ സ്രോതസ്സുകളിലൊന്ന് ഇവർ നേടിത്തരുന്ന വിദേശ പണമാണ്. അവിദഗ്ദ്ധർക്ക് അവസരങ്ങൾ നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്ന വിദേശരാജ്യങ്ങളിൽ വിദഗ്ദ്ധരായ വർക്ക് ഇപ്പോൾ അവസരങ്ങൾ ഏറെയുണ്ട്. കേരളത്തിൽ അഭ്യസ്തവിദ്യ രേറെയുണ്ടെങ്കിലും വിദേശ ഭാഷകൾ അനായാസമായി കൈകാര്യം ചെയ്യുവാൻ കഴിയാതെ വരുന്നത് ഇവർക്കുള്ള മികച്ച അവസരങ്ങൾ നഷ്ടപ്പെടുത്തുകയാണ്. തൊഴിൽസാദ്ധ്യതയോടൊപ്പം തന്നെ സംസ്ക്കാര ങ്ങളുടെ വിനിമയമാധ്യമമായ ഭാഷകൾക്ക് പ്രത്യേകമായ പഠനസൗകര്യമോ ഗവേഷണ സൗകര്യങ്ങളോ ഇന്നു കേരളത്തിൽ പരിമിത മാണ്. ഈ സാഹചര്യത്തിൽ, മനുഷ്യവിഭവ ശേഷിയുടെ ക്രിയാത്മകമായ വളർച്ച ത്വരിത പ്പെടുത്തുവാനും, അന്തർദ്ദേശീയ രംഗത്ത് മത്സരിക്കുവാനുമുതകുന്ന വിധം പുതിയ തല മുറയെ സജ്ജമാക്കാനും, ഹൈദരാബാദിലെ ഇംഗ്ലീഷ് ആൻഡ് ഫോറിൻ ലാംഗ്വേജസ് |



| | | | |
|---|---|---|---|
| | | | യൂണിവേഴ്സിറ്റി (EFLU) മാതൃകയിൽ ഇംഗ്ലീഷ്, അറബി എന്നിവ ഉൾപ്പെടെയുള്ള വിദേശ ഭാഷകൾക്കായി ഒരു പൗരസ്ത്യഭാഷാ സർവ്വകലാശാല സംസ്ഥാനത്തു സ്ഥാപിക്കണമെന്ന് ഈ സഭ സർക്കാരിനോട് ആവശ്യപ്പെടുന്നു. |
| 157. | 28.10.2011 | ശ്രീ. ബെന്നി ബെഹനാൻ | മരുന്നുകമ്പനികളും വിതരണക്കാരും വ്യാപാരികളും ചേർന്ന് മരുന്നുകളുടെ വില അന്യായമായി വർദ്ധിപ്പിച്ച് ജനങ്ങളെ ചൂഷണം ചെയ്യുന്ന സ്ഥിതിവിശേഷം അവസാനിപ്പിക്കുന്നതിനായി മെഡിക്കൽ സർവ്വീസസ് കോർപ്പറേഷൻ ശക്തിപ്പെടുത്തി എല്ലാ മരുന്നുകളും ന്യായ വിലയ്ക്ക് സർക്കാർ ഏജൻസി മുഖേന ജനങ്ങൾക്കു ലഭ്യമാക്കുന്നതിന് നടപടി സ്വീകരിക്കണമെന്ന് ഈ സഭ അഭ്യർത്ഥിക്കുന്നു. |
| 158. | 22.06.2012 | ശ്രീ. എം. പി. വിൻസെന്റ് | രാസവളങ്ങളുടെ വില കുറയ്ക്കുന്നതിന് ആവശ്യമായ നടപടി സ്വീകരിക്കണമെന്നും, വില നിർണ്ണയിക്കാനുള്ള അധികാരം കേന്ദ്രസർക്കാരിൽത്തന്നെ നിക്ഷിപ്തമാക്കണമെന്നും ഈ സഭ ഏകകണ്ഠമായി കേന്ദ്ര സർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |
| 159. | 06.07.2012 | ശ്രീ. പുരുഷൻ കടലുണ്ടി | കാലപ്പഴക്കവും, തുടർച്ചയായി ഉണ്ടാകുന്ന ഭൂകമ്പ ഭീഷണിയും, അതിവൃഷ്ടിയും മൂലം മുല്ലപ്പെരിയാർ ഡാമിന്റെ സുരക്ഷയ്ക്കും ഡാമിന്റെ നിലനിൽപ്പിനും അതീവ ഗുരുതരമായ ഭീഷണി ഉണ്ടായിട്ടുള്ള സാഹചര്യത്തിൽ ലക്ഷക്കണക്കിനു ജനങ്ങളുടെ സുരക്ഷയെക്കരുതി പുതിയ ഡാം നിർമ്മിക്കാൻ നടപടി സ്വീകരിക്കണമെന്ന് കേന്ദ്ര-സംസ്ഥാനഗവണ്മെന്റുകളോട് കേരളനിയമസഭ അഭ്യർത്ഥിക്കുന്നു. പുതിയ ഡാമിന്റെ നിർമ്മാണം വരെ നിലവിലുള്ള ഡാമിന്റെ സുരക്ഷയ്ക്കുവേണ്ടി ജലനിരപ്പ് 36.576 മീറ്റർ (120 അടി) ആയി താഴ്ത്തുവാൻ അടിയന്തിരമായ നടപടികൾ കൈക്കൊള്ളേണ്ടതുണ്ട്. പുതിയ ഡാമിന്റെ നിർമ്മാണത്തെത്തുടർന്ന് നിലവിൽ നൽകുന്ന അതേ അളവിൽത്തന്നെ തമിഴ്നാടിന് വെള്ളം ലഭ്യമാക്കാൻ കേരളം പ്രതിജ്ഞാബദ്ധമാണെന്നും, കേരളത്തിനു സുരക്ഷ - തമിഴ്നാടിനു ജലം എന്ന സമീപനത്തിൽ കേരളം ഉറച്ചുനിൽക്കുമെന്നും കേരളനിയമസഭ അസന്ദിഗ്ദ്ധമായി ഉറപ്പുനൽകുന്നു. |
| 160. | 06.07.2012 | ശ്രീ. തേറമ്പിൽ രാമകൃഷ്ണൻ | കേരളത്തിൽ റീട്ടെയിൽ മാർക്കറ്റിംഗ് രംഗത്ത് നേരിട്ടുള്ള വിദേശനിക്ഷേപം (FDI) അനുവദിക്കരുതെന്ന് ഈ സഭ കേന്ദ്രസർക്കാരിനോട് അഭ്യർത്ഥിക്കുന്നു. |



# BILLS PASSED

## FIRST KERALA LEGISLATIVE ASSEMBLY (1957-1959)

1. The Kerala Stay of Eviction Proceedings Bill, 1957 (Act 1 of 1957)
2. The Kerala Appropriation (No.1) Bill, 1957 (Act 2 of 1957)
3. The Koodalmanickam Devaswom Proclamation (Amendment) Bill, 1957 (Act 3 of 1957).
4. The Payment of Salaries and Allowances (Amendment) Bill, 1957 (Act 4 of 1957)
5. The Kerala Appropriation (No.2) Bill, 1957 (Act 5 of 1957)
6. The Kerala Contingency Fund Bill, 1957 (Act 6 of 1957)
7. The Kerala Stay of Eviction Proceedings (Amendment) Bill, 1957 (Act 7 of 1957)
8. The Travancore-Cochin Agricultural Income Tax (Amendment) Bill, 1957 (Act 8 of 1957)
9. The Madras Medium Cotton Mill Cloth (Sales Tax) Repeal Bill, 1957 (Act 9 of 1957)
10. The Travancore-Cochin Land Tax (Amendment) Bill, 1957 (Act 10 of 1957)
11. The Kerala Surcharge on Taxes Bill, 1957 (Act 11 of 1957)
12. The Travancore-Cochin General Sales Tax (Amendment) Bill, 1957 (Act 12 of 1957)
13. The Code of Civil Procedure (Kerala Amendment) Bill, 1957 (Act 13 of 1957)
14. The Kerala University Bill, 1957 (Act 14 of 1957)
15. The Kerala Appropriation (No.3) Bill, 1957 (Act 15 of 1957)
16. [1]The Kerala Education Bill, 1957 (Act 6 of 1959)
17. The Travancore-Cochin Irrigation (Amendment) Bill, 1957 (Act 16 of 1957)
18. The Kerala Anatomy Bill, 1957 (Act 17 of 1957)
19. The Travancore-Cochin Insolvency (Amendment) Bill, 1957(Act 18 of 1957)
20. The Kerala Maternity Benefit Bill, 1957 (Act 19 of 1957)
21. The Kerala Stay of Eviction Proceedings (Second Amendment) Bill, 1957 (Act 1 of 1958).
22. The Agricultural Income Tax (Amendment) Bill, 1957 (Act 2 of 1958).
23. The Travancore-Cochin Forest Amendment Bill, 1957 (Act 3 of 1958).
24. The Madras District Boards (Amendment) Bill, 1957 (Act 4 of 1958).
25. The Madras Village Panchayats (Amendment) Bill, 1957 (Act 5 of 1958).
26. The Malabar District Board (Temporary Provisions) Bill, 1957 (Act 6 of 1958).
27. The General Sales Tax (Amendment) Bill, 1957 (Act 7 of 1958).
28. The Kerala Land Conservancy Bill, 1957 (Act 8 of 1958).
29. The Kerala Appropriation (No.4) Bill, 1957 (Act 9 of 1958).

[1] *Passed on September 2, 1957 returned by the President of India for reconisderation, Reconsidered and passed again on November 28, 1958.*



30. The Madras Preservation of Private Forests (Amendment) Bill, 1957 (Act 10 of 1958).
31. The Kerala Re-enacting Bill, 1957 (Act 11 of 1958).
32. The Madras Buildings (Lease and Rent Control) Amendment Bill, 1957 (Act 12 of 1958).
33. The Kerala Private Forests (Assumption of Management) Bill, 1957 (Act 13 of 1958).
34. The Professional Tax (Validation and Re-assessment) Bill, 1958 (Act 14 of 1958).
35. The Travancore-Cochin Panchayats (Validation of Imposition and Collection of Rates, Taxes, Cesses and Fees) Bill, 1958 (Act 15 of 1958)
36. The Kerala Appropriation (No.1) Bill, 1958 (Act 16 of 1958).
37. The Kerala Agricultural Pests and Diseases Bill, 1957 (Act 17 of 1958)
38. The Kerala Lime Shells (Control) Bill, 1957 (Act 18 of 1958).
39. The Madras Buildings (Lease and Rent Control) Amendment Bill, 1958 (Act 19 of 1958)
40. The Kerala Appropriation (No.2) Bill, 1958 (Act 20 of 1958).
41. The General Sales Tax (Amendment) Bill, 1958 (Act 21 of 1958).
42. The General Sales Tax (Second Amendment) Bill, 1958(Act 22 of 1958).
43. The Kerala Re-enacting Bill, 1958 (Act 23 of 1958).
44. The Madras Essential Articles Control and Requisitioning (Temporary Powers) Bill, 1958 (Act 24 of 1958).
45. [2]The Payment of Salaries and Allowances (Amendment) Bill, 1958 (Act 25 of 1958).
46. The Madras Marumakkathayam (Amendment) Bill, 1957 (Act 26 of 1958).
47. The Kerala Nambudiri Bill, 1957 (Act 27 of 1958).
48. The Sthanam Properties (Assumption of Temporary Management and Control) and Hindu Succession Bill, 1957 (Act 28 of 1958).
49. The Kerala Compensation of Tenants Improvements Bill, 1957 (Act 29 of 1958).
50. The Kerala Stay of Eviction Proceedings (Amendment) Bill, 1958 (Act 30 of 1958).
51. [3]The Kerala Indebted Agriculturist Relief Bill, 1957 (Act 31 of 1958).
52. The Kerala Cinemas (Regulation) Bill, 1958 (Act 32 of 1958).
53. The Judicial Proceedings (Validation) Bill, 1958 (Act 33 of 1958).
54. [4]The Janmikaram Payment (Abolition) Bill, 1958 (Act 3 of 1961).
55. The Kerala Appropriation (No.3) Bill, 1958 (Act 34 of 1958).
56. The Kerala Money Lenders Bill, 1957(Act 35 of 1958).
57. The Travancore-Cochin Hindu Religious Institutions (Amendment) Bill, 1958 (Act 36 of 1958).
58. The Kerala Electricity Duty (Amendment) Bill, 1958 (Act 37 of 1958).

[2] *The Private Member Bill moved by Shri M. Umesh Rao.*

[3] *The name changed as "The Agriculturists Debt Relief Bill, 1957".*

[4] *Passed on July 7, 1958. Returned by the President for reconsideration, Reconsidered and Passed again on October 14, 1960*



59. The Kerala Land Relinquishment Bill, 1958 (Act 38 of 1958).
60. The Kerala Appropriation (No.4) Bill, 1958 (Act 39 of 1958).
61. The General Sales Tax (Third Amendment) Bill, 1958 (Act 40 of 1958).
62. The Electricity Duty (Second Amendment) Bill, 1958 (Act 41 of 1958).
63. The Kerala Control of Poison Contaminated Articles (Validation) Bill, 1958 (Act 42 of 1958).
64. The Municipal Laws (Amendment) Bill, 1958 (Act 43 of 1958).
65. The Madras District Municipalities (Amendment) Bill, 1958 (Act 44 of 1958).
66. The Kerala Weights and Measures (Enforcement) (No.2) Bill, 1958 (Act 45 of 1958).
67. The Travancore Credit Bank (Transfer of Mortgages) Bill, 1958(Act 46 of 1958).
68. The Kerala Industrial Establishments (National and Festival) Holidays Bill, 1958 (Act 47 of 1958).
69. The Madras Preservation of Private Forests (Amendment) Bill, 1958 (Act 48 of 1958).
70. The Madras Buildings (Lease and Rent Control) (Second Amendment) Bill, 1958 (Act 1 of 1959).
71. The Indian Registration (Kerala Amendment) Bill, 1958 (Act 2 of 1959).
72. The Essential Articles Control and Requisitioning (Temporary Powers) (Amendment) Bill, 1958 (Act 3 of 1959).
73. The Travancore-Cochin Requisitioning and Acquisition of Property (Amendment) Bill, 1958 (Act 4 of 1959).
74. [5]The Kerala High Court Bill, 1957 (Act 5 of 1959).
75. The Kerala Co-operative Societies Laws (Amendment) Bill, 1958 (Act 7 of 1959).
76. The Kerala Appropriation (No.1) Bill, 1959 (Act 8 of 1959).
77. The Madras District Municipalities (Amendment) Bill, 1959 (Act 9 of 1959).
78. The Madras Plantations Agricultural Income Tax (Revival) Bill, 1959 (Act 10 of 1959).
79. The Agricultural Income Tax (Amendment) Bill, 1959 (Act 11 of 1959).
80. The Kerala Civil Courts (Amendment) Bill, 1958 (Act 12 of 1959)
81. The Kerala Appropriation (No.2) Bill, 1959 (Act 13 of 1959).
82. The General Sales Tax (Amendment) Bill, 1959 (Act 14 of 1959)
83. The Kerala Stay of Eviction Proceedings (Amendment) Bill, 1959 (Act 15 of 1959).
84. The Kerala Buildings (Lease and Rent Control) Bill, 1958 (Act 16 of 1959).
85. The Kerala Stamp Bill, 1958 (Act 17 of 1959).
86. The Kerala Court Fees and Suits Valuation Bill, 1958 (Act 10 of 1960).
87. [6]The Kerala Agrarian Relations Bill, 1957 (Act 4 of 1961).
88. [7]The Kerala Agriculturists Debt Relief (Amendment) Bill, 1958 (Act 2 of 1961).

[5] *Passed on March 3, 1958. Returned by President of India for recosideration. Reconisdered and passed again on November 28, 1958.*

[6] *Passed on June 10, 1959. Returned by the President for reconsideration. Reconsidered and passed again on October 15, 1960.*

[7] *Passed on April 18, 1959. Returned by the President for reconsideration. Reconsidered and passed again on October 20, 1960.*



## SECOND KERALA LEGISLATIVE ASSEMBLY (1960-1964)

1. The Kerala Appropriation (No.1) Bill, 1960 (Act 1 of 1960).
2. The Payment of Salaries and Allowances (Amendment) Bill, 1960 (Act 2 of 1960).
3. The General Sales Tax (Amendment) Bill, 1960 (Act 3 of 1960).
4. The Kerala Appropriation (Vote on Account) Bill, 1960 (Act 4 of 1960).
5. The Kerala Stay of Eviction Proceedings (Amendment) Bill, 1960 (Act 5 of 1960).
6. The Kerala State Handloom Weavers Co-operative Society (Special Provisions) Bill, 1960 (Act 6 of 1960).
7. The Kerala Weights and Measures (Enforcement) (Amendment) Bill, 1960 (Act 7 of 1960).
8. The Kerala Education (Amendment) Bill, 1960 (Act 8 of 1960).
9. The Kerala Appropriation (No.2) Bill, 1960 (Act 9 of 1960).
10. The Kerala General Sales Tax (Second Amendment) Bill, 1960 (Act 11 of 1960).
11. The Kerala Surcharge on Taxes (Amendment) Bill, 1960 (Act 12 of 1960).
12. The Agricultural Income Tax (Amendment) Bill, 1960 (Act 13 of 1960).
13. The Kerala Appropriation (No.3) Bill, 1960 (Act 14 of 1960).
14. The Kerala Khadi and Village Industries Board (Amendment) Bill, 1960 (Act 15 of 1960).
15. The Kerala Home Guards Bill, 1960 (Act 16 of 1960).
16. The Kerala Plantations (Additional) Tax Bill, 1960 (Act 17 of 1960).
17. The Minimum Wages (Kerala Amendment) Bill, 1960 (Act 18 of 1960).
18. The Evacuee Interest (Separation) Kerala Supplementary Bill, 1960 (Act 19 of 1960).
19. The Kerala Gaming Bill, 1960 (Act 20 of 1960).
20. The Kerala Stay of Eviction Proceedings (Second Amendment) Bill, 1960 (Act 21 of 1960).
21. The Kerala Cinemas Regulation (Amendment) Bill, 1960 (Act 22 of 1960).
22. The Kerala Municipal Laws (Amendment) Bill, 1960 (Act 23 of 1960).
23. The Kerala Enquiries and Summonses Bill, 1960 (Act 24 of 1960).
24. The Travancore- Cochin Prohibition (Amendment) Bill, 1960 (Act 25 of 1960).
25. The State Transport Authority and the Regional Transport Authorities (Continuance of the term of office) Validation Bill, 1960 (Act 26 of 1960).
26. The Kerala Appropriation (No.4) Bill, 1960 (Act 27 of 1960).
27. The Kerala Habitual Offenders Bill, 1960 (Act 28 of 1960).
28. The Madras Preservation of Private Forests (Amendment) Bill, 1960 (Act 29 of 1960).

29. The Kerala Government Land Assignment Bill, 1960 (Act 30 of 1960).
30. The Travancore Town Planning (Amendment) Bill, 1960 (Act 31 of 1960).
31. The Kerala Panchayats Bill, 1960 (Act 32 of 1960).
32. The Kerala Re-enacting Bill, 1960 (Act 33 of 1960).
33. The Kerala Shops and Commercial Establishments Bill, 1960 (Act 34 of 1960).
34. The Kerala Education (Second Amendment) Bill, 1960 (Act 35 of 1960).
35. The Malabar Tenancy (Amendment) Bill, 1960 (Act 36 of 1960).
36. The Trivandrum City Improvement Trust Bill, 1960 (Act 1 of 1961).
37. The Kerala Police Bill, 1960 (Act 5 of 1961).
38. The Kerala Village Courts Bill, 1960 (Act 6 of 1961).
39. The Kerala Appropriation (No.1) Bill, 1961 (Act 7 of 1961).
40. The Kerala Municipal Laws (Amendment) Bill, 1961 (Act 8 of 1961).
41. The Agricultural Income Tax (Amendment) Bill, 1961 (Act 9 of 1961).
42. The Agricultural Income Tax (Second Amendment) Bill, 1961(Act 10 of 1961).
43. The General Sales Tax (Amendment) Bill, 1961 (Act 11 of 1961).
44. The Kerala Appropriation (No.2) Bill, 1961 (Act 12 of 1961).
45. The Kerala Land Tax Bill, 1961 (Act 13 of 1961)

46 [8]The Kerala District Municipalities Bill, 1960 (Act 14 of 1961).

47. TheTravancore-Cochin Nurses and Midwives (Amendment) Bill, 1960 (Act15 of 1961).
48. The Valiamma Thampuran Kovilakam Estate and the Palace Fund (Partition) Bill, 1960 (Act 16 of 1961).
49. The Kerala Livestock Improvement Bill, 1960 (Act 17 of 1961).
50. The Payment of Salaries and Allowances (Amendment) Bill, 1961 (Act 18 of 1961).
51. The Kerala Building Tax Bill, 1961 (Act 19 of 1961).
52. The Kerala Local Authorities Entertainments Tax Bill, 1960 (Act 20 of 1961)
53. The Pattazhi Devaswom Lands (Vesting and Enfranchisement) Bill, 1960 (Act 21 of 1961).
54. The Kerala Appropriation (No.3) Bill, 1961 (Act 22 of 1961).
55. The Kerala Appropriation (No.4) Bill, 1961 (Act 23 of 1961).
56. The Kerala Appropriation (No.5) Bill, 1961 (Act 24 of 1961).
57. The Kerala Additional Tax on Lands Bill, 1961 (Act 25 of 1961).
58. The Kerala Cattle Trespass Bill, 1960 (Act 26 of 1961).
59. [9]The Kerala Land Improvement and Agricultural Loans Bill, 1960 (Act 27 of 1961)

[8] *Name Changed as "The Kerala Municipalities Bill, 1960"*

[9] *Name Changed as "The Kerala Agriculturists Loans Bills 1960"*



60. The Industrial Disputes (Kerala Amendment) Bill, 1961 (Act 28 of 1961).
61. The Kerala Buildings (Lease and Rent Control) (Amendment) Bill, 1961 (Act 29 of 1961).
62. The Calicut City Municipal Bill, 1960 (Act 30 of 1961).
63. The Kerala Borstal Schools Bill, 1960 (Act 31 of 1961).
64. The Kerala Municipalities (Amendment) Bill, 1961 (Act 32 of 1961).
65. The Kerala Hereditary Village Officers (Abolition) Bill, 1961 (Act 33 of 1961).
66. The Kerala Appropriation (No.6) Bill, 1961 (Act 34 of 1961).
67. The Kerala Prevention of Disturbances of Public Meetings Bill, 1961 (Act 35 of 1961).
68. The Madras Preservation of Private Forests (Amendment) Bill, 1961(Act 36 of 1961).
69. The Kerala Survey and Boundaries Bill, 1960 (Act 37 of 1961).
70. The Calicut City Municipal (Amendment) Bill, 1961 (Act 38 of 1961).
71. The Kerala Municipalities (Second Amendment) Bill, 1961(Act 39 of 1961).
72. The General Sales Tax (Second Amendment) Bill, 1961 (Act 40 of 1961).
73. The Kerala Dramatic Performances Bill, 1961 (Act 41 of 1961).
74 The Kerala Non Trading Companies Bill, 1960 (Act 42 of 1961).
75. The Guruvayoor Township Bill, 1961 (Act 43 of 1961).
76. The Requisitioning and Acquisition of Property (Amendment) Bill, 1961 (Act 1 of 1962).
77. The Destruction of Records Bill, 1961 (Act 2 of 1962).
78. The Kerala Essential Articles Control (Temporary Powers) Bill, 1960 (Act 3 of 1962).
79. The Kerala Forest Bill, 1960 (Act 4 of 1962).
80. The Indian Easements (Extension) Bill, 1961 (Act 5 of 1962)
81. The Kerala Relief Undertakings (Special Provisions) Bill, 1961 (Act 6 of 1962).
82. The Kerala Appropriation (No.1) Bill, 1962 (Act 7 of 1962).
83. The Kerala Beedi and Cigar Industrial Premises (Regulation of Conditions of Work) Bill, 1960 (Act 8 of 1962).
84. The General Sales Tax (Amendment and Validation) Bill, 1961 (Act 9 of 1962).
85. The Kerala Enquiries and Summonses (Amendment) Bill, 1962 (Act 10 of 1962).
86. The Kerala Appropriation (Vote on Account) Bill, 1962 (Act 11 of 1962).
87. The Kerala Buildings (Lease and Rent Control) Amendment Bill, 1962 (Act 12 of 1962).
88. The General Sales Tax (Amendment) Bill, 1962 (Act 13 of 1962).
89. The Kerala Agrarian Relations (Amendment) Bill, 1962 (Act 14 of 1962).



90. The Kerala Local Authorities Laws (Amendment) Bill, 1962 (Act 15 of 1962).
91. The General Sales Tax (Second Amendment and Validation) Bill, 1962 (Act 16 of 1962).
92. The Kerala Appropriation (No.2) Bill, 1962 (Act 17 of 1962).
93. The Kerala Ryotwari Tenants Protection Bill, 1962 (Act 18 of 1962).
94. The Kerala Panchayats (Amendment) Bill, 1962 (Act 19 of 1962).
95. The Kerala Fire Force Bill, 1961 (Act 20 of 1962).
96. The Kerala Land Acquisition Bill, 1960 (Act 21 of 1962).
97. The Kerala Municipalities (Amendment) Bill, 1962 (Act 22 of 1962).
98. The Kerala Appropriation (No.3) Bill, 1962 (Act 23 of 1962).
99. The Kerala Appropriation (No.4) Bill, 1962 (Act 24 of 1962).
100. The Kerala Appropriation (No.5) Bill, 1962 (Act 25 of 1962).
101. The Kerala Agrarian relations (Second Amendment) Bill, 1962 (Act 26 of 1962).
102. The Kerala Criminal Law (Amendment) Bill, 1962 (Act 27 of 1962).
103. The Kerala Contingency Fund (Amendment) Bill, 1963 (Act 1 of 1963).
104. The Kerala Appropriation Bill, 1963 (Act 2 of 1963).
105. The Kerala Police (Amendment) Bill, 1963 (Act 3 of 1963).
106. The Kerala Judicial Officers Protection Bill, 1962 (Act 4 of 1963).
107. The Kerala University (Validation of Proceedings of Vice-Chancellor) Bill, 1962 (Act 5 of 1963).
108. The Kerala Gift Goods (Unlawful Possession) Bill, 1963 (Act 6 of 1963).
109. The Kerala Tenants and Kudikidappukars Protection Bill, 1963 (Act 7 of 1963).
110. The Kerala Land Relinquishments (Amendment) Bill, 1962 (Act 8 of 1963).
111. The Suits for Possession and Injunctions (Re-Transfer) Bill, 1962 (Act 9 of 1962).
112. The General Sales Tax (Third Amendment and Validation) Bill, 1962 (Act 10 of 1963).
113. The Code of Criminal Procedure (Kerala Amendment) Bill, 1962 (Act 11 of 1963).
114. The Kerala Appropriation (No.2) Bill, 1963 (Act 12 of 1963).
115. The Madras General Sales Tax (Turnover and Assessments) Rules Validation Bill, 1962 (Act 13 of 1963).
116. The Kerala Warehouses (Amendment) Bill, 1962 (Act 14 of 1963).
117. The Kerala General Sales Tax Bill, 1962 (Act 15 of 1963).
118. The Opium (Kerala Amendment) Bill, 1962 (Act 16 of 1963).
119. The Kerala Corneal Grafting Bill, 1962 (Act 17 of 1963).
120. The Kerala Hackney Carriage Bill, 1961 (Act 18 of 1963).



121. The Kerala Stamp (Amendment) Bill, 1963 (Act 19 of 1963).
122. The Kerala Appropriation (No.3) Bill, 1963 (Act 20 of 1963).
123. The Kerala General Sales Tax (Amendment) Bill, 1963 (Act 21 of 1963).
124. The Kerala Additional Tax on Entertainments and Surcharge on Show Tax Bill, 1963 (Act 22 of 1963).
125. The Kerala Electricity Duty Bill, 1963 (Act 23 of 1963).
126. The Kerala Motor Vehicles Taxation Bill, 1963 (Act 24 of 1963).
127. The Kerala Motor Vehicles (Taxation of Passengers and Goods) Bill, 1963 (Act 25 of 1963).
128. The Kerala Agriculturists Debt Relief Bill, 1961 (Act 26 of 1963).
129. The Kerala Appropriation (No.4) Bill, 1963 (Act 27 of 1963).
130. The Kerala Appropriation (No.5) Bill, 1963 (Act 28 of 1963).
131. The Kerala Municipalities (Second Amendment) Bill, 1962 (Act 29 of 1963).
132. The Kerala Local Authorities Loans Bill, 1962 (Act 30 of 1963).
133. The Kerala Public Servants (Inquiries) Bill, 1962 (Act 31 of 1963).
134. The Mappilla Marumakkathayam (Amendment) Bill, 1962 (Act 32 of 1963).
135. The Kerala Money Lenders (Amendment) Bill, 1963 (Act 33 of 1963).
136. The Kerala State Aid to Industries Bill, 1962 (Act 34 of 1963).
137. The Travancore-Cochin Irrigation (Amendment) Bill, 1962 (Act 35 of 1963).
138. The Madras Preservation of Private Forests (Amendment) Bill, 1963 (Act 36 of 1963).
139. The Kerala Public Accountants Bill, 1962 (Act 37 of 1963).
140. The Assumption of Management of Estate Proclamations (Repeal) Bill, 1963 (Act 38 of 1963).
141. The Kerala Identification of Prisoners Bill, 1963 (Act 39 of 1963).
142. The Kerala Places of Public Resorts Bill, 1963 (Act 40 of 1963).
143. The Madras Hindu Religious and Charitable Endowments (Amendment) Bill, 1963 (Act 41 of 1963).
144. The Muslim Personal Law (Shariat) Application (Kerala Amendment) Bill, 1962. (Act 42 of 1963).
145. The Kerala Land Reforms Bill, 1963 (Act 1 of 1964).
146. The Kerala Tenants and Kudikidappukars Protection (Amendment) Bill, 1964 (Act 2 of 1964).
147. The Kerala Anatomy (Amendment) Bill, 1963 (Act 3 of 1964).
148. The Kerala Escheats and Forfeitures Bill, 1963 (Act 4 of 1964).
149. The Madras Commercial Crops Markets (Amendment and Validation) Bill, 1964 (Act 5 of 1964).

